


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



# മരണാനന്തര ജീവിതവും പുനർജന്മവും

സ്വാമി ശിവാനന്ദ

പ്രസിദ്ധീകരണം
ശിവാനന്ദ ആശ്രമം
ശിവാനന്ദ നഗർ, പാലക്കാട്–678009

# MARANANANTHARAJEEVITHAVUM PUNARJENMMAVUM

**Original**
**What becomes of the SOUL after DEATH**
**By Swami Sivananda**
**MALAYALAM TRANSLATION**
**P.Sankara Menon,**

***Published by:***

**Sivananda Ashramam**
Sivananda Nagar., Palakkad-678009

***Printed at:***

**Sivananda offset Printing Press**
Sivananda Ashramam, Palakkad -678009.
Phone : 0491-2555478

**IIIrd Edition 2009 May**

**Copies 1000**

**Price : Rs. 90.00**

# അവതാരിക

"മരണാനന്തരജീവിതവും പുനർജന്മവും"എന്ന ഈഗ്രന്ഥം സംപൂജ്യ സ്വാമി ശിവാനന്ദസരസ്വതി തിരുവടികളുടെ What becomes of the Soul after Death എന്ന ഗ്രന്ഥത്തിന്റെ മലയാളപരിഭാഷയാണ്. ഇതിനെ മലയാളഭാഷയിലേക്ക് വിവർത്തനം ചെയ്തിട്ടുള്ളത് ശ്രീമാൻ പി.ശങ്കരമേനോൻ അവർകളാണ്. 1969–ൽ ശിവാനന്ദസാഹിത്യപ്രചരണസമിതിയാണ് ഇതിന്റെ ഒന്നാം പ്രസിദ്ധീകരണം നിർവ്വഹിച്ചത്. 1980–ൽ പ്രസ്തുത സമിതിയുടെ ആസ്ഥാനത്ത് ശിവാനന്ദാശ്രമം രൂപം കൊണ്ട് ആശ്രമപ്രവർത്തനങ്ങൾ ആരംഭിച്ചു. ഈ പുസ്തകത്തിന് ഇന്ന് ആവശ്യക്കാർ കൂടിക്കൂടിവരുന്നുണ്ടെന്ന് ആശ്രമത്തിൽ വന്നുകൊണ്ടിരുന്ന കത്തുകളിൽനിന്നും മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്. എന്നിട്ടും ഇപ്പോൾ മാത്രമാണ് ഇതിന്റെ മൂന്നാം പതിപ്പ് പ്രസിദ്ധീകരിക്കുന്നതിന് സാധിച്ചത്.

ജീവിതത്തിന്റെ രണ്ടറ്റങ്ങളാണ് ജനനവും മരണവും. ജീവിക്കുന്നവർക്കെല്ലാം മരണശേഷം എന്താണ് നടക്കാൻ പോകുന്നതെന്ന് അറിയാൻ ആഗ്രഹമുണ്ട്. മരണാനന്തര ജീവിതത്തെക്കുറിച്ചു ജിജ്ഞാസയുള്ള ഏതൊരു കേരളീയനും ജാതിമതഭേദമെന്യേ അവശ്യം വായിച്ചിരിക്കേണ്ട ഒരു ഉത്തമ ഗ്രന്ഥമാണ് **മരണാനന്തരജീവിതവും പുനർജന്മവും.**

മരണാനന്തരജീവിതത്തെക്കുറിച്ച് ബോധവാന്മാരായി വർത്തമാനജീവിതത്തെ നല്ലവണ്ണം ഉദ്ധരിക്കാൻ ഈ ഗ്രന്ഥം അനുവാചകർക്ക് വേണ്ട പ്രോത്സാഹനം നല്കട്ടെ എന്ന പ്രാർത്ഥനയോടെ ഇതിനെ ഗണേശഭഗവാന് സമർപ്പിച്ച് അവിടുത്തെ പ്രസാദമായി സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

ഓം തത് സത്

സ്വാമി നിത്യാനന്ദ

# മുഖവുര

ജ്ഞാനികളുടെയും തപസ്വികളുടെയും നാടാണ് ഭാരതം. ഭാരതഭൂമിയിൽ ഒരു മുക്തനോ ബ്രഹ്മജ്ഞാനിയോ തപസ്വിയോ ഉണ്ടായാൽ അതൊരത്ഭുതമല്ല. നേരെമറിച്ച് അങ്ങനെ ഉണ്ടാക യില്ലെന്നുവന്നാലെ ആശ്ചര്യമുള്ളു. ഏതുകാലത്തും അങ്ങനെ യുള്ള മഹാത്മാക്കൾ ഭാരതത്തിലുണ്ടാവാതിരുന്നിട്ടില്ല. ഇവി ടുത്തെ വൈദികസാഹിത്യം മുഴുവൻ അങ്ങനെയുള്ള മഹാ ത്മാക്കളിൽകൂടെ പ്രകാശിക്കപ്പെടുന്നുണ്ട്. അല്ലെങ്കിൽ എന്തിന് വൈദികസാഹിത്യം, ഇന്ത്യയിലെ എല്ലാ ശാസ്ത്രഗ്രന്ഥങ്ങളും ബ്രഹ്മജ്ഞാനികളായ ഋഷികളിൽനിന്നു വന്നവയാണ്. ഏതു കാലത്തും ധർമ്മത്തിന്റെ കടിഞ്ഞാൺ അവരുടെ കയ്യിലായി രുന്നു. അങ്ങനെയുള്ള മഹാത്മാക്കളുടെ അനുഗ്രഹവിശേഷ മാണ് ഭാരതത്തിന്റെ എല്ലാ ശ്രേയസ്സുകളും, പുരുഷപ്രയത്നം കൊണ്ട് സാധിക്കാൻ കഴിയാത്ത കാര്യങ്ങൾകൂടി പ്രസ്തുത മഹാത്മാക്കൾ മുഖേന ഭാരതത്തിലെ ജനങ്ങൾ നേടിവന്നിട്ടു ണ്ടായിരുന്നു. അങ്ങനെയുള്ള ഋഷികളുടെ പാരമ്പര്യത്തിൽ ജനിച്ചുവളർന്ന് എല്ലാപ്രകാരത്തിലും ഈ പുണ്യഭൂമിയെ അനുഗ്രഹിച്ച ഒരു മഹാത്മാവായിരുന്നു 1963 ജൂലായി 14-ാംനു മഹാസമാധിപദം പ്രാപിച്ച ഭഗവാൻ ശിവാനന്ദസരസ്വതി.

തിരുനെൽവേലി ജില്ലയിൽ പട്ടമട ഗ്രാമത്തിൽ- ശ്രീമദപ്പയ്യ ദീക്ഷിതരുടെ വംശപരമ്പരയിൽ-ജനിച്ച കുപ്പുസ്വാമിയാണ് ഡോ ക്ടർ കുപ്പുസ്വാമി അയ്യരായും പിന്നീട് സ്വാമി ശിവാനന്ദസരസ്വതി യായും മാറിയത്. 1924 ൽ അദ്ദേഹം സംന്യാസം വരിച്ചുവെ ങ്കിലും 1936ലാണ് ഋഷീകേശത്ത് സ്ഥിരതാമസം തുടങ്ങിയത്. 1936 മുതൽ 1963 വരെയാണ് അദ്ദേഹം ഏറ്റവുമധികം ലോക സേവനം ചെയ്ത കാലഘട്ടം. 1936-ൽ അദ്ദേഹംതന്നെ രൂപീകരിച്ച ദിവ്യജീവനസംഘമായിരുന്നു അതിനുള്ള ഏറ്റവും വലിയ ഉപാ ധിയും. നാനാമുഖമായിട്ടുള്ള ലോകസേവനങ്ങളിൽ പ്രധാന മായൊരു പങ്ക് പ്രസിദ്ധീകരണങ്ങൾക്കുണ്ടായിരുന്നു എന്ന് പറയാതിരിക്കാൻ വയ്യ. ഋഷീകേശത്തെ ദിവ്യജീവനസംഘം

മുഖേന ലോകത്തിന്റെ നാനാഭാഗത്തും എത്തിച്ചേർന്നിരുന്ന മാസികകൾ, വാരികകൾ, ലഘുലേഖകൾ, പുസ്തകങ്ങൾ എന്നിവ വമ്പിച്ചൊരു ഉണർവ്വിനെ ഉണ്ടാക്കിത്തീർത്തു ജനമദ്ധ്യത്തിലെന്നുപറഞ്ഞാൽ തെറ്റില്ല. ലോകത്തിന്റെ നാനാമൂലകളിൽ നിന്നും ആയിരക്കണക്കിൽ ജനങ്ങൾ ഋഷീകേശത്തേക്ക് പ്രവഹിക്കുവാൻ തുടങ്ങിയത് അതിനൊരുത്തമദൃഷ്ടാന്തമാണ്. ഇന്നും ആ പ്രവാഹങ്ങൾ അടങ്ങിക്കഴിഞ്ഞിട്ടില്ല. ഇന്നത്തെ പുതിയ തലമുറക്ക് ഉപയോഗശൂന്യമായി കിടന്നിരുന്ന ഭാരതത്തിന്റെ ആർഷസംസ്ക്കാരത്തെ കാലോചിതമായ ഭാഷയിലും ശൈലിയിലും അവതരിപ്പിക്കാൻ കഴിഞ്ഞു സ്വാമി ശിവാനന്ദജിക്ക്. അത് ജനങ്ങളുടെ മനസ്സിൽ തറച്ചു. ഭാരതീയരുടെ മാത്രമല്ല; എല്ലാമനുഷ്യരുടെയും മനസ്സിൽ ആഞ്ഞുതറച്ചു. ഓരോജീവനും അതിൽ പുളകംകൊണ്ടു. തങ്ങളുടെ ജീവിതത്തിന് ഒരു ലക്ഷ്യമുണ്ടെന്നും ഭാരതത്തിലെ വൈദികസാഹിത്യത്തിൽകൂടെ അതിനെ അറിയുകയും പ്രാപിക്കുകയും ചെയ്യാമെന്നും ആദ്യമായി ലോകം മനസ്സിലാക്കി. ദുഃഖാഗ്നിയിൽ തപിക്കുന്ന ലോകത്തിന് കുളിർമ്മയേറിയ ജ്ഞാനാമൃതം പകർന്നുകൊടുത്തു. അതുകൊണ്ടാണ് അവസാനമില്ലാത്ത നിലയിൽ ജനങ്ങൾ ഋഷീകേശത്തെക്ക് പ്രവഹിക്കാൻ തുടങ്ങിയത്.

ഒരുവിഷയത്തെ അധികരിച്ച് ഒന്നിലധികം പുസ്തകങ്ങളെഴുതുന്നവരുണ്ടായേക്കാം. എന്നാൽ മുന്നൂറിലധികം പുസ്തകങ്ങൾ ഒരേവിഷയത്തെപ്പറ്റിത്തന്നെ വൈവിദ്ധ്യത്തോടുകൂടി എഴുതി പ്രസിദ്ധീകരിക്കുകയെന്നത് മനുഷ്യസാധ്യമായ കാര്യമല്ലെന്നു തന്നെപറയണം. എന്നാൽ അതാണ് സ്വാമി ശിവാനന്ദജി സാധിച്ചിരിക്കുന്നത്. വേദാന്തശാസ്ത്രത്തെ വിവരിച്ചുകൊണ്ടും പ്രയോജനപ്പെടുത്തികൊണ്ടും മുന്നൂറിലധികം പുസ്തകങ്ങൾ അനേകം വൈചിത്ര്യങ്ങളോടുംവൈവിദ്ധ്യങ്ങളോടുംകൂടി എഴുതി തീർത്തു ഒരാളെന്നുപറഞ്ഞാൽ ആരാണാശ്ചര്യപ്പെടാത്തത്? എന്നാൽ അതാണ് സ്വാമിജി സാധിച്ചത്. ഇതിനുപുറമേ ഇതേവിഷയത്തെ അധികരിച്ചുതന്നെ സംഖ്യാതീതങ്ങളായ ലേഖനങ്ങൾ പത്രങ്ങളും മാസികകളും ലഘുലേഖകളും മുഖേന പ്രസിദ്ധീകരിച്ചിട്ടുമുണ്ട്. അങ്ങനെ എഴുതപ്പെട്ട ലേഖ

നങ്ങളിലും പുസ്തകങ്ങളിലും ഒന്നെങ്കിലും ശാസ്ത്രത്തിന്റെ മർമ്മത്തെ പ്രകാശിപ്പിക്കാതെയൊ ജനങ്ങളെ ആകർഷിക്കാതെയോ ഇരുന്നിട്ടുമില്ല. അങ്ങനെയുള്ള സ്വാമിജിയുടെ ഗ്രന്ഥപരമ്പരകളിൽ ഒന്നാണ് `What becomes of the Soul after Death' എന്ന പുസ്തകം. മരണാനന്തരം ജീവനെന്തായിത്തീരുമെന്ന ജിജ്ഞാസ ലോകമുണ്ടായമുതൽക്ക് മനുഷ്യനെ അലട്ടാൻ തുടങ്ങീട്ടുണ്ട്. ഉപനിഷത്തുക്കളും മറ്റുശാസ്ത്രഗ്രന്ഥങ്ങളും ആ വിഷയത്തെ വിസ്മരിക്കുകയോ കൈകാര്യം ചെയ്യപ്പെടാ തിരിക്കുകയോ ചെയ്തിട്ടല്ല. കഠോപനിഷത്തിൽ മുഖ്യമായചോദ്യം തന്നെ മരണാനന്തരം ജീവനെന്തായിത്തീരുമെന്നാണ്. ആ ചോദ്യത്തെ വേണ്ടപോലെ നിരൂപിച്ചിട്ടുണ്ട്. വേറെ ചില ഗ്രന്ഥങ്ങളിലും നിരൂപിച്ചിട്ടുണ്ട്. പക്ഷേ ആധുനിക മനുഷ്യനെ തൃപ്തിപ്പെടുത്താവുന്ന തോതിലായിട്ടില്ലെന്നുമാത്രം.

ഹിന്ദുമതവും ബുദ്ധമതവുമൊഴിച്ച് ഇതരമതങ്ങൾ ഇന്നും ജീവന് പുനർജന്മമുണ്ടെന്നു വിശ്വസിക്കുന്നില്ല. മരണത്തോടുകൂടി ജീവനെ സംബന്ധിച്ച എല്ലാം ഇല്ലാതായിത്തീരുന്നുവെന്നവർ കരുതുന്നു. ആ ഒരൊറ്റ കാരണംകൊണ്ടുതന്നെ അനേകചോദ്യങ്ങൾക്ക് അവർക്ക് മറുപടിയില്ലാതായിത്തീർന്നിട്ടുമുണ്ട്. ജീവന് പുനർജന്മമില്ലെന്നെങ്ങനെ തീർച്ചപ്പെടുത്തിയെന്നചോദ്യത്തിന്ന് അനുമാനംകൊണ്ട് എന്നുമാത്രമേ അവർക്ക് പറയുവാനുള്ളു. അനുമാനം പ്രത്യക്ഷത്തെ ആശ്രയിച്ചാണിരിക്കുന്നത്. പ്രത്യക്ഷമില്ലാത്തിടത്ത് അനുമാനത്തിന് സ്ഥാനമില്ലെന്ന് പ്രസിദ്ധമാണ്. ജീവന്റെ പുനർജന്മവിഷയം പ്രത്യക്ഷമല്ലെന്നതും സ്പഷ്ടമാണ്. ആ സ്ഥിതിക്ക് ജീവന്ന് പുനർജന്മമില്ലെന്നുള്ള തീർപ്പ് കേവലം അന്ധമാണെന്നത് തർക്കമറ്റ സംഗതിയാണ്. എന്നാൽ ഹിന്ദുമതത്തിലെ ആചാര്യന്മാർ ജീവന് പുനർജന്മമുണ്ടെന്ന് തീർച്ചപ്പെടുത്തിയത് അനുമാനംകൊണ്ടോ ദൃഷ്ടാന്തങ്ങളെകൊണ്ടോ പ്രമാണംകൊണ്ടോ അല്ല. ആ വിഷയത്തിൽ അനുമാനവും ദൃഷ്ടാന്തങ്ങളും പ്രമാണങ്ങളുമുണ്ടായിരിക്കാം. പക്ഷേ അങ്ങനെ അനുഭവത്തിൽപ്പെടാത്ത ഒരു സംഗതിയേയും ഹൈന്ദവാചാര്യന്മാർ സമർത്ഥിച്ചിട്ടില്ല. അവർ ജ്ഞാനദൃഷ്ടികൊണ്ട് ജീവന്റെ വരവിനെയും പോക്കിനെയും പുനർജന്മത്തെയുമെന്നുവേണ്ട എല്ലാ അനുഭവ

വിശേഷങ്ങളെയും പ്രത്യക്ഷത്തിൽ കണ്ടിട്ടുതന്നെയാണ് ഉള്ള തെന്നു സമർത്ഥിച്ചത്. അതിനാൽ പ്രമാദത്തിന്റെ സ്പർശംപോലും ആ വിഷയത്തിൽ ഹൈന്ദവഗ്രന്ഥങ്ങൾക്ക് പറ്റീട്ടില്ലെന്ന് തികച്ചും വിശ്വസിക്കാം. പക്ഷേ, ആ പ്രാചീനാഭിപ്രായങ്ങളെ ഇന്നത്തെ മനുഷ്യന് ബോധിക്കാനും വിശ്വസിക്കാനും ആവണ മെങ്കിൽ അവനുപറ്റുന്ന ഭാഷയിലും ശൈലിയിലും വിവരിച്ചു കൊടുക്കണം. അതാണ് സ്വാമിജി ഈ ഗ്രന്ഥംകൊണ്ട് സാധിച്ചത്.

മരണവും മരണത്തിന്റെ ഭിന്നഭിന്നങ്ങളായ സ്വരൂപ ങ്ങളും മരണാനന്തരം ജീവന്റെ ഭാവങ്ങളും അനുഭവങ്ങളും എന്തെല്ലാമെന്ന് പ്രസ്തുതഗ്രന്ഥത്തിൽ വളരെ ഭംഗിയായി വിവ രിച്ചിട്ടുണ്ട്. പ്രേതലോകം, പിതൃലോകം, സ്വർഗ്ഗനരക ലോകങ്ങൾ ജീവന്റെ പുണ്യപാപവിശേഷങ്ങളെകൊണ്ടുള്ള അനുഭവവ്യത്യാ സങ്ങൾ, പുണ്യത്തിന്റെ ആവശ്യകത, പിതൃകർമ്മത്തിന്റെ ആവശ്യകത എന്നിവയും വളരെ ഭംഗിയായി വിവരിക്കപ്പെട്ടി ട്ടുണ്ട്. സാധാരണമനുഷ്യർക്കു അറിയാൻ കഴിയാത്ത പരോ ക്ഷങ്ങളായ ഇത്തരം സംഗതികൾ ജ്ഞാനദൃഷ്ടി വികസിച്ച മഹാത്മാക്കൾക്കേ പറയാൻ സാധിക്കൂ. അവർ കേവലം ഊഹിച്ചു പറയലല്ല; പ്രത്യക്ഷത്തിൽ കണ്ടുതന്നെ പറയലാണ്. അതിനാൽ ഇത്തരം കാര്യങ്ങളിൽ അവരുടെ അഭിപ്രായങ്ങൾ നൂറുശതമാനവും ശരിയാണെന്നതിന് സംശയമില്ല.

ഇംഗ്ലീഷറിയാത്ത സാധാരണ മലയാളികൾക്ക് ഈ മഹത്ഗ്രന്ഥം ഉപയോഗപ്പെടുത്താൻ കഴിഞ്ഞില്ല ഇത്രയും കാലമെന്നത് പരിതാപകരമായ ഒരു സത്യമാണ്. എന്നാൽ ഭാഗ്യംകൊണ്ടെന്നുപറയട്ടെ; അതിന്നും ഒരു നിവൃത്തി വന്നു കഴിഞ്ഞിരിക്കുന്നു. മലയാളഭാഷാസാഹിത്യത്തിലോ വേദാന്ത ശാസ്ത്രത്തിലോ വേണ്ടത്ര അവഗാഹമോ സ്ഥിരപ്രതിഷ്ഠയോ കിട്ടീട്ടില്ലാത്ത ഒരു സാധകനും സഹൃദയനുമാണ് ഈ ഗ്രന്ഥ ത്തിന്റെ വിവർത്തകനായ ശ്രീശങ്കരമേനോൻ. ഈ വിഷയ ത്തിലുള്ള ജിജ്ഞാസയും അത് മറ്റുള്ളവരെ അറിയിക്കാനുള്ള കാരുണ്യവുമാണ് അദ്ദേഹത്തെകൊണ്ട് ഈഭാരമേറിയ

പ്രവൃത്തി ചെയ്യിച്ചതെന്നുപറഞ്ഞാൽ അബദ്ധമുണ്ടെന്നു തോന്നുന്നില്ല. മൂലഗ്രന്ഥകാരനായ സ്വാമിജിയുടെ ആശയ ങ്ങളെ ശ്രീമേനോന് നല്ലപോലെ മനസ്സിലാക്കാനും അതിനെ ലളിതമായഭാഷയിൽ കൈകാര്യംചെയ്യാനും കഴിഞ്ഞിട്ടുണ്ടെന്നു ള്ളത് ഒരു വിജയം തന്നെയാണ്, മലയാളഭാഷയിൽ ഒരു മുതൽക്കൂട്ടുതന്നെയാണ് ശ്രീമേനോന്റെ ഈ വിവർത്തന ഗ്രന്ഥം. ഒന്നാമത്തെ സംരംഭം തന്നെ ഇത്രയും വിജയകരമായ സ്ഥിതിക്കു ഭാഷാദേവിക്ക് ഇനിയും പലതും അദ്ദേഹത്തിൽ നിന്ന് പ്രതീക്ഷിക്കാം.

സ്വാമിജിയ്ക്കു ലോകത്തിന്റെ നാനാമൂലകളിലും ആയിരക്കണക്കിലുള്ള ഗൃഹസ്ഥശിഷ്യന്മാരിൽ ഒരാളാണു ശ്രീ യു. ആർ. മേനോൻ. അദ്ദേഹം ഇതിനുമുമ്പും സ്വാമിജിയുടെ വിലയേറിയ പല ഗ്രന്ഥങ്ങളും സ്വന്തം ചിലവിൽ അച്ചടിപ്പിച്ച് വിതരണംചെയ്തിട്ടുണ്ട്. അദ്ദേഹമാണ് "മരണാനന്തരം ആത്മാ വിനെന്തുസംഭവിക്കുന്നു" എന്ന ഈ പുതിയ വിവർത്തന ഗ്രന്ഥത്തിന്റെ അച്ചടിച്ചിലവ് നിർവ്വഹിച്ച പ്രസാധകൻ. പുണ്യ മേറിയ ത്യാഗംകൊണ്ട് ശ്രീശങ്കരമേനോനും ശ്രീ യു. ആർ. മേനോനും കൈരളീദേവിയെ സേവിച്ചിരിക്കുന്നു. അവരുടെ സേവനത്തിന്റേയും ത്യാഗത്തിന്റേയും പ്രതീകമാണ് ഈ പുസ്തകം. ആയിരക്കണക്കിൽ കേരളീയർക്ക് ഈ മഹദ്ദീപം എന്നെന്നും മാർഗ്ഗദർശനം ചെയ്യുമാറാകട്ടെ!

**സ്വാമി ജ്ഞാനാനന്ദസരസ്വതി**

# മൂലഗ്രന്ഥത്തിന്റെ മുഖവുര

പരലോകവിദ്യ അല്ലെങ്കിൽ വേർപിരിഞ്ഞ ആത്മാക്കളെപ്പറ്റിയ ശാസ്ത്രവും അവരുടെ ജീവിതമണ്ഡലങ്ങളും വളരെ ശ്രദ്ധേയമായ ഒരു വിഷയമാകുന്നു. അത് അനേകം രഹസ്യങ്ങളും ഗുപ്താതിശയങ്ങളും അടങ്ങിയ ഒരു നിഗൂഢശാസ്ത്രമാണ്. ഛാന്ദോഗ്യോപനിഷത്തിലെ പഞ്ചാഗ്നിവിദ്യയോട് അതിന് നെരുങ്ങിയ ബന്ധമുണ്ട്. ആത്മാക്കളുടെ പുനർജ്ജന്മം അല്ലെങ്കിൽ പുനരാവർത്തി, ദേഹാന്തരപ്രാപ്തി, ഇവയുടെ സിദ്ധാന്തവും ആത്മീയതത്വവും പരലോകവിദ്യയിൽ ഉൾക്കൊള്ളും, ഓരോരുത്തരും ഈ വിദ്യയെ അറിവാൻ ഉത്സുകരായിരിക്കുന്നു.

വലിയ ശാസ്ത്രജ്ഞന്മാർ, അനേകം അത്ഭുതവസ്തുക്കളെ കണ്ടുപിടിച്ചവർ, മഹത്തായ പ്രവൃത്തികളെ ചെയ്തിട്ടുള്ള പരാക്രമശാലികളായ ചക്രവർത്തികൾ, ആവിഷ്കകവികൾ, വിശിഷ്ടകലാകാരന്മാർ, അനേകം ബ്രഹ്മജ്ഞാനികൾ' ഋഷികൾ, യോഗികൾ മുതലായവരെല്ലാം വന്നുപൊയ്ക്കഴിഞ്ഞു. അവർക്കെല്ലാം എന്തു സംഭവിച്ചു എന്നറിവാൻ നിങ്ങളെല്ലാവരും ഏറ്റവും ഉത്സുകരായിരിക്കും. അവർ ഇപ്പോൾ ജീവിച്ചിരിക്കുന്നുണ്ടോ? മരണത്തിന്റെ മറുവശത്ത് എന്താണുള്ളത്? അവർ ഇല്ലാതായിത്തീർന്നുവോ, അല്ലെങ്കിൽ ശൂന്യാകാശത്തിൽ ലയിച്ചുപോയൊ? ഇത്യാദി പ്രശ്നങ്ങൾ എല്ലാവരുടെ മനസ്സിലും പ്രകൃത്യാ ജനിച്ചുകൊണ്ടിരിക്കുന്നു. ആയിരം വർഷങ്ങൾക്കുമുമ്പ് ഉണ്ടായതുപോലെ, അതേ ചോദ്യം ഇന്നും പൊന്തിക്കൊണ്ടിരിക്കുന്നു. അതിനെ ഒരുത്തനും നിർത്താൻ സാധിക്കയില്ല, കാരണം അത് നമ്മുടെ പ്രകൃതിയോട് അവിഭാജ്യമായി ബന്ധപ്പെട്ടതാണ്.

ഓരോരുത്തർക്കും അത്യന്തം ശ്രദ്ധേയമായ ഒരു വിഷയമാണ് മരണം. എല്ലാവരും ഒരിക്കൽ അല്ലെങ്കിൽ മറ്റൊരിക്കൽ മരിക്കണം. മരണഭീതി സമസ്തജീവികളുടേയും ജീവിതത്തെ ആവരണം ചെയ്തിരിക്കുന്നു. വേർപിരിഞ്ഞ ആത്മാക്കളുടെ തലവിധി എന്തായെന്നറിവാൻ ഉൽകണ്ഠയോടെ ഇരിക്കുന്ന ശേഷക്കാർക്ക് വളരെ അനാവശ്യമായ വ്യസനവും കഷ്ടതയും ആശങ്കകളും അത് കൊടുക്കുന്നു.

പാശ്ചാത്യരാജ്യങ്ങളിലും ചില ശാസ്ത്രീയവൃത്തങ്ങളിൽ ഈ വിഷയം വളരെ അധികം ശ്രദ്ധയും ഉത്സാഹവും ഉണ്ടാക്കീട്ടുണ്ട്. വളരെ അന്വേഷണങ്ങൾ നടന്നുകഴിഞ്ഞു. എന്നാൽ ഈ ഗവേഷണങ്ങളെല്ലാം നടത്തിയത് ഏറെക്കുറെ സ്ഥൂലശരീരത്തിന്റെ വിലയനത്തിനുശേഷം അവരുടെ വ്യക്തിത്വം ശേഷിച്ച് തുടർന്നു കൊണ്ടിരിക്കുന്നുണ്ടോ ഇല്ലയോ എന്ന് കണ്ടുപിടിക്കുവാൻ മാത്രമുള്ളതായിരുന്നു. ആത്മവാദികളുടെ സഭായോഗം, മദ്ധ്യവർത്തിത്വം, മുതലായവയിൽകൂടെ പ്രേതലോകമായിട്ടുള്ള ശരിയായ സമ്പർക്കംകൊണ്ട് ഇത് ഉണ്ടെന്ന് തെളിയിച്ചിരിക്കുന്നു.

ഈ ശാസ്ത്രത്തിന്റെ ഒരു അറിവ് മരണത്തെപ്പറ്റിയുള്ള ഭയവും വ്യസനവും ഇല്ലാതാക്കുകയും അതിനെ അതിന്റെ ശരിയായ വെളിച്ചത്തിൽ കാണുവാനും, നിങ്ങളുടെ പരിണാമപദ്ധതിയിൽ അതിന്റെ സ്ഥാനത്തെ മനസ്സിലാക്കുവാനും നിങ്ങൾക്ക് സാദ്ധ്യമാക്കുകയുംചെയ്യും. മരണത്തെ ജയിക്കുവാൻ തക്കതായ മാർഗ്ഗത്തെ കണ്ടുപിടിക്കുവാനും അമരത്വത്തെ പ്രാപിക്കുവാനും അത് തീർച്ചയായും നിങ്ങളെ പ്രോത്സാഹിപ്പിക്കും. ബ്രഹ്മവിദ്യയെ ശരിയായ ഉത്സാഹത്തോടെ പഠിക്കുവാനും, സത്യത്തിന്റെ ശരിയായ മാർഗ്ഗത്തിൽ നിങ്ങളെ നയിക്കുവാനും കൈവല്യത്തിന്റെ അല്ലെങ്കിൽ ബ്രഹ്മജ്ഞാനത്തിന്റെ രഹസ്യങ്ങളെ നിങ്ങൾക്കു വിവരിച്ചുതരുവാൻ കഴിവുള്ള ഒരു ജ്ഞാനയോഗിയേയൊ യഥാർത്ഥ ഗുരുവിനേയൊ കണ്ടുപിടിയ്ക്കുവാനും അത് നിങ്ങളെ ശക്തിയോടെ പ്രേരിപ്പിക്കും.

മരണത്തിന്റെ മറുവശത്തെ ഈ പുസ്തകത്തിൽ ശരിയായി വിവരിച്ചിട്ടുണ്ട്. അത് ശാസ്ത്രീയമായി പരീക്ഷിക്കപ്പെടുകയും സൂക്ഷ്മമായി വിവരിക്കപ്പെടുകയും ചെയ്തിട്ടുണ്ട്. ഈ വിഷയത്തെപ്പറ്റി ധാരാളം വിവരങ്ങൾ ഈ പുസ്തകത്തിലുണ്ട്. ഇതിനേകുറിച്ചു അനേകം വസ്തുതകൾ ഇതിൽനിന്ന് നിങ്ങൾക്ക് ലഭിക്കും. ഉപനിഷത്തുകളുടെ സാരാംശം ഇതിൽ അടങ്ങീട്ടുണ്ട്.

ഏറ്റവും മുഖ്യമായ ഈ വിഷയത്തെ സംബന്ധിച്ച് വെറും അജ്ഞാനം മൂലമോ, അന്ധവിശ്വാസം നിമിത്തമോ നിങ്ങൾ വളരെ കഷ്ടപ്പെട്ടിട്ടുണ്ട്, ഈ പുസ്തകത്തെ നിങ്ങൾ ശ്രദ്ധയോടെ

പഠിക്കുമെങ്കിൽ അജ്ഞാനമറ നീക്കപ്പെടും. മരണഭീതിയിൽനിന്ന് നിങ്ങൾ വിമുക്തനാകും.

എല്ലാ യോഗസാധനകളുടേയും ഏകലക്ഷ്യം മരണത്തെ നിർഭയമായി സസന്തോഷം അഭിമുഖീകരിക്കയാണ്. ഒരു യോഗിക്കോ സന്ന്യാസിക്കോ അല്ലെങ്കിൽ ഒരു മുമുക്ഷുവിന്നുപോലുമോ മരണത്തെ ഭയമില്ല. ജപം, ധ്യാനം, കീർത്തനം ഇവ ചെയ്യുന്ന ആളുകളെ മരണത്തിന്നു വളരെ ഭയമാണ്. മരണമോ അവന്റെ ദൂതന്മാരോ അവരെ സമീപിക്കുവാൻ ധൈര്യപ്പെടുകയില്ല. ഭഗവത്ഗീതയിൽ കൃഷ്ണഭഗവാൻ പറയുന്നു; "എന്നെ പ്രാപിച്ചശേഷം,ഈ മഹാത്മാക്കൾ ദുഃഖത്തിന്റെയും നശ്വരതയുടേയും ഇരിപ്പിടമായ ജന്മത്തിലേക്ക് വീണ്ടും വരുന്നതല്ല. അവർ പരമാനന്ദത്തെ പ്രാപിച്ചിരിക്കുന്നു" അദ്ധ്യായം VIII-15.

വിഷയാസക്തനായ മനുഷ്യന്ന് മരണം വേദനാജനകമാണ്. ആഗ്രഹവിഹീനനായ മനുഷ്യൻ മരിക്കുമ്പോൾ ഒരിക്കലും വിലപിക്കയില്ല. പൂർണ്ണവികസിതനായ ജ്ഞാനി ഒരിക്കലും മരിക്കുന്നില്ല. അവന്റെ പ്രാണൻ ഒരിക്കലും വേർപിരിയുന്നില്ല. നിങ്ങളുടെ പരമോന്നത ധർമ്മം ഇനിമേലിൽ ഒരു സമാധാന ജീവിതത്തിന് തയ്യാറാവുകയാണ്. മരണഭയത്തെ ജയിക്കുക. എല്ലാ ആത്മീയ സാധനകളുടേയും പരമോന്നതമായ ഉപയോഗം മരണഭയത്തേയും മരണത്തേയും ജയിക്കുകയാണ്. നിങ്ങളുടെ ഓരോ ജന്മത്തിലും ദൈവത്തെ ആരാധിക്കുവാൻ നിങ്ങൾക്ക് സാധിക്കേണമെന്ന് ദൈവത്തോട് പ്രാർത്ഥിക്കുക. നിങ്ങൾക്ക് നിത്യാനന്ദം വേണമെങ്കിൽ ജനനമരണചക്രത്തെ അവസാനിപ്പിക്കുക. ശാശ്വതാത്മാവിൽ ജീവിച്ച് നിരന്തരം സന്തുഷ്ടനായിരിക്കുക.

ഭീഷ്മർക്ക് മരണം അദ്ദേഹത്തിന്റെ ചൊല്പടിക്കായിരുന്നു. അദ്ദേഹം ഇച്ഛാമൃത്യു ആയിരുന്നു. സാവിത്രി, തന്റെ പാതിവ്രത്യശക്തികൊണ്ട് തന്റെ ഭർത്താവായ സത്യവാനെ പുനർജ്ജീവിപ്പിച്ചു, മാർക്കണ്ഡേയൻ ശിവനെ ആരാധിച്ചുകൊണ്ട് മരണത്തെ ജയിച്ചു. ഭക്തിയും ജ്ഞാനവും ബ്രഹ്മചര്യശക്തിയുംകൊണ്ട് നിങ്ങൾക്കും മരണത്തെ ജയിക്കാം.

# മരണഗീതം

ഈശ്വരാജ്ഞനടത്തീടും ധർമ്മരാജായതേ നമഃ
നിന്നിലെല്ലാം ലയിക്കുന്നു നിന്നുടെ ഭക്ഷ്യമൊക്കെയും.

കാലമാകുന്നതും നീയേ, നീയല്ലോധർമ്മരാജനും
സർവ്വജ്ഞനാം ഭവാനല്ലൊ ധർമ്മദാതാവു പാർക്കുകിൽ.

ത്രികാലജ്ഞാന സമ്പന്ന മൂർത്തിയാകുന്നതും ഭവാൻ
ആത്മജ്ഞാനം ഭവാൻ മുന്നം നചികേതസ്സിനേകിയോൻ.

കാലമൃത്യുക്കളെത്താണ്ടി അമരത്വത്തിലാണ്ടുഞാൻ
മനഃകല്പിതമാംകാലം കാണുമോ ശാശ്വതത്തിലും?

വിട്ടുമനസ്സിനേയുംഞാൻ ഭയമേതിനു മൃത്യുവിൽ?
തൊട്ടീടാമോ ഭവാനെന്നെ? നമസ്തേ മൃത്യുരാജനെ!

കാരുണ്യമൂർത്തിയായീടും ഭവാനെന്നുടെ നന്ദികൾ
വിദേഹമുക്തി കാംക്ഷിപ്പൂ പരബ്രഹ്മത്തിലാളുവാൻ.

# യഥാർത്ഥ ജീവിതം എന്താണ്?

പരമാത്മാവിൽ വാണീടാൻ ആത്മാനന്ദം ഭുജിക്കുവാൻ
ഈശ്വരാർച്ചന ചെയ്തീടാൻ സാധിക്കുന്നിതു ജീവിതം.

ഭഗവന്നാമം കീർത്തിപ്പാൻ തത്പ്രഭാവം സ്തുതിക്കുവാൻ
ദൈവത്തെയെന്നും ചിന്തിപ്പാൻ സാധിക്കുന്നിതു ജീവിതം.

യമനിയമാനുഷ്ഠാനം വേദശ്രുതിപരായണം
സാധുരോഗികൾ ശുശ്രൂഷ, ചെയ്യുന്നിതു ജീവിതം.

ധ്യാനിച്ചു ചിന്തനം ചെയ്‌വാൻ പൂജിപ്പാൻ ഗുരുനാഥനെ
ഗുരുവാക്യമനുഷ്ഠിക്കാൻ, സാധിക്കുന്നിതു ജീവിതം.

ആത്മസാക്ഷാത്കാരംചെയ്‌വാൻ,ആത്മബോധമുദിക്കുവാൻ,
ബ്രഹ്മജ്ഞാനം ലഭിച്ചീടാൻ, സാധിക്കുന്നിതു ജീവിതം.

ലോകസേവകൾ ചെയ്തീടാൻ, തന്നടക്കമനുഷ്ഠിപ്പാൻ,
ഇന്ദ്രിയാദികളെ വെൽവാൻ, സാധിക്കുന്നിതു ജീവിതം.

പ്രാണായാമമനുഷ്ഠിക്കാൻ, ബ്രഹ്മചിന്തന ചെയ്തീടാൻ,
നിശ്ചയപ്പടി ചെയ്തീടാൻ, സാധിക്കുന്നിതു ജീവിതം.

ഓംകാരത്തിലമർന്നീടാൻ, ഓംകാരങ്ങൾ ജപിക്കുവാൻ,
ഓംകാര ധ്യാനമുണ്ടാവാൻ, സാധിക്കുന്നിതു ജീവിതം.

നാമരൂപങ്ങളെ വിട്ടു സാരമായതെടുക്കുവാൻ,
ആനന്ദാമൃതമുണ്ടീടാൻ, സാധിക്കുന്നിതു ജീവിതം.

## യഥാർത്ഥ മരണം എന്ത്?

ഗീതോപനിഷദ് ധ്യാനം നിത്യം ചെയ്യാതിരിക്കലും
ദൈവത്തിൽ സദാനേരം ചിന്തചേരാതിരിക്കലും
സാധുസേവനവും പിന്നെ ഗുരുശുശ്രൂഷയും വിനാ
ഇവതാൻ മൃത്യു എന്നുചൊല്ലുന്നൂ ബുധജനം.

സമദൃഷ്ടി വിനാ വാഴ്ക, സമഭാവനയും തഥാ,
ആത്മദൃഷ്ടിയതും പോകിൽ അതുതാൻ മരണം ധ്രുവം.

ബ്രഹ്മജ്ഞാനമുപേക്ഷിക്കിൽ, മഹാമനസ്ക്കതയും തഥാ,
ധർമ്മിഷ്ഠനായിരിക്കായ്കിൽ, അതുതാൻ മരണം ധ്രുവം.

ദേഹാഭിമാനമേറീടിൽ ദിവ്യത്വത്തെ മറന്നിടും,
ലക്ഷ്യമെന്നിയെ വാണീടിൽ, അതുതാൻ മരണം ധ്രുവം.

തീനും കുടിയുമുന്മാദം, കൊണ്ടുകാലം കഴിക്കുകിൽ,
പേരും പെരുമയും പോക്കിൽ, അതുതാൻ മരണം ധ്രുവം.

ചൂതാട്ടം, ശീട്ടാട്ടങ്ങളെന്നിവയിൽ കുടുങ്ങി,
നോവൽ പഠിച്ചു, കുടിയും പുകയും വരിച്ചു,
വീൺവാർത്ത, തർക്ക, മപകീർത്തിയിതിൽ ചരിച്ചു,
കാലം കഴിക്കുമൊരു ജീവിതമാണുമൃത്യു.

ഏഷണികൂട്ടൽ, നിന്ദ, കഥകെട്ടലും പിന്നെ,
കുറ്റമറ്റോരിൽ പല കുറ്റത്തെക്കല്പിക്കലും,

വഞ്ചന, കള്ളസ്സാക്ഷി, ഭോഷ്ക്കുകൾ കൊണ്ടുകാലം
കഴിച്ചു, കൂട്ടും മർത്ത്യജീവിതമാണു മൃത്യു.

അന്യായമായിട്ടങ്ങു പണത്തെയാർജ്ജിക്കയും
പരസ്ത്രീ പാതിവ്രത്യഭംഗത്തെച്ചെയ്യുകയും
പരദ്രോഹത്തെ വാചാ, മനസാ, കർമ്മംകൊണ്ടൊ,
വിരവിൽ ചെയ്യുന്നവൻ ജന്മമേ മൃത്യുവാകും.

വിഷയാസക്തനായി ജീവിതം നയിക്കയും,
അതിനാലങ്ങു വീര്യനാശത്തെ വരുത്തിയും,
എപ്പോഴും കാമാസക്തനായിട്ടു വീക്ഷിക്കയും,
ചെയ്തീടും നരൻ തന്റെ ജന്മമേ മൃത്യുവാകും.

## ജനനമരണങ്ങൾ

ലോകനാടകത്തിലെ മുഖ്യമാം രണ്ടു കാഴ്ച
ജനനമരണങ്ങളാകുന്ന വിസ്മയങ്ങൾ
ആരുമേ ജനിച്ചീല, യാരുമെ മരിച്ചീല,
ആരുണ്ടു വരുവാനുമാരുണ്ടു പോകുവാനും?

മായയാം മോഹിനീ തന്റെ മായാജാലങ്ങളാണിവ.
മനഃകല്പിതമാം ലീല, ഇല്ലൊന്നും ബ്രഹ്മമെന്നിയെ.

പഞ്ചഭൂതങ്ങളാൽ ചെയ്ത ദേഹത്തിന്നാണ് ജന്മവും,
ആത്മാവെന്നും നിത്യനാണ് മൃത്യു താൻ ദേഹനാശനം.

നിദ്രപോലുള്ളതാം മൃത്യു ജനനം താനുണർച്ചയും,
മരണഭീതിയേ വേണ്ട, ജീവിതം തുടരുന്നതാം.

കുസുമം വാടിയാലെന്തേ, മണം നില്ക്കുന്നതില്ലയോ,
ശരീരം ചത്തുപോയാലും, ആത്മാജീവിച്ചിരിക്കുമേ.

സത്യാസത്യമറിഞ്ഞീടാൻ വിവേകം തന്നെ സാധനം,
ജന്മമൃത്യുവൊഴിഞ്ഞുള്ള ബ്രഹ്മത്തെ നിത്യമോർക്കണം.

ഒഴിക്കൂ മായാമോഹങ്ങൾ ഗുണാതീതനുമാകുനീ,
ശരീരമോഹം വിട്ടിട്ടു നിത്യാനന്ദേ രമിക്കുക.

# പുനർജ്ജന്മം

മനസ്സും മനോവാസനാബലം താനും
പുനർജ്ജന്മകാരണം മർത്ത്യർക്കറിഞ്ഞാലും
ചിന്തിയ്ക്കുന്നതേ രൂപംകൊള്ളുന്നു മനതാരിൽ
തദ്‌രൂപം ചിന്തയ്ക്കു ബീജമായ്‌വന്നീടും.

ഇങ്ങിനെയുള്ള പലരൂപങ്ങളൊന്നായ്‌ചേർന്നു
വാസനാബലമെന്നതുണ്ടാകും മനസ്സിങ്കൽ
നമ്മുടെ വിചാരം പോലായ്‌വരും നമ്മളെല്ലാം
ഇച്ഛിച്ചവണ്ണം നിന്റെ ജന്മവും സിദ്ധിച്ചിടും.

സത്വം മെലെ ഗമിക്കുന്നു രജസ്സോ മദ്ധ്യവർത്തിയാം,
ദോഷസ്വരൂപനാകുന്ന തമസ്സിന്നാണധോഗതി.

മനസ്സാണു മനുഷ്യന്റെ ബന്ധനമോക്ഷകാരണം
ബന്ധനം ദുർമനസ്സിന്നു സന്മനസ്സിന്നു മോക്ഷവും.

സത്യം നിങ്ങൾ ഗ്രഹിക്കുമ്പോൾ ആത്മബോധം ലഭിച്ചിടും,
എന്നാലില്ലാ പുനർജ്ജന്മം സംസാരം വെന്തുപോകയാൽ.

പുനർജ്ജന്മമൊഴിഞ്ഞെങ്കിൽപൂർണ്ണത്വം പ്രാപ്യമായ്‌വരും,
അമരത്വത്തെയും നേടും ഇതുതാൻ സത്യമായതും.

ഏകമാണെങ്കിലോ ജന്മം പാപിക്കുൽക്കർഷമെങ്ങിനെ?
എന്നും നരകവാഴ്ചയ്ക്കു പറ്റുമോ? ശരിയല്ലിതു.

ഇല്ലിതിൽ ന്യായമോർത്തീടിൽ ശ്രേഷ്ഠം വേദാന്തമല്ലയോ?
ദുഷ്ടരിൽ ദുഷ്ടനെപ്പോലും വേദാന്തം സല്ക്കരിച്ചീടും.

ശുദ്ധാത്മാവാണു നീയെന്നു വേദാന്തം ചൊൽവതില്ലയൊ?
പാപം നിന്നെയണഞ്ഞീടാ, പാപം താൻ ശൂന്യമാണെടോ.

തെറ്റുതാൻ പാപമാകുന്നു കൊന്നീടാമതിനെക്ഷണം
സധൈര്യം സുസ്ഥിതം തൂകു സഖേ, "ഉത്തിഷ്ഠ! ജാഗ്രത!"

എത്ര പാപിഷ്ഠനായാലും, പാപക്കടലു താണ്ടിടാം,
ജ്ഞാനമാം കപ്പലുണ്ടെങ്കിൽ, എന്നു ചൊല്ലുന്നു ഗീതയും.

പണ്ഡിതനായുള്ളോരു ബാലനെക്കാണുന്നില്ലേ
സംഗീതവിദ്വാനാകുമപരനേയും തഥാ.

ബാലന്മാരുപന്യാസം ചെയ്‌വതും കാണ്മതില്ലേ?
ഗണിതവിദഗ്ദ്ധരാം ബാലരുമുണ്ടു പാരിൽ.

മുജ്ജന്മവൃത്താന്തങ്ങൾ പറഞ്ഞാർ ചിലബാലർ
യോഗിവര്യരായ്തീർന്ന ബാലരുമുണ്ടുപാരിൽ.

പുനർജ്ജന്മത്വത്തിന്നു സാക്ഷ്യങ്ങളാണിവ
അനേകജന്മംകൊണ്ടേ സിദ്ധാർത്ഥൻ സിദ്ധനായുള്ളു.

ഏകജന്മത്തിലെല്ലാഗുണവും വളർന്നീടാ
അനേകം ജന്മം കൊണ്ടേയായവ വളർന്നിടൂ.

പുനർജ്ജന്മസിദ്ധാന്തേ സാക്ഷികളായീടുന്നു
പണ്ഡിതശ്രേഷ്ഠന്മാരും ഉത്തമ യതികളും.



# വിഷയസൂചിക



## അദ്ധ്യായം-ഒന്ന്



## അദ്ധ്യായം-രണ്ട്

## അദ്ധ്യായം-മൂന്ന്



## അദ്ധ്യായം-നാല്



## അദ്ധ്യായം-അഞ്ച്



## അദ്ധ്യായം-ആറ്

## അദ്ധ്യായം–ഏഴ്



## അദ്ധ്യായം–എട്ട്

### ശ്രാദ്ധവും പ്രാർത്ഥനയും



## അദ്ധ്യായം–ഒമ്പത്

## അദ്ധ്യായം-പത്ത്

### കഥകളും വാർത്തകളും ഒരു പുഴുവിന്റെ കഥ



## അദ്ധ്യായം-പതിനൊന്ന്



## അനുബന്ധം-ഒന്ന്



## അനുബന്ധം-രണ്ട്



## II. ജീവന്റെ ദേഹാന്തരപ്രാപ്തി



# മരണാനന്തരജീവിതവും പുനർജന്മവും

## അദ്ധ്യായം-ഒന്ന്

### മരണാനന്തരം ആത്മാവിന് എന്തുസംഭവിക്കുന്നു?

ജഡശരീരത്തിൽനിന്ന് ആത്മാവിന്റെ വേർപാടാകുന്നു മരണം. മരണം നല്ലൊരു നവജീവിതത്തിന്റെ പ്രാരംഭമാകുന്നു. മരണം നിങ്ങളുടെ വ്യക്തിത്വത്തെയൊ ആത്മബോധത്തെയൊ അവസാനിപ്പിക്കുന്നില്ല. ഒരു ഉയർന്നതരം ജീവിതത്തിലേക്കുള്ള കവാടത്തെ അത് തുറക്കുകമാത്രമെ ചെയ്യുന്നുള്ളു. പൂർണ്ണതരമായ ജീവിതത്തിലേക്കുള്ള ഒരു ഗോപുരദ്വാരം മാത്രമാണ് മരണം.

ജനനമരണങ്ങൾ മായയുടെ ജാലവിദ്യയാണ്. ജനിച്ചവൻ മരിക്കാൻ തുടങ്ങുന്നു. മരിച്ചവൻ ജീവിക്കാൻ തുടങ്ങുന്നു. ജീവിതം മരണവും മരണം ജീവിതവുമാണ്. ജനനവും മരണവും ഈ ലോക നാടകവേദിയുടെ പ്രവേശനദ്വാരവും തിരോധാനദ്വാരവും മാത്രമാണ്. പരമാർത്ഥത്തിൽ ആരും വരുന്നതുമില്ല, ആരും പോകുന്നതുമില്ല, ബ്രഹ്മം അല്ലെങ്കിൽ അമരത്വം മാത്രമെ ഉണ്ടായിരിക്കുന്നുള്ളു.

നിങ്ങൾ ഒരു ഗൃഹത്തിൽനിന്ന് മറ്റൊരു ഗൃഹത്തിലേക്ക് മാറുന്നതുപോലെ, അനുഭവാർജ്ജനത്തിന്നായി ആത്മാവ് ഒരു ശരീരത്തിൽനിന്ന് മറ്റൊന്നിലേക്കു പ്രവേശിക്കുന്നു. എപ്രകാരം ഒരുമനുഷ്യൻ പഴയവസ്ത്രങ്ങളെ ഉപേക്ഷിച്ച് പുതിയ വസ്ത്രങ്ങളെ

ധരിക്കുന്നുവൊ, അപ്രകാരം ഈ ശരീരത്തിൽ അധിവസിക്കുന്ന ജീവൻ പുതിയ മറ്റു ശരീരങ്ങളിലേക്കു കടക്കുന്നു.

മരണം ജീവിതത്തിന്റെ അന്ത്യമല്ല. ജീവിതം തുടർച്ചയായുള്ളതും ഒരിക്കലും അവസാനിക്കാത്തതുമായ ഒരു ഗതിവിശേഷമാകുന്നു. തന്റെ പുരോഗമനത്തിനുള്ള അനുഭവം നേടുവാനായി ഓരോ ആത്മാവിനും തരണം ചെയ്യേണ്ടതായ ഒരു പ്രതിഭാസമാണ് മരണം.

നിദ്രയേക്കാൾ വ്യത്യസ്ഥമല്ല ശരീരനാശം. ഒരു മനുഷ്യൻ ഉറങ്ങി എഴുന്നേല്ക്കുന്നതുപോലെയാണ് മരണവും ജനനവും. മരണം ഉറക്കംപോലെയാണ്; ജനനം ഉറങ്ങി എഴുന്നേൽക്കുന്നതുപോലെയും. നല്ലൊരു പുതിയ ജീവിതത്തെ സ്വീകരിക്കാനുള്ള പുരോഗമനമാണ് മരണംകൊണ്ടുണ്ടാകുന്നത്. ബുദ്ധിയും വിവേചനശക്തിയും ഉള്ള ആൾ മരണത്തെ ഭയപ്പെടുന്നില്ല. ജീവിതത്തിലേക്കുള്ള പടിവാതിലാണ് മരണമെന്ന് അവൻ അറിയുന്നു. അവന്ന് മരണമെന്നത്, ജീവിതച്ചരടിനെ അറുക്കാൻ വാൾ പിടിച്ചുകൊണ്ടുനില്ക്കുന്ന അസ്ഥികൂടം അല്ല; മറിച്ച് വിശാലവും, പൂർണ്ണവും, കൂടുതൽ സുഖകരവുമായ ജീവിതത്തിലേക്കുള്ള കവാടം നിങ്ങൾക്കു തുറന്നുതരുവാൻ സ്വർണ്ണത്താക്കോലുമേന്തിവരുന്ന ഒരു ദേവനാണ്.

ഓരോ ആത്മാവും ഒരു വൃത്തമാണ്. അതിന് പരിധിയില്ല. എങ്കിലും അതിന്റെ കേന്ദ്രം ശരീരത്തിലാണ്. ഒരു ശരീരത്തിൽ നിന്ന് മറ്റൊന്നിലേക്കുള്ള ഈ കേന്ദ്രത്തിന്റെ മാറ്റത്തെയാണ് മരണം എന്നുപറയുന്നത്. പിന്നെ എന്തിനാണ് നിങ്ങൾ മരണത്തെപ്പറ്റി ഭയപ്പെടുന്നത്?

ശ്രേഷ്ഠമായ ആത്മാവ്, അല്ലെങ്കിൽ പരമാത്മാവ്, മരണരഹിതനും, നാശരഹിതനും, കാലരഹിതനും, കാരണരഹിതനും, സ്ഥലരഹിതനും ആകുന്നു. ഈ ദേഹത്തിന്റെയും മനസ്സിന്റെയും ലോകത്തിന്റെതന്നെയും ഉല്പത്തിക്കുകാരണം പരമാത്മാവാകുന്നു. പഞ്ചഭൂതസമ്മിശ്രമായ ഈ ജഡശരീരത്തിന് മരണമുണ്ട്. കാലത്തിന്നും സ്ഥലത്തിന്നും കാരണത്തിന്നും അതീതമായ ശാശ്വതാത്മാവിന്ന് മരണം എങ്ങനെ സംഭവിക്കും?

ജനനമരണങ്ങളിൽനിന്നു നിർമ്മുക്തനാകുവാൻ നിങ്ങൾ ആഗ്രഹിക്കുന്നുവെങ്കിൽ നിങ്ങൾ ശരീരരഹിതനാവണം. ശരീരം കർമ്മങ്ങളുടെ അല്ലെങ്കിൽ പ്രവൃത്തികളുടെ ഫലമാണ്. ഫല കാംക്ഷയോടുകൂടി നിങ്ങൾ യാതൊരു പ്രവൃത്തിയും ചെയ്യരുത്. നിങ്ങൾ രാഗദ്വേഷങ്ങളിൽനിന്നും ഇഷ്ടാനിഷ്ടങ്ങളിൽനിന്നും വേർ പെട്ടാൽ കർമ്മങ്ങളിൽനിന്നും മുക്തനാകും. നിങ്ങൾ അഹങ്കാര ത്തെമാത്രം നശിപ്പിച്ചാൽ രാഗദ്വേഷങ്ങളിൽനിന്ന് നിങ്ങൾക്ക് നിങ്ങളെ മോചിപ്പിക്കുവാൻ കഴിയും. ശാശ്വതമായ ജ്ഞാനം കൊണ്ട് അജ്ഞാനത്തെ നശിപ്പിക്കുമ്പോൾ അഹങ്കാരത്തെ അകറ്റാൻ കഴിയും. അതിനാൽ ഈ ശരീരത്തിന്റെ മൂലകാരണം അജ്ഞാനമാണ്. എല്ലാ ശബ്ദത്തിന്നും, രൂപത്തിന്നും, രസ ത്തിന്നും, സ്പർശത്തിന്നും, അതീതനും, ആകാരരഹിതനും, ഗുണ രഹിതനും, പ്രകൃതിക്ക് അതീതനും, ത്രിവിധശരീരങ്ങൾക്കും പഞ്ച കോശങ്ങൾക്കും അതീതനും, അനന്തനും, മാറ്റമില്ലാത്തവനും സ്വയംപ്രകാശനുമായ പരമാത്മാവിനെ അറിയുന്നവൻ മരണ ത്തിന്റെ വായിൽനിന്ന് തന്നെത്താൻ മോചിപ്പിക്കപ്പെടുന്നു.

## മരണം ജീവിതത്തിന്റെ അന്ത്യമല്ല.

തങ്ങളുടെ പ്രവർത്തനങ്ങൾ കാണിപ്പാനും ഈ ലോക ത്തിൽനിന്ന് അനുഭവങ്ങൾ നേടുവാനുമായി വ്യക്തികളായ ആത്മാക്കൾ അല്ലെങ്കിൽ ജീവന്മാർ പലവിധമായ ശരീരങ്ങൾ സൃഷ്ടിക്കുന്നു. ആ ശരീരങ്ങളിൽ അവർ പ്രവേശിക്കുകയും ആ ശരീരങ്ങൾ ആത്മാവിന്റെ അധിവാസത്തിന്നു പറ്റാതെ വരുമ്പോൾ അവയെ വിട്ടുപോവുകയുംചെയ്യുന്നു. അവ വേറെയും ശരീര ങ്ങൾ സൃഷ്ടിക്കുകയും അവയെയും അതേപോലെ ഉപേക്ഷി ക്കുകയും ചെയ്യുന്നു. ഇതിനെയാണ് ആത്മാക്കളുടെ "ദേഹാ ന്തരപ്രാപ്തി" (Transmigration) എന്നുപറയുന്നത്. ഒരു ശരീര ത്തിൽ ആത്മാവിന്റെ പ്രവേശത്തെ ജനനമെന്നുപറയുന്നു. ശരീരത്തിൽനിന്നുള്ള ആത്മാവിന്റെ പ്രയാണത്തെ മരണമെന്നും പറയുന്നു. ആത്മഭാവത്തിൽ ശരീരം മൃതി അടയുന്നു.

പുരുഷന്റെ ശുക്ലബിന്ദു സ്ത്രീയുടെ ശോണിതത്തോടുകൂടി ച്ചേരുമ്പോഴാണ് മാതാവിന്റെ ഉദരത്തിൽ ഗർഭാധാനം സംഭവി ക്കുന്നത്. ശുക്ലബിന്ദുവും ശോണിതവും അതിസൂക്ഷ്മമായ ജീവാ ണുക്കൾ ആകുന്നു. നഗ്നമായ കണ്ണുകൊണ്ട് അവ അദൃശ്യങ്ങ ളുമാകുന്നു. ഈ കൂടിച്ചേർച്ചയെ സാധാരണമായി ഗർഭാധാനം എന്നും സാങ്കേതികമായി ബീജം ഫലപ്രദമാകൽ എന്നും പറ യുന്നു. മാതൃഗർഭത്തിൽ ശുക്ലവും ശോണിതവും കൂടിക്കലർന്ന് ഒരു ജീവാണുവായി പരിണമിക്കുന്നു. ഈ ജീവാണു ഫലപ്രദ മായശേഷം ഒരുമാംസപിണ്ഡമായും പത്തുമാസംകൊണ്ട് ഒരു പരിപൂർണ്ണശിശുവായും രൂപാന്തരപ്പെടുന്നു.

ഒരു വ്യക്തിയുടെ മരണാനന്തരമുള്ള സംഭവ വികാസ ങ്ങൾ എന്താണെന്നറിവാൻ ആ മൂടുപടത്തെ ചീന്തിക്കളയുവാൻ മനുഷ്യൻ സർവ്വദാ പരിശ്രമിച്ചിട്ടുണ്ട്. ഇതിനെപ്പറ്റി പല സിദ്ധാന്ത ങ്ങളും ഉന്നയിക്കപ്പെട്ടിട്ടുണ്ടെങ്കിലും ജീവാനന്തരാവസ്ഥയെ മറ യ്ക്കുന്ന തിരശ്ശീലയെ നീക്കംചെയ്യുന്നതിൽ മനുഷ്യൻ വിജയിച്ചിട്ടു ണ്ടെന്നു പറഞ്ഞുകൂടാ.

ഈ രഹസ്യത്തെ കണ്ടുപിടിക്കുവാൻ തത്ത്വശാസ്ത്രം നിര ന്തരപരിശ്രമം ചെയ്യുന്നുണ്ടെങ്കിലും ഒരു സിദ്ധാന്തത്തിന്റെ അടി സ്ഥാനമാകത്തക്കവണ്ണം യാതൊരു തെളിവുകളും കിട്ടിക്കഴിഞ്ഞി ട്ടില്ല. പക്ഷേ ഈ മാർഗ്ഗത്തിലൂടെയുള്ള പരീക്ഷണങ്ങൾ രസാവ ഹങ്ങളായ പല സംഗതികളെയും തെളിയിച്ചിട്ടുണ്ട്. ഏക ജീവ കോശസംഘടനയ്ക്ക് സ്വാഭാവികമരണം ഇല്ലെന്നുപറയുന്നു. ഭൂമി യിലെ ജീവജാലം ആ നിലയിൽ ആയിരുന്നപ്പോൾ മരണം അറിയപ്പെട്ടിരുന്നില്ല. ഏകജീവകോശത്തിൽനിന്ന് വിവിധ ജീവകോ ശങ്ങളായി പരിണമിച്ചപ്പോഴെ മരണം എന്ന സംഭവവികാസം ഉത്ഭൂതമായുള്ളു.

ഒരു പൂച്ചയുടെയോ, ഒരു കോഴിയുടെയോ ദേഹത്തിൽ നിന്ന് വേർപെടുത്തി എടുത്ത തൈറോയ്ഡ് ഗ്രന്ഥി, ഗർഭാശയം (ബീജകോശം), (Overy) പ്ലീഹ (Spleen), ഹൃദയം, മൂത്രപിണ്ഡം (Kidneys) മുതലായ ജീവാംശങ്ങളെ ഒരുവിധം ദ്രാവകത്തിൽ

(Vitro) നശിക്കാതെ സൂക്ഷിച്ചുവെച്ച് അവയ്ക്കു വളർച്ച ഉണ്ടായി അവയുടെ വലുപ്പവും തൂക്കവും വർദ്ധിക്കുന്നുണ്ടെന്ന് ഗവേഷണശാലകളിൽ നടത്തിയ പരീക്ഷണങ്ങൾ തെളിയിച്ചിരിക്കുന്നു.

ഒരു വ്യക്തിത്വം അവസാനിച്ചിട്ടും അതിലെ ഘടകങ്ങളുടെ ചിലഭാഗങ്ങൾക്ക് പ്രവർത്തിക്കാൻ കഴിയുമെന്നു അറിവായിരിക്കുന്നു. ഒരു ശരീരത്തിലെ രക്തത്തിൽ നിന്നെടുത്ത വെളുത്ത രക്താണുക്കൾ (White Corpuscles) സംരക്ഷിക്കപ്പെട്ടാൽ, അവ എടുക്കപ്പെട്ട ശരീരം ദഹിപ്പിച്ചതിനുശേഷവും മാസക്കണക്കിൽ ജീവിച്ചിരിക്കുന്നതാണ്. പക്ഷേ ആ ജീവൻ രക്താണുക്കളുടെ ജീവൻ മാത്രമാണെന്നതാണ് വാസ്തവം. അല്ലാതെ മരിച്ച വ്യക്തിയുടെ ജീവനല്ല.

ജീവന്റെ അന്ത്യമല്ല മരണം, അത് ഒരു മുഖ്യമായ വ്യക്തിത്വത്തിന്റെ അഭാവമാണ്. പ്രപഞ്ചവിജയത്തിന്നായിക്കൊണ്ട് ജീവൻ ചലിച്ചുകൊണ്ടിരിക്കുന്നു. ശാശ്വതാവസ്ഥയിൽ ലയിക്കുന്നതുവരെ ജീവൻ ചലിച്ചുകൊണ്ടിരിക്കുന്നു.

## മരണരീതി

"യോഗവാസിഷ്ഠത്തിൽ വസിഷ്ഠർ പറയുന്നു:-

"ശരീരത്തിലെ രോഗകാരണങ്ങളാൽ അതിലെ നാഡികളുടെ വീര്യം കുറയുമ്പോൾ ശ്വാസോച്ഛ്വാസം ചെയ്‌വാനായി അതിന്ന് വികസിപ്പാനൊ ചുരുങ്ങുവാനൊ സാധിക്കാതെ ശരീരത്തിന്റെ ഐക്യം നഷ്ടപ്പെടുകയും അതിന്ന് ശാന്തിയില്ലാതാകുകയും ചെയ്യുന്നു. അകത്തേക്കു ശ്വസിച്ച വായു ശരിയായി പുറത്തേക്ക് പോകുന്നില്ല, പുറത്തേക്കുപോയ വായു അകത്തേക്കും വരുന്നില്ല. അങ്ങനെ ശ്വാസോച്ഛ്വാസം നില്ക്കുന്നു. അപ്പോൾ ആ ജീവി പ്രജ്ഞയറ്റ് മരിക്കുന്നു. അപ്പോൾ ആ വ്യക്തിയുടെ എല്ലാ ആഗ്രഹങ്ങളും ഭാവനകളും തന്നിൽതന്നെ വേറിട്ടുനില്ക്കുന്നു. തന്നിൽതന്നെ ഉള്ള വാസനകൾ, ആഗ്രഹങ്ങൾ, അനുഭവങ്ങൾ ഇവയോടുചേർന്ന വ്യക്തിയെ ജീവൻ എന്നുപറയുന്നു. ശരീരം നശിക്കുമ്പോൾ അന്തര്യാമിയായ ജീവൻ പ്രാണങ്ങളോടുകൂടെ ശരീരത്തിൽനിന്നു പുറത്തേക്കുവന്ന് വായുവിൽ അലഞ്ഞുനടക്കുന്നു.

ജീവന്മാരെയും ധരിച്ചുകൊണ്ടുള്ള പ്രാണങ്ങൾ വായുമണ്ഡലം നിറയെ ഉണ്ട്. ഈ ജീവന്മാർ അവരുടേതായ ലോകാനുഭവ ങ്ങളെയും അന്തർലീനമാക്കിക്കൊണ്ടിരിക്കുന്നു. എനിക്ക് അവയെ കാണ്മാൻ കഴിയും. ആ അവസരത്തിൽ തന്റെ വാസനകളോടു കൂടിയ ഓരോ വ്യക്തിയെയും പ്രേതം (പരലോകത്തേക്കുപോയത്) എന്നുപറയുന്നു. മരണത്തിന്റെ ബോധരഹിതാവസ്ഥ കഴിഞ്ഞ ശേഷം ഒരാൾ മരിച്ച അതേസ്ഥലത്ത് മറ്റൊരു ലോകത്തെ അനുഭവിക്കുന്നു"എന്ന്.

## മരണത്തിന്റെ ലക്ഷണങ്ങൾ

മരണത്തിന്റെ യഥാർത്ഥമായ ലക്ഷണങ്ങൾ കാണ്മാൻ പ്രയാസമാണ്. ഹൃദയസ്പന്ദനം, നാഡിമിടിപ്പ്, ശ്വാസോച്ഛ്വാസം ഇവ നില്ക്കുന്നതല്ല മരണത്തിന്റെ ശരിയായ ലക്ഷണങ്ങൾ. ഹൃദയസ്പന്ദനം, നാഡിമിടിപ്പ്, ശ്വാസോച്ഛ്വാസം ഇവയുടെ നില്പ്, കൈകാലുകൾ മരവിക്കൽ, ദേഹത്തിൽ ഓടുന്ന വിയർപ്പുകൾ, ദേഹത്തിൽ ചൂടില്ലായ്മ ഇവയാണ് സാധാരണമായ മരണലക്ഷ ണങ്ങൾ. കണ്ണിവെള്ളയിൽ (ശുക്ലമണ്ഡലത്തിൽ) പ്രതിച്ഛായ ഉണ്ടോ എന്ന് ഡാക്ടർ നോക്കുന്നു. അയാൾ കാലിനെ മടക്കുവാൻ നോ ക്കുന്നു. ഈ ലക്ഷണങ്ങളൊന്നുമല്ല മരണത്തിന്റെ യഥാർത്ഥ ലക്ഷണങ്ങൾ. എന്തെന്നാൽ ശ്വാസോച്ഛ്വാസവും ഹൃദയമിടിപ്പും നിന്നിട്ടും കുറെ സമയത്തിന്നുശേഷം ജീവിപ്പിച്ചിട്ടുള്ള പല സംഭവ ങ്ങളും ഉണ്ടായിട്ടുണ്ട്.

ഹഠയോഗികളെ ഒരു പെട്ടിയിലാക്കി 40ദിവസങ്ങൾവരെ കുഴിച്ചിടുന്നു. അതിന്നുശേഷം അവരെ പുറത്തേക്കു എടുക്കു കയും അവർ ജീവിക്കുകയുംചെയ്യുന്നു. ശ്വാസോച്ഛ്വാസം ദീർഘ നേരം നിലച്ചുവെന്നുംവരും. ജീവചൈതന്യം തടഞ്ഞുവെച്ച ചില ഉദാഹരണങ്ങളിൽ ശ്വാസോച്ഛ്വാസം രണ്ടുദിവസം ഇല്ലാതിരുന്ന തായി കണ്ടിട്ടുണ്ട്. അങ്ങനെയുള്ള പല സംഭവങ്ങളും രേഖപ്പെടു ത്തീട്ടുണ്ട്. ഹൃദയമിടിപ്പ് അനേകമണിക്കൂറുകളൊ, ദിവസങ്ങൾ തന്നെയുമൊ, ഇല്ലാതിരിക്കാം. അത് വീണ്ടും ഉണ്ടാകുന്നു. അതു കൊണ്ട് മരണത്തിന്റെ ശരിയായ ലക്ഷണങ്ങൾ എന്താണെന്നു

പറയുവാൻ വളരെ പ്രയാസമാണ്. ശരീരം ചീഞ്ഞളിയലും അതിൽ ദുർഗ്ഗന്ധം തുടങ്ങലും മാത്രമാണ് മരണത്തിന്റെ ഒടുവി ലത്തെ ലക്ഷണം.

ശരീരം ചീഞ്ഞുനാറുവാൻ ആരംഭിക്കുന്നതിന്നു മുമ്പല്ലാതെ ആരെയും കുഴിച്ചിടരുത്. ഒരാൾ മരിച്ചു എന്ന് ഒരുവൻ വിചാ രിക്കാമെങ്കിലും അയാൾ മോഹാലസ്യമൊ, സന്നിപാതമൊ, പാര വശ്യമൊ, സമാധിയൊ അടഞ്ഞിരിക്കാം. മോഹാലസ്യം, സന്നി പാതം, പാരവശ്യം, സമാധി ഈ അവസ്ഥകളെല്ലാം മരണത്തിനെ പ്പോലെയാണ്, ബാഹ്യചിഹ്നങ്ങൾ സാദൃശ്യമുള്ളവയാണ്.

ഹൃദയസ്തംഭനത്താൽ മരിച്ച ആളുകളെ ഉടനെ കുഴിച്ചിട രുത് കാരണം ചില സമയത്തിന്നുശേഷം ശ്വാസോച്ഛ്വാസം വീണ്ടും ആരംഭിച്ചെന്നുവരാം. ശരീരദുർഗ്ഗന്ധമുണ്ടാവാൻ തുടങ്ങുമ്പോൾ മാത്രമെ കുഴിച്ചിടാവൂ.

ഒരുയോഗിക്ക് സ്വേച്ഛയാൽതന്നെ ഹൃദയസ്പന്ദനത്തെ നിർത്തു വാൻ സാധിക്കും. വളരെ മണിക്കൂറുകളോ ദിവസങ്ങളോളമൊ അദ്ദേഹത്തിന്നു സമാധിയിൽ അല്ലെങ്കിൽ അമാനുഷിക പ്രജ്ഞ യിൽ ഇരിക്കാൻ സാധിക്കും. സമാധിസ്ഥിതിയിൽ ഹൃദയമിടിപ്പൊ ശ്വാസഗതിയൊ ഇല്ല. ഇത് നിദ്രാവിഹീനമായ നിദ്ര അല്ലെങ്കിൽ ശുദ്ധമായ പ്രജ്ഞാവസ്ഥയാണ്. അയാൾ ലൗകികബോധാവസ്ഥ യിലേയ്ക്ക് വരുമ്പോൾ ഹൃദയമിടിപ്പും ശ്വാസോച്ഛ്വാസവും പുനരാരംഭിക്കുന്നു. ശാസ്ത്രത്തിന് ഈ അവസ്ഥയെ വിവരിക്കാൻ കഴിയില്ല. ഈവക അവസ്ഥാവിശേഷങ്ങളെ കാണുമ്പോൾ ഡോക്ടർമാർ അന്ധാളിച്ചുപോകുന്നു.

## മരണാനന്തരം മൂലവസ്തുക്കളുടെ വിലയനം

ഈ സ്ഥൂലശരീരം മഹാഭൂതങ്ങൾ എന്നറിയപ്പെടുന്ന പഞ്ചമൂല വസ്തുക്കൾ ആയ പൃഥ്വി, ജലം, അഗ്നി, ആകാശം, വായു ഇവകൊണ്ടുണ്ടാക്കപ്പെട്ടതാണ്. ദേവന്മാർ അല്ലെങ്കിൽ ദൈവങ്ങൾ ദിവ്യമായ പ്രകാശമുള്ള ശരീരത്തോടുകൂടിയവരാകുന്നു. അവരിൽ അഗ്നിതത്ത്വം അധികരിച്ചിരിക്കുന്നു. മനുഷ്യനിൽ പൃഥ്വീതത്ത്വമാണ്

അധികരിച്ചിരിക്കുന്നത്. ജലജന്തുക്കളെ സംബന്ധിച്ചിടത്തോളം ജലതത്ത്വം അവയിൽ കൂടുതലായിരിക്കുന്നു, പക്ഷികളിൽ വായുതത്ത്വം അധികരിച്ചിരിക്കുന്നു.

പൃഥ്വ്യാംശംനിമിത്തമാണ് ശരീരത്തിന് കാഠിന്യം ഉള്ളത്; ദ്രവാവസ്ഥ ജലാംശംകൊണ്ടും; ശരീരത്തിൽ ചൂടുതോന്നുന്നത് അഗ്നിതത്ത്വം നിമിത്തവും; ചലനവ്യാപാരങ്ങൾ വായുവിന്റെ അംശം കൊണ്ടുമാണ്, വ്യാപ്തി ആകാശതത്ത്വത്തിന്റെ സാന്നിദ്ധ്യംകൊണ്ടാണ്, ജീവാത്മാവ് അല്ലെങ്കിൽ വ്യക്തിയായ ആത്മാവ് ഈ പഞ്ചമഹാഭൂതങ്ങളിൽനിന്ന് വ്യത്യസ്തപ്പെട്ടതാണ്.

മരണശേഷം ഈ പ്രകൃതിതത്ത്വങ്ങൾ ലയിച്ചുപോകുന്നു അവ പ്രകൃതിയുടെ അഖണ്ഡഭണ്ഡാരത്തിൽനിന്ന് ഉത്ഭൂതമായ മൂലപ്രകൃതിയോടു ചേരുന്നു. ദേഹത്തിലെ ഭൂതത്ത്വവിഭാഗം പൃഥ്വി തത്ത്വത്തിലും അതുപോലെ മറ്റു നാലുതത്ത്വങ്ങളും അവയുടെ ക്രമമായ മഹതത്ത്വങ്ങളിലും ലയിക്കുന്നു.

ശവത്തെ കുളിപ്പിച്ച് കോടിവസ്ത്രങ്ങൾ ഉടുപ്പിച്ച് സ്മശാനത്തിലേക്കുകൊണ്ടുപോയി ചിതമേൽ കിടത്തുന്നു. അവിടെവച്ച് മന്ത്രങ്ങൾ ജപിക്കുന്നത് പ്രേതത്തെ ഉദ്ദേശിച്ചുകൊണ്ടാണ്. തന്റെ ശരീരത്തോടുചേർന്ന പഞ്ചപ്രാണങ്ങൾ അല്ലെങ്കിൽ ജീവവായുക്കൾ ബാഹ്യവായുമണ്ഡലത്തിൽ ചേരുവാനായി അവയെ വിടുവാനായി പ്രേതത്തെ ആവാഹിക്കുന്നു. പൃഥ്വി, ജലം, അഗ്നി, ആകാശം, വായു എന്ന പഞ്ചഭൂതങ്ങളിൽ നിന്നുണ്ടായതായ ശരീരം, അവയിൽത്തന്നെ ലയിക്കാനായി ദേഹത്തോടു പറയുന്നു. പിന്നെ ദേഹത്തെ അഗ്നിക്കുകൊടുക്കുന്നു. ശരീരം ഇപ്രകാരം ലയനം പ്രാപിച്ചശേഷം അതിൽനിന്നു വേർപെടുത്തപ്പെട്ട ജീവൻ പരലോകത്തേക്കുള്ള യാത്ര ആരംഭിക്കുന്നു. പഞ്ചേന്ദ്രിയങ്ങളുടെ ശക്തികൾ അവയുടെ അധിഷ്ഠാനദേവതകളിൽ ലയിക്കുന്നു. കണ്ണിന്റെ കാഴ്ചശക്തി അതിന്റെ അധിഷ്ഠാനദേവതയായ സൂര്യനിൽ ചേരുന്നു. വാഗിന്ദ്രിയം അഗ്നിയിൽചേരുന്നു. പ്രാണവായുക്കൾ വായുവിൽ ലയിക്കുന്നു. ശ്രോത്രേന്ദ്രിയം ആകാശത്തിൽ ലയി

ക്കുന്നു, ജഡശരീരം ഭൂമിയോടുചേരുന്നു; രോമങ്ങൾ ചെടികളിൽ ചേരുന്നു; ശിരോരോമങ്ങൾ വൃക്ഷങ്ങളോടു ചേരുന്നു; രക്തവും വീര്യവും, ജലത്തിലും ചേരുന്നു.

## ഉദാനവായുവിന്റെ കർത്തവ്യം

വായു കാറ്റാണ്. അതാണ് പ്രാണൻ അല്ലെങ്കിൽ ജീവശ്ശക്തി, പ്രാണൻ ഇന്ദ്രിയങ്ങളെ ചലിപ്പിക്കുന്നു. അത് വിചാരത്തെ ഉല്പാദിപ്പിക്കുന്നു. പ്രാണൻ ശരീരത്തെ ചലിപ്പിക്കുകയും ചലനശക്തി ഉണ്ടാക്കുകയും ചെയ്യുന്നു. പ്രാണൻ ആഹാരത്തെ ജീർണ്ണിപ്പിക്കുകയും രക്തത്തെ സഞ്ചരിപ്പിക്കുകയും മലമൂത്രങ്ങളെ വിസർജ്ജിപ്പിക്കുകയും ചെയ്യുന്നു. പ്രാണൻ ശ്വാസോച്ഛ്വാസം ചെയ്യിക്കുന്നു. പ്രാണൻ നിമിത്തമാണ് നിങ്ങൾ കാണുന്നതും കേൾക്കുന്നതും സ്പർശിക്കുന്നതും വിചാരിക്കുന്നതും. എല്ലാ പ്രാണങ്ങളുടെയും ആകത്തുകയാണ് ഹിരണ്യഗർഭൻ അല്ലെങ്കിൽ പരബ്രഹ്മം. പ്രകൃതിയുടെ പ്രത്യക്ഷഭാവമാണ് പ്രാണൻ. സ്ഥൂലപ്രാണൻ ശാശ്വതവും സൂക്ഷ്മപ്രാണൻ ജീവശ്ശക്തിയും ആകുന്നു.

റബ്ബർപന്തിന്റെ (Football) അകത്ത് അതിലും നേരിയ ബ്ലാഡർ ഉള്ളതുപോലെ നമ്മുടെ ഈ ജഡ(സ്ഥൂല)ശരീരത്തിനുള്ളിൽ ഒരു നേരിയ ശരീരം അല്ലെങ്കിൽ സൂക്ഷ്മദേഹംഉണ്ട്. മരണസമയത്ത് ഉദാനവായു ആ സൂക്ഷ്മശരീരത്തെ ജഡശരീരത്തിൽനിന്ന് വലിച്ചെടുക്കുന്നു. സ്വപ്നാവസ്ഥയിൽ ഈ സൂക്ഷ്മശരീരമാണ് ആകാശത്തുപോയി പ്രവർത്തിക്കുന്നത്. എല്ലാ പ്രാണങ്ങൾക്കുമുള്ള പ്രയാണവാഹനം ഉദാനവായു ആകുന്നു. ആഹാരത്തെ ആമാശയത്തിന്റെ അകത്തേക്കുവിഴുങ്ങുവാൻ സഹായിക്കുന്നത് അതാകുന്നു. അത് ഗാഢനിദ്രയിൽ നിങ്ങളെ ബ്രഹ്മത്തിലേക്കു കൊണ്ടുപോകുന്നു. അത് തൊണ്ടയിൽ സ്ഥിതിചെയ്യുന്നു.

എല്ലാ പ്രാണങ്ങൾക്കും, മനസ്സിന്നും, ബുദ്ധിക്കും, ഇന്ദ്രിയങ്ങൾക്കും, ദേഹത്തിന്നും ആധാരവും ഉല്പത്തിസ്ഥാനവുമായ അമരനായ ആത്മാവ് നിങ്ങളുടെ ഹൃദയാന്തർഭാഗത്തിൽ വസിക്കുന്നു. നൂറ്റുക്കണക്കിന് രക്തവാഹിനികളുള്ള ഹൃദയത്തി

ലാണ് ഈ ആത്മാവുള്ളത്. ഈ ഓരോ രക്തവാഹിനിക്കും എഴുപത്തിരണ്ടായിരം ശാഖകളുണ്ട്. രക്തസഞ്ചാരം ഉണ്ടാകുന്ന വ്യാനൻ എന്ന പ്രാണവായു ഈ രക്തവാഹിനികളിൽ സഞ്ചരിക്കുന്നു.

ഇവയിൽ ഒന്നിൽകൂടെ ഊർദ്ധ്വഗതിയിൽ പോകുന്ന ഉദാനൻ നിങ്ങളുടെ സൽപ്രവൃത്തികൾ കാരണം നിങ്ങളെ ഉപരിലോകങ്ങളിലേക്കും നിങ്ങളുടെ ദുഷ്ക്കർമ്മങ്ങൾ നിമിത്തം നിങ്ങളെ അധോലോകങ്ങളിലേക്കും ഗുണദോഷ സമ്മിശ്രമായ പ്രവൃത്തികൾ നിമിത്തം മനുഷ്യലോകത്തേക്കും കൊണ്ടുപോകുന്നു.

ജീവന്മുക്തന്മാർക്ക് അല്ലെങ്കിൽ മുക്തന്മാരായ ഋഷികൾക്ക്, ജനനങ്ങൾ ഇല്ലാത്തതുകൊണ്ടും, ജീവിക്കാൻ മറ്റുലോകങ്ങൾ വേണ്ടാത്തതുകൊണ്ടും ഒന്നിനും ആവശ്യമില്ലാത്തതിനാൽ അവരുടെ മനസ്സും പ്രാണങ്ങളും ബ്രഹ്മത്തിൽ ചേരുന്നു. ഓരോ ജീവനും പരമാത്മാവ് അല്ലെങ്കിൽ പരബ്രഹ്മത്തിൽ ലയിക്കുന്നു.

ജീവന്മുക്തന്മാർക്ക് ഉദാനവായുവിനെപ്പോലെ ഒരുമുന്നോടി (Fore runner)യുടെ പ്രശ്നമില്ല. മുക്തന്മാരായ ഋഷികൾ സർവ്വസംഗപരിത്യാഗത്താലും അനശ്വരമായ ആത്മജ്ഞാന ലാഭത്താലും പരിശുദ്ധമാക്കപ്പെട്ട മനസ്സോടുകൂടി മരണസമയത്തുതന്നെ പരിപൂർണ്ണമായ സായൂജ്യം പ്രാപിക്കുന്നു. അവർക്ക് ഈ ലോകത്തിലേക്ക് പുനരാഗമനം ഇല്ലതന്നെ.

## ആത്മാവ് എന്താണ്?

ആത്മാവ് രണ്ടുതരമുണ്ട്; അതായത് ഒന്ന് വ്യക്തിപരമായ ആത്മാവ് അല്ലെങ്കിൽ ജീവാത്മാവ് അല്ലെങ്കിൽ മനുഷ്യാത്മാവ്, മറ്റേത് പരമാത്മാവ്. ജീവാത്മാവ് പരമാത്മാവിന്റെ ഒരു അംശം അല്ലെങ്കിൽ പ്രതിബിംബമാണ്. ഒരു ജലാശയത്തിലെ പല ഭാഗങ്ങളിലും സൂര്യൻ പ്രതിബിംബിക്കുന്നതുപോലെ പല ആളുകളുടെ പലമനസ്സുകളിലും പരമാത്മാവ് പ്രതിബിംബിക്കുന്നു.

ആത്മാവ് ചൈതന്യം അല്ലെങ്കിൽ ബോധമാണ്. അത് ഒരുവസ്തുവല്ല. അത് ജ്ഞാനാവസ്ഥ അല്ലെങ്കിൽ ബോധാവസ്ഥ

യാണ്, അത് ചൈതന്യമാണ്. ഓരോ ജീവനും ചൈതന്യത്തിന്റെ പ്രതിബിംബമാണ്. ഈ ജീവവ്യക്തിയാണ് മരണാനന്തരം ദേഹത്തിൽനിന്നു വേർപെട്ട് ഇന്ദ്രിയങ്ങൾ, മനസ്സ്, പ്രാണൻ, അനുഭവങ്ങൾ, മോഹങ്ങൾ, വാസനകൾ മുതലായവയോടുകൂടി പരലോകത്തേക്ക് പോകുന്നത്. അതു പരലോകത്തേക്കു പോകുന്നത് ഒരു സൂക്ഷ്മശരീരത്തോടുകൂടെയാണെന്ന് ഓർമ്മിക്കുക.

തടാകത്തിലെ ജലം വറ്റുമ്പോൾ ജലത്തിലെ സൂര്യപ്രതിബിംബം സൂര്യനിൽതന്നെ ചേരുന്നു, അതേപോലെ, ധ്യാനം കൊണ്ട് മനസ്സിന്റെ ഉന്മൂലനാശം വരുമ്പോൾ ജീവാത്മാവ് പരമാത്മാവിൽ ലയിക്കുന്നു. ജീവിതത്തിന്റെ ലക്ഷ്യം ഇതാണ്.

ജീവാത്മാവ് മലിനമായിത്തീരുന്നത് ഇച്ഛകൾ, മോഹങ്ങൾ, അഹംഭാവം, ഗർവ്വം, അത്യാശ, കാമം, ഇഷ്ടാനിഷ്ടങ്ങൾ മുതലായവ നിമിത്തമാണ്. തന്നിമിത്തം അത് പരിച്ഛിന്നമാകുന്നു; അല്പജ്ഞനാകുന്നു; അല്പശക്തനുമാകുന്നു. പരമാത്മാവ് അപരിച്ഛിന്നനും സർവ്വജ്ഞനും സർവ്വശക്തനുമാകുന്നു. അത് ജ്ഞാനത്തിന്റേയും ആനന്ദത്തിന്റേയും മൂർത്തീകരണമാകുന്നു.

ജീവാത്മാവ് അജ്ഞാനംകൊണ്ടും, മനസ്സ്, ശരീരം, ഇന്ദ്രിയങ്ങൾ മുതലായ അനുബന്ധങ്ങളെക്കൊണ്ടും ബന്ധിതനാണ്. അത് കേവലം പുറംകാഴ്ചയാണ്. അത് മായികവുമാണ്. "അക്ഷര"ജ്ഞാനം ലഭിക്കുമ്പോൾ അത് ബന്ധനത്തിൽനിന്നും ബന്ധനഗുണങ്ങളിൽനിന്നും മുക്തനാകുന്നു. സമുദ്രത്തിലെ നീർപ്പോള സമുദ്രത്തിൽ ഒന്നിച്ചുചേരുന്നതുപോലെ അജ്ഞാനം നശിക്കുമ്പോൾ ജീവനും പരമാത്മാവും ഒന്നായിത്തീരുന്നു.

ശവത്തിന് സംസാരിക്കാനൊ നടക്കുവാനൊ കാണ്മാനൊ കഴികയില്ല. ദേഹത്തിൽനിന്ന് ജീവൻ പോയശേഷം അത് ഒരു മരക്കട്ടപോലെയാകുന്നു. ശരീരത്തെയും മനസ്സിനെയും ഇന്ദ്രിയങ്ങളെയും ഉത്തേജിപ്പിക്കുന്നതും പ്രവൃത്തിപ്പിക്കുന്നതും ചലിപ്പിക്കുന്നതും നിയന്ത്രിക്കുന്നതും ജീവനാകുന്നു.

പരമാത്മാവ് സ്വയംബോധവും സ്വാനുഭവവും സ്വയം ആന

ന്ദവും സ്വയം ജ്ഞാനവും സ്വസ്ഥിതനും ആകുന്നു. അതു തന്നെത്തന്നെയും മറ്റുള്ളതിനെയും അറിയുന്നു. അതു സ്വയം ജ്യോതിസ്സും എല്ലാറ്റിനെയും പ്രകാശിപ്പിക്കുന്നതുമാണ്. അതിനാൽ അതു ചൈതന്യമാണ്. ഒരുവസ്തു തന്നെത്താൻ അറിയുകയില്ല; മറ്റുള്ളവരേയും അറിയുകയില്ല; എന്നുവരുമ്പോൾ അതിനെ ജഡം അല്ലെങ്കിൽ നിർജ്ജീവം എന്നുപറയുന്നു.

പരമാത്മാവ് അരൂപിയും, ഗുണരഹിതനും, സർവ്വവ്യാപിയും, അവിഭക്തനും, നാശരഹിതനും, കാലരഹിതനും, നിരുപാധികനും ആകുന്നു. ആദിത്യനിൽ സമയമൊ, പകലൊ, രാത്രിയൊ ഇല്ലെങ്കിലും അത് പകലിനെയും, രാത്രിയെയും സൃഷ്ടിക്കുന്നു. അപ്രകാരംതന്നെയാണ് പരമാത്മാവും. ആത്മാവ് അനന്തനും ശാശ്വതനും അമരനുമാകുന്നു.

പരമാത്മാവുമാത്രമെ സ്ഥിതിചെയ്യുന്നുള്ളു. നാമരൂപാദികളുള്ള ഈ ലോകം മായയാണ്. കയറിന്റെമേൽ സർപ്പത്തെ ആരോപിക്കുന്നതുപോലെ അതു പരമാത്മാവിൽ ആരോപിക്കപ്പെട്ടതാണ്. ഒരു ദീപംകൊണ്ടുവന്നാൽ രജ്ജുവിലെ സർപ്പം ഉടനെ ഇല്ലാതാകുന്നു. പരമാത്മാവിന്റെ പ്രകാശം അല്ലെങ്കിൽ പരിജ്ഞാനത്തെ പ്രാപിക്കുക, അപ്പോൾ ഈ ലോകവും നിശ്ശേഷം മറയും.

"ഞാൻ ഉണ്ട്", "ഞാൻ ആകുന്നു", എന്ന് ഓരോരുത്തനും തോന്നുന്നു, "ഞാൻ ഇല്ല" എന്ന് ഒരുത്തനും പറയാൻ സാധിക്കയില്ല. നാശരഹിതനായ ഒരു ആത്മാവ് അല്ലെങ്കിൽ പരമാത്മാവ് ഉണ്ടെന്ന് ഇതുതന്നെ തെളിയിക്കുന്നുണ്ടല്ലൊ. ഗാഢനിദ്രയിൽ മുഴുകിയിരിക്കുമ്പോൾ നിങ്ങൾ പരമാത്മാവിലാണ് വിശ്രമിക്കുന്നത്. നിങ്ങൾക്ക് അപ്പോൾ ഈ ലോകമില്ല. നിങ്ങൾ സ്വച്ഛന്ദമായ ആനന്ദം അനുഭവിക്കുന്നു. പരമാത്മാവ് ഉണ്ടെന്നും അതിന്റെ മുഖ്യപ്രകൃതി പരമാനന്ദമാണെന്നും ഇതുതെളിയിക്കുന്നില്ലെ. നിങ്ങളുടെ മനസ്സിനെ സ്ഫുടംചെയ്യുക. അതിനെ അചഞ്ചലമാക്കി പരമാത്മാവിൽ ഉറപ്പിക്കുക. ധ്യാനനിരതനായിരുന്നു നിങ്ങളുടെ മുഖ്യമായ ദൈവികപ്രകൃതിയെ അനുഭവിക്കുക. നിങ്ങൾ ജനനമരണചക്രത്തിൽനിന്ന് മോചിക്കപ്പെടും. നിങ്ങൾ ശാശ്വതാനന്ദവും അമരത്വവും പ്രാപിക്കും.

## മാംസതത്ത്വജ്ഞാനം

ശരീരനാശത്തിന്നുശേഷം ആത്മാവുണ്ടെന്ന വസ്തുതയെ നിഷേധിക്കുന്ന ചാർവ്വാകന്മാർ നിരീശ്വരമതക്കാരാണ്. ശരീരത്തെ ആത്മാവാണെന്നു കരുതി പൂജിക്കുന്നവരും ദേഹത്തെ കൂടാതെ ദേഹസംബന്ധമില്ലാത്ത വേറൊരു ജീവൻ ഉണ്ട് എന്നതിനെ നിഷേധിക്കുന്നവരും നിരീശ്വരമതക്കാരാണ്, ചാർവ്വാകന്മാരും ലോകായതികന്മാരും ഭൌതികവാദികളും ശരീരമാണ് ആത്മാവെന്നും ശരീരത്തിന്നു പുറമെ ആത്മാവില്ലെന്നും വിശ്വസിക്കുന്നു. ശരീരം നശിക്കുമ്പോൾ ജീവനും നശിക്കുന്നു എന്ന് അവർ വിശ്വസിക്കുന്നു.

വെറ്റിലയും അടയ്ക്കയും ചുണ്ണാമ്പും കൂട്ടിച്ചവച്ചാൽ ചുവപ്പുനിറം ഉണ്ടാകുന്നതുപോലെയൊ അല്ലെങ്കിൽ ചില വസ്തുക്കൾ കൂട്ടിച്ചേർത്തിയാൽ ലഹരിപിടിപ്പിക്കുന്ന മദ്യം ഉണ്ടാക്കുന്നതുപോലെയൊ പഞ്ചഭൂതങ്ങൾ കൂടിക്കലർന്നുണ്ടായതാണ് ആത്മാവ് എന്ന് അവർപറയുന്നു. ഇത് ഒരു മനോഹരമായ തത്ത്വജ്ഞാനമല്ലെ? ഇതാണ് മാംസതത്ത്വജ്ഞാനം. ഇത് വിരോചനന്റെയും അദ്ദേഹത്തിന്റെ അനുയായികളുടെയും തത്ത്വജ്ഞാനമാണ്.

ഇന്ദ്രിയങ്ങളാൽ അനുഭവിച്ചറിയാൻ സാധിക്കാത്ത ഒന്നിലും അവർ വിശ്വസിക്കുന്നില്ല. അവരുടെ ഇന്ദ്രിയങ്ങൾക്ക് അതീതമായിട്ടുള്ള യാതൊരു വസ്തുവും ഉണ്ടെന്ന് അവർ സമ്മതിക്കയില്ല. എല്ലാറ്റിന്നും പ്രത്യക്ഷമായ തെളിവ് വേണമെന്ന് അവർ ആവശ്യപ്പെടുന്നു. ബാഹ്യചക്ഷുസ്സുകൊണ്ട് ആത്മാവിനെ അവർക്ക് കാണണം. അപ്പോൾമാത്രമേ ആത്മാവ് ഉണ്ടെന്ന് അവർ വിശ്വസിക്കൂ. ആത്മാവ് കാഴ്ചയ്ക്ക് വിധേയമായ ഒരുവസ്തു അല്ലെന്നും അത് അന്തർലീനമായ ജ്ഞാനശക്തിയാൽ അറിയപ്പെടാവുന്നതാണെന്നും അവർ അറിയുന്നില്ല. "തിന്നുക, കുടിക്കുക, സുഖിക്കുക, കഴിയുന്നേടത്തോളം വിഷയലമ്പടന്മാരായി സുഖം അനുഭവിക്കുക. ഭാവിയെപ്പറ്റി ചിന്തിക്കേണ്ട. നിങ്ങൾക്ക് പണമില്ലെങ്കിൽ യാചിച്ചോ കടംവാങ്ങിയൊ തിന്നുകയും കുടിക്കുകയും ചെയ്യൂ. വീണ്ടും കുടിക്കുക, എന്തെന്നാൽ ശരീരം വെന്തുവെണ്ണീറായാൽ

നിങ്ങളുടെ പ്രവൃത്തികൾക്ക് ആരും കണക്ക് ബോധിപ്പിക്കേണ്ട തില്ല," എന്നാണ് ഈ കൂട്ടരുടെ വേദാന്തം. ഇപ്രകാരമുള്ള വേദാന്തികൾ ധാരാളം ഓരോ രാജ്യത്തുമുണ്ട്. ദിവസംതോറും അവരുടെ സംഖ്യ വർദ്ധിക്കുകയുംചെയ്യുന്നു. ആത്മാവുണ്ടെന്ന് തീരെ വിശ്വസിക്കാത്ത കൂട്ടർ അനേകമുണ്ട്.

ചാർവ്വാകന്മാരും ഭൗതികവാദികളും ആത്മാക്കളുടെ പുനർ ജ്ജന്മത്തെപ്പറ്റിയൊ ദേഹാന്തരപ്രാപ്തിയെപ്പറ്റിയൊ വകവെക്കുന്നില്ല. "ഞാൻ ആരാണ്, എവിടെ നിന്നുവന്നു, എവിടേക്കുപോകുന്നു, മരണാനന്തരം എന്ത് ബാക്കിയാകുന്നു, ജീവൻ എന്താണ്, മരണം എന്താണ്, മരണത്തിന്റെ അപ്പുറം എന്താണുള്ളത്, ദേഹം നശിക്കുമ്പോൾ മനുഷ്യൻ എന്തെല്ലാം സ്ഥിതികളിലൂടെ കടക്കണം, അവനെ ഏതുലോകത്തിൽ അവൻ കാണുന്നു?" എന്നീവക പ്രശ്നങ്ങളൊന്നും അവരെ അലട്ടുന്നില്ല. ഈവക പ്രശ്നങ്ങളെപ്പറ്റി ആരായുന്നവർ ബുദ്ധിഹീനന്മാരാണെന്നും തങ്ങൾ മാത്രമാണ് ബുദ്ധിമാന്മാരെന്നും അവർ വിചാരിക്കുന്നു. ഒരുവാദവും അവർക്ക് ബോദ്ധ്യമാകയില്ല. അവർ സ്വന്തം വീക്ഷണത്തെ മാറ്റുകയുമില്ല. ആത്മാവ് ഉണ്ടെന്നുള്ളതിനെ എതിർത്തുകൊണ്ട് അനേകം ഗ്രന്ഥങ്ങൾ അവർ എഴുതീട്ടുണ്ട്. തീർച്ചയായും വികടബുദ്ധികളായ അത്ഭുതജീവികൾ തന്നെയാണ് ഈ ജനങ്ങൾ.

ഇന്ത്യയിലെ പുരാതന ഋഷികളുടെയും ദീർഘ ദർശികളുടെയും സന്താനങ്ങളായ ആധുനിക ഭാരതത്തിലെ കോളേജ് വിദ്യാർത്ഥികളിൽ ഭൂരിഭാഗവും തെറ്റായ വിദ്യാഭ്യാസവും ദുഷിച്ച സംസർഗ്ഗവും നിമിത്തം മേൽപറഞ്ഞ വിധത്തിലുള്ള വികട വേദാന്ത വാദികളുടെ അനുയായികളായിത്തീർന്നിരിക്കുന്നു. അവർ പിശാചിന്റെ പിടിയിൽപെട്ടുപോയി. അവർ മോടിയുടെയും വിഷയലമ്പടത്വത്തിന്റേയും വിടാപ്പിടിയിലാണ്. പ്രാർത്ഥന, സന്ധ്യാവന്ദനം, ഗായത്രിജപം, സത്സംഗം, ഗീത, ഉപനിഷത്തുക്കൾ, രാമായണം, ഭാഗവതം, എന്നീ ഗ്രന്ഥപാരായണങ്ങൾ എന്നിവയെ അവർ തീരെ വെടിഞ്ഞിരിക്കുന്നു. അവർ സ്ഥൂലശരീര ആരാധനക്കാരാണ്, അവർ വസ്ത്രധാരണം മുതലായവയിൽ നിന്ദ്യമായ

അനുകരണം അഭിനയിക്കുന്നു. അവർ പതിവായി ഹോട്ടലുകൾ, ഭക്ഷണശാലകൾ, ക്ലബ്ബുകൾ, സിനിമാശാലകൾ, മുതലായവ സന്ദർശിക്കുന്നു. അവർ ഉത്സാഹത്തോടെ ശീട്ടാടുകയും നോവലുകൾ വായിക്കുകയും ചെയ്യുന്നു. അവരുടെ രക്ഷിതാക്കന്മാരുടെ കഷ്ടമായ സാമ്പത്തികാവസ്ഥയെപ്പറ്റി അവർക്ക് ഒരു ബോധവുമില്ലാതെ നൂറ്റുക്കണക്കിന് പണം മാസന്തോറും ചെലവാക്കുന്നു. ബിരുദധാരണത്തിന്നുശേഷം അയ്മ്പതുറുപ്പികപോലും അവർക്ക് സമ്പാദിപ്പാൻ സാധിക്കുന്നില്ല. തങ്ങളുടെ സന്താനങ്ങൾ വലിയ നീതിന്യായാധിപതികളൊ, വലിയ എഞ്ചിനീയർമാരൊ, ബാരിസ്റ്റർമാരോ, സിവിൽ ഉദ്യോഗസ്ഥന്മാരോ ആകുമെന്ന് നിരപരാധികളായ രക്ഷിതാക്കന്മാർ വിഡ്ഢിത്തമായി സങ്കല്പിച്ച്, കടം വാങ്ങിയും സ്വന്തം വസ്തുക്കളെ വിറ്റും, അവരെ പഠിപ്പിക്കുന്നു, അവസാനം അവരെ യാതൊരു തൊഴിലുമില്ലാത്ത പരിതാപസ്ഥിതിയിലാണ് കാണുന്നത്. ദുഃസ്വഭാവികളായ വിദ്യാർത്ഥികളെ പ്രകൃതി നിശ്ചയമായും ശിക്ഷിക്കും.

പഞ്ചമഹാഭൂതനിർമ്മിതമായ ശരീരം തനിയെതന്നെ ചിന്ത, ബുദ്ധി, ബോധം, മനസ്സ്, ആത്മാവ് എന്നിവയെ സൃഷ്ടിക്കുന്നു എന്നും, ശരീരം നിലനില്ക്കുന്നിടത്തോളംകാലം ബോധം മുതലായവ നിലനില്ക്കുന്നുവെന്നും ചാർവ്വാകന്മാരും ഭൗതികവാദികളും വിശ്വസിക്കുന്നു. ശരീരത്തിലെ "കരൾ" (ലിവർ) പിത്തനീരിനെ ഉണ്ടാക്കുംവണ്ണം തലച്ചോറിൽനിന്ന് ഉല്പത്തിയാകുന്നതാണ് ചിന്ത, അല്ലെങ്കിൽ ബുദ്ധി, അല്ലെങ്കിൽ ബോധം എന്ന് അവർ കരുതുന്നു. വളരെ ആശ്ചര്യകരം തന്നെ. അണുക്കളുടെയും പരമാണുക്കളുടെയും സംയോഗം ഒരിക്കലും ചിന്ത, ബുദ്ധി അല്ലെങ്കിൽ ബോധം ഇവയെ ഉണ്ടാക്കുന്നില്ല. ചലനത്തിന്ന് ബോധത്തെയോ, ഭാവനകളേയോ, ചിന്തകളേയോ ഉണ്ടാക്കാൻ കഴിയുകയില്ല. പ്രജ്ഞയും ബുദ്ധിയും നിശ്ചയമായും ചലനത്തിന്റെ പ്രവൃത്തിയല്ല. വസ്തു അല്ലെങ്കിൽ ശക്തി പ്രജ്ഞയെയോ ബുദ്ധിയെയോ സൃഷ്ടിച്ചിട്ടുണ്ടെന്ന് ഒരു ശാസ്ത്രജ്ഞനും (Scientist)തെളിയിക്കുവാൻ സാധിക്കയില്ല. ചാർവ്വാകന്മാരും തത്ത്വവാദികളും പല അവാസ്തവമായ വാദങ്ങൾകൊണ്ട് വഞ്ചിക്കപ്പെട്ടവരായിരിക്കയാണ്. വിഷയലോ

ലുപന്മാരായതുകൊണ്ട് അവർ അവരുടെ വിവേചനാശക്തിയെ നശിപ്പിച്ചിരിക്കുന്നു. വസ്തുക്കളെ അവയുടെ യഥാർത്ഥ വെളിച്ചത്തിൽ കാണുവാനുള്ള സൂക്ഷ്മബുദ്ധി അവർക്കില്ല. പ്രജ്ഞ, ബുദ്ധി, ആനന്ദം ഇവ പരമാത്മാവിന്റെ ഗുണവിശേഷങ്ങളാണ്. ഈ ശരീരം എപ്പോഴും മാറിക്കൊണ്ടിരിക്കുന്നു. പഞ്ചഭൂതങ്ങളാൽ സൃഷ്ടിക്കപ്പെട്ട ഈ ശരീരം നശിക്കും. എന്നാൽ വസ്തുക്കൾ, ശക്തി, മനസ്സ് ഇവയ്ക്ക് അടിസ്ഥാനവും ഉല്പത്തികാരണവുമായ ശാശ്വതമായ ആത്മാവ് എന്നും നിലനില്ക്കുന്നു. ഈ ശരീരം നശിച്ചതിന്നുശേഷവും "ഞാൻ" എന്ന ബോധം തുടർന്നുണ്ടായിക്കൊണ്ടിരിക്കും. ശരീരത്തെ നശിപ്പിച്ചശേഷം നിങ്ങൾ ഉണ്ടായിരിക്കയില്ലെന്ന് നിങ്ങൾക്ക് ഒരിക്കലും ചിന്തിക്കുവാൻ സാധിക്കയില്ല. ശരീരം പോയതിന്നുശേഷവും നിങ്ങൾ ഉണ്ടായിരിക്കുകതന്നെ ചെയ്യുമെന്ന ഒരു സഹജമായബോധം നിങ്ങളിൽ ഉണ്ട്. ശരീരത്തിൽനിന്നു വേർപെട്ട ശാശ്വതമായ ജീവൻ ഉണ്ടെന്ന് ഇത് തെളിയിക്കുന്നു. ആത്മാവിനെ കാണിച്ചുതരുവാൻ സാദ്ധ്യമല്ല; എന്നാൽ പല അനുഭവവസ്തുതകളാൽ അനുമാനിച്ച് അറിയാവുന്നതാണ്.

"മരണത്തിന്നുശേഷം എന്തുബാക്കിയാകുന്നു? ദേഹം നശിച്ചശേഷം ആത്മാവ് എന്തായിത്തീരുന്നു? അവൻ എവിടെപ്പോയി? അവൻ ഇപ്പോഴും ഉണ്ടോ? ഇങ്ങനെയുള്ള സഹജമായ പ്രശ്നങ്ങൾ എല്ലാവരുടെ മനസ്സിലും പൊന്തിക്കൊണ്ടിരിക്കുന്നു. ഇതേ ചോദ്യങ്ങൾ അനേകായിരം കൊല്ലങ്ങൾക്കുമുമ്പ് പൊന്തിയപോലെത്തന്നെ ഇന്നും എല്ലാ രാജ്യങ്ങളിലുമുള്ള എല്ലാവരുടെയും മനസ്സിൽ പൊന്തിക്കൊണ്ടിരിക്കുന്നു. ഇതിനെ ആർക്കും നിർത്താൻ സാധിക്കയില്ല. ഇതേചോദ്യം ഇന്നും ചർച്ചചെയ്തുകൊണ്ടിരിക്കുന്നപോലെ മേലിലും ചർച്ചചെയ്യപ്പെടും, ഈ വലിയ പ്രശ്നത്തെ, പുരാതനകാലംമുതല്ക്കുതന്നെ, തത്ത്വജ്ഞാനികളും, മഹർഷിമാരും, മുനീശ്വരന്മാരും, സിദ്ധന്മാരും, മതാധിപന്മാരും, തത്വശാസ്ത്രഗവേഷകന്മാരും തങ്ങളാൽ കഴിയുംവിധം തെളിയിക്കുവാൻ പ്രയത്നിച്ചിട്ടുണ്ട്.

സുഖഭോഗജീവിതം നയിക്കുമ്പോഴും ധനാഢ്യനായിരിക്കുമ്പോഴും നിങ്ങൾ അതിനെ മറക്കുന്നു. എന്നാൽ നിങ്ങളുടെ

ഏറ്റവും പ്രിയപ്പെട്ട ആൾ മരണത്തിന്റെ ക്രൂരകരങ്ങളാൽ പിടിച്ചിഴുക്കപ്പെട്ടുപോകുന്നനിമിഷം നിങ്ങൾഭയവും ആശ്ചര്യവുംകൊണ്ടു സ്തബ്ധനാകയും, "അവൻ എവിടെപ്പോയി? അവൻ ഇപ്പോഴുംഉണ്ടോ? ശരീരത്തിന്നുപുറമെ ഒരു ആത്മാവ് ഉണ്ടോ? അവൻ പൂർണ്ണമായും ഹനിക്കപ്പെട്ടിട്ടില്ല; അവന്റെ വിചാരങ്ങളും ധാരണകളും മരിക്കയില്ല;" എന്നിങ്ങനെ നിങ്ങളുടെ അന്തരംഗത്ത് നിങ്ങൾ ആലോചിച്ചു തുടങ്ങുന്നു. സ്വയം പ്രകാശനും, പരമാനന്ദനും, ജനനരഹിതനും, നാശരഹിതനും, മരണരഹിതനും, കാലാതീതനും, ദേശാതീതനും ചിന്താരഹിതനുമായ, ഒരു സർവ്വവ്യാപിയായ ശാശ്വതാത്മാവ് ഉണ്ടെന്നും, തന്റെ ബന്ധനവിശേഷങ്ങളാകുന്ന ദേഹവും മനസ്സും ലയിക്കുമ്പോഴും പരമാത്മജ്ഞാനം കൊണ്ട് തന്റെ അജ്ഞാനം നീങ്ങുമ്പോഴും വ്യക്തിയായ ആത്മാവും പരമാത്മാവും ഒന്നുതന്നെയാണെന്നും തങ്ങളുടെ തീക്ഷ്ണമായ സ്വാനുഭവങ്ങൾകൊണ്ട് വേദാന്തദർശകന്മാർ സധൈര്യം ദൃഢതയോടെ പ്രഖ്യാപിക്കുന്നു. മനസ്സ്, പ്രാണൻ, ഇന്ദ്രിയങ്ങൾ ഇവയുടെ അന്തരാദ്ധ്യക്ഷനും കർത്താവുമാണ് ആത്മാവ്. മനസ്സ് അതിന്റെ പ്രകാശം ആത്മാവിൽനിന്നു കടം വാങ്ങുകയാണ്.

പ്രകൃതിശാസ്ത്രത്തിന്റെ പരിധിക്ക് അതീതമാണ് ആത്മാവ്. ഭൗതികശാസ്ത്രത്തിന്നും എത്താൻ കഴിയാത്തതാണ് ആത്മാവ്. മനുഷ്യൻ ഭൗതികദേഹം ധരിച്ച ഒരു ആത്മാവാണ്. അതീവ സൂക്ഷ്മമാണ് ആത്മാവ്, അത് വായുവിനെക്കാളും മനസ്സിനെക്കാളും വിദ്യുച്ഛക്തിയെക്കാളും അതിസൂക്ഷ്മമാണ്. പ്രജ്ഞ, ബുദ്ധി ഇവ ആത്മാവിന്റെ അല്ലാതെ ദേഹത്തിന്റെ അല്ല. ആത്മാവ് ഉണ്ടെന്നുള്ളതിലേക്ക് തെളിവാണ് പ്രജ്ഞ. നാശരഹിതനും, സർവ്വവ്യാപിയും അവിഭക്തനുമായ ജീവൻ അല്ലെങ്കിൽ ആത്മാവ് അല്ലെങ്കിൽ ബ്രഹ്മത്തിന്റെ ഒരുസ്വല്പവും ഭാഗികവുമായ പ്രത്യക്ഷതയാണ് മനുഷ്യന്റെ വിശേഷഗുണങ്ങൾ. മനുഷ്യനിലുള്ള നശിക്കാത്ത ഭാഗമാണ് ആത്മാവ്. അമരനായ ആത്മാവുണ്ടെന്നുള്ള വസ്തുതയെ നിഷേധിക്കുന്ന പുസ്തകങ്ങളെ പഠിച്ച് വഴിതെറ്റിയ മൂഢമനുഷ്യാ! അജ്ഞാനനിദ്രയിൽനിന്ന് ഇപ്പോൾ ഉണരുക. നിങ്ങളുടെ കണ്ണുകളെ തുറക്കുക. സ്വർഗ്ഗമാർഗ്ഗത്തെ അടയ്ക്കു

ന്നതും വിലകെട്ടതുമായ പുസ്തകങ്ങളെ പഠിച്ച് നിങ്ങൾ ഇപ്പോൾ തന്നെ നരകത്തിൽ ഒരു ഇരിപ്പിടം നിങ്ങൾക്ക് കരുതിവെക്കുകയും ഈ അന്ധകാരദേശത്തേക്കു നേരിട്ടുള്ള യാത്രാനുവാദപത്രം (Passport) വാങ്ങുകയും ചെയ്തിരിക്കുന്നു. ഈ പുസ്തകങ്ങളെ ഉടനെ ദഹിപ്പിച്ച് ഗീതയും ഉപനിഷത്തുക്കളും പഠിക്കുക. ജപം, കീർത്തനം, ധ്യാനം, ഇവയെ പതിവായി ചെയ്യുകയും നിങ്ങളുടെ തെറ്റായ സംസ്കാരങ്ങളെ പരിശുദ്ധമാക്കുകയും ചെയ്യുക. അപ്പോൾമാത്രമെ നിങ്ങൾ നാശത്തിൽനിന്ന് രക്ഷിതനാവുകയുള്ളു.

ഈ ശരീരമാണ് നിങ്ങൾ എന്ന് തെറ്റിദ്ധരിക്കാതിരിക്കുക. ഈ നശിക്കുന്ന ദേഹമല്ല നിങ്ങൾ. നിങ്ങൾ നശിക്കാത്ത ആത്മാവാണ്. ഈ ആത്മാവുതന്നെയാണ് നിങ്ങളെന്നു ധരിക്കണം. "തത്ത്വമസി" "അതു നീ ആകുന്നു", ഇതിനെ ചിന്തിക്കുക. ഇതിനെ അനുഭവവേദ്യമാക്കി മുക്തി അടയുക.

## മയക്കം, ഉറക്കം, മരണം.

മയങ്ങിക്കിടക്കുന്ന ഒരാൾ ഉണർന്നുകിടക്കയാണെന്നു പറഞ്ഞുകൂടാ; കാരണം തന്റെ ഇന്ദ്രിയങ്ങൾകൊണ്ട് പുറമെയുള്ള വസ്തുക്കളെ അയാൾ ഗ്രഹിക്കുന്നില്ല. മയക്കത്തിൽനിന്ന് പ്രജ്ഞയിലേക്കു തിരിച്ചുവരുന്ന ആൾ, 'ഞാൻ ഇരുട്ടിൽ അടയ്ക്കപ്പെട്ടു; ഞാൻ ഒന്നും അറിഞ്ഞില്ല', എന്നുപറയുന്നു. ഉണർന്നിരിക്കുന്ന മനുഷ്യൻ തന്റെ ദേഹത്തെ നിവർത്തിവെക്കുന്നു; പക്ഷേ മയങ്ങുന്ന ആളുടെ ദേഹം താഴെവീഴുന്നു.

ആയാൾ സ്വപ്നം കാണുകയല്ലാ; കാരണം ആയാൾ തീരെ പ്രജ്ഞയറ്റവനാണ്, അവൻ മരിച്ചിട്ടുമില്ല; കാരണം അവന്ന് ജീവനും ശരീരത്തിൽ ചൂടും ഉണ്ട്. അവൻ ശ്വാസം കഴിക്കുന്നു.

ഒരു മനുഷ്യൻ ബോധമില്ലാതായിത്തീരുമ്പോൾ അവൻ മരിച്ചുവോ, ജീവനോടെ ഉണ്ടോ എന്ന് ജനങ്ങൾ സംശയിക്കയും, അവന്റെ ദേഹത്തിൽ ചൂട് ഉണ്ടോ ഇല്ലയൊ എന്നറിവാനായി അവന്റെ ഹൃദയപ്രദേശത്ത് തൊട്ടുനോക്കുകയും അവൻ ശ്വാസം വിടുന്നുണ്ടൊ എന്നു നോക്കാനായി അവന്റെ മൂക്കിന്റെ ദ്വാരങ്ങ

ളിൽ കൈകൾ വെക്കുകയും ചെയ്യുന്നു. ഉഷ്ണമൊ, ശ്വാസമൊ ഇല്ലെങ്കിൽ ആയാൾ മരിച്ചു എന്ന് നിശ്ചയിക്കുന്നു. ഉഷ്ണവും ശ്വാസവും ഉണ്ടെന്നു ബോദ്ധ്യപ്പെട്ടാൽ ബോധം വരുവാനായി അവന്റെ മുഖത്ത് തണുത്തവെള്ളം തളിക്കുന്നു.

മയങ്ങിക്കിടക്കുന്ന ആൾ മരിച്ചിട്ടില്ല, കാരണം ആയാൾ വീണ്ടും പ്രജ്ഞവന്ന് എഴുനേല്ക്കുന്നു. ബോധക്ഷയം വന്ന ആൾ ചിലപ്പോൾ വളരെനേരം ശ്വാസോച്ഛ്വാസം കഴിക്കുകയില്ല. അവന്റെ ദേഹം വിറയ്ക്കുന്നു; അവന്റെ മുഖത്ത് ഭയം തോന്നിക്കുന്നു. അവന്റെ കണ്ണുകൾ തുറന്ന് ഉറ്റുമിഴിച്ചുനോക്കുന്നു. പക്ഷേ ഉറങ്ങുന്ന ആൾ ശാന്തനായും മന്ദഹാസമുള്ളവനായിട്ടുമാണ് കാണപ്പെടുന്നത്. അവൻ ക്രമമായി ഇടവിട്ട് ശ്വാസോച്ഛ്വാസം ചെയ്തുകൊണ്ടിരിക്കുന്നു. അവന്റെ കണ്ണുകൾ മൂടിയിരിക്കും. അവന്റെ ദേഹം വിറയ്ക്കുന്നില്ല. ഉറങ്ങുന്ന ആളെ കൈകൊണ്ടു പതുക്കെ തട്ടിയുണർത്തുവാൻ കഴിയും. പക്ഷേ ബോധക്ഷയം വന്നുകിടക്കുന്ന ആളെ ഒരുവടികൊണ്ടു അടിച്ചിട്ടുകൂടെ ഉണർത്തുവാൻ സാദ്ധ്യമല്ല. ബോധക്ഷയം ബാഹ്യകാരണങ്ങൾ കൊണ്ടുണ്ടാവുന്നതാണ്. അത് തലമേൽ ഒരു വടികൊണ്ടടിച്ചോ, അതുപോലെ മറ്റു കരണങ്ങളാലൊ ഉണ്ടാകുന്നതാണ്. ഉറക്കം ക്ഷീണംകൊണ്ടാണ്. ബോധക്ഷയം അർദ്ധനിദ്രയാണ്. അതുകൊണ്ട് അവൻ ബ്രഹ്മത്തെ പാതി അനുഭവിക്കുന്നു എന്നർത്ഥമില്ല. അത് ഏതാണ്ട് ഉറക്കംപോലെ ഉണ്ട് എന്നേ അർത്ഥമുള്ളു. ബോധക്ഷയത്തിലുള്ള ആൾ പാതി ദീർഘനിദ്രയുടെ ഭാഗത്തേക്കും പാതി മരണത്തിന്റെ ഭാഗത്തേക്കുമായിട്ടാണ് കിടക്കുന്നത്. വാസ്തവത്തിൽ ബോധക്ഷയം മരണത്തിലേക്കുള്ള വാതിൽ ആണ്. കർമ്മത്തിന്റെ ഒരു ലേശം ബാക്കിയുണ്ടെങ്കിൽ അവൻ പ്രജ്ഞയിലേക്കു തിരിച്ചുവരുന്നു. അതില്ലെങ്കിൽ അവൻ മരിക്കുന്നു.

ആയുർവ്വേദ ഡോക്ടർമാരും, അലോപ്പതി ഡോക്ടർമാരും ബോധക്ഷയാവസ്ഥയെ തിരിച്ചറിയുന്നു. അതു സാധാരണ അനുഭവംകൊണ്ടറിയുന്നതാണ്.

ജാഗ്രദവസ്ഥയുടെയും സ്വപ്നാവസ്ഥയുടെയും ഗാഢനിദ്രയുടെയും ബോധക്ഷയത്തിന്റെയും മൗനസാക്ഷിയാണ്, നിങ്ങളുടെ അന്തര്യാമിയും ശാശ്വതാത്മാവുമായ ബ്രഹ്മം. നിങ്ങൾ ബ്രഹ്മൈക്യഭാവനയോടെ ഇരുന്ന്, എല്ലാ അവസ്ഥകളെയും കടന്ന് നിരന്തരമായ സന്തോഷവും ആനന്ദവും അനുഭവിക്കുവിൻ.

# അദ്ധ്യായം-രണ്ട്

## മരണാനന്തരം ആത്മാവിന്റെ യാത്ര

ജീവൻ അല്ലെങ്കിൽ വ്യക്തിയുടെ ആത്മാവ് മനഃപ്രാണേന്ദ്രിയങ്ങളോടുകൂടി തന്റെ പൂർവ്വശരീരത്തെ വിട്ട് പുതിയശരീരത്തെ എടുക്കുന്നു. പൂർവ്വജന്മങ്ങളിലെ സൽകർമ്മദുഷ്കർമ്മഫലങ്ങളെയും അവിദ്യയെയും ജന്മാന്തരസംസ്കാരങ്ങളെയും കൂടെ കൊണ്ടുപോകുന്നു. ഒരു പുഴു അതുപിടിച്ചുനില്ക്കുന്ന സാധനത്തെ വിടുന്നതിന്നുമുമ്പായി മറ്റൊരുവസ്തുവിനെ പിടിക്കുന്നതുപോലെ, ആത്മാവും താൻ ഇപ്പോളിരിക്കുന്ന ദേഹത്തെ വിടുന്നതിന്നുമുമ്പ് വരാൻപോകുന്ന ദേഹത്തിനേയും അറിയുന്നു. അതിനാൽ ആത്മാവും ഇന്ദ്രിയങ്ങളുമെല്ലാം സർവ്വവ്യാപികളാണെന്നും കർമ്മാനുസൃതമായി മറ്റൊരു ദേഹം പ്രാപിക്കുമ്പോൾ മാത്രമെ അതിൽ പ്രവർത്തി ആരംഭിക്കുന്നുള്ളു എന്നുമുള്ള സാംഖ്യന്മാരുടെ അഭിപ്രായവും, ഇന്ദ്രിയങ്ങളെ കൂടാതെ ആത്മാവുമാത്രമാണ് ഒരുപുതിയ ശരീരത്തിൽ പ്രവർത്തിക്കുന്നതെന്നും പുതിയ ശരീരംപോലെ പുതിയ ഇന്ദ്രിയങ്ങളും ഉണ്ടാവുകയാണെന്നുമുള്ള ബൗദ്ധസിദ്ധാന്തങ്ങളും, മനസ്സുമാത്രമാണ് പുതിയശരീരത്തെ പ്രാപിക്കുന്നതെന്നുള്ള വൈശേഷികന്മാരുടെ അഭിപ്രായവും, ഒരുകിളി ഒരു വൃക്ഷത്തിൽനിന്ന് മറ്റൊന്നിലേക്കു പറന്നുപോകുന്നപോലെ ആത്മാവുമാത്രം ഒരു ദേഹത്തിൽനിന്ന് മറ്റൊന്നിലേക്കു പറന്നുപോകുന്നു എന്നുള്ള ദിഗംബരജൈനരുടെ സിദ്ധാന്തവും എല്ലാം അബദ്ധങ്ങളും വേദങ്ങൾക്കു വിരുദ്ധവും ആകുന്നു. മനസ്സ്, പ്രാണൻ, ഇന്ദ്രിയങ്ങൾ, സൂക്ഷ്മഭൂതങ്ങൾ എന്നിവയോടുകൂടെ ആത്മാവ് ശരീരത്തിൽനിന്നു വിട്ടുപോകുന്നു.

പുതിയ ശരീരത്തിന്റെ ബീജങ്ങളായ സൂക്ഷ്മ മൂലധാതുക്കളെ വഹിച്ചുകൊണ്ടാണ് ആത്മാവ് പോകുന്നത്. എല്ലാ സൂക്ഷ്മമൂലധാതുക്കളും ജീവന്റെകൂടെ പോകുന്നുണ്ട്.

ആത്മാവ് പോകുമ്പോൾ അതിനെത്തുടർന്ന് മുഖ്യപ്രാണനും അതിന്റെ വഴിയെ മറ്റെല്ലാ പ്രാണന്മാരും ശരീരത്തെ വിട്ടുപിരിയുന്നു. അവയ്ക്ക് മഹാഭൂതങ്ങളുടെ ആധാരമോ സഹായമോ കൂടാതെ ഇരിക്കാൻ സാധിക്കയില്ല. പ്രാണന്മാരുടെ ഗതിക്ക് സൂക്ഷ്മമൂല ധാതുക്കൾ അല്ലെങ്കിൽ തന്മാത്രകളാണ് അടിസ്ഥാനം.

പ്രാണൻ മറ്റൊരു ദേഹത്തിലേക്കുപോകുമ്പോൾ ആനന്ദം മാത്രമേ അനുഭവമുള്ളു. മൂലവസ്തുക്കളുടെ സത്താണ് പ്രാണങ്ങളുടെ വാഹനം. മൂലവസ്തുക്കൾ എവിടെ ഉണ്ടോ അവിടെ ഇന്ദ്രിയങ്ങളുമുണ്ട്. അവ ഒരിക്കലും വേർപിരിയുന്നില്ല. പ്രാണനെക്കൂടാതെ ആത്മാവിന് പുതിയ ശരീരത്തിലേക്ക് കടക്കാൻ സാധിക്കയില്ല.

മരണസമയത്ത് പുറപ്പെട്ടുപോകുന്ന ആത്മാവിനെ അനുഗമിക്കാനായ്ക്കൊണ്ട് പ്രാണങ്ങളും ഇന്ദ്രിയങ്ങളും പ്രവൃത്തി ചെയ്യാതെ ഇരിക്കുന്നു.

പിണ്ഡകർമ്മങ്ങളിൽ അർപ്പിക്കുന്ന പാൽ, തയിര് മുതലായവ "അപൂർവ്വ" എന്ന ഒരു സൂക്ഷ്മരൂപമായി പരിണമിച്ച് കർമ്മംചെയ്യുന്ന ആളോടുചേരുന്നു. അങ്ങനെ കർമ്മങ്ങളിൽ അർപ്പിക്കുന്ന വസ്തുക്കളിലുള്ള ജലത്തിന്റെ ആവരണത്തോടുകൂടി ജീവന്മാർ പോകുന്നു.

അർപ്പണവസ്തുക്കളിലെ ജലം "അപൂർവ്വ" എന്ന സൂക്ഷ്മരൂപമായി പരിണമിച്ച് ആത്മാക്കളെ മറച്ച് അവരുടെ കർമ്മഫലങ്ങൾ ലഭിക്കാനായിക്കൊണ്ട് സ്വർഗ്ഗത്തിലേക്കു കൊണ്ടുപോകുന്നു.

ശ്രാദ്ധകർമ്മാദികൾ ചെയ്യുന്നതിനാൽ സ്വർഗ്ഗത്തിലുള്ള ദൈവങ്ങൾക്ക് പ്രീതി ഉണ്ടാകുന്നു. അവ കഴിക്കുന്നവരും അവരുടെ കൂടെ ആനന്ദിക്കുന്നു. അവർ ദൈവങ്ങൾക്ക് സേവകന്മാരായിത്തീരുന്നു. ആ ലോകത്തിൽ അവരുടെ സാന്നിദ്ധ്യവും സേവയുംകൊണ്ട് അവർ ദൈവങ്ങളുടെ ആനന്ദത്തെ വർദ്ധിപ്പിക്കുന്നു. അവർ നേടിയ പുണ്യം അവസാനിക്കുന്നതുവരെ ചന്ദ്രലോകത്തിൽ സുഖിച്ചശേഷം ഭൂമിയിലേക്ക് തിരിച്ചുവരുന്നു.

സ്വർഗ്ഗത്തിൽനിന്ന് താഴോട്ട് ഇറങ്ങിവരുന്ന ആത്മാക്കൾക്ക് അവരുടെ ജന്മത്തെ നിശ്ചയിക്കുന്ന കർമ്മശിഷ്ടം ഉണ്ട്. അനുഭവിച്ചുകഴിയാത്ത ചില കർമ്മശിഷ്ടത്തിന്റെ ശക്തികൊണ്ടാണ് ആത്മാക്കൾ ഭൂമിയിലേക്കു മടങ്ങുന്നത്. സൽക്കർമ്മഫലങ്ങൾ അനുഭവിക്കാനായി ചന്ദ്രലോകത്തേക്കുപോകാൻ ആത്മാക്കളെ സഹായിച്ച കർമ്മങ്ങളുടെ ആകെത്തുക തീർന്നപ്പോൾ, സൂര്യരശ്മികൾ തട്ടി ആലിപ്പഴം ഉരുകുന്നപോലെയും, അഗ്നികൊണ്ട് നെയ്യ് ഉരുകുന്നപോലെയും, സുഖാനുഭവത്തിന്നായി അവിടെ ആരംഭിച്ച ജലനിർമ്മിതമായ ദേഹം, സുഖഭോഗത്തിന്റെ അന്ത്യം വരുന്നുവല്ലോ എന്നുള്ള ചിന്തയിൽ നിന്നുണ്ടായ ശോകാഗ്നിയിൽ ഉരുകപ്പെട്ടു. അപ്പോൾ ആത്മാക്കൾ എപ്പോഴും കർമ്മശിഷ്ടം കുറെ ബാക്കിയായതുംകൊണ്ട് കീഴ്പ്പോട്ടുവരുന്നു. "മുൻജന്മങ്ങളിൽ സദ്വൃത്തന്മാരായിരുന്നവർക്ക് ഇപ്പോൾ ബ്രാഹ്മണന്റെയൊ, ക്ഷത്രിയന്റെയൊ, വൈശ്യന്റെയൊ ജന്മംപോലുള്ള നല്ല ജന്മം കിട്ടുന്നു; ദുർവൃത്തന്മാരായിരുന്നവർക്ക് ഇപ്പോൾ ശ്വാവിന്റെയൊ, പന്നിയുടേയൊ പോലുള്ള ചില ഹീനജന്മംകിട്ടുന്നു." എന്ന് നാം ഛാന്ദോഗ്യോപനിഷത്തു 5–107–ൽ പഠിച്ചിട്ടുണ്ട്. പല ജാതിക്കാരിലും ഒരു ജന്മത്തിലെ വിവിധ ആശ്രമങ്ങളിലുമുള്ള ആളുകൾ, അവരവർക്കായി വിധിച്ചിട്ടുള്ള പ്രവൃത്തികളിൽ ഏർപ്പെട്ട്, ഈ ലോകം വിട്ടതിന്നുശേഷം പരലോകത്ത് അവരുടെ കർമ്മഫലങ്ങളെ അനുഭവിച്ച്, ബാക്കിയുള്ള കർമ്മഫലഹേതുവായി, സൗന്ദര്യം, ദീർഘായുസ്സ്, ജ്ഞാനം, സത്സ്വഭാവം, സമ്പത്ത്, സൗഖ്യം, ബുദ്ധി ഇവ ഉള്ളവരായി വിശേഷപ്പെട്ട ജാതികളിലും കുടുംബങ്ങളിലും വീണ്ടും ജനിക്കുന്നു," എന്ന് സ്മൃതി പറയുന്നു. അതിനാൽ ആത്മാവ് കർമ്മശിഷ്ടംകൊണ്ടാണ് വീണ്ടും ജനിക്കുന്നത്.

ബ്രഹ്മഹത്യപോലെയുള്ള മഹാപാപങ്ങൾ പല ജന്മങ്ങൾക്കു കാരണമാകുന്നു. ആത്മാവ് പോയമാർഗ്ഗത്തിൽക്കൂടതന്നെ ഒരു ഘട്ടംവരെ കീഴെവന്നശേഷം മറ്റൊരു മാർഗ്ഗത്തിലൂടെ വരുന്നു.

പാപികൾ ചന്ദ്രലോകത്തേക്കു പോകുന്നില്ല. അവർ യമലോകം അല്ലെങ്കിൽ ദണ്ഡനലോകത്തേക്ക് പോവുകയും അവ

രുടെ ദുഷ്കർമ്മഫലങ്ങൾ അനുഭവിച്ചശേഷം ഭൂമിയിലേക്ക് മടങ്ങി വരുകയും ചെയ്യുന്നു.

ദുഷ്ടന്മാർക്ക് ദണ്ഡനംകൊടുക്കുന്ന സ്ഥലങ്ങളാണ് നരകങ്ങൾ. തല്ക്കാലവാസസ്ഥലങ്ങൾ "രൗരവം, മഹാരൗരവം, വഹ്നി, വൈതരണി, കുംഭിക" ഇവയാണ് ശാശ്വതമായ നരകങ്ങൾ. താമിസ്രവും, (ഇരുട്ട്) അന്ധതാമിസ്രവും (കൂരിരുട്ട്) ആകുന്നു. ഈ സ്വപ്നനരകങ്ങളും ചിത്രഗുപ്തൻ മുതലായവരാൽ പരിശോധിക്കപ്പെട്ടുവരുന്നു. യമനാണ് ഈ ഏഴുനരകങ്ങൾക്കും ഭരണകർത്താവ്. ചിത്രഗുപ്തനും മറ്റുള്ളവരും യമൻ ഏർപ്പെടുത്തീട്ടുള്ള സൂപ്രണ്ടുമാരും ലെഫ്ടനന്റുമാരുമാണ്, അവരെല്ലാവരും യമന്റെ ഭരണത്തിന്നും മേൽക്കോയ്മക്കും കീഴ്പ്പെട്ടവരാണ്. ചിത്രഗുപ്തനും മറ്റുള്ളവരും യമനാൽ നിയന്ത്രിക്കപ്പെടുന്നു.

**മൂന്നാംസ്ഥാനം**

വിദ്യകൊണ്ട് ദേവയാനമാർഗ്ഗമായി ബ്രഹ്മലോകത്തേക്കു പോകാത്തവരും, കർമ്മംകൊണ്ട് പിതൃയാനമാർഗ്ഗമായി ചന്ദ്രലോകത്തേക്കു പോകാത്തവരും മിക്കപ്പോഴും ഹീനശരീരങ്ങളിൽ ജനിക്കുകയും മരിക്കുകയും ചെയ്യുന്നു എന്ന് ശ്രുതി പറയുന്നു. ദുഷ്ടന്മാർ മൂന്നാംസ്ഥാനത്തേക്ക് (തൃതീയ സ്ഥാനം)പോകുന്നു. ശ്രുതിവാക്യം പറയുകയാണ്:- "ഇപ്പോൾ ഈ രണ്ടുമാർഗ്ഗങ്ങളിലും കൂടെ പോകാത്തവർ, "ജനിക്കുക, മരിക്കുക" എന്നു പറയപ്പെടുന്നതും തുടർന്നുവന്നുകൊണ്ടിരിക്കുന്നതുമായ ചെറുപ്രാണികളായ ഈച്ചകളും കൃമികളുമായിത്തീരുന്നു. അവർക്കുള്ളതാണ് മൂന്നാംസ്ഥാനം. പാപികളെ ചെറുപ്രാണികൾ എന്നുപറയുവാൻ കാരണം അവർ കൃമികീടങ്ങളുടെയും കൊതു മുതലായവയുടെയും ദേഹങ്ങൾ എടുക്കുന്നു. അവരുടെ സ്ഥാനത്തിന്ന് മൂന്നാംസ്ഥാനമെന്നു പറയുവാൻകാരണം അത് ബ്രഹ്മലോകവും ചന്ദ്രലോകവും അല്ലാത്തതുകൊണ്ടാകുന്നു.

ആത്മാക്കൾ പോയവഴിയെത്തന്നെ മടങ്ങുന്നു; അതായത് ആകാശത്തേക്കും അവിടെനിന്ന് വായുവിലേക്കും. യജ്ഞം ചെയ്തവൻ വായുവും പിന്നീട് പുകയുമായിത്തീരുന്നു; പുക ആയതിൽ

പിന്നെ മഞ്ഞാകുന്നു; അവൻ മഞ്ഞായിത്തീർന്നിട്ട് മേഘമാകുന്നു; മേഘമായിട്ട് മഴയായി താഴെവീഴുന്നു. ആത്മാക്കൾ, ആകാശം, വായു, ഇവയോടു തത്തുല്യമായി ഏകീഭവിക്കുന്നില്ല. എന്നാൽ അവയെപ്പോലെ ആകുന്നു. അവ ആകാശത്തിന്റെ സൂക്ഷ്മാകൃതി പൂണ്ട് വായുവിന്റെ സ്വാധീനത അല്ലെങ്കിൽ ശക്തിക്ക് വഴങ്ങു കയും പുക മുതലായതിനോട് സംബന്ധിക്കുകയൊ ചേരുകയോ ചെയ്കയും ചെയ്യുന്നു. ആത്മാവ് അവയിൽകൂടെ വേഗത്തിൽ കടക്കുന്നു.

"മേഘമായതിൽപിന്നെ അവൻ മഴയായി പെയ്യുന്നു. പിന്നെ അവൻ നെല്ല്, ധാന്യം, ചെടികൾ, മരം, എള്ള്, പയർ എന്നിവ യായി ജനിക്കുന്നു. അവയിൽനിന്നുള്ള മോചനം അത്യധികം കഷ്ട ങ്ങളെ നേരിടുന്നു. എന്തെന്നാൽ പിന്നെ ഏതൊരാളാണൊ ഇവയെ ആഹാരമായി ഭക്ഷിച്ച് സന്തതി ഉല്പാദിപ്പിക്കുന്നത് എന്നുവെച്ചാൽ അവൻ അതുമുതൽ അവയായി മാറുന്നു." (ഛാന്ദോഗ്യോപനി ഷത്ത്-10-5) വളരെ ചുരുങ്ങിയകാലംകൊണ്ട് ആത്മാവിന്ന് ആകാശം, വായു, പുക, മഞ്ഞ്, മേഘം, മഴ എന്ന പരിണാമരംഗങ്ങളിലൂടെ കടന്നുപോകാം. പക്ഷേ ധാന്യം, ശുക്ലം,കരു എന്നിവയിലൂടെ കടന്നുപോകുന്നതിന്ന് അതിനേക്കാൾ കൂടുതൽ സമയം വേണ്ടി വരുന്നു. "താഴ്പോട്ടിറങ്ങാൻ തുടങ്ങുന്ന ആൾ, പല സ്ഥലങ്ങളിൽ കൂടെ ചുറ്റുന്നുവെങ്കിലും, യാത്ര പുറപ്പെട്ട് ഒരു വർഷത്തിന്നുള്ളിൽ മാതൃഗർഭത്തിൽ പ്രവേശിക്കുന്നു", എന്ന് നാരദീയപുരാണം പറയുന്നു.

മറ്റു ആത്മാക്കളാൽ മുമ്പുതന്നെ ജീവിപ്പിക്കപ്പെട്ട നെല്ലിലും ചെടികളിലും ഈ ആത്മാക്കൾ ചേരുകമാത്രം ചെയ്കയല്ലാതെ അവയുടെ സുഖദുഃഖങ്ങൾ അനുഭവിക്കുന്നില്ല. അവ ഈ ചെടിക ളോട് ബന്ധപ്പെട്ടിരിക്കുന്നു.

ആത്മാക്കൾ നെല്ലും ചെടികളുമായി പരിണമിക്കാതെ അവയെ വിശ്രമസ്ഥാനമായി ഉപയോഗിക്കുന്നു. അവ അവയുടെ വ്യക്തി ത്വത്തെ ഉപേക്ഷിക്കുന്നില്ല. "ആർ ആഹാരംകഴിച്ച് സന്താനം ഉല്പാദി പ്പിക്കുന്ന പ്രവൃത്തിചെയ്യുന്നുവൊ, ആത്മാവ് വീണ്ടും അതായി ഭവിക്കുന്നു", എന്ന് ഛാന്ദോഗ്യോപനിഷത്ത് 5-10-6 പറയുന്നു.

സന്തത്യുല്പാദനക്രിയ ചെയ്യുന്നവനോട് ആത്മാവ് ചേരുന്നു. താഴെ വരുന്ന ആത്മാവ് വീണ്ടും ആ ആഹാരവും ആ ശുക്ലവുമായി ത്തീരുന്നു. പുരുഷസംഗംവരെ ആത്മാവ് അവനിൽ ഇരിക്കുകയും സംഗമാനന്തരം ശുക്ലത്തോടുകൂടി മാതൃഗർഭത്തിൽ പ്രവേശിക്കുകയുംചെയ്യുന്നു. ആ വക ധാന്യങ്ങൾ തിന്നതുകൊണ്ടുണ്ടായ ശുക്ലസംബന്ധം അവന്നു കിട്ടുകയും ഗർഭാശയത്തിൽ ഒരു ശരീരമായിത്തീരുകയുംചെയ്യുന്നു.

ശിഷ്ടകർമ്മഫലങ്ങളെ അനുഭവിക്കാൻ തക്കതായ പൂർണ്ണവളർച്ച എത്തിയ ഒരു ശരീരമായിത്തീരുന്നു. ഛാന്ദോഗ്യോപനിഷത്ത് 5–10–7ൽ പറഞ്ഞ പ്രകാരമുള്ള കർമ്മശിഷ്ടത്തെ അനുസരിച്ചാണ് അവൻ ഏതുകുടുംബത്തിലാണ് ജനിക്കേണ്ടതെന്നിരിക്കുന്നത്. "ഇവിടെ ആർ സൽപ്രവൃത്തികൾ ചെയ്യുവോ അവർ വേഗത്തിൽ ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ എന്നീ നല്ല ജന്മം എടുക്കുന്നു. എന്നാൽ ഇവിടെ ആരുടെ പ്രവൃത്തികൾ ചീത്തയായിരുന്നുവോ അവർ ശ്വാവിന്റെയോ പന്നിയുടെയോ അല്ലെങ്കിൽ ചണ്ഡാളന്റെയോ നീചജന്മം എടുക്കുന്നു."

ആത്മാവ് അല്ലെങ്കിൽ പരബ്രഹ്മം മാത്രമാണ് പരമാനന്ദാവസ്ഥ, എന്ന് നിങ്ങളെ ബോദ്ധ്യപ്പെടുത്തുവാൻ വേണ്ടിയാണ് ഈ പുനർജ്ജന്മനിയമത്തെ നിങ്ങൾക്ക് ഉപദേശിക്കുന്നതിന്റെ പൂർണ്ണോദ്ദേശ്യം. നിങ്ങളുടെ അന്വേഷണത്തിന്റെ പരമലക്ഷ്യം ആത്മാവുമാത്രമായിരിക്കണം. വേദനയും ദുഃഖവുമായ ഈ ലോകത്തെ നിങ്ങൾ വെറുക്കുകയും, വിരക്തിയും വിവേചനത്വവും വർദ്ധിപ്പിക്കുകയും പരമാത്മാവിന്റെ നിത്യാനന്ദത്തെ പ്രാപിക്കുവാൻ വാസ്തവത്തിൽ ശ്രമിക്കുകയും വേണം.

അറിവില്ലാത്ത മനുഷ്യാ! വിഢ്ഢിയായ മനുഷ്യാ! അരിഷ്ടിക്കുന്ന മനുഷ്യാ! വഴിപിഴച്ച ജീവനേ! അജ്ഞാതമായ നിങ്ങളുടെ ദീർഘനിദ്രയിൽനിന്ന് എഴുന്നേല്ക്കുക, നിങ്ങളുടെ കണ്ണുകളെ തുറക്കുക. മോക്ഷത്തിന്നുള്ള നാലുമാർഗ്ഗങ്ങളെ തെളിയിപ്പിക്കുകയും ജീവിതത്തിന്റെ ഉദ്ദേശ്യത്തെ, പരമലക്ഷ്യത്തെ ഇപ്പോൾ തന്നെ ഈ ജന്മത്തിൽതന്നെ പ്രാപിക്കുകയും ചെയ്യുക. ഈ

മാംസകൂട്ടിൽനിന്നു പുറത്തുവരിക. ഈ ദേഹമാകുന്ന കാരാഗൃഹത്തിൽ നിങ്ങൾ അജ്ഞാതകാലം മുതൽ ദീർഘകാലം തടവിലാക്കപ്പെട്ടിരിരിക്കുന്നു, വീണ്ടുംവീണ്ടും നിങ്ങൾ ഗർഭത്തിലിരുന്നുകൊണ്ടിരിക്കയായിരുന്നു. അവിദ്യയാകുന്ന ബന്ധത്തെ അറുത്ത് നിത്യാനന്ദസാമ്രാജ്യത്തിലേക്ക് ഉയരെ പറന്നുപോകുക.

## കർമ്മവും പുനർജ്ജന്മവും

ശരീരത്തിൽനിന്ന് ആത്മാവിന്റെ വേർപാടാണ് മരണം. ശരീരത്തിൽനിന്നാണ് മനുഷ്യന്റെ എല്ലാ ദുഃഖങ്ങളും വരുന്നത്. ഒരു സംന്യാസിക്ക് മരണഭയമില്ല, കാരണം അയാൾ സർവ്വവ്യാപിയായ അനശ്വര ആത്മാവിനോട് തത്തുല്യമായിരിക്കുന്നു.

ഹിന്ദുമതത്തിന്റെയും ബുദ്ധമതത്തിന്റെയും രണ്ടു വലിയ തൂണുകളാണ് കർമ്മവും പുനർജ്ജന്മവും. ഈ രണ്ടുസത്യങ്ങളിൽ വിശ്വസിക്കാത്തവർക്ക് ഈ രണ്ടുമതങ്ങളുടെ സാരാംശം ഗ്രഹിക്കുവാൻ സാദ്ധ്യമല്ല. വ്യസനം, വേദന, കഷ്ടപ്പാട്, മരണം ഇവയുടെ അർത്ഥം അറിഞ്ഞാൽ നിങ്ങൾക്ക് വേദനയെയും വ്യസനത്തെയും ജയിക്കാൻ കഴിയും. മരണത്തിന്റെ സ്വഭാവം ഗാഢമായ ചിന്തയിലേക്ക് മനുഷ്യന്റെ മനസ്സിനെനയിക്കുന്നു. എല്ലാ തത്ത്വജ്ഞാനവും മരണത്തിന്റെ പ്രകൃതത്തിൽനിന്നാണ് ഉണ്ടാകുന്നത്. തത്വജ്ഞാനം വാസ്തവത്തിൽ മരണത്തെപ്പറ്റിയുള്ള പഠനമാണ്. ഇന്ത്യയിലെ ഏറ്റവും വലിയ തത്ത്വജ്ഞാനം മരണം എന്ന വിഷയത്തെക്കുറിച്ചാണ് ആരംഭിക്കുന്നത്. ഭഗവത്ഗീത, കഠോപനിഷത്ത്, ഛാന്ദോഗ്യോപനിഷത്ത് ഇവയെ പഠിക്കുക. ഇവ ഇതിനെക്കുറിച്ചാണ് പ്രതിപാദിക്കുന്നത്. സത്യത്തിന്റെ പരമലക്ഷ്യമായ പരബ്രഹ്മത്തെ തേടുവാനും ചിന്തിക്കുവാനുമുള്ള ഒരു ക്ഷണമാണ് മരണം.

മരണം ശരീരമാറ്റമല്ലാതെ മറ്റൊന്നുമല്ല, ഉപയോഗിച്ച വസ്ത്രത്തെപ്പോലെ മരണം അതിനെ ദൂരെ എറിയുന്നു. പരമാനന്ദം പ്രാപിക്കാനായി മനുഷ്യജന്മം ശുദ്ധിചെയ്യപ്പെടുകയും പരിപൂർണ്ണമാക്കപ്പെടുകയുമാണ്. ഇത് അനേകായിരം ജന്മങ്ങൾ കൊണ്ടുണ്ടായിത്തീരുന്നു.

ഹിന്ദുമത സിദ്ധാന്തപ്രകാരം ജീവിതം അഖണ്ഡവും (നിരന്തരം)അനന്തവുമായ ഒരു പദ്ധതിയാകുന്നു. എല്ലാമാറ്റവും, ചുറ്റുപാടിന്റെയും ശരീരത്തിന്റെയും മാറ്റം മാത്രമാകുന്നു. ആത്മാവ് നാശരഹിതനാകുന്നു. അത് അതിന്റെ പ്രവൃത്തികൾ നിമിത്തം മാറിമാറി ഓരോ രൂപം എടുക്കുന്നു. കർമ്മനിയമം, പുനർജ്ജന്മനിയമം, എന്ന രണ്ട് അടിസ്ഥാനതത്ത്വങ്ങളെ ആധാരമാക്കിയുള്ളതാണ് ഹിന്ദുമതം. മരണം ആവശ്യമായതും മാറിമാറിക്കൊണ്ടിരിക്കുന്നതുമായ ഒരു പ്രകൃതിയാണ്. നിങ്ങൾ ഒരു വീട്ടിൽനിന്ന് മറ്റൊന്നിലേക്ക് മാറുന്നതുപോലെ, ആത്മാവ്, അനുഭവങ്ങൾ നേടുവാനായി, ഒരു ദേഹത്തിൽനിന്ന് മറ്റൊന്നിലേക്കു മാറുന്നു.

മരണത്തിന്നുശേഷം ശരീരത്തിൽനിന്നു പുറത്തുപോകുന്ന ആത്മാവിനെ 'പ്രേതം'പരത്തിലേക്കു യാത്രപുറപ്പെട്ടത് എന്നുപറയുന്നു. ആത്മാവ് അതിന്റെ ദേഹരഹിതമായ രൂപത്തിൽ, അതിന്നുപരിചയമുള്ള മുമ്പത്തെ സ്ഥലങ്ങളിൽ പത്തുദിവസം അലയുന്നു. ആ പത്തുദിവസങ്ങളിൽ അത് ഒരു പിശാചിന്റെ രൂപത്തിലാണ്. ലിംഗശരീരത്തിൽ തല, കണ്ണുകൾ, അവയവങ്ങൾ എന്നിവ ക്രമേണ ഉണ്ടാകുന്നു. ദിവസന്തോറും ഈ വിധത്തിൽ സൂക്ഷ്മശരീരം വളർന്നുവരുന്നു. പ്രേതത്തെ പിതൃവാക്കുവാനുദ്ദേശിച്ച് എള്ളും ജലവുംചേർത്ത് കല്ലിന്മേൽചെയ്യുന്ന അർപ്പണത്തിന്റെ ഫലമാണ് സൂക്ഷ്മശരീരത്തിന്റെ പൂർത്തിയായ വളർച്ച.

ആത്മാവ് പതിനൊന്നാംദിവസം പൂർത്തിയായ സൂക്ഷ്മശരീരത്തോടുകൂടിയവനായിത്തീരുന്നു. മരണദേവതയായ യമരാജാവിന്റെ നീതിസ്ഥാനത്തേക്ക് അത് യാത്രപുറപ്പെടുന്നു. യമന്റെ സ്ഥലത്തേക്ക് എത്തുവാൻ ഒരു കൊല്ലംവേണം. അവിടേക്കുള്ള മാർഗ്ഗം പല പ്രതിബന്ധങ്ങളും കഷ്ടങ്ങളും ബുദ്ധിമുട്ടുകളും നിറഞ്ഞതാണ്. ഏറ്റവും വലിയ ദുഷ്കർമ്മങ്ങൾ ചെയ്തവർ അധികം കഷ്ടപ്പെടുന്നു. ആത്മാവിന്റെ ആദ്യത്തെ കൊല്ലത്തെ യാത്രാകാലത്ത് മരിച്ച ആളുടെ മകൻചെയ്യുന്ന ബലികളും ദാനങ്ങളും കൊണ്ടും പഠിച്ച വിശുദ്ധബ്രാഹ്മണർക്ക് അന്നദാനങ്ങൾ കൊടുക്കുന്നതുകൊണ്ടും ഈ കഷ്ടങ്ങളെ ഒഴിപ്പാനും യാത്ര ലഘുവും

സുഖകരവുമാക്കാനും കഴിയുന്നതാണ്. മകൻ കരയാതെ ബലി പിണ്ഡം അച്ഛന്ന് കൊടുക്കണം. ജനിച്ചവർക്ക് മരണം നിശ്ചയവും മരിച്ചവർക്ക് ജനനം നിശ്ചയവുമാണ്. ഇത് ഒഴിച്ചുകൂടാത്തതാണ്. അതുകൊണ്ട് നീ അതിനെപ്പറ്റി വ്യസനിക്കേണ്ട. പത്തുദിവസത്തെ ക്രിയകൾ ഉപേക്ഷിക്കരുത്. പന്ത്രണ്ടാമത്തെദിവസം സപിണ്ഡ ക്രിയയും പതിനാറുമാസക്രിയകളും മകൻ ചെയ്യണം. മകൻ കൊടുത്ത ബലിപിണ്ഡങ്ങൾ പരലോകത്തേക്കുള്ള യാത്രയിൽ ആത്മാവിനെ താങ്ങുന്നു.

വഴിയിൽ കഠിനമായ് ചൂടിനാൽ ആത്മാവ് തപിക്കുന്നു; പക്ഷേ പതിനൊന്നാംദിവസം മകൻ ഒരു കുട ദാനംചെയ്താൽ അത് ആത്മാവിന്റെ ശിരസ്സിന്മേൽ സുഖമായ നിഴൽ കൊടു ക്കുന്നു. വഴിനിറയെ മുള്ളുകൾ ഉണ്ട്; എന്നാൽ ചെരുപ്പുദാനം ചെയ്യുന്നതു ആത്മാവിന്ന് കുതിരപ്പുറത്തു സവാരിപോകുന്ന തിന്ന് സഹായിക്കുന്നു. അവിടെതണുപ്പിന്റെയും ചൂടിന്റെയും കാറ്റിന്റെയും കഷ്ടങ്ങൾ അധികമാണ്; എന്നാൽ വസ്ത്രദാന ത്തിന്റെ ശ്രേഷ്ഠതകൊണ്ട് അവൻ സുഖമായി പോകുന്നു. വളരെ ചൂടുണ്ട്; കുടിക്കുവാൻ വെള്ളവുമില്ല; എന്നാൽ മകൻ ഒരു ജലപാത്രം ദാനംചെയ്യുകകാരണം ദാഹിക്കുമ്പോൾ വെള്ളം കുടി ക്കുന്നു. ഒരു പശുദാനവും മകൻ ചെയ്യണം.

യമലോകത്തിലെ അക്കൌണ്ടന്റ് ജനറാളും വിധിനടത്തു കാരനുമായ ചിത്രഗുപ്തൻ, ഒരു കൊല്ലം മുഴുവനും കഴിഞ്ഞ ശേഷം ഭൂമിയിൽ വസിച്ചകാലത്ത് താൻചെയ്ത നന്മതിന്മകളുടെ വിശദമായ കണക്കുകൾ ആത്മാവിനെ അറിയിക്കുന്നു. അന്ന് ആത്മാവ് തന്റെ പ്രേതത്വം അല്ലെങ്കിൽ യാത്രക്കാരന്റെ വേഷത്തെ ഉപേക്ഷിക്കുന്നു. "പിതൃ" അല്ലെങ്കിൽ "പൂർവ്വികൻ" എന്ന സ്ഥാന ത്തേക്ക് അവൻ ഉയർത്തപ്പെടുന്നു.

ഹിന്ദുമതത്തിലെ ഒരു അടിസ്ഥാനതത്വമാണ് പൂർവ്വിക ന്മാരെ പൂജിക്കൽ. അച്ഛൻ, മുത്തച്ഛൻ, മുതുമുത്തച്ഛൻ, അമ്മ, മുത്തശ്ശി, മുതുമുത്തശ്ശി എന്ന മൂന്നുപദ്ധതിയാണ് പൂർവ്വികന്മാ രുടെ ജീവിതത്തിലുള്ളത്. ഇവിടെ ജീവിച്ചിരിക്കുന്നവർക്ക് ഓരോരു

ത്തർക്കും ഇവരാണ് പൂർവ്വികന്മാർ. ഭൂമിയിൽ ജീവിച്ചിരുന്ന കാലത്ത് നല്ല പ്രവൃത്തികൾ ചെയ്തിട്ടുള്ളവർ പിതൃലോകത്തിൽ അവരുടെ പൂർവ്വികന്മാരോടുകൂടിച്ചേർന്നു ജീവിക്കുന്നു.

തെറ്റായ പ്രേരണകൊണ്ടോ, അറിവില്ലായ്മകൊണ്ടോ, അഹംഭാവംകൊണ്ടോ, ശ്രാദ്ധം, തർപ്പണം മുതലായ മതാചാരങ്ങൾ ഉപേക്ഷിച്ചവർ തങ്ങൾക്കും തങ്ങളുടെ പൂർവ്വികന്മാർക്കും വലിയ അപരാധമാണ് ചെയ്തിട്ടുള്ളത്, അവരിപ്പോൾ ഉണരണം. ഇപ്പോൾ മുതൽ ഈ ആചാരങ്ങൾ അവർ ചെയ്യാൻ തുടങ്ങണം. ഇപ്പോഴും അതിന്നുള്ള സമയം അതിക്രമിച്ചിട്ടില്ല.

ശ്രാദ്ധങ്ങൾ മുതലായ ആചാരങ്ങൾകൊണ്ടും പൂർവ്വികന്മാരുടെ ആരാധനകൊണ്ടും, നിങ്ങൾക്കെല്ലാവർക്കും നിങ്ങളുടെ പൂർവ്വികന്മാരുടെ അനുഗ്രഹം സിദ്ധിക്കട്ടെ.

## മരണാനന്തരം ആത്മാവ് എങ്ങനെ പുറപ്പെടുന്നു.

മരണവേളയിൽ ശ്വാസം കഴിപ്പാൻ ബുദ്ധിമുട്ടാകുമ്പോൾ ദേഹത്തിലുള്ള ജീവൻ അല്ലെങ്കിൽ ആത്മാവ് ശബ്ദങ്ങൾ ഉണ്ടാക്കിക്കൊണ്ട് പുറത്തേക്കുപോകുന്നു. ഘനമുള്ള ഭാരം ഏറ്റിയവണ്ടി നീങ്ങുമ്പോൾ ഞെരുങ്ങൽ ശബ്ദം ഉണ്ടാക്കുന്നപോലെ പ്രാണൻ പോകുമ്പോൾ ജീവനും ഞെരുങ്ങൽ ശബ്ദം ഉണ്ടാക്കുന്നു.

ജീവൻ അല്ലെങ്കിൽ വ്യക്തിയായ ആത്മാവിന്ന് പരിധിയുള്ള സൂക്ഷ്മശരീരമുണ്ട്. അത്, ഈ ലോകത്തിന്നും പരലോകത്തിന്നുമിടയിൽ, ജാഗ്രദവസ്ഥയ്ക്കും സ്വപ്നാവസ്ഥയ്ക്കുമിടയിലെന്നപോലെ ചലിക്കുന്നു. അതു ജനനത്തിൽനിന്ന് മരണത്തിലേക്കുപോകുന്നു. ജീവിതാവസ്ഥയിൽ അത് സ്ഥൂലശരീരത്തോടും ഇന്ദ്രിയങ്ങളോടും ചേർന്നിരിക്കെ മരണാവസ്ഥയിൽ അത് അവയിൽനിന്നു വേറിട്ടിരിക്കുന്നു. ആത്മാവിന്റെ വേർപാടിനെ തുടർന്ന് പെട്ടെന്ന് ജീവാധാരശക്തിയും വെളിയിലേക്കുപോകുന്നു. അത് അതിശ്രേഷ്ഠമായ സ്വയം പ്രകാശമുള്ള ആത്മാവിന്റെ നിയന്ത്രണത്തിലാകുന്നു. ആത്മാവിന്റെ പ്രകാശംകൊണ്ടാണ് മനുഷ്യൻ ഇരിക്കുന്നതും ചലിക്കുന്നതും തന്റെ ദിനകൃത്യങ്ങൾ ചെയ്യുന്നതും.

സൂക്ഷ്മശരീരത്തിന് അതിന്റെ പ്രധാനഭാഗമായി പ്രാണൻ അല്ലെങ്കിൽ ജീവച്ഛക്തിയുണ്ട്. അത് സ്വയം പ്രകാശമുള്ള ആത്മാവിൽനിന്നു സിദ്ധിക്കുന്നു. സൂക്ഷ്മശരീരം എഴുന്നേല്ക്കുമ്പോൾ ആത്മാവും അതോടുകൂടെ പോകുമ്പോലെ തോന്നുന്നു. അല്ലെങ്കിൽ പരമാത്മാവോടു കൂടിച്ചേർന്നിട്ടുള്ള ജീവന് ഒരു വണ്ടിയെപ്പോലെയുള്ള ശബ്ദങ്ങൾ ഉണ്ടാക്കിക്കൊണ്ടുപോകുവാൻ എങ്ങനെ കഴിയും? അതങ്ങിനെ ശബ്ദമുണ്ടാക്കിക്കൊണ്ടുപോകുവാൻ കാരണം മുഖ്യഭാഗങ്ങളെ ഞെരുക്കുമ്പോൾ ഉണ്ടാകുന്ന വേദനകൊണ്ടാകുന്നു. ഇങ്ങിനെയുള്ള ദുസ്സഹമായ വേദനനിമിത്തം ഓർമ്മശക്തി നശിക്കുന്നു. വേദന അനുഭവിക്കനിമിത്തം നിസ്സഹായാവസ്ഥയുള്ള മനസ്സോടുകൂടിയവനാകുന്നു. അതുകൊണ്ട്ആ സങ്കടാവസ്ഥവരുന്നതിന്നുമുമ്പ്, തന്റെ സുഖസ്ഥിതിക്കുവേണ്ടുന്ന മാർഗ്ഗങ്ങൾ കരുതാൻ അതിന്നു സാദ്ധ്യമാകുന്നില്ല. ആ ലക്ഷ്യത്തിലേക്കുള്ള സാധനകൾ പരിശീലിക്കുവാൻ അവൻ ജാഗ്രതയുള്ളവനായിരിക്കണം. അവൻ ദൈവത്തെ ചിന്തിക്കുവാൻ പ്രാപ്തനാകുന്നില്ല.

വാർദ്ധക്യകാലത്ത് പനി മുതലായ രോഗങ്ങളാൽ ശരീരം മെലിഞ്ഞു ശോഷിച്ചുവരുന്നു. അപ്പോൾ ശ്വാസംമുട്ടൽ ആരംഭിക്കുകയും അധികഭാരം ഏറ്റിയ വണ്ടി ഉണ്ടാക്കുംപോലെയുള്ള ശബ്ദങ്ങൾ ഉളവാക്കാൻ തുടങ്ങുകയും ചെയ്യുന്നു.

മരണത്തിന്റെ കാരണങ്ങൾ അനവധിയും അനിശ്ചിതവുമാകുന്നു. മനുഷ്യൻ എപ്പോഴും മരണത്തിന്റെ വായിലാകുന്നു. അവൻ അതിന് തീരെ തയ്യാറല്ലാതായിരിക്കുമ്പോഴാണ് അത് അവന്റെ മേൽ പാഞ്ഞെത്തുന്നത്. അവൻ മരണത്തിൽനിന്ന് രക്ഷപ്പെടുമെന്ന് എപ്പോഴും വിചാരിക്കുകയോ, അല്ലെങ്കിൽ, മരണം നിശ്ചയമാണെന്ന് അവൻ വിചാരിക്കുന്നുവെങ്കിൽ, വളരെ അകലെയുള്ള ഒരു കാലത്തുമാത്രം അതിനെ പ്രതീക്ഷിക്കുകയോ ചെയ്യുന്നു. ഒരു മാങ്ങയൊ, അത്തിപ്പഴമൊ, എലന്തപ്പഴമൊ അതിന്റെ ഞെട്ടിയിൽനിന്ന് വേർപെടുന്നതുപോലെ, തന്റെ ജീവശക്തിയെ വെളിപ്പെടുത്തുവാനായി ഈ അനന്തമായ ജീവി ദേഹഭാഗങ്ങളിൽനിന്ന് തന്നെത്താൻ വേർപെടുത്തുകയും വന്ന

പോലെത്തന്നെ കുറിപ്പിട്ട ശരീരങ്ങളിലേക്കു പോകുകയുംചെയ്യുന്നു. സൂക്ഷ്മശരീരത്തോടു സംബന്ധപ്പെട്ട ആത്മാവ്, കണ്ണുകൾ മുതലായ ദേഹാംഗങ്ങളിൽനിന്ന് വേർപിരിയുന്നു. തന്റെ പ്രയാണസമയത്ത്, ജീവചൈതന്യംകൊണ്ട് ശരീരത്തെ സൂക്ഷിക്കുവാൻ സാധിക്കുന്നില്ല. ഏതുപ്രകാരം ശരീരത്തിൽനിന്നും ഇന്ദ്രിയങ്ങളിൽനിന്നും തന്നെത്താൻ വേർപെട്ട് ദീർഘനിദ്രയിൽ പ്രവേശിക്കുന്നുവോ, അതുപോലെ ഈ ശരീരത്തിൽനിന്നു തന്നെത്താൻ വേർപെടുത്തി മറ്റൊരുശരീരത്തിനോടു ചേരുന്നു. സ്വപ്നത്തിൽനിന്നു ജാഗ്രത്തിലേക്കും ജാഗ്രത്തിൽനിന്നു സ്വപ്നത്തിലേക്കും അതിൽനിന്ന് സുക്ഷുപ്തിയിലേക്കും മനുഷ്യൻ എങ്ങനെ കൂടെക്കൂടെ നീങ്ങുന്നുവോ, അതേപോലെ കൂടെക്കൂടെ അവനും (ആത്മാവും) ഒരു ശരീരത്തിൽനിന്ന് മറ്റൊന്നിലേക്ക് വാസം മാറ്റുന്നു. ഇതിന്നു മുമ്പും ഇങ്ങനെ പല ദേഹാന്തരപ്രാപ്തിയുണ്ടായിട്ടുണ്ട്, മേലിലും ഇങ്ങനെ തുടർന്നുകൊണ്ടിരിക്കുകയും ചെയ്യും. അതിന്റെ പൂർവ്വകർമ്മം, ജ്ഞാനം മുതലായവയെ അനുസരിച്ചാണ് അതിന്റെ ഭാവിജന്മം കിട്ടുന്നത്. ജീവശ്ശക്തിയെ വെളിപ്പെടുത്തുവാനായിക്കൊണ്ടുമാത്രമാണ് ഒരു ദേഹത്തിൽനിന്ന് മറ്റൊന്നിലേക്കുപോകുന്നത്. തന്റെ കർമ്മഫലങ്ങൾ അനുഭവിക്കുക എന്നുള്ള ലക്ഷ്യം പ്രാപിക്കുന്നത് ഈ ജീവശ്ശക്തികൊണ്ടാണ്. തന്റെ കർമ്മഫലങ്ങൾ അനുഭവിക്കുന്നതിന് ഒരു സഹായി മാത്രമാണ് ജീവശ്ശക്തി; അതുകൊണ്ടാണ് "തന്റെ ജീവശ്ശക്തിയെ വെളിപ്പെടുത്തുവാനായി"എന്നുള്ള നിർദ്ദിഷ്ടവിശേഷണം (Specification) നൽകിയിരിക്കുന്നത്.

തന്റെ പ്രവൃത്തിയുടെ ഫലങ്ങളെ അനുഭവിപ്പാനുള്ള മാർഗ്ഗമായി ഈ പ്രപഞ്ചത്തെ മുഴുവനും ജീവൻ സ്വീകരിക്കുകയും, ഈ ഉദ്ദേശത്തെ നിവൃത്തിപ്പാനായി ഒരു ദേഹത്തിൽനിന്ന് മറ്റൊന്നിലേക്കു പോയിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. അതുകൊണ്ട് അവന്റെ കർമ്മഫലങ്ങളെ അനുഭവിക്കാൻ ആവശ്യമായ ഉപാധിയെ തയ്യാറാക്കിക്കൊണ്ട്, അവന്റെ പ്രവൃത്തിയാൽ നിർദ്ദേശിക്കപ്പെട്ട സമസ്തലോകവും, അവന്നുവേണ്ടി കാത്തിരിക്കുന്നു. "ഒരു മനുഷ്യന്നുവേണ്ടി ഉണ്ടാക്കപ്പെട്ട ശരീരത്തിൽ അവൻ ജനിക്കുന്നു."

എന്ന് ശതപഥബ്രാഹ്മണം (6.2.2.27) പറയുന്നു. സ്വപ്നത്തിൽനിന്ന് ജാഗ്രദവസ്ഥയിലേക്കു തിരിച്ചുവരുന്ന ഒരു മനുഷ്യന്റെ സ്ഥിതി പോലെയുള്ളതാണ് ആ മാറ്റം.

## തിരിച്ചുപോകുന്നജീവൻ ഒരുരാജാവിനോടുപമിക്കപ്പെട്ടിരിക്കുന്നു.

ഒരു രാജ്യത്തിലെ രാജാവ് തന്റെ രാജ്യത്തിന്നകത്തുള്ള ഒരു സ്ഥലം സന്ദർശിക്കുമ്പോൾ ആ ഗ്രാമത്തിലെ പ്രമാണികൾ രാജാവിന്റെ ആഗമനത്തെ പ്രതീക്ഷിച്ചുംകൊണ്ട് അദ്ദേഹത്തിന്നുവേണ്ടുന്ന പലവിധ ഭക്ഷണപദാർത്ഥങ്ങൾ, പാനീയങ്ങൾ, താമസിക്കാൻ ഭംഗിയുള്ള വെണ്മാടങ്ങൾ മുതലായവയോടുകൂടെ കാത്തുനില്ക്കുന്നു. "ഇതാ അദ്ദേഹം വരുന്നു. ഇതാ അദ്ദേഹം വരുന്നു" എന്ന് അവർ പറയുന്നു. അതുപോലെ ഇന്ദ്രിയങ്ങളുടെ പ്രവർത്തനങ്ങൾക്ക് സഹായിക്കുന്ന മഹത്തത്ത്വങ്ങളും, ഇന്ദ്രൻ മുതലായ അവയുടെ അധിഷ്ഠാനദേവതകളും, തന്റെ കർമ്മഫലങ്ങൾ അനുഭവിക്കാനുള്ള ഉപാധിയോടുകൂടി, തിരിച്ചുപോകുന്ന ജീവനെ കാത്തുനില്ക്കുന്നു. രാജാവ് തിരിച്ചുപോകുവാൻ ആഗ്രഹിക്കുമ്പോൾ, രാജാവ് പോകാൻ ഉദ്ദേശിക്കുന്നു എന്നറിഞ്ഞുംകൊണ്ട് ആ ഗ്രാമത്തിലെ മുഖ്യപ്രമാണികൾ ക്ഷണിക്കാതെതന്നെ രാജാവിന്റെ അടുക്കലേക്ക് ചെല്ലുന്നു; അതുപോലെ പോകാൻ പുറപ്പെടുന്ന ആളായ കർമ്മഫലങ്ങളുടെ ഭോക്താവിനെ മരണസമയത്ത് ഇന്ദ്രിയങ്ങൾ ചെന്നു കാണുന്നു. ശ്വാസംകഴിക്കാൻ കഷ്ടമാകുമ്പോൾ അവൻ പോകാൻ ആഗ്രഹിക്കുന്നു എന്നറിഞ്ഞുകൊണ്ട് ഇന്ദ്രിയങ്ങൾ അവന്റെ അടുക്കലേക്കുപോകുന്നു. പുറപ്പെടുന്ന ആത്മാവിന്റെ കല്പനപ്രകാരമല്ല അവ പോകുന്നത്. തങ്ങളുടെ തലവന്റെ ആഗ്രഹത്തെ അറിഞ്ഞുകൊണ്ട് തങ്ങൾ സ്വയമേവ പോകുകയാണ്.

## വേർപാടിന്റെ ഗതി

മരണസമയത്ത് ആത്മാവ് ശരീരത്തിൽനിന്നും ഇന്ദ്രിയങ്ങളിൽനിന്നും പരിപൂർണ്ണമായി വേർപെടുന്നുഎന്ന് പ്രസ്താവിച്ചിട്ടുണ്ട്.

ജീവൻ ക്ഷീണിച്ചും പ്രജ്ഞ ഇല്ലാതെയുമാകുമ്പോൾ ഇന്ദ്രിയങ്ങൾ തന്റെ അടുക്കലേക്കുവരുന്നു. ജീവനല്ല ക്ഷീണിക്കുന്നത്, ശരീരമാണ്. പക്ഷേ ജീവന്റെ ക്ഷീണമെന്ന് അലങ്കാരമായിപ്പറഞ്ഞുവെന്നേയുള്ളു. ആത്മാവ് അരൂപിയായതുകൊണ്ട് അത് ഒരിക്കലും ക്ഷീണിക്കുന്നില്ല. അതുപോലെത്തന്നെയാണ് ബോധരഹിതത്വവും. ഇന്ദ്രിയങ്ങളുടെ പിൻവാങ്ങൽനിമിത്തം മരണസമയത്ത് കാണപ്പെടുന്ന നിസ്സഹായതാവസ്ഥ ആത്മാവിന്റേതാണെന്ന് ജനങ്ങൾ സങ്കല്പിക്കുന്നു, അങ്ങിനെ അവർ "ഓ, അവൻ ബോധരഹിതനായി", എന്നുപറയുന്നു.

മനുഷ്യൻ മരിക്കാറാകുമ്പോൾ എല്ലാ ഇന്ദ്രിയങ്ങളും അവരുടെ പൂർവ്വസ്ഥാനത്തേക്കു പിന്മാറുകയും അവരുടെ പ്രവൃത്തികൾചെയ്യാൻ സഹായിക്കാതിരിക്കുകയും ചെയ്യുന്നു. മരണത്തിൽ, ഇന്ദ്രിയങ്ങളെല്ലാം, ഹൃദയം അല്ലെങ്കിൽ ഹൃദയപത്മം അല്ലെങ്കിൽ ഹൃദയാകാശം എന്ന സ്ഥാനത്തിലേക്കു പരിപൂർണ്ണമായും പിന്മാറുന്നു, എന്നാൽ സ്വപ്നാവസ്ഥയിൽ ഇന്ദ്രിയങ്ങൾ തീരെ പിന്മാറുന്നില്ല. ഇവിടെയാണ് നിദ്രയ്ക്കും മരണത്തിന്നുമുള്ള വ്യത്യാസം കിടക്കുന്നത്.

നേത്രേന്ദ്രിയത്തിന്റെ കാര്യത്തിൽ സൂര്യന്റെ ഒരു ഭാഗമായ ശക്തി കണ്ണിനോടുചേർന്ന് അവൻ ജീവിച്ചിരിക്കുമ്പോൾ കണ്ണിന്റെ പ്രവൃത്തികളെ ചെയ്‌വാൻ സഹായിക്കുന്നു. അവൻ മരിക്കുമ്പോൾ, അവൻ കണ്ണിനെ സഹായിക്കുന്നതിൽനിന്ന് വിരമിക്കുകയും തന്റെ മൂലസ്ഥാനമായ സൂര്യനിൽ ലയിക്കുകയുംചെയ്യുന്നു. അതുപോലെ എല്ലാ ഇന്ദ്രിയങ്ങളും താന്താങ്ങളുടെ അധിഷ്ഠാനദേവതകളിൽ ലയിക്കുന്നു; അതായത്, വാക്ക് അഗ്നിയിലും, ജീവൻ വായു മുതലായവയിലും, അതത് ഇന്ദ്രിയങ്ങൾ അവരവരുടെ അധിഷ്ഠാനദേവതകളോടുകൂടി, മനുഷ്യൻ മറ്റൊരു ശരീരധാരണം ചെയ്യുമ്പോൾ, അവരുടെ യഥാസ്ഥാനങ്ങളിൽ ഇരിക്കുന്നു. ഈ ലയനവും പ്രത്യാഗമനവും ഉറക്കത്തിൽ എല്ലാദിവസവും ഉണ്ടായിക്കൊണ്ടിരിക്കുന്നു. കണ്ണിന്റെ അധിഷ്ഠാനദേവത എല്ലാ ഭാഗങ്ങളിൽനിന്നും പിന്മാറുമ്പോൾ മരിക്കുന്ന ആൾക്ക് വർണ്ണങ്ങളെ

കാണ്മാൻ കഴിയുന്നില്ല. ഈ സമയത്ത്, സ്വപ്നാവസ്ഥയിലെന്ന പോലെ, താൻ പ്രകാശാണുക്കളെ പൂർണ്ണമായും പിൻവലിക്കുന്നു.

മരിക്കുന്ന ആളുടെ സൂക്ഷ്മശരീരത്തോടുകൂടി എല്ലാ ഇന്ദ്രിയങ്ങളും യോജിക്കുന്നു. അപ്പോഴാണ് അവന്റെ അരികത്തിരിക്കുന്ന ആളുകൾ, "അവൻ ഇപ്പോൾ കാണുന്നില്ല", എന്ന് അവനെ പ്പറ്റി പറയുന്നത്, ഇപ്രകാരം അധിഷ്ഠാനദേവതകൾ അല്ലെങ്കിൽ ഇന്ദ്രിയങ്ങൾ ഓരോന്നായി പിന്മാറി കാരണത്തോടുകൂടി ലയിക്കുമ്പോൾ അതത് ഇന്ദ്രിയങ്ങളുടെ പ്രവർത്തനങ്ങൾ നില്ക്കുന്നു. അപ്പോൾ മരിക്കുന്ന ആൾ കേൾക്കുന്നില്ല, കാണുന്നില്ല, മണക്കുന്നില്ല, സംസാരിക്കുന്നില്ല എന്നല്ല ബോധരഹിതനാകയും ചെയ്യുന്നു. അവൻ തന്റെ സ്വബോധത്തെ നിരന്തരമായി വെടിയുന്നു. താൻ ഇന്ന ആളാണെന്നോ, ഇന്ന ജാതിക്കാരനാണെന്നോ ഒരിക്കലും ഓർക്കുന്നില്ല, അവൻ തന്റെ അറിവിനെയും, ഓർമ്മയെയും, ഉണർച്ചയേയും വെടിയുന്നു. ബാഹ്യലോകം അവന്ന് ശൂന്യമായി ഭവിക്കുന്നു. അപ്പോൾ ഇന്ദ്രിയങ്ങളെല്ലാം ഹൃദയത്തോടു ചേർന്നിരിക്കുന്നു.

സൂക്ഷ്മശരീരത്തിൽ ആത്മാവിന്റെ സ്വയംപ്രകാശമായ ബുദ്ധി എപ്പോഴും മുഖ്യമായിട്ട് സ്ഥിതിചെയ്യുന്നു. പരിക്ലിപ്തമായ ഈ വിശേഷാവസ്ഥകൊണ്ടാണ് ജനനം, മരണം, പോക്ക്, വരവ്, എന്നീമാറ്റങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്ന നിലയിൽ ആത്മാവ് കാണപ്പെടുന്നത്.

## ആത്മാവ് എങ്ങനെ പോകുന്നു?

ജീവൻ ചെയ്തിട്ടുള്ള സൽകർമ്മങ്ങളുടെ എണ്ണത്തെയും താൻ സമ്പാദിച്ച അറിവിനെയും അനുസരിച്ച് ദേഹത്തിൽനിന്ന് ആത്മാവിന്റെ യാത്ര വ്യത്യാസപ്പെട്ടിരിക്കുന്നു. തന്നെ സൂര്യനിലേക്കു നയിക്കത്തക്കവിധം ധാരാളം സൽകർമ്മങ്ങൾചെയ്ത് തക്കതായ ജ്ഞാനവും ഉണ്ടെങ്കിൽ, ആത്മാവ് നേത്രങ്ങളിൽകൂടെ ദേഹത്തിൽനിന്ന് പുറത്തേക്കുപോകുന്നു. അവൻ ഹിരണ്യഗർഭലോകത്തേക്ക് അർഹനാണെങ്കിൽ ആത്മാവ് ശിരോമാർഗ്ഗമായി പോകുന്നു. പൂർവ്വകർമ്മങ്ങളെയും ജ്ഞാനത്തെയും അനുസരിച്ച്, മറ്റുമാർഗ്ഗങ്ങളിൽകൂടെ അത് നിർഗ്ഗമിക്കുന്നു.

ജീവാത്മാവ് പരലോകത്തേക്കു പോകുമ്പോൾ ജീവശ്ശക്തി അല്ലെങ്കിൽ പ്രാണനും പോകുന്നു. പ്രാണൻ പോകുമ്പോൾ മറ്റെല്ലാ ഇന്ദ്രിയങ്ങളും കൂടെപോകുന്നു. തന്റെ പൂർവ്വകർമ്മം നിമിത്തം, ആത്മാവിന്ന് സ്വപ്നാവസ്ഥയിലെന്നപോലെ ഒരു പ്രത്യേക മനോബോധം ഉണ്ട്. എന്നാൽ സ്വതന്ത്രമായ ബോധം ഇല്ല. അതിന്നു സ്വതന്ത്രമായ ബോധം ഉണ്ടായിരുന്നുവെങ്കിൽ ഓരോരുത്തർക്കും അവനവന്റെ ജീവിതത്തിന്റെ ലക്ഷ്യം സിദ്ധിച്ചിരിക്കും. ഒരാൾ മരണസമയത്ത് എന്തിനെപ്പറ്റി ചിന്തിച്ചിരുന്നാലും അയാൾ അതിനെപ്പറ്റിത്തന്നെ ഭാവനയുള്ളവനായിരുന്നുവെങ്കിൽ അത് അയാൾക്ക് സാദ്ധ്യമാകുമായിരുന്നു. തന്റെ മനസ്സിന്റെ പ്രത്യേക മാറ്റങ്ങളുടെ രൂപത്തെ അനുസരിച്ചുള്ള ധാരണകൾ ഉൾക്കൊള്ളുന്ന ഒരുബോധം ആ സമയത്ത് എല്ലാവർക്കുമുണ്ട്. ആ ബോധത്തോടു സംബന്ധിച്ച ശരീരത്തിലേക്ക് അവൻ പോകുന്നു. അതുകൊണ്ട് മരണസമയത്ത് പ്രവർത്തനസ്വാതന്ത്ര്യം ഉണ്ടായിരിക്കുവാൻ, മോക്ഷത്തെ ആഗ്രഹിക്കുന്നവർ യോഗാഭ്യാസത്തിലും, ധർമ്മജ്ഞാനത്തിലും, ജീവകാലത്തിൽ യോഗ്യതകൾ സമ്പാദിക്കുന്നതിലും, വളരെ ജാഗ്രതയുള്ളവരായിരിക്കണം.

പരലോകത്തേക്കുള്ള ആത്മാവിന്റെ യാത്രയിൽ സകലവിധ അറിവും പിന്തുടർന്നുകൊണ്ടിരിക്കും. ചെയ്യേണ്ടതും ചെയ്യാൻ നിഷേധിക്കപ്പെട്ടതുമായ എല്ലാ കർമ്മങ്ങളുടെയും പൂർണ്ണമായ അറിവ് അതിന്നുണ്ടായിരിക്കും. കഴിഞ്ഞ ജന്മങ്ങളിൽ താൻ ചെയ്ത എല്ലാ പ്രവൃത്തികളുടെയും അനുഭവങ്ങളുടെ ഛായകളെ വഹിച്ചുംകൊണ്ട് പോകുന്നു. ജീവന്റെ പുനർജ്ജന്മത്തിലെ സ്വഭാവത്തെ രൂപപ്പെടുത്തുന്നതിൽ ഈ ഛായകൾ സജീവമായ പങ്കു വഹിക്കുന്നു. കഴിഞ്ഞജന്മത്തെ പ്രവൃത്തികളുടെ ഛായകളാണ് വരുന്നജന്മത്തിലെ പുതിയ പ്രവൃത്തികൾക്ക് കാരണമായിത്തീരുന്നത്. ഈ ജന്മത്തിൽ അധികപരിശീലനം കൂടാതെത്തന്നെ ചില പ്രവൃത്തികൾ ചെയ്യുന്നതിൽ ഇന്ദ്രിയങ്ങൾ സാമർത്ഥ്യം നേടുന്നു. ചിലർ ചിത്രമെഴുത്തിൽ വളരെ സമർത്ഥന്മാരാണെന്ന് സാധാരണയായി കണ്ടുവരുന്നു. ഏറ്റവും നല്ല ചിത്രമെഴുത്തുകാ

രനെപ്പോലും തോല്പിക്കുവാൻ യാതൊരു പരിശീലനവും കൂടാതെ അയാൾക്ക് സാധിക്കുന്നു, എന്നാൽ അധികപരിശീലനത്തിന്നു ശേഷംപോലും ചിലർക്ക് അങ്ങെനെ ചെയ്‌വാൻ സാധിക്കുന്നില്ല. ഇതെല്ലാം പൂർവ്വവാസനകളുടെ പുനർജ്ജീവനമൊ അതില്ലായ്മ യൊ ആണ്.

ഒരു വ്യക്തിയുടെ ഭാവിയെപ്പറ്റി നിർണ്ണയിക്കുന്നത് അറിവ്, പ്രവൃത്തി, പൂർവ്വാനുഭവം എന്നീ മൂന്ന് വസ്തുതകളെക്കൊണ്ടാണ്. തനിക്ക് ആശിക്കത്തക്ക അനുഭവങ്ങളോടുകൂടി അനുയോജ്യമായ ഒരു ദേഹത്തെ പ്രാപിക്കാനായ്ക്കൊണ്ട് താൻ നന്മകളെ ആർ ജ്ജിക്കയും ഉല്പാദിപ്പിക്കുകയും സല്ക്കർമ്മങ്ങൾ ചെയ്യുകയും വേണം.

ഇന്ദ്രിയങ്ങൾ സർവ്വവ്യാപികളും എല്ലാം അടങ്ങിയവയു മാകുന്നു. എന്നാൽ ശരീരസംബന്ധമായും മൂലവസ്തുക്കളെ സംബ ന്ധിച്ചും അവയുടെ പരിധി (Limitation) മനുഷ്യരുടെ പ്രവൃത്തി, അറിവ്, മുൻ അനുഭവങ്ങൾ ഇവകൊണ്ടാണ്. അതുകൊണ്ട് ഇന്ദ്രിയങ്ങൾ പ്രകൃത്യാ സർവ്വവ്യാപികളും അനന്തങ്ങളും ആണെ ങ്കിലും, പുതിയ ശരീരം ഉണ്ടായിട്ടുള്ളത് മനുഷ്യന്റെ പ്രവൃത്തി, അറിവ്, പൂർവ്വവാസനകൾ ഇവകളെക്കൊണ്ടാകയാൽ ഇന്ദ്രിയങ്ങ ളുടെ പ്രവൃത്തികളും അതനുസരിച്ച് ഏറുകയൊ ചുരുങ്ങുകയോ ചെയ്യുന്നു.

ഒരു പുല്ലിന്മേൽ പറ്റിപ്പിടിച്ച അട്ട, അതിന്റെ അറ്റംവരെ പോയി മറ്റൊരു പുല്ലിനെ പിടിച്ചുപറ്റി ഹ്രസ്വമാകുന്നതുപോലെ, ആത്മാവും തന്റെശരീരത്തെ ഉപേക്ഷിച്ച് അതിനെ ബോധരഹിത മാക്കി വേറൊരു ആധാരത്തെ കൈപ്പറ്റി തന്നെത്താൻ ചുരു ങ്ങുന്നു.

ഒരു തട്ടാൻ അല്പം സ്വർണ്ണത്തിനെ വേറെ എടുത്ത്, ഒരു പുതിയതും നല്ല ആകൃതിയിലുമുള്ള മറ്റൊന്നിനെ മോടിപിടിപ്പിക്കു ന്നതുപോലെ, പിതൃലോകത്തിലോ, സ്വർഗ്ഗലോകത്തിലോ, ദേവലോക ത്തിലോ, ഹിരണ്യഗർഭന്റെ ലോകത്തിലോ സുഖവാസത്തിന്നു യോജിച്ച നവീനവും ഉത്തമവുമായ രൂപമുള്ള മറ്റൊരു ശരീരത്തെ എടുത്ത് ആത്മാവ് ഈ ദേഹത്തെ ഉപേക്ഷിച്ച്, ഇതിനെ പ്രജ്ഞ യറ്റതാക്കുന്നു.

പുനർജ്ജന്മത്തിന്നുള്ള ഏകകാരണം ആശയാണ്. ആശകൾക്ക് ബന്ധപ്പെട്ടുകൊണ്ട്, ജീവാത്മാവ് തന്റെ സൂക്ഷ്മശരീരമൊ മനസ്സൊ ഇഷ്ടപ്പെട്ട അനുഭവത്തെ പ്രാപിക്കുന്നു. ഈ ജന്മത്തിൽ എന്തെല്ലാം കർമ്മങ്ങൾ ചെയ്തിട്ടുണ്ടോ, അവയുടെ ഫലങ്ങളെയെല്ലാം അനുഭവിച്ചശേഷം പുതിയ പ്രവൃത്തികൾ ചെയ്വാൻ അവൻ ആ ലോകത്തിൽനിന്ന് ഇഹലോകത്തിലേക്കു തിരിച്ചുവരുന്നു. പുനർജ്ജന്മത്തിന്നു ആഗ്രഹിക്കുന്ന മനുഷ്യൻ ഇങ്ങനെ ചെയ്യുന്നു. എന്നാൽ ആശിക്കാത്ത മനുഷ്യന് ഒരിക്കലും പുനർജ്ജന്മം ഇല്ല. ആഗ്രഹങ്ങളിൽനിന്നു മുക്തനായവന്, ആരുടെ ആഗ്രഹങ്ങളെല്ലാം നിറവേറ്റപ്പെട്ടുവോ, ആർക്ക് ആഗ്രഹത്തിന്റെ എല്ലാ ലക്ഷ്യങ്ങളും ആത്മാവ് മാത്രമാണോ, അയാളുടെ ഇന്ദ്രിയങ്ങൾ വേർപിരിയുന്നില്ല. ബ്രഹ്മംമാത്രമായതുകൊണ്ട് അയാൾ ബ്രഹ്മത്തിൽ ലയിക്കുന്നു. തന്റെ ആഗ്രഹലക്ഷ്യങ്ങളെ പൂർണ്ണമായി പ്രാപിച്ചുകഴിഞ്ഞ ഒരു ബ്രഹ്മജ്ഞാനിക്ക്, പ്രവൃത്തിയാതൊരു അനിഷ്ടഫലത്തേയും കൊടുക്കുന്നില്ല. കാരണം ശ്രുതി പറയുന്നു, തന്റെ ആഗ്രഹത്തിന്റെ ലക്ഷ്യങ്ങളെ പൂർണ്ണമായി പ്രാപിക്കുകയും ആത്മാവിനെ സാക്ഷാൽകരിക്കുകയും ചെയ്യുന്നുവോ, അയാളുടെ എല്ലാ ആഗ്രഹങ്ങളും ഇതേ ജന്മത്തിൽ തന്നെ ലയിച്ചുപോകുന്നു. (മുണ്ഡകോപനിഷത്ത്).

## മരണശേഷം ആത്മാവിന്റെ യാത്ര

മുഖ്യപ്രാണനോടും ഇന്ദ്രിയങ്ങളോടും മനസ്സിനോടും കൂടെ അവിദ്യ, സൽകർമ്മങ്ങൾ, ദുഷ്കർമ്മങ്ങൾ, പൂർവ്വജന്മങ്ങളിലെ അനുഭവങ്ങൾ ഇവയെയും കൂടെക്കൂട്ടി, ആത്മാവ് തന്റെ പഴയ ശരീരത്തെ ഉപേക്ഷിച്ച് ഒരു പുതിയ ശരീരത്തെ സമ്പാദിക്കുന്നു.

ആത്മാവ് ഒരു ശരീരത്തിൽനിന്ന് മറ്റൊന്നിലേക്ക്പോകുമ്പോൾ പുതിയ ശരീരത്തിന്റെ ബീജങ്ങളായ മൂലവസ്തുക്കളുടെ സൂക്ഷ്മാംശങ്ങളാൽ ആവരണം ചെയ്യപ്പെട്ടിരിക്കുന്നു.

പുക മുതലായവ പോകുന്നമാർഗ്ഗത്തിൽകൂടെ അവൻ ചന്ദ്രമണ്ഡലത്തിലേക്കു പോകുന്നു. അവിടെ തന്റെ സൽകർമ്മങ്ങളുടെ

ഫലങ്ങളെ അനുഭവിച്ചശേഷം, കർമ്മങ്ങളുടെ ശിഷ്ടത്തോടുകൂടെ അതേവഴിയിൽകൂടിയും അഥവാ വ്യത്യസ്തമാർഗ്ഗങ്ങളിലൂടേയും ഭൂമിയിലേക്ക് ഇറങ്ങിവരുന്നു.

ആത്മാവിന് സ്വർഗ്ഗത്തിൽ ഒരുദേവനെപ്പോലെ ജന്മം കൊടുത്ത സ്വകർമ്മം അവസാനിച്ചാൽ, ശിഷ്ടമുള്ള നല്ലതോ ചീത്തയോ ആയ കർമ്മം ആ ആത്മാവിനെ ഭൂമിയിലേക്ക് തിരികെ കൊണ്ടുവരുന്നു. അങ്ങനെയല്ലെങ്കിൽ പുതിയതായി ജനിച്ച ഒരു ശിശുവിന്റെ സുഖത്തെയും ദുഃഖത്തെയും വ്യാഖ്യാനിക്കാൻ സാദ്ധ്യമല്ല.

മുജ്ജന്മകർമ്മം മുഴുവനും ഒരു ജന്മംകൊണ്ടുതന്നെ അനുഭവിച്ചു തീരുവാൻ സാധിക്കയില്ല. കാരണം ഒരു മനുഷ്യൻ നല്ലതും ചെയ്തിരിക്കും, ചീത്തയും ചെയ്തിരിക്കും. അവയുടെ ഫലമായി ഒരു ദേവനായിട്ടോ ഒരു മൃഗമായിട്ടോ ജനിക്കുന്നു. ഒരു ജന്മത്തിൽ ഒരേസമയത്തുതന്നെ രണ്ടുവിധകർമ്മഫലങ്ങളേയും അനുഭവിക്കുക എന്നത് സാദ്ധ്യമല്ല. സ്വർഗ്ഗത്തിലെ സുഖഭോഗങ്ങൾകൊണ്ട് സൽകർമ്മങ്ങളുടെ ഫലങ്ങൾ അനുഭവിച്ചു കഴിഞ്ഞുവെങ്കിലും, അനുഭവിക്കാൻ ബാക്കിയുള്ള കർമ്മങ്ങൾകൊണ്ട് നല്ലതോ ചീത്തയോ ആയ പരിതസ്ഥിതികളിൽ മനുഷ്യൻ വീണ്ടും പിറക്കുന്നു.

വരാൻപോകുന്ന ശരീരത്തിന്റെ ഒരു സ്വരൂപജ്ഞാനം ആത്മാവിന്നുണ്ട്. ഒരു അട്ടയോ പുഴുവോ താൻ പിടിച്ച സാധനത്തെ വിടുന്നതിന്നുമുമ്പ്, വെറൊരു സാധനത്തെ പിടിക്കുന്നതുപോലെ, ഇപ്പോഴത്തെ ദേഹത്തെ വിടുന്നതിന്നുമുമ്പായി വരാൻപോകുന്ന ദേഹത്തിന്റെരൂപത്തെ ആത്മാവു കാണുന്നു.

മരണത്തിന്നുശേഷം സഫലീകരിക്കാറായ കർമ്മങ്ങൾ മുഴുവനും സഫലീകരിച്ചുവെന്നും, അതിനാൽ ചന്ദ്രലോകത്തിൽനിന്നു തിരിച്ചുവരുന്നവർ കർമ്മബാക്കികളൊന്നും കൂടാതെയാണ് വരുന്നത് എന്നുമുള്ള അഭിപ്രായം തെറ്റാണ്. ആ കർമ്മങ്ങളിൽ ചിലതെല്ലാം ഒരു ജന്മംകൊണ്ടും ചിലത് മറ്റുചില ജന്മങ്ങൾ കൊണ്ടുമാണ് അനുഭവിക്കേണ്ടത് എന്നാണെങ്കിൽ അവയെ

ഒരേജന്മത്തിൽ എങ്ങനെ ഒന്നായി കൂട്ടിച്ചേർക്കുവാൻ സാധിക്കും? ഒരുഭാഗം മാത്രം ഫലപ്രദമാകുന്നില്ലെന്ന് നമുക്ക് പറയാൻ സാധിക്കയില്ല. പ്രായശ്ചിത്തംകൊണ്ടോ പ്രതിശാന്തികൊണ്ടോ അല്ലാതെ ഒരു കർമ്മവും ഫലത്തെ ചെയ്യാതിരിക്കുന്നില്ല. എല്ലാ കർമ്മങ്ങളും ഫലപ്രദമാകുന്നുവെങ്കിൽ സ്വർഗ്ഗത്തിലോ, നരകത്തിലോ അല്ലെങ്കിൽ മൃഗശരീരങ്ങളിലോ ജീവിച്ചതിന്നുശേഷം പുനർജ്ജന്മത്തിന്ന് കാരണമില്ല. എന്തെന്നാൽ ഇവയിൽ ധർമ്മത്തിന്നൊ അധർമ്മത്തിന്നൊ മാർഗ്ഗമില്ല. അത്രയുമല്ല, ഒരു ബ്രാഹ്മണവധത്തെപ്പോലെയുള്ള പാപങ്ങൾ അനേകജന്മങ്ങൾക്ക് കാരണമാകുന്നു. പതിന്നാലാമത്തെ വയസ്സുമുതൽ ജീവൻ ആവശ്യമായ പ്രവൃത്തികൾ ചെയ്യുന്നുവെന്നും അവ ഓരോന്നും ചുരുങ്ങിയത് പത്തുജന്മങ്ങൾക്കെങ്കിലും കാരണമായിത്തീരുമെന്നും മാധ്വാചാര്യൻ തന്റെ ബ്രഹ്മസൂത്രഭാഷ്യത്തിൽ എഴുതുന്നു. അപ്പോൾ എങ്ങനെയാണ് എല്ലാകർമ്മങ്ങളുടേയും ആകെഫലം ഒരു ജന്മത്തിന്നുമാത്രം വഴിയാകുന്നത്?

## രണ്ടുമാർഗ്ഗങ്ങൾ – ദേവയാനം, പിതൃയാനം

ഉത്തരായണമാർഗ്ഗം അല്ലെങ്കിൽ ദേവയാനമാർഗ്ഗം, വടക്കോട്ടുള്ള വഴി അല്ലെങ്കിൽ പ്രകാശമാർഗ്ഗം എന്നത് യോഗികൾ ബ്രഹ്മത്തിലേക്ക്പോകുന്ന മാർഗ്ഗമാകുന്നു. ഈ മാർഗ്ഗം മോക്ഷത്തിലേക്കു നയിക്കുന്നു. ഈ മാർഗ്ഗം ഭക്തന്മാരെ ബ്രഹ്മലോകത്തേക്കുകൊണ്ടുപോകുന്നു. ദേവന്മാരുടെ മാർഗ്ഗത്തിൽ എത്തീട്ട് അവർ അഗ്നിലോകത്തിലും, വായുലോകത്തിലും, വരുണലോകത്തിലും, ഇന്ദ്രലോകത്തിലും, പ്രജാപതിയുടെ ലോകത്തിലും, ബ്രഹ്മലോകത്തിലും വരുന്നു.

അവർ പ്രകാശത്തിലേക്കും, പ്രകാശത്തിൽനിന്നു അഹസ്സിലേക്കും അതിൽനിന്ന് ചന്ദ്രന്റെ ശുക്ലപക്ഷത്തിലേക്കും, ചന്ദ്രന്റെ ശുക്ലപക്ഷത്തിൽനിന്ന് ഉത്തരായണമാർഗ്ഗത്തിലേക്കും, ആ അർദ്ധവർഷത്തിൽനിന്ന് പൂർണ്ണവർഷത്തിലേക്കും, പൂർണ്ണവർഷത്തിൽ നിന്ന് ആദിത്യനിലേക്കും പോകുന്നു.

മനുഷ്യൻ ഈ ലോകത്തിൽനിന്ന് വിദൂരത്തിലേക്ക് അകന്നു

പോകുമ്പോൾ അവൻ വായുവിലേക്കു കടക്കുന്നു. വായു അവന്ന് ചക്രത്തിലെ ദ്വാരംപോലെ ഒരുസ്ഥലം സജ്ജമാക്കുകയും അതിൽക്കൂടെ അവൻ ആദിത്യനിലേക്കു പ്രവേശിക്കുന്നതുവരെ മേലോട്ടു ഗതി തുടർന്നുകൊണ്ടിരിക്കയും ചെയ്യുന്നു.

അയാളെ ചന്ദ്രനിൽനിന്ന് മിന്നലിലേക്ക് – ബ്രഹ്മത്തിലേക്ക്, ഒരമാനുഷപുരുഷൻ നയിക്കുന്നു.

ഭക്തന്മാരുടെ പ്രകാശമാർഗ്ഗമാണ് ദേവന്മാരുടെ അടുക്കലേക്കുള്ള ദേവയാനമാർഗ്ഗം. ഈ പ്രകാശമാർഗ്ഗം ഭക്തന്മാർക്ക് തുറന്നുവെച്ചിട്ടുള്ളതാണ്.

## ഇരുട്ടിന്റെ മാർഗ്ഗം (പിതൃയാനം)

പിതൃയാനമാർഗ്ഗം അല്ലെങ്കിൽ ഇരുട്ടിന്റെ മാർഗ്ഗം അല്ലെങ്കിൽ പൂർവ്വികന്മാരുടെ മാർഗ്ഗം പുനർജ്ജന്മത്തിലേക്കു നയിക്കുന്നു. ഫലാകാംക്ഷയോടുകൂടി ദേവന്മാർക്ക് യാഗങ്ങളും മറ്റു ദാനധർമ്മപ്രവർത്തികളും ചെയ്യുന്നവർ ചന്ദ്രലോകത്തേക്ക് ഈ മാർഗ്ഗത്തിൽ കൂടെ പോവുകയും, അവരുടെ കർമ്മഫലങ്ങൾ ക്ഷയിച്ചാൽ അവർ ഈ ലോകത്തിലേക്കു തിരിച്ചുവരികയും ചെയ്യുന്നു.

ഈ മാർഗ്ഗത്തിൽ ആകമാനം പുകയും ഇരുട്ടുവർണ്ണമുള്ള വസ്തുക്കളും ഉണ്ട്. ഒരാൾ ഈ മാർഗ്ഗത്തിലൂടെ പോകുമ്പോൾ വെളിച്ചമില്ല. അത് അവിദ്യ അല്ലെങ്കിൽ അജ്ഞാനംകൊണ്ടാണ് എത്തുന്നത്. അതുകൊണ്ട് അതിനെ ഇരുട്ടിന്റെ അല്ലെങ്കിൽ പുകയുടെ മാർഗ്ഗമെന്നുപറയുന്നു. ഈ ഇരുണ്ടമാർഗ്ഗം പിതൃക്കൾക്ക് അല്ലെങ്കിൽ പൂർവ്വികന്മാർക്കുള്ളതാണ് – ഫലാകാംക്ഷയോടുകൂടി യജ്ഞങ്ങളും ദാനധർമ്മപ്രവർത്തികളും ചെയ്യുന്ന കർമ്മികളുടെ പിതൃയാനം.

ഈ രണ്ടുമാർഗ്ഗങ്ങളും ലോകത്തിലെ എല്ലാവർക്കും തുറന്നു വെയ്ക്കപ്പെട്ടവയല്ല. പ്രകാശമാർഗ്ഗം ഭക്തന്മാർക്കുള്ളതും ഇരുട്ടു മാർഗ്ഗം കർമ്മികൾക്കുള്ളതുമാണ്. സംസാരം ശാശ്വതമാണ്. അതു പോലെ ഈ മാർഗ്ഗങ്ങളും ശാശ്വതങ്ങളാണ്.

ആത്മജ്ഞാനം സിദ്ധിച്ച ജീവന്മുക്തന്മാരുടെ പ്രാണങ്ങൾ പോകുന്നില്ല. അവ ബ്രഹ്മത്തിൽ ലയിക്കുന്നു. കൈവല്യം അല്ലെങ്കിൽ ആസന്നമോക്ഷം പ്രാപിക്കുന്ന ജീവന്മുക്തന്മാർക്ക് പോകേണ്ടതായൊ തിരിച്ചുവരേണ്ടതായൊ ഒരു സ്ഥലവുമില്ല. അവർ സർവ്വവ്യാപിയായ ബ്രഹ്മത്തോടുകൂടി ഒന്നായിത്തീരുന്നു.

ഈ രണ്ടുമാർഗ്ഗങ്ങളുടെ സ്വഭാവത്തെയും. അവ എന്തു ഫലത്തിലേക്കു കൊണ്ടുവിടുന്നു എന്നും അറിഞ്ഞുകൊണ്ട് യോഗി തന്റെ വിവേചനശക്തിയെ ഒരിക്കലും വെടിയുന്നില്ല. ദേവയാനം അല്ലെങ്കിൽ പ്രകാശമാർഗ്ഗം ക്രമമായി മോക്ഷത്തിലേക്ക് കൊണ്ടു പോകുന്നു എന്നും, ഇരുട്ടുമാർഗ്ഗം, സംസാരം അല്ലെങ്കിൽ ജനന മരണലോകത്തേക്കുകൊണ്ടുപോകുന്നു എന്നും അറിയുന്ന യോഗി, ഒരിക്കലും വഞ്ചിക്കപ്പെടുന്നില്ല. ഈ രണ്ടു മാർഗ്ഗങ്ങളെക്കുറിച്ചുള്ള ജ്ഞാനം, ഓരോനിമിഷത്തിലും യോഗിയുടെ പാദങ്ങൾക്ക് വഴികാട്ടുന്ന ദീപസ്തംഭം അല്ലെങ്കിൽ "വടക്കുനോക്കി" യന്ത്രമായി ഉപകരിക്കപ്പെടുന്നു.

# അദ്ധ്യായം–3
# പുനരുത്ഥാനവും നീതിന്യായവും

## പുനരുത്ഥാനം

മരണത്തിൽനിന്ന് വീണ്ടും ഉണരുകയാണ് പുനരുത്ഥാനം (Resurrection). പുനരുത്ഥാനം ദൈവത്തിന്റെ നീതിന്യായം, സമ്മാനം അല്ലെങ്കിൽ ശിക്ഷ, ഈ മൂന്നുമാണ് മുഹമ്മദീയമതം, ക്രിസ്തുമതം, പാർസിമതം എന്നീമതങ്ങളിലെ മുഖ്യതത്ത്വങ്ങൾ.

ക്രിസ്ത്യാനികൾക്കും മുഹമ്മദീയർക്കും ഈതത്ത്വത്തെ വായ്പയായിക്കൊടുത്ത ജൂതന്മാർ അതിനെ പാർസികളുടെ പക്കൽ നിന്ന് കടം വാങ്ങിയതാണ്.

ചില എഴുത്തുകാരുടെപക്ഷം പുനരുത്ഥാനം ആത്മീയമായതു മാത്രമാണെന്നാണ്. എങ്ങനെയായാലും, സാധാരണ അഭി

പ്രായം ശവക്കുഴിയിൽനിന്ന് ശരീരവും ആത്മാവും രണ്ടും ഉദ്ധരി ക്കപ്പെടുമെന്നാണ്, ചീഞ്ഞഴിഞ്ഞുപോയ ശരീരം വീണ്ടും എഴുന്നേ ല്ക്കുന്നതു എങ്ങനെയെന്ന് ചോദിക്കാം. ഭാവിനിർമ്മാണത്തിന്റെ അടിസ്ഥാനമായി ഉപയോഗിപ്പാനൊ, അല്ലെങ്കിൽ ഒരു കട്ടയെ അതോടുകൂട്ടിച്ചേർക്കുവാനുള്ള ഒട്ടുസാധനമായി ഉപയോഗിപ്പാനൊ, ദേഹത്തിലെ ഒരുഭാഗത്തെ സൂക്ഷിച്ചുവെയ്ക്കുവാൻ മുഹമ്മദ് ശ്രദ്ധിച്ചിട്ടുണ്ട്, "അൽഅജ്ജീബ്" അല്ലെങ്കിൽ നട്ടെല്ലിന്റെ അഗ്രഭാ ഗത്തെ എല്ല്, ഒഴികെ മനുഷ്യന്റെ ശരീരം മുഴുവനും ഭൂമി ഉൾ ക്കൊള്ളുന്നു എന്ന് അദ്ദേഹം പഠിപ്പിച്ചിട്ടുണ്ട്. മനുഷ്യശരീരത്തിൽ ആദ്യമായി ഉണ്ടായത് അതാണ്. അതിൽനിന്ന് വീണ്ടും മുഴുവൻ ശരീരം ഉണ്ടാക്കുവാനായി, അത് കളങ്കമറ്റ് അവസാനദിവസം വരെ, ഒരു ബീജമായി ഇരിക്കും.

ദൈവം അയയ്ക്കുന്ന നാല്പതുദിവസത്തെ മഴകൊണ്ട് ഇതു സംഭവിക്കുമെന്നും അത് ഭൂമിക്കുമെലെ പന്ത്രണ്ട് മുഴം പൊക്ക ത്തിൽ മൂടിക്കിടക്കുമെന്നും, സസ്യങ്ങളെപ്പോലെ മുളച്ചുണ്ടാകു വാൻ ശരീരങ്ങളെ അത് പ്രേരിപ്പിക്കുമെന്നും മുഹമ്മദ് പറഞ്ഞി ട്ടുണ്ട്.

ജൂതന്മാരും "ലസ്സ്" എന്നു എല്ലിനെപ്പറ്റി ഇതേ സംഗതി യാണ് പറയുന്നത്. പക്ഷേ, ഭൂമിയിലെ പൊടികളെ ഒരു മഞ്ഞു തുള്ളി ഫലവത്താക്കി ശരീരം മുളച്ചുവരും എന്ന് അവർ പറ യുന്നു.

"ബുന്തെഹെശ്" മുപ്പത്തൊന്നാം അദ്ധ്യായത്തിൽ ഒരു ചോദ്യം ഉണ്ട്. "കാറ്റ് അടിച്ചുകൊണ്ടുപോയതും അലകൾ വിഴു ങ്ങിയതുമായ ശരീരം എങ്ങനെയാണ് പുനരുജ്ജീവിക്കപ്പെടു ന്നത്, മരിച്ചവരുടെ പുനരുദ്ധാരണം എങ്ങനെയാണ് ഉണ്ടാവുക? ഇതിന്ന് "ഓർമുസ്സ്ദ്" മറുപടി പറഞ്ഞു. എന്നിൽകൂടെ ഭൂമിയിൽ ഇടപെട്ടു ധാന്യങ്ങൾ വീണ്ടും വളർന്നു ജീവിക്കുമ്പോൾ, ഞാൻ വൃക്ഷങ്ങൾക്ക് അതത് തരത്തിനു പറ്റിയ വള്ളികൾ കൊടുത്ത പ്പോൾ ഞാൻ ശിശുവിനെ മാതാവിങ്കൽ വെച്ചപ്പോൾ, ഭൂമിയിലെ ജലത്തെ എടുക്കുന്ന മേഘങ്ങളെ ഞാൻ സൃഷ്ടിക്കുമ്പോൾ ആ മേഘങ്ങളെ, ഞാൻ എവിടെ ഇച്ഛിക്കുന്നുവോ അവിടെ മഴയായി

പെയ്യിക്കുമ്പോൾ, ഇങ്ങനെ ഓരോന്നിനെയും എല്ലാറ്റിനെയും ഞാൻ സൃഷ്ടിച്ചപ്പോൾ പുനരുദ്ധാരണത്തെ കൊണ്ടുവരുവാൻ എനിക്ക് അധികകഷ്ടമാണൊ? ഇതെല്ലാം ഒരിക്കൽ ഉണ്ടായിരുന്നു എന്നും ഞാൻ തന്നെയാണ് അതിനെ സൃഷ്ടിച്ചതെന്നും ഓർക്കുക, നശിപ്പിച്ചു കളഞ്ഞതിനെ വീണ്ടും സൃഷ്ടിക്കുവാൻ എനിക്ക് കഴിയില്ലെ"?

ഭൂമാതാവിന്റെ മടിയിൽ ഇടപ്പെട്ട ധാന്യത്തിന്റെ വിത്തിനെപ്പറ്റിയും അതിന്നുശേഷം അത് എണ്ണമറ്റ ദളങ്ങളായി പൊന്തിവരുന്നതിനെപ്പറ്റിയുമുള്ള സാമ്യം (ഉപമാലങ്കാരം) പുനരുദ്ധാരണത്തിന്നുള്ള തെളിവായി പലപ്പോഴും കാണിക്കപ്പെട്ടുവന്നു. "ഗോതമ്പിന്റെ വിത്ത് നഗ്നമായി ഭൂമിയിൽ മൂടപ്പെട്ടപ്പോൾ അനേകം ലതകളുടെ അനേകം വസ്ത്രങ്ങളായി പൊന്തിവരുമ്പോൾ, അവരുടെ വസ്ത്രങ്ങളിൽ മറചെയ്യപ്പെട്ട എത്രയധികം സുകൃതികൾ പൊന്തിവരും?" മറ്റൊരു പ്രതിനിധിയെയും ചുമതലപ്പെടുത്തപ്പെടാത്ത മൂന്നു താക്കോലുകൾ ദൈവത്തിന്റെ പക്കൽ ഉണ്ട്. അവ (1) മഴയുടെ താക്കോൽ) (2) ജനനത്തിന്റേത് (3) പുനരുദ്ധാരണത്തിന്റേത്.

## പുനരുദ്ധാരണത്തിന്റെ ലക്ഷണങ്ങൾ

പുനരുദ്ധാരണദിവസത്തിന്റെ ആഗമനം, അതിന്നു മുമ്പായിട്ടുണ്ടാവുന്ന ചില അടയാളങ്ങളിൽനിന്ന് അറിയപ്പെടും. അവ: (1) പടിഞ്ഞാറുഭാഗത്ത് സൂര്യോദയം (2) ഇസ്ലാമിന്റെ സത്യത്തെ അറബിഭാഷയിൽ പ്രസംഗിക്കുന്ന ഏറ്റവും വിചിത്രമായ ആകൃതിയുള്ള ദജ്ജാൾ എന്ന ഭയങ്കര സത്വത്തിന്റെ ആഗമനം (3) മൂന്നു തവണ ശബ്ദിക്കപ്പെടുന്ന "സർ" എന്ന കാഹളത്തിന്റെ ശബ്ദം.

ഇവയെല്ലാം ഏറെക്കുറെ ജൂതന്മാരുടെ അഭിപ്രായമാണ്. പുനരുദ്ധാരണത്തിന്നുശേഷം നീതിന്യായത്തിന്നുമുമ്പ്, തങ്ങളുടെ ശിരസ്സുകൾക്ക് കുറച്ചുവാരകൾ അകലെവരെ താണുവരുന്ന സൂര്യന്റെ വേവുന്ന ചൂടിൽ,പുനരുദ്ധരിക്കപ്പെട്ട ആത്മാക്കൾക്ക് ദീർഘനേരം കാത്തുനില്ക്കേണ്ടിവരും.

## നീതിന്യായദിവസം

പുറപ്പെട്ടുപോയ ജീവൻ കുറെസമയം കാത്തുനില്ക്കും.

അപ്പോൾ വിധികല്പിക്കാൻ ദൈവം വരും. മുഹമ്മദ് മദ്ധ്യസ്ഥന്റെ പ്രവൃത്തി എടുക്കുന്നു. തന്റെ ജീവകാലത്തിലുണ്ടായ തന്റെ എല്ലാ പ്രവൃത്തികളെയും സംബന്ധിച്ച് വിചാരണചെയ്യുന്നു. ദേഹത്തിലെ എല്ലാ അവയവങ്ങളും അംഗങ്ങളും ഓരോന്നുംചെയ്ത പാപകർമ്മങ്ങളുടെ കുറ്റങ്ങളെ അതതിനെക്കൊണ്ട് സമ്മതിപ്പിക്കുന്നു. തങ്ങളുടെ എല്ലാ കർമ്മങ്ങളെയും രേഖപ്പെടുത്തിട്ടുള്ള ഒരു പുസ്തകം ഓരോരുത്തർക്കും കൊടുക്കപ്പെടുന്നു. ഈ പുസ്തകം യമധർമ്മന്റെ ഉദ്യോഗസ്ഥനായ ചിത്രഗുപ്തൻ മനുഷ്യജീവികളുടെ എല്ലാകർമ്മങ്ങളെയും രേഖപ്പെടുത്തിട്ടുള്ള ഹിന്ദുക്കളുടെ പുസ്തകത്തിന്നു തുല്യമാണ്.

ഗബ്രിയേൽ ഒരു തുലാസ്സ്പിടിച്ച് ആ തുലാസ്സിൽ കർമ്മങ്ങളുടെ പുസ്തകങ്ങളെ തൂക്കുന്നു. ആരുടെ സൽക്കർമ്മങ്ങൾ ദുഷ്കർമ്മങ്ങളേക്കാൾ ഘനം കൂടിയതാണോ, അവരെ സ്വർഗ്ഗത്തിലേക്ക് അയയ്ക്കുന്നു. ആരുടെ ദുഷ്കർമ്മങ്ങൾ അവരുടെ സൽകർമ്മങ്ങളെക്കാൾ ഘനം കൂടിയതാണോ, അവരെ നരകത്തിലേക്ക് അയയ്ക്കുന്നു.

മുഹമ്മദീയരുടെ ഈ വിശ്വാസം ജൂതന്മാരിൽ നിന്നെടുക്കപ്പെട്ടതാണ്. മനുഷ്യരുടെ കർമ്മങ്ങളുടെ രേഖകൾ ഉൾക്കൊള്ളുന്നതും അവസാനദിവസം ഹാജരാക്കപ്പെടുന്നതുമായ പുസ്തകങ്ങളെക്കുറിച്ചും, അവയെ തൂക്കിനോക്കുന്ന തുലാസ്സിനെക്കുറിച്ചും പഴയ ജൂതഗ്രന്ഥകാരന്മാർ പ്രസ്താവിച്ചിട്ടുണ്ട്.

ജൂതന്മാർ ഈ വിശ്വാസത്തെ സൊരോഷ്ട്രിയന്മാരിൽനിന്ന് കടം വാങ്ങിട്ടുള്ളതാണ്. നീതിന്യായദിവസം 'മെഹർ' എന്നും 'സരുഷ' എന്നും പേരുള്ള രണ്ടുദേവന്മാർ കടന്നുപോകുന്ന ഓരോ ആളെയും വിചാരണചെയ്യാനായി പാലത്തിന്മേൽ നിൽക്കുന്നു എന്ന് സൊരോഷ്ട്രമതക്കാർ വിശ്വസിക്കുന്നു. മെഹർ ദിവ്യകാരുണ്യത്തെ പ്രതിനിധീകരിക്കുന്നു. മനുഷ്യരുടെ കർമ്മങ്ങളെ തൂക്കിനോക്കാനായി അവന്റെ കൈയിൽ ഒരു തുലാസ്സിനെ അവൻ പിടിക്കും. മെഹറിന്റെ റിപ്പോർട്ടിനെ അനുസരിച്ച് ദൈവം വിധി പ്രസ്താവിക്കും. സൽക്കർമ്മങ്ങൾ അധികമാണെങ്കിൽ അവ തുലാ

സ്സിന്റെ മുള്ളിനെ ഒരു രോമത്തിന്റെ എടക്ക്പോലും, തിരിക്കുന്നു വെങ്കിൽ അവരെ സ്വർഗ്ഗത്തിലേക്ക് അയയ്ക്കും. എന്നാൽ ആ രുടെ സൽക്കർമ്മങ്ങൾ ഘനംകുറഞ്ഞതാണൊ, അവരെ ദൈവ നീതിയെ പ്രതിനിധീകരിക്കുന്ന "സരുഷ" എന്ന മറ്റൊരുദേവൻ പാലത്തിൽനിന്നു താഴെ നരകത്തിലേക്ക് എറിയുന്നു.

സ്വർഗ്ഗത്തിലേക്കുള്ള നിരത്തിൽ മുഹമ്മദിനാൽ "അൽ സിരത്ത്" എന്നു വിളിക്കപ്പെടുന്ന, ഒരു പാലം ഉണ്ട്. ഈപാലം നരകക്കുഴിയുടെ മീതെയാണ് ഇട്ടിരിക്കുന്നത്. ഈ പാലം രോമ ത്തേക്കാൾ നേരിയതും ഒരുവാളിന്റെ വായ്ത്തലയെക്കാൾ മൂർച്ച കൂടിയതുമാകുന്നു. സൽക്കർമ്മങ്ങൾ ചെയ്തിട്ടുള്ള മുഹമ്മദീയർ ഈ പാലത്തെ എളുപ്പത്തിൽ കടക്കുന്നു, മുഹമ്മദ് അവരെ നട ത്തിക്കുന്നു. ദുഷ്ടന്മാർ അവരുടെ കാലടിതെറ്റി അവരുടെ താഴെ വായ്പിളർന്നു നില്ക്കുന്ന നരകത്തിലേക്ക് തലകീഴായി വീഴുന്നു.

ഒരു നൂലിനേക്കാൾ അധികം അകലം ഇല്ലാത്ത നരക ത്തിലെ പാലത്തെപ്പറ്റി ജൂതന്മാർ പ്രസ്താവിക്കുന്നു. ഹിന്ദുക്കൾ വൈതരണിയെപ്പറ്റി പ്രസ്താവിക്കുന്നു. എല്ലാ മനുഷ്യന്മാർക്കും "പുൽചിനവത്" എന്ന പാലത്തെ അവസാനദിവസം കടക്കണ മെന്ന് സൊരോഷ്ട്രന്മാർ പഠിപ്പിക്കുന്നു.

# അദ്ധ്യായം 4

## മരണാനന്തരം ആത്മാവ്

### (സൊരോഷ്ട്രമതപ്രകാരം)

ക്രിസ്തുമതക്കാരുടെ "മരണാനന്തര ശുദ്ധീകരണ സ്ഥല"ത്തിന് സമാനമായ "ഹമിസ്തകൻ" എന്ന മദ്ധ്യലോകത്തേക്ക് മരണശേഷം ജീവൻ പോകുന്നു. ധർമ്മിഷ്ഠന്റെ ആത്മാവ് തന്റെ സദ്വിചാരങ്ങളു ടേയും സദ്വാക്യങ്ങളുടെയും സൽക്കർമ്മങ്ങളുടെയും മൂർത്തി മത്തായ ഒരു സുന്ദരിയായ കന്യകയെ കാണുന്നു. നീതിന്യായ ത്തിന്റെ ആസ്ഥാനമായ ന്യായാധിപതിയുടെ പാലത്തെ (ചിനവത്

പാലം) ഭദ്രമായിക്കടന്ന് സ്വർഗ്ഗത്തെ പ്രാപിക്കുന്നു. നീതിമാന്മാർക്ക് പാലത്തെ ലഘുവായി കടക്കാൻ കഴിയുന്നു. "അഹുരമസ്ദാദി"ന്റെ സുവർണ്ണാസനമായ "അമേശ് സ്പെന്താസ്" എന്ന ഇടത്തേയ്ക്ക് ആത്മാവ് കടക്കുന്നു.

ദുഷ്ടന്റെ ആത്മാവ്, അവന്റെ ദുർവ്വിചാരങ്ങളുടെയും, ദുർ ഭാഷണങ്ങളുടേയും, ദുഷ്കർമ്മങ്ങളുടേയും മൂർത്തിമത്തായ ഒരു നീചവൃദ്ധയെ കണ്ടുമുട്ടുന്നു. അവന് പാലം കടക്കാൻ സാധി ക്കാതെ അഗ്നിയിലേക്കോ, നരകത്തിലേക്കോ വീഴുന്നു. ദുഷ്ടന് ആ പാലം വാളിന്റെ വായ്ത്തലയുടെ ആകൃതിയിലേക്ക് ചുരുങ്ങു ന്നതായി അനുഭവപ്പെടും.

മരിച്ചാളുടെ ആത്മാവ് വീട്ടിലെ അവസാന വാസസ്ഥലത്ത് മൂന്നുദിവസം ചുറ്റിക്കൊണ്ടിരിക്കുന്നു. അത് തലയ്ക്കൽ ഇരുന്ന് "അഹുരമസ്ദ" ആർക്കു മോക്ഷം കൊടുക്കുന്നുവോ അവൻ ഭാഗ്യവാനാണ് എന്ന ഉഷ്ടവൈദിഗാഥ മന്ത്രിക്കുന്നു. ആ സ്ഥലത്ത് നാലുദിവസം പല ക്രിയകളും ചെയ്യപ്പെടുന്നു. നാലാംദിവസം കാലത്ത് ആത്മാവിന്നു ചിനവത്പാലത്തിന്മേൽ ഹാജരാവണം. പുണ്യാത്മാക്കളാണെങ്കിൽ ആ സ്ഥലത്തേയ്ക്ക് അടുക്കുന്തോറും ഒരു സുഗന്ധമാരുതൻ വീശുകയും ഒരു സുന്ദരിയായ യുവകന്യ കയെ കാണുകയും ചെയ്യുന്നു. ആത്മാവ് ആശ്ചര്യഭരിതനായി ത്തീരുന്നു. 'അല്ലയോ തരുണീരത്നമേ നീ ആരാണ്? എന്ന് അത് ചോദിക്കുന്നു. 'ഞാൻ നിങ്ങളുടെ ആത്മാവിന്റെ മനസ്സാ ക്ഷിയാണ്. ഞാൻ നിങ്ങളുടെ പരിശുദ്ധവിചാരങ്ങളുടേയും പരി ശുദ്ധവചനങ്ങളുടേയും പരിശുദ്ധകർമ്മങ്ങളുടേയും മൂർത്തിയാണ് എന്നവൾ മറുപടി പറയുന്നു.

ദുരാത്മാക്കളുടെ കാര്യത്തിൽ, അത് പാലത്തിന്റെ അടുക്ക ലേക്ക് വരുന്തോറും ഒരുദുർഗ്ഗന്ധവായു വീശുകയും ഒരു വിരൂ പിണിയായ വൃദ്ധയെ കാണുകയുംചെയ്യുന്നു. "അല്ലയോ വൃദ്ധേ, നിങ്ങൾ ആരാണ്?" എന്ന് ആത്മാവ് ചോദിക്കുന്നു. "ഞാൻ നിങ്ങളുടെ സ്വാത്മാവിന്റെ മനസ്സാക്ഷിയാണ്, ഞാൻ നിങ്ങളുടെ ദുർവ്വിചാരങ്ങളുടെയും ദുർവ്വചനങ്ങളുടെയും ദുഷ് കർമ്മങ്ങ ളുടെയും മൂർത്തിയാണ്"എന്ന് അവൾ മറുപടി പറയുന്നു."

## ഗീത ഇതിനെപ്പറ്റി എന്തുപറയുന്നു.

ഭഗവാൻ പറഞ്ഞു, "ഹേ അർജ്ജുന, ഞാനും നീയും അനേകജന്മങ്ങൾ എടുത്തു കഴിഞ്ഞിട്ടുണ്ട്, ഹേ പരന്തപ, ഞാൻ അവയെല്ലാം അറിയുന്നു, എന്നാൽ നീ അവയെ അറിയുന്നില്ല".

"ഈ ശാശ്വതമായ വ്യഷ്ടിജീവനും, ജീവലോകവും എന്റെ ഒരു രശ്മിയാകുന്നു. ശരീരം വിട്ടുപോകുമ്പോൾ അവൻ ശ്രോത്രേന്ദ്രിയം, ദർശനേന്ദ്രിയം, സ്പർശനേന്ദ്രിയം, ഘ്രാണേന്ദ്രിയം, രസനേന്ദ്രിയം എന്നീ പഞ്ചേന്ദ്രിയങ്ങളെ, മനസ്സാകുന്ന ആറാമത്തെ ഇന്ദ്രിയത്തോടുകൂടി തന്നോടൊപ്പം വഹിച്ചുകൊണ്ടുപോകുന്നു. ഇവയുടെ എല്ലാം ആവാസസ്ഥാനമാണ് പ്രകൃതി അഥവാ വസ്തുലോകം. അത് പരമാത്മാവായ പുരുഷനിൽനിന്നും വ്യത്യസ്തനാണ്. അവൻ ഒരുശരീരം എടുക്കുമ്പോഴും, അതിൽനിന്ന് അവൻ വിട്ടുപോകുമ്പോഴും, വായു, പുഷ്പങ്ങളിൽനിന്നും മറ്റു ഉല്പത്തിസ്ഥാനങ്ങളിൽനിന്നും എടുത്ത സുഗന്ധത്തെ വഹിച്ചുകൊണ്ടുപോകുന്നതുപോലെ ഈശ്വരൻ ഇവയേയും വഹിച്ചുകൊണ്ടുപോകുന്നു. ഇന്ദ്രിയങ്ങളോടുകൂടിച്ചേർന്ന് ശരീരത്തിലിരുന്ന് സുഖിച്ചതോ, ശരീരത്തെ വിട്ടുപോകുന്നതോ ആയ ആത്മാവിനെ മൂഢന്മാരും മോഹിതന്മാരും കാണുന്നില്ല. എന്നാൽ ജ്ഞാനചക്ഷുസ്സോടുകൂടിയ യോഗീശ്വരന്മാർ കാണുന്നു."

ഈ ലോകത്തിൽ(ക്ഷരം) നശിക്കുന്നതും, (അക്ഷരം) നശിക്കാത്തതുമായ രണ്ടുവിധ ജീവിയുണ്ട്. മാറിക്കൊണ്ടിരിക്കുന്ന രൂപങ്ങളോടുകൂടിയ പ്രപഞ്ചം അടക്കമുള്ള സമസ്തസൃഷ്ടിയും നശിക്കുന്നതും, ശാശ്വതമായി അഖണ്ഡമായിട്ടുള്ളത് നശിക്കാത്തതുമാകുന്നു. ഈ രണ്ടിൽനിന്നും വ്യത്യസ്തമായിട്ടുള്ളതാണ്, മൂന്നുലോകങ്ങളിലും അന്തര്യാമിയായിരുന്ന് അവയെ സംരക്ഷിച്ച്, അഖണ്ഡനായിരിക്കുന്ന പരമപുരുഷൻ അല്ലെങ്കിൽ പരമാത്മാവ്. നശിക്കുന്നതും നശിക്കാത്തതുമായ വസ്തുക്കൾക്കതീതനായി അവയെക്കാൾ ഉത്തമനായിരിക്കകൊണ്ട്, ജ്ഞാനികളുടെയും ശാസ്ത്രങ്ങളുടെയും ലോകം എന്നെ 'പുരുഷോത്തമൻ' അല്ലെങ്കിൽ 'പരമാത്മാവ്' എന്നറിയുന്നു.

"ഹേ ഭരതകുലശ്രേഷ്ഠ യോഗികൾ ഏതുകാലത്ത് ശരീര ത്യാഗം ചെയ്താൽ വീണ്ടും തിരിച്ചു വരുന്നില്ലയോ, അതുപോലെ ഏതുകാലത്ത് ശരീരത്യാഗം ചെയ്താൽ അവർ തിരിച്ചുവരുന്നുവോ ആ കാലത്തെ നിനക്ക് ഞാൻ പറഞ്ഞുതരാം."

"അഗ്നി, ജ്യോതിസ്സ്, പകൽ, ശുക്ലപക്ഷം, ആറുമാസങ്ങ ളുള്ള ഉത്തരായണം, ഈ കാലങ്ങളിൽ മരിച്ചുപോകുന്ന ബ്രഹ്മ ജ്ഞാനികൾ ബ്രഹ്മത്തെ പ്രാപിക്കുന്നു."

"ധൂമം, രാത്രി, കൃഷ്ണപക്ഷം, ആറുമാസങ്ങളുള്ള ദക്ഷിണാ യനം ഈ കാലങ്ങളിൽ മരിക്കുന്നയോഗി ചന്ദ്രപ്രകാശം ലഭിച്ചിട്ട് തിരിച്ചുവരുന്നു."

"പ്രകാശം, ഇരുട്ട് ഇവയാണ് ലോകത്തിലെ ശാശ്വതമായ രണ്ടു മാർഗ്ഗങ്ങൾ എന്ന് കരുതപ്പെടുന്നു. ഒന്നിൽകൂടെ പോയ വർ തിരിച്ചുവരുന്നില്ല. മറ്റേതിലൂടെ പോയവർ തിരിച്ചുവരുന്നു."

## മരണവും അതിനുശേഷവും

ലീല പറഞ്ഞു: "അല്ലയോ സരസ്വതീദേവി! മരിക്കുന്നത് സുഖമാണോ, അല്ല കഷ്ടമാണോ എന്നും ഇവിടെനിന്നു മരിച്ചു പോയവർ അതിനുശേഷം എന്തായിത്തീരുന്നുവെന്നും മരണ ത്തെക്കുറിച്ച് ചുരുക്കമായി എന്നോടുപറയുക."

ദേവി മറുപടിപറഞ്ഞു: "മരിക്കുന്നവർ മൂന്നുതരക്കാരും അവരുടെ മരണാനന്തരഫലം വിവിധങ്ങളുമാകുന്നു. അവർ, ഒന്നും അറിയാത്ത അജ്ഞാനികളും യോഗപരിശീലനം ചെയ്തിട്ടുള്ള വരും മിതാഹാരം ശീലിച്ചു ഭക്തിപൂർവ്വം ജീവിക്കുന്നവരുമാകുന്നു.

"ധാരണായോഗം പരിശീലിച്ചവർക്ക് അവരുടെ ശരീരം കൂടാ തെതന്നെ ഇഷ്ടംപോലെ എവിടേയുംപോകാം. അതിനാൽ ശരി യായ യോഗിക്ക് എവിടേയും സഞ്ചരിക്കുവാൻ സ്വാതന്ത്ര്യമുണ്ട് (അത് മാനസികധ്യാനവും ശാരീരികമായ സഹനശക്തിയും ക്ഷമയും കൂടിച്ചേർന്ന ഒരു മാർഗ്ഗമാണ്").

"ആരുടെ മനസ്സ് അടക്കമില്ലാത്തതും ലൗകികചിന്തകളാലും ഉൽക്കണ്ഠകളാലും നിറയപ്പെട്ടതുമായിരിക്കുന്നുവോ അവൻ താമരത്തണ്ടിൽനിന്ന് പറിക്കപ്പെട്ട താമരപുഷ്പംപോലെ, പീഡിതനാകുന്നു; വാസ്തവത്തിൽ അതിരുകവിഞ്ഞ കാമശക്തികളെ കീഴടക്കുകയും, അതിരുകവിഞ്ഞ മോഹങ്ങളെയും, ഉൽക്കണ്ഠകളെയും, നശിപ്പിക്കുകയും ചെയ്യുന്നതാണ് നമ്മുടെ യഥാർത്ഥ സുഖത്തിനെ ഉറപ്പിക്കുന്നത്."

"ധാരണായോഗം പരിശീലിക്കാത്തവനും ജ്ഞാനസമ്പാദനത്തിന് പരിശ്രമിക്കാത്തവനും, ഭാവിയിലേക്ക് വേണ്ട ഗുണങ്ങളുടെ സമ്പാദ്യം ഇല്ലാത്തവനും ആരോ അവനാണ് ഒന്നും അറിയാത്തവൻ. അവൻ മരണത്തിന്റെ ശിക്ഷകളും കഷ്ടങ്ങളും അനുഭവിക്കുന്നു."

"ശാസ്ത്രസിദ്ധാന്തങ്ങളാൽ മാർഗ്ഗദർശനം ചെയ്യപ്പെടാത്തതും, ഭക്തികൊണ്ട് ശുദ്ധീകരിക്കപ്പെടാത്തതും ദുഷ്ടന്മാരുടെ സംസർഗ്ഗത്തിൽപ്പെട്ടതുമായ മനസ്സ് മരണസമയത്ത് തന്റെ ഉള്ളിലുള്ള തീയിൽ ദഹിപ്പിക്കപ്പെടുന്നതായ ബോധത്തോടുകൂടിയവനായിത്തീരുന്നു."

"തൊണ്ടയിലെ അവസാനത്തെ കളകളശബ്ദം ശ്വാസത്തെ തടയുകയും കാഴ്ചമങ്ങുകയും മുഖം വാടുകയും ചെയ്യുന്നു. ആ സമയത്ത് ജീവാത്മാവ് തന്റെ ബുദ്ധിയിൽ മങ്ങൽ ഉള്ളതായിത്തീരുന്നു."

"മങ്ങിക്കൊണ്ടിരിക്കുന്ന കാഴ്ചയിൽ ഒരു കൂരിരുട്ട് വ്യാപിക്കുകയും അതിന്റെ മുമ്പിൽ പകൽ വെളിച്ചത്തിൽ നക്ഷത്രങ്ങൾ പ്രകാശിക്കുകയും ചെയ്യുന്നു. ആകാശം മേഘങ്ങളാൽ മറയ്ക്കപ്പെട്ടതായി തോന്നുകയും ഒരു അന്ധകാരദൃശ്യം ഉണ്ടാകുകയും ചെയ്യുന്നു."

"ദേഹമാസകലം ഒരു കഠിന വേദന വ്യാപിക്കുകയും ഒരു പ്രേതരൂപം (Late morgana) കണ്ണിന്റെ മുമ്പിൽ നൃത്തം ചെയ്യുന്നതുപോലെ തോന്നുകയും ചെയ്യുന്നു; ഭൂമി വായുവായി മാറുകയും മരിക്കുന്ന ആളുടെ വാസസ്ഥാനം ആകാശമദ്ധ്യത്തിലാണെന്ന് തോന്നുകയും ചെയ്യുന്നു."

"ആകാശം അവന്റെ മുമ്പാകെ കറങ്ങുകയും സമുദ്രത്തിലെ അലകൾ അവനെ വഹിച്ചുകൊണ്ടുപോകുംപോലെ തോന്നുകയുംചെയ്യുന്നു. ഒരു സ്വപ്നാവസ്ഥയിലെന്നപോലെ അവൻ മേല്പോട്ട് പൊക്കി ആകാശത്തിലേക്ക് എറിയപ്പെട്ടതുപോലെയും അവിടെനിന്ന് കീഴ്പ്പോട്ട് എറിയപ്പെട്ടതുപോലെയും തോന്നിക്കുന്നു."

"അപ്പോൾ അവൻ ഒരു ഇരുണ്ടകുഴിയിൽ വീഴുന്നപോലെയും ഒരു കുന്നിന്റെ താഴ്വരയിൽ കിടക്കുന്നപോലെയും വിചാരിക്കുന്നു, അവൻ തന്റെ കഷ്ടപ്പാടുകളെ ഉറക്കെ പറയുവാൻ ആഗ്രഹിക്കുന്നു, എന്നാൽ അവന്ന് സംസാരിക്കാൻ കഴിയുന്നില്ല."

"അവൻ ഇപ്പോൾ ആകാശത്തിൽനിന്ന് കീഴ്പ്പോട്ടുതന്നത്താൻ വീഴുന്നപോലെയും ആകാശത്തിലേക്കോ, കാറ്റിലേക്കോ ചുറ്റി എറിയപ്പെടുന്നതുപോലെയും കാണുന്നു. അവൻ ഇപ്പോൾ ഒരുകാറിൽ എന്നപോലെ വേഗത്തിൽ പോകുന്നതായും മഞ്ഞുപോലെ തന്നത്താൻ ഉരുകുന്നതുപോലെയും കാണുന്നു."

"ഈ ലോകത്തിലെയും ജീവിതത്തിലെയും കഠിനവേദനകളെപ്പറ്റി തന്റെ സ്നേഹിതന്മാരെ ധരിപ്പിക്കുവാൻ അവൻ ആഗ്രഹിക്കുന്നു. പക്ഷേ അവരിൽനിന്ന് അവനെ ഒരു ആകാശക്കപ്പലിൽ എന്നപോലെ അതിവേഗത്തിൽ കാറ്റ് വഹിച്ചുകൊണ്ടുപോകുന്നു."

"അവൻ ഒരു പുല്ലുപോലെ കാറ്റിൽ വഹിക്കപ്പെടുകയും ഒരു മേഘംപോലെ കാറ്റ് അവനെ അടിച്ചു കൊണ്ടുപോകുകയും ചെയ്യുന്നു. അവൻ ആവിപോലെ മേലോട്ട് പൊന്തുകയും പിന്നെ ഘനത്ത കാർമേഘം കടലിൽ വർഷിക്കുന്നതുപോലെ താഴോട്ടു വീഴുകയും ചെയ്യുന്നു."

"ഭൂമിക്കും സമുദ്രത്തിന്നും ഉണ്ടായിക്കൊണ്ടിരിക്കുന്ന മാറ്റങ്ങൾ ഇല്ലാത്ത ഒരുസ്ഥലം (അതായത് ശാന്തിയും വിശ്രമവുമുള്ള ഒരു സ്ഥലം) കണ്ടുപിടിക്കാനെന്നവണ്ണം അനന്തമായ ആകാശത്തിൽക്കൂടെ അവൻ പോകുകയും അവിടെ ചുറ്റുകയും ചെയ്യുന്നു.

"ഇപ്രകാരം പൊന്തുകയും വീഴുകയും ചെയ്യുന്ന ജീവൻ ഇടക്കിടെ ചുറ്റുകയും ആത്മാവ് കഷ്ടപ്പെട്ട് ശ്വാസം വലിച്ചുകൊണ്ട് ശരീരം മുഴുവനും ദുഃഖവും വേദനയും അനുഭവിക്കുകയും ചെയ്യുന്നു."

"സൂര്യാസ്തമനത്തിൽ ഭൂഭാഗം ദൃഷ്ടിയിൽനിന്നു മറയുന്നതു പോലെ, ക്രമേണ അവന്റെ ഇന്ദ്രിയങ്ങളുടെ ലക്ഷ്യം, മങ്ങിത്തുട ങ്ങുന്ന അവന്റെ ഇന്ദ്രിയങ്ങളെപ്പോലെ ക്ഷയിച്ചുതുടങ്ങുന്നു."

"ഇപ്പോഴത്തെയും കഴിഞ്ഞകാലത്തെയും ഓർമ്മ അവന്നു നഷ്ടപ്പെടുന്നു. സന്ധ്യാവെളിച്ചം കഴിഞ്ഞാൽ പാർപ്പിടം ഏതാ ണെന്ന് അവന്ന് അറിയാതാവുകയും ചെയ്യുന്നു."

"മോഹാലസ്യത്തിന്റെ ആക്രമണത്തിൽ അവന്റെ മനസ്സ് അതിന്റെ ആലോചനാശക്തികളെ ഉപേക്ഷിക്കുകയും അവന്റെ എല്ലാ വിചാരവും ബോധവും നശിച്ചതിനാൽ അവൻ ഒരു അജ്ഞാനാവസ്ഥയിലാവുകയും ചെയ്യുന്നു."

"ബോധക്ഷയാവസ്ഥയിൽ പ്രാണവായു ശരീരത്തിൽകൂടെ യുള്ള സഞ്ചാരം നിർത്തുകയും അതിന്റെസഞ്ചാരം തീരെ നില യ്ക്കുമ്പോൾ ബോധംകെട്ടുവീഴുമ്പോലെയുള്ള ഒരു വീഴ്ച ഉണ്ടാ വുകയും ചെയ്യുന്നു."

"ഈ സന്നിപാതാവസ്ഥയും ബോധക്ഷയവും മൂർദ്ധന്യ ത്തിലെത്തുമ്പോൾ ആദ്യം മുതല്ക്കുതന്നെ ജീവജാലങ്ങൾക്ക് വിധിച്ചപ്രകാരം, നിശ്ചേഷ്ടതയുടെ നിയമപ്രകാരം ഒരു കല്ലുപോലെ കഠിനമായിത്തീരുന്നു.(യോഗവാസിഷ്ഠം)."

## മരണാനന്തരാവസ്ഥയെപ്പറ്റി ഷോപ്പൻ ഹോയറുടെ അഭിപ്രായം

വിദ്യാർത്ഥി: എന്റെ മരണശേഷം ഞാൻ എന്തായിരിക്കും എന്ന്, ഒരു വാക്കിൽ, ഇപ്പോൾ തന്നെ എന്നോട് സ്പഷ്ടമായും വ്യക്തമായും പറയുക.

വേദാന്തി: എല്ലാംതന്നെ, എന്നാൽ യാതൊന്നുമല്ലതാനും.

വിദ്യാർത്ഥി: ഞാൻ അങ്ങനെ വിചാരിച്ചു. ഞാൻ നിങ്ങൾക്ക് ഒരു പ്രശ്നംതന്നു. നിങ്ങൾ അതിനെ നിഷേധംകൊണ്ട് പരിഹരിക്കുന്നു. അതൊരു പഴയ തന്ത്രമാണ്.

വേദാന്തി: അതെ, പക്ഷെ നിങ്ങൾ സീമാതീതമായ ചോദ്യങ്ങളെ ഉന്നയിക്കുകയും അവയ്ക്ക് സഹജമായ അറിവിന്റെ ഭാഷയിൽ എന്നിൽനിന്ന് ഉത്തരം പ്രതീക്ഷിക്കുകയും ചെയ്യുന്നു. നിഷേധം ഉണ്ടാവുന്നതിൽ ആശ്ചര്യമൊന്നുമില്ല.

വിദ്യാർത്ഥി: സീമാതീതമായ ചോദ്യങ്ങൾ എന്നും സഹജമായ അറിവ് എന്നും പറഞ്ഞാൽ നിങ്ങൾ എന്താണ് ഉദ്ദേശിക്കുന്നത്? ഞാൻ ഈ വാക്യങ്ങൾ മുമ്പും കേട്ടിട്ടുണ്ട്, നിശ്ചയം, അവ എനിക്ക് പുതിയതല്ല, പ്രഫസർ അവയെ ഉപയോഗിപ്പാൻ ഇഷ്ടപ്പെട്ടിരുന്നു, പക്ഷേ ദൈവത്തിന്റെ ആഖ്യാതങ്ങളായിട്ട് മാത്രമായിരുന്നു. അദ്ദേഹം മറ്റൊന്നിനെപ്പറ്റിയും സംസാരിച്ചിരുന്നില്ല, അവയെല്ലാം എത്രയും ഉചിതവും ശരിയുമായിരുന്നു. അദ്ദേഹം ഇപ്രകാരം വാദിച്ചു: ദൈവം ലോകത്തിൽതന്നെ ആയിരുന്നുവെങ്കിൽ അത് സഹജമായതാണ്: അതിന്നും അപ്പുറത്ത് എവിടെയെങ്കിലും ആയിരുന്നുവെങ്കിൽ ദൈവം സീമാതീതമാണ്. ഇതിലധികം വ്യക്തമായോ സ്പഷ്ടമായോ മറ്റൊന്നുമില്ല. നിങ്ങൾ എവിടെ ആയിരുന്നു എന്നു നിങ്ങൾ അറിഞ്ഞു. എന്നാൽ കേൻടിന്റെ (Kantian) മാതിരിയുള്ള ഈ അനർത്ഥവാക്യങ്ങൾ ഇനി പറ്റുന്നതല്ല. അവ വളരെ ജീർണ്ണിച്ചതും ആധുനികചിന്തകൾക്ക് ഒരിക്കലും പറ്റാത്തവയുമാണ്. എന്തിന്ന് ജർമ്മനിയുടെ വിജ്ഞാന തലസ്ഥാനനഗരിയിൽ മഹാന്മാരുടെ ഒരു പൂർണ്ണപരമ്പരതന്നെ ഞങ്ങൾക്കുണ്ടായിരുന്നു.

വേദാന്തി: (സ്വഗതം) ജർമ്മൻ വഞ്ചനയാണ് അവൻ ഉദ്ദേശിക്കുന്നത്.

വിദ്യാർത്ഥി: മഹാനായ 'ഷീർമാഷർ' അപാരബുദ്ധിമാനായ 'ഹെഗൽ' എന്നിവർ അതിന്നുദാഹരണമാകുന്നു. എന്നാൽ ഈ കാലത്ത് ആ നിരർത്ഥകങ്ങളെയെല്ലാം ഞങ്ങൾ ഉപേക്ഷിച്ചിരിക്കുന്നു. ഞങ്ങൾ അതിൽനിന്ന് വളരെ ദൂരെ ആയിരിക്കയാൽ

അവയെ ഇനിമേൽ ഒട്ടും മോഹിക്കുന്നില്ല. പിന്നെ എന്താണ് അതിന്റെ ഉപയോഗം? അതിനെല്ലാം എന്താണർത്ഥം?

വേദാന്തി: സീമാതീതമായ ജ്ഞാനം എന്നാൽ അസാദ്ധ്യ മായ അനുഭവത്തിന്റെയും അതിർത്തികൾക്കപ്പുറത്തുചെല്ലുന്ന അറിവും അത്, വസ്തുതകളുടെ സ്വഭാവം അവയിലുള്ളപോലെ നിർണ്ണയിക്കുവാൻ ശ്രമിക്കുന്നതും ആകുന്നു. നേരെമറിച്ച്, സഹജ മായ അറിവ് എന്നാൽ ആ അതിർത്തികൾക്കുള്ളിൽമാത്രം അട ങ്ങിയതും യഥാർത്ഥദൃശ്യങ്ങൾക്കല്ലാതെ മറ്റൊന്നിനും ബാധക മല്ലാത്തതും ആകുന്നു, നിങ്ങൾ ഒരു വ്യക്തി ആയിരിക്കുന്നിട ത്തോളം മരണം നിങ്ങളുടെ അന്ത്യമാണ്. എന്നാൽ നിങ്ങളുടെ വ്യക്തിത്വം നിങ്ങളുടെ യഥാർത്ഥവും ആന്തരികവുമായ സത്തയല്ല; അത് അതിന്റെ ഒരു ബാഹ്യദൃശ്യം മാത്രമാണ്. അത് സ്വയം ഒരു വസ്തുവല്ല. എന്നാൽ കാലത്തിന്റെ രൂപത്തിൽ സമർപ്പിക്കപ്പെട്ട ഒരു കാഴ്ചമാത്രവും, അതിനാൽ, ആദിയും അന്തവും ഉള്ളതു മാകുന്നു. എന്നാൽ നിങ്ങളുടെ വാസ്തവമായ ജീവൻ, കാല ത്തെയോ, ആരംഭത്തെയോ, അവസാനത്തെയോ, യാതൊരു പ്രത്യേക വ്യക്തിയുടെ അതിർത്തികളേയോ അറിയുന്നില്ല. അത് എവിടെയും എല്ലാ വ്യക്തികളിലുമുള്ളതും അതിനെ കൂടാതെ ഒരു വ്യക്തിക്കും സ്ഥിതിചെയ്യുവാൻ സാധിക്കാത്തതുമാകുന്നു. അതുകൊണ്ട് മരണം വരുമ്പോൾ ഒരു വ്യക്തി എന്ന നിലയ്ക്ക് നിങ്ങൾ ഉന്മൂലനാശം ചെയ്യപ്പെടുന്നു. മറുഭാഗത്ത് നിങ്ങൾ തന്നെയാണ് എല്ലാമായിരിക്കുന്നത്. മരണാനന്തരം നിങ്ങൾ എല്ലാ മായതും ഒന്നുമല്ലാത്തതും ആയ അവസ്ഥയിൽ ആയിരിക്കും എന്ന് ഞാൻ പറഞ്ഞപ്പോൾ നിങ്ങൾ എന്താണ് ഉദ്ദേശിച്ചത്. നിങ്ങളുടെ ചോദ്യത്തിന് കൂടുതൽ ഖണ്ഡിതവും അതേസമയത്ത് സംക്ഷിപ്തവുമായ ഒരുത്തരം കാണുവാൻ പ്രയാസമാണ്. ഉത്തരം വിരുദ്ധമായിട്ടുള്ളതാണ് ഞാൻ സമ്മതിക്കുന്നു. പക്ഷേ അതിന്നുള്ള കാരണം എന്തെന്നാൽ, നിങ്ങളുടെ ജീവിതം സമയത്തിലും നിങ്ങളുടെ നശിക്കാത്ത ഭാഗം ശാശ്വതത്തിലും ആകുന്നു. നിങ്ങ ളുടെ നിരന്തരഭാഗം കാലത്തിൽ നില്ക്കാത്തതും നാശരഹിത നുമായ ഒരു വസ്തുവുമാകുന്നു; പക്ഷേ അവിടെ നിങ്ങൾക്ക് മറ്റൊരു വിരുദ്ധതയുണ്ട്. സീമാതീതമായതിനെ സഹജമായ

ജ്ഞാനത്തിന്റെ പരിധികൾക്കുള്ളിൽ കൊണ്ടുവരുവാൻ ശ്രമിക്കുക നിമിത്തം അത് നിങ്ങൾ കാണുന്നു. അതിനെ ഉപയോഗപ്പെടുത്തുവാൻ ഒരിക്കലും വിചാരിക്കാത്ത കാര്യങ്ങൾക്കായി അതിനെ ദുരുപയോഗപ്പെടുത്തിക്കൊണ്ട് അതിനോട് (സഹജജ്ഞാനത്തിനോടു) ഒരു വക ബലാല്ക്കാരം ചെയ്യുകയാണ്.

വിദ്യാർത്ഥി: ഇങ്ങോട്ടുനോക്കൂ, ഞാൻ എന്റെ വ്യക്തിത്വത്തോടുകൂടി ഇരിക്കുന്നില്ലെങ്കിൽ, നിങ്ങളുടെ അമരത്വത്തിനെ ഞാൻ വിലവെക്കുന്നില്ല.

വേദാന്തി: ശരി, ഒരുപക്ഷേ ഈ സംഗതിയിൽ എനിക്ക് നിങ്ങളെ തൃപ്തിപ്പെടുത്താൻ സാധിക്കും. നിങ്ങൾ തീരെ പ്രജ്ഞയറ്റവനായി ആദ്യം മൂന്നുമാസക്കാലം കഴിക്കാമെന്നുള്ള നിശ്ചയത്തിന്മേൽ മാത്രം, മരണത്തിനുശേഷം നിങ്ങൾക്ക് ഒരു വ്യക്തിയായിരിക്കാമെന്ന്, ഞാൻ ഉറപ്പുനല്കുന്നു എന്നു വിചാരിക്കുക.

വിദ്യാർത്ഥി: എനിക്കതിന് യാതൊരു ആക്ഷേപവുമുണ്ടായിരിക്കയില്ല.

വേദാന്തി: ജനങ്ങൾ തീരെ പ്രജ്ഞയറ്റവരാണെങ്കിൽ അവർ കാലത്തെ കണക്കിലെടുക്കുന്നില്ലെന്ന് ഓർക്കുക. അപ്പോൾ, നിങ്ങൾ മരിച്ചുകഴിഞ്ഞാൽ, പ്രജ്ഞയില്ലാത്ത ലോകത്ത് മൂന്നുമാസക്കാലം കഴിഞ്ഞാലും പതിനായിരംകൊല്ലങ്ങൾ കഴിഞ്ഞാലും ഒന്നുതന്നെയാണ്. ഒരു സംഗതിയിൽ മറ്റേതിലെന്നപോലെ നിങ്ങൾ ഉണർന്നശേഷം നിങ്ങളോടു പറയുന്നതിനെ വെറുതെ വിശ്വസിക്കുക എന്നു മാത്രമേയുള്ളു. നിങ്ങളുടെ വ്യക്തിത്വം നിങ്ങൾക്ക് തിരിച്ചുകിട്ടുന്നതിനുമുമ്പായി മൂന്നുമാസങ്ങളോ പതിനായിരം കൊല്ലങ്ങളോ കഴിയുന്നതിനെപ്പറ്റി അതുവരെ നിങ്ങൾക്ക് ഉപേക്ഷയുള്ളവനായിരിക്കാൻ കഴിയും.

വിദ്യാർത്ഥി: അതെ അങ്ങിനെയാണെങ്കിൽ നിങ്ങൾ പറയുന്നത് ശരിയാണ്.

വേദാന്തി: ഒരുപക്ഷേ ആ പതിനായിരം കൊല്ലങ്ങൾ കഴിഞ്ഞശേഷം നിങ്ങളെ ഉണർത്തുവാനായി ആരും വിചാരിക്കുന്നില്ലെങ്കിൽ അത് ഒരു വലിയ നിർഭാഗ്യമായിരിക്കുമെന്ന് ഞാൻ

വിചാരിക്കുന്നു. വളരെ ചുരുങ്ങിയ കൊല്ലത്തെ ജീവിതത്തിന്നു ശേഷം അത്ര വളരെയധികം കാലത്തെ നിർജ്ജീവാവസ്ഥയോട് പരിചയപ്പെട്ടിരിക്കും. എങ്ങനെ ആയാലും ആ മുഴുവൻ സംഗതിയെപ്പറ്റിയും നിങ്ങൾ തീരെ അജ്ഞനാണെന്ന് നിങ്ങൾക്ക് നിശ്ചയമുണ്ട്. മേലും നിങ്ങളുടെ ഇപ്പോഴത്തെ ജീവിതാവസ്ഥയിൽ നിങ്ങളെ നിലനിർത്തുന്ന ആ രഹസ്യശക്തി, ആ പതിനായിരം വർഷക്കാലവും നിങ്ങളെപ്പോലെയുള്ള സൃഷ്ടികളെ ഉണ്ടാക്കുകയും അവർക്ക് ജീവൻ നല്കുകയും ചെയ്യുന്നതിൽനിന്നു വിരമിച്ചില്ലെന്ന് നിങ്ങൾ അറിഞ്ഞിരുന്നുവെങ്കിൽ അത് നിങ്ങളെ പൂർണ്ണമായും സമാശ്വസിപ്പിക്കും.

വിദ്യാർത്ഥി: ഈ മധുരസംഭാഷണംകൊണ്ട് എന്നെ എന്റെ വ്യക്തിത്വത്തിൽനിന്ന് ശാന്തമായി പുറത്താക്കാനാണ് നിങ്ങൾ വിചാരിക്കുന്നത്, അല്ലെ! എന്നാൽ ഞാൻ നിങ്ങളുടെ തന്ത്രം കണ്ടറിയുന്നു. എനിക്ക് എന്റെ വ്യക്തിത്വം ലഭിച്ചിരുന്നില്ലെങ്കിൽ ഞാൻ ജീവിച്ചിരിക്കയില്ലെന്ന് നിങ്ങളോട് തുറന്നുപറയുന്നു. 'രഹസ്യശക്തികൾ എന്നും 'കാഴ്ച' എന്നും നിങ്ങൾ പറയുന്നവയെപ്പറ്റിയും ഞാൻ വിലവെക്കുന്നില്ല. എനിക്ക് എന്റെ വ്യക്തിത്വം കൂടാതെ കഴിയുകയുമില്ല. ഞാൻ അതിനെ ഉപേക്ഷിക്കയുമില്ല.

വേദാന്തി: നിങ്ങളുടെ വ്യക്തിത്വം, അത്ര ശ്രേഷ്ഠമായതും, കുറ്റമറ്റതും നിരുപമവും, അതിലധികം നല്ലതായി നിങ്ങൾക്ക് മറ്റൊന്നിനെയും ചിന്തിക്കാൻ കഴിയാത്തവണ്ണം അത്ര സന്തോഷകരമായതും ആണെന്ന് നിങ്ങൾ സങ്കല്പിക്കുന്നതായി, ഞാൻ വിചാരിക്കുന്നു. നമ്മളോടു പറഞ്ഞിട്ടുള്ളതിനെക്കൊണ്ട് നമ്മൾക്ക് തീരുമാനിക്കാൻ കഴിയുന്നപക്ഷം, നിങ്ങളുടെ ഇപ്പോഴത്തെ അവസ്ഥയെ ഒരുപക്ഷേ അതിലധികം മേന്മയുള്ളതും, അധികം സഹിക്കാവുന്നതും ആയ മറ്റൊന്നിനോടുകൂടി വച്ചുമാറുവാൻ നിങ്ങൾ തയ്യാറല്ലെ?

വിദ്യാർത്ഥി: എന്റെ വ്യക്തിത്വം അതെന്തായാലും ശരി, എന്റേതുതന്നെയാണെന്ന്, നിങ്ങൾ കാണുന്നില്ലേ? എനിക്കത് ഈ ലോകത്തിലുള്ളവയിൽ വെച്ച് ഏറ്റവും മുഖ്യമായിട്ടുള്ളതാണ്.

"ദൈവം, ദൈവം തന്നെയാണ്, ഞാൻ ഞാൻ തന്നെയാണ്."

ഞാൻ, ഞാൻ, ഞാനായിട്ടിരിക്കണം. അതാണ് മുഖ്യമായ കാര്യം. ഞാൻ അതിനെ വിശ്വസിക്കുന്നതിനുമുമ്പായി അത് എന്റേതാണെന്ന് തെളിയിക്കേണ്ടിയിരിക്കുന്ന ജീവിതത്തെപ്പറ്റി ഞാൻ വിലവെക്കുന്നില്ല.

വേദാന്തി: നിങ്ങൾ എന്താണ് ചെയ്യുന്നതെന്നു ആലോചിക്കുക, ഞാൻ, ഞാൻ, ഞാൻ, ജീവിച്ചിരിക്കാൻ ആവശ്യപ്പെടുന്നു എന്ന് നിങ്ങൾ പറയുമ്പോൾ, നിങ്ങൾ മാത്രമല്ല ഇതുപറയുന്നത് ഓരോ വസ്തുവും ബോധത്തിന്റെ ഏറ്റവും മങ്ങിയ ലക്ഷണമുള്ള ഓരോ വസ്തുവും നിശ്ചയമായും അതു പറയുന്നു. നിങ്ങളുടെ ഈ ആഗ്രഹം നിങ്ങളുടെ വ്യക്തിയുടേതല്ലാത്ത നിങ്ങളുടെ ഒരു ഭാഗം മാത്രമാണ്, യാതൊരു വ്യത്യാസവുമില്ലാതെ എല്ലാ വസ്തുക്കൾക്കും പൊതുവായുള്ള ഒരു ഭാഗം ആണ് എന്ന് അതിൽനിന്ന് തുടർന്നു മനസ്സിലാക്കുന്നു. ആ രോദനം വ്യക്തിയുടേതല്ല, ജീവിതത്തിന്റേതാണ്; അത് ജീവിച്ചിരിക്കുന്ന ഓരോ വസ്തുവിന്റേയും അന്തരംഗ മൂലതത്ത്വമാണ്. മാത്രമല്ല, ജീവിച്ചിരിക്കുന്ന ഏതൊന്നിന്റെയും കാരണമാണ്. ഒരു നിശ്ചിതവ്യക്തി ജീവിതത്തിനല്ലാതെ, സാധാരണ ജീവിതത്തിൽ കുറഞ്ഞതഒന്നുകൊണ്ടും തൃപ്തിപ്പെടാത്ത ഒരു ജീവിതത്തിന്നായി, ഈ ആഗ്രഹം കെഞ്ചുന്നു. അല്ല, അതല്ല അതിന്റെ ലക്ഷ്യം അതങ്ങിനെയാണെന്ന് തോന്നുക മാത്രമാണ്. കാരണം ഒരു വ്യക്തിയിൽ മാത്രമെ ഈ ആഗ്രഹം ബോധാവസ്ഥയെ പ്രാപിക്കുന്നുള്ളൂ. അതുകൊണ്ട് അത് വ്യക്തിയെ അല്ലാതെ മറ്റൊന്നിനെയും കണക്കാക്കുന്നില്ലെന്ന് തോന്നുക മാത്രമാണ്. അവിടെയാണ് മായ കിടക്കുന്നത്, വാസ്തവമായി, ഒരു വ്യക്തിയെ മുറുകെ പിടിച്ചിട്ടുള്ള ഒരു മായ. പക്ഷെ അവൻ ചിന്തിക്കുന്നപക്ഷം അവന്ന് അവന്റെ വിലങ്ങുകളെ പൊട്ടിച്ച് സ്വാതന്ത്ര്യംപ്രാപിക്കാം. ജീവിച്ചിരിക്കാനുള്ള ഈ അത്യാശ വ്യക്തിക്ക് വക്രഗതിയായിട്ടുമാത്രം ഉണ്ടായതാണെന്ന് ഞാൻ പറയുന്നു. ജീവരാശികളിലെല്ലാം തുല്യമായുള്ള, ജീവിച്ചിരിക്കാനുള്ള മനസ്സാണ് യഥാർത്ഥമായ, ക്രമമായ, ആകാംക്ഷ. അതിനാൽ മനസ്സിന്റെ ഒരു സ്വതന്ത്രപ്രവൃത്തി അല്ല വെറും ഒരു പ്രതിബിംബം

മാത്രമാണ്; എവിടെ ജീവിതം ഉണ്ടോ, അവിടെ ഒരു മനസ്സും ഉണ്ടായിരിക്കണം; ഇപ്പോൾ ജീവിച്ചിരിക്കുന്നതിൽതന്നെ മനസ്സ് തൃപ്തികാണുന്നു; ഏത് ഒരിക്കലും വിശ്രമിക്കാതെ നിരന്തരമായി മുന്നോട്ട് തിരക്കിക്കൊണ്ട് പോകുന്നുവോ, അതിന് എപ്പോഴും എന്തെങ്കിലും തൃപ്തി തീർച്ചയായും കാണുന്നതാണ്, എന്ന് ഞാൻ ഊഹിക്കുന്നു, മനസ്സിന് വ്യക്തിയെപ്പറ്റി ശ്രദ്ധയില്ല, വ്യക്തിയല്ല അതിന്റെ കാര്യം. എങ്കിലും, ഞാൻ പറഞ്ഞപ്രകാരം, വസ്തുത ഇങ്ങിനെയാണെന്ന് പുറമെ തോന്നുന്നുവെന്നേയുള്ളൂ; കാരണം വ്യക്തിക്ക് തന്നിൽത്തന്നെയല്ലാതെ, മനസ്സിനെപ്പറ്റി ക്രമമായ ബോധമില്ല. ഇതിന്റെ ഫലം, തന്റെ സ്വന്ത ജീവിതത്തെ നിലനിർത്തുന്നതിൽ ജാഗ്രതയായിരിക്കുവാൻ വ്യക്തിയെ പ്രവർത്തിപ്പിക്കുന്നു; ഇങ്ങനെ അല്ലായിരുന്നുവെങ്കിൽ ജീവരാശികളുടെ നിലനില്പിനെപ്പറ്റി ഒരു ഉറപ്പും ഉണ്ടാവില്ല. ഇതിൽനിന്നെല്ലാം വ്യക്തമാകുന്നത് വ്യക്തിത്വം സമ്പൂർണ്ണതയുടെ ഒരു രൂപമല്ലെന്നും അതിർത്തിക്കുള്ളിൽപ്പെട്ടതാണെന്നും ആകുന്നു, അതുകൊണ്ട് അതിൽനിന്ന് മോചിക്കപ്പെടുന്നത് ലാഭമല്ലാതെ നഷ്ടമല്ല. ഈ വിഷയത്തെപ്പറ്റി നിങ്ങൾ ബുദ്ധിമുട്ടേണ്ട. നിങ്ങൾ എന്താണെന്നും അതായത് ജീവിച്ചിരിക്കുവാനുള്ള പൊതുവായ ആഗ്രഹം ആണെന്നും, പരിപൂർണ്ണമായി തിരിച്ചറിഞ്ഞാൽ ഈ പ്രശ്നമെല്ലാം നിങ്ങൾക്ക് ബാലിശമായും പരിഹാസ്യമായും തോന്നും.

വിദ്യാർത്ഥി: എല്ലാ വേദാന്തികളേയുംപോലെ നിങ്ങളും ബാലിശവും ഏറ്റവും പരിഹാസജനകവുമായി സംസാരിക്കുന്നു. ഇങ്ങിനെയുള്ള വിഡ്ഢികളോടുകൂടി എന്റെ പ്രായക്കാരനായ ഒരു മനുഷ്യൻ കാൽമണിക്കൂർ നേരത്തെ സംഭാഷണത്തിന് സമ്മതിക്കുന്നത് അത് എന്നെ വിനോദിപ്പിക്കുകയും സമയം പോക്കുകയും ചെയ്യുന്നതുകൊണ്ടാകുന്നു. എനിക്ക് അതിമുഖ്യമായ ജോലി നോക്കാനുണ്ട്, അതിനാൽ നിങ്ങൾക്ക് നമസ്കാരം.

## അന്ത്യചിന്താരൂപം

ഒരു മനുഷ്യന്റെ അന്ത്യവിചാരം അവന്റെ ഭാവി ജീവിതത്തെ നിയന്ത്രിക്കുന്നു. ഒരു മനുഷ്യന്റെ അവസാനത്തെ

വിചാരം അവന്റെ പുനർജന്മത്തെ നിർണ്ണയിക്കുന്നു. ശ്രീകൃഷ്ണ ഭഗവാൻ ഭഗവദ്ഗീതയിൽ പറയുന്നു:– "ഹേ കൌന്തേയ, അവസാനകാലത്തിൽ ഏതൊരുവൻ ഏതേതുരൂപത്തെ സ്മരിച്ചുകൊണ്ട് ശരീരത്തെ ത്യജിക്കുന്നുവോ, അവൻ സദാ ആ സ്വരൂപത്തെതന്നെ ചിന്തിക്കുന്നതുകൊണ്ട് ആ രൂപത്തെ പ്രാപിക്കുന്നു" (അദ്ധ്യായം 8–6)

അജാമിളൻ തന്റെ സന്മാർഗ്ഗത്തെ ഉപേക്ഷിച്ച് ഒരു ജുഗുപ്സിതജീവിതം നയിച്ചു. പാപശീലങ്ങളുടെ അഗാധതയിലേക്ക് അവൻ വീഴുകയും കളവും കൊള്ളയും ചെയ്യാൻ തുടങ്ങുകയുംചെയ്തു. അവൻ ഒരു വേശ്യയുടെ അടിമയായി. അവൻ പത്തുമക്കളുടെ പിതാവാകുകയും അവരിൽ ഒടുവിലത്തെ പുത്രന് നാരായണൻ എന്നു പേരിടുകയുംചെയ്തു.

അവൻ മരിക്കാറായപ്പോൾ, അവന്റെ ഒടുവിലത്തെ മകനെക്കുറിച്ചുള്ള വിചാരത്തിൽ നിമഗ്നനായി, യമരാജാവിന്റെ മൂന്നു ഭയങ്കരദൂതന്മാർ അജാമിളന്റെ നേരെചെന്നു, അജാമിളൻ വളരെ ദുഃഖത്തോടെ തന്റെ ഒടുവിലത്തെ മകന്റെ നാമമായ "നാരായണ" എന്ന് ഉറക്കെവിളിച്ചു. "നാരായണ" നാമത്തിന്റെ വെറും ഉച്ചാരണത്താൽ ഭഗവാൻ ഹരിയുടെ പാർഷദന്മാർ വേഗം വന്ന് യമദൂതന്മാരെതടഞ്ഞു. അവർ അവന് വൈകുണ്ഠം അല്ലെങ്കിൽ വിഷ്ണുലോകത്തിലേക്കുള്ള വഴി കാട്ടിക്കൊടുത്തു.

ശിശുപാലനെ ഭഗവാൻ വധിച്ചപ്പോൾ അവന്റെ ആത്മാവ് അവർണ്ണനീയമായ പ്രകാശവും ശോഭയും ഉള്ള ഒരു ജ്യോതിസ്വരൂപത്തിൽ ശ്രീകൃഷ്ണപരമാത്മാവിൽ ലയിച്ചു. ഈ ദുഷ്ട ശിശുപാലൻ അവന്റെ ജന്മം മുഴുവൻ കൃഷ്ണഭഗവാനെ നിന്ദിച്ചുകൊണ്ടിരുന്നിട്ടും അവൻ ഭഗവാനിൽ ചേർന്നു.

ചുമരിന്മേലുള്ള കൂട്ടിലടക്കപ്പെട്ട പുഴുവിനെ വേട്ടാളൻ കുത്തുമ്പോൾ അത് വേട്ടാളന്റെ രൂപത്തിലാവുന്നു. ഗോപികൾ പ്രേമംകൊണ്ടും, കംസൻ ഭയം കൊണ്ടും, ശിശുപാലൻ ദ്വേഷംകൊണ്ടും, നാരദൻ സ്നേഹംകൊണ്ടും ഭഗവാനിൽ ചേർന്നപോലെ, യാതൊരു

മനുഷ്യൻ തന്റെ മനസ്സിനെ ഏകാഗ്രതയോടെ ഭഗവാനിൽ ഉറപ്പിക്കുന്നുവോ, അവൻ തന്റെ പാപങ്ങളെ ഒഴിച്ച് ക്രമമായ ഭക്തിയോടെ ആ ഭഗവാനിൽ ചെന്നുചേരുന്നു.

ഗീതയിൽ കൃഷ്ണഭഗവാൻ പറയുന്നു: "ആർ എല്ലായ്പ്പോഴും ദൃഢമായ ഏകാഗ്രചിത്തത്തോടെ എന്നെത്തന്നെ വിചാരിക്കുന്നുവോ, അങ്ങിനെയുള്ള സ്ഥിരചിത്തന്മാരായ യോഗികൾ എന്നെ നിഷ്പ്രയാസം പ്രാപിക്കുകയും അങ്ങിനെ എന്നെ പ്രാപിച്ച് എന്നിൽ ലയിച്ചശേഷം ദുഃഖത്തിന്നും കഷ്ടത്തിന്നും ഇരിപ്പിടമായ ഈ ഭൂമിയിൽ വീണ്ടും ജനിക്കാതിരിക്കുകയും ചെയ്യുന്നു. ഹേ അർജ്ജുന! ബ്രഹ്മാവിനാൽ സൃഷ്ടിക്കപ്പെട്ട എല്ലാ ലോകങ്ങളും കാലത്തിന്ന് അധീനപ്പെട്ടതാണ്. അവയ്ക്ക് നാശമുള്ളതാണെങ്കിലും എന്നെ പ്രാപിച്ചവന് പുനർജ്ജന്മമില്ല. അതുകൊണ്ട് എല്ലായ്പോഴും എന്നിൽതന്നെ മനസ്സും ബുദ്ധിയും ഉറപ്പിച്ച് പരമാത്മാവും വാസുദേവനുമായ എന്നെത്തന്നെ ധ്യാനിക്കുക, തീർച്ചയായും നീ എന്നെ പ്രാപിക്കും." (അദ്ധ്യായം 8,14,15,16.)

ഒരു മനുഷ്യൻ ലൗകികവ്യാപാരങ്ങളിൽ ഏർപ്പെട്ടുകൊണ്ടിരുന്നാലും, മനസ്സിനെ ഭഗവാനിൽ ഉറപ്പിക്കുവാനുള്ള നിരന്തര പരിശ്രമം കൂടി ഉണ്ടായിരുന്നാൽ അവന്റെ മരണസമയത്തുകൂടി ഭഗവാനെ ശ്രദ്ധയോടും, സഹജമായും ചിന്തിക്കുവാൻ അത് സഹായിക്കും. ഭഗവാൻ പറയുന്നു: "മറ്റു യാതൊരു പ്രതിബന്ധങ്ങളാലും ചലിക്കാതെ ഇപ്രകാരം മനസ്സിനെ നിരന്തരമായ യോഗാഭ്യസനത്തിൽ ഏർപ്പെടുത്തിയ ഒരുവൻ തേജോമയമായ പരമപുരുഷനെ പ്രാപിക്കുന്നു." ഭഗവാൻ പിന്നെയും പറയുന്നു, "മരണസമയത്ത് യാതൊരുവൻ എന്റെ ദിവ്യരൂപത്തെ മഹാപ്രഭുവായ ശ്രീകൃഷ്ണനായിട്ടോ, നാരായണനായിട്ടോ വിചാരിച്ച് ദേഹത്തെ ഉപേക്ഷിക്കുന്നുവോ, അവൻ മരണാനന്തരം നിശ്ചയമായിട്ടും എന്നെ പ്രാപിക്കുന്നു, ഇതിൽ സംശയിക്കേണ്ട. ഒരു മനുഷ്യൻ മരണസമയത്ത് എന്നെ ഏതുരൂപത്തിൽ ധ്യാനിക്കുന്നുവോ, അതിനെ നിരന്തരം ധ്യാനിച്ചുകൊണ്ടും ആ രൂപത്തെ അവൻ പ്രാപിക്കുന്നു."

ഭഗവാൻ വീണ്ടും പറയുന്നു: "മരണസമയത്തുപോലും ആര് തന്റെ മനസ്സിനെ എന്നിൽ പ്രതിഷ്ഠിക്കുന്നുവോ, ആര് ആ ദൈവികാവസ്ഥയിൽ സർവ്വസ്വവും ഉപേക്ഷിച്ച് ബ്രഹ്മത്തിലോ, ബ്രഹ്മനിഷ്ഠാവസ്ഥയിലോ ഇരിക്കുന്നുവോ അവൻ എല്ലാ വ്യാമോഹത്തിൽനിന്നും വിമുക്തനാകുന്നു. (ഭ.ഗീ.2, 72)

തന്റെ ജീവിതത്തിൽ മൂക്കുപ്പൊടി ഉപയോഗിക്കുന്നതിൽ ഉറച്ചസ്വഭാവമുള്ളവൻ, അവന്റെ മരണത്തിന് കുറച്ചുമുമ്പ് ബോധരഹിതാവസ്ഥയിൽകൂടി തന്റെ കൈവിരലുകൾകൊണ്ട് പൊടിവലിക്കുന്ന ക്രിയയെ അനുകരിക്കുന്നു. ഈ മനുഷ്യനിൽ പൊടിവലിക്കുന്ന സ്വഭാവം അത്ര ശക്തിയുള്ളതാണ്. സ്ത്രീലമ്പടനായ ഒരാൾക്ക് തന്റെ അന്ത്യവിചാരം അവന്റെ സ്ത്രീയെപ്പറ്റി ആയിരിക്കും. ഒരു അമിത മദ്യപാനിക്ക് തന്റെ അന്ത്യവിചാരം ഒരു പാത്രം മദ്യത്തെപ്പറ്റി ആയിരിക്കും. ഒരു അത്യാഗ്രഹിയായ പണമിടപാടുകാരന്റെ അന്ത്യവിചാരം അവന്റെ പണത്തെകുറിച്ചായിരിക്കും. യുദ്ധംചെയ്യുന്ന ഒരു യോദ്ധാവിന്റെ അന്ത്യവിചാരം തന്റെ ശത്രുവിനെ വെടിവെക്കുന്നതിലായിരിക്കും. തന്റെ ഏകപുത്രനോട് അതീവസ്നേഹമുള്ള മാതാവിന്റെ അന്ത്യവിചാരം തന്റെ പുത്രനെപ്പറ്റി ആയിരിക്കും.

ഭരതരാജാവ് ദയനിമിത്തം ഒരു മാനിനെവളർത്തി, അതിനോട് വളരെ പ്രിയമുള്ളവനായിത്തീർന്നു. അദ്ദേഹത്തിന്റെ അന്ത്യവിചാരം ആ മാനിനെപ്പറ്റി ആയിരുന്നു. അതുനിമിത്തം അദ്ദേഹത്തിന് ഒരു മാനിന്റെ ജന്മം എടുക്കേണ്ടിവന്നു. എങ്കിലും അദ്ദേഹം പൂർണ്ണകാമനായ ആത്മാവായതുകൊണ്ട് തന്റെ പൂർവ്വജന്മത്തെക്കുറിച്ച് ഓർമ്മ ഉണ്ടായിരുന്നു.

ജീവിതകാലം മുഴുവനും തന്റെ മനസ്സിനെ നിയന്ത്രിച്ചവനും, നിരന്തരപരിശ്രമത്താൽ മനസ്സിനെ ഭഗവാനിൽ ഉറപ്പിക്കാൻ ശ്രമിച്ചവനും മാത്രമെ അവസാനത്തെ വിചാരം ദൈവവിചാരമായിരിക്കയുള്ളു. ഒരു മാസത്തിലോ, ഒരാഴ്ചയിലോ ഒന്നോ രണ്ടോ ദിവസത്തെപരിശീലനംകൊണ്ട് മാത്രം അത് സാദ്ധ്യമാകയില്ല. അതിന് ആജീവനാന്ത പരിശ്രമവും ഉറച്ച ഭക്തിയും വേണം.

## പുരുഷത്വവും വ്യക്തിത്വവും

പുരുഷത്വത്തിന്നും വ്യക്തിത്വത്തിന്നും തമ്മിൽ വ്യത്യാസം ഉണ്ട്. പലർക്കും ഈ രണ്ടുവാക്കുകളുടെ അർത്ഥത്തെക്കുറിച്ച് വ്യക്തമായ അറിവില്ല. അവർ ഇവയെ കൂട്ടിക്കലർത്തിമിശ്രമാക്കുന്നു. പുരുഷത്വം വ്യക്തിത്വമാണെന്നും വ്യക്തിത്വം പുരുഷത്വമാണെന്നും ചിലർ വിചാരിക്കുന്നു. ഒരാളെ ഒരു വസ്തുവിൽനിന്നോ, മറ്റൊരാളിൽനിന്നോ, യാതൊന്ന് വേർതിരിച്ചറിയിക്കുന്നുവോ, അത് പുരുഷത്വം. സാധാരണഭാഷയിൽ പുരുഷത്വം ശരീരത്തെ സംബന്ധിച്ചതാണ്. നല്ല ഉയരവും, വേണ്ടവണ്ണവും, മനോഹരരൂപവും, മുഖകാന്തിയും ഒരാളിൽ ഉണ്ടെങ്കിൽ അയാൾക്ക് സുന്ദരമായ പുരുഷത്വം ഉണ്ടെന്ന് പറയുന്നു. ഒരാൾക്ക് മറ്റൊരാളെ പ്രേരിപ്പിക്കുവാൻ കഴിയുമ്പോൾ അയാൾക്ക് ബലമായ പുരുഷത്വമുണ്ടെന്ന് ജനങ്ങൾ പറയുന്നു. ഒരാൾ ലജ്ജയും ഭയവും ഉള്ള ആളാണെങ്കിൽ, അയാൾക്ക് പുരുഷത്വമില്ലെന്നും തന്റെ പുരുഷത്വം വർദ്ധിപ്പിക്കണമെന്നും നാം പറയുന്നു. സമുദായത്തിൽ ജീവിതവിജയത്തിന് പുരുഷത്വം അതിപ്രധാനമായി കണക്കാക്കപ്പെടുന്നു. Personality (പുരുഷത്വം) എന്നവാക്ക് ലത്തീൻവാക്കായ Persona (ആൾ) എന്ന വാക്കിൽനിന്ന് വന്നതാണ്. ജഡശരീരത്തെ ബാധിക്കുന്ന ഒരു പ്രത്യേക ബോധമാണ് പുരുഷത്വം. ശ്രീമാൻ അല്ലെങ്കിൽ ശ്രീമതി അല്ലെങ്കിൽ കുമാരി........ ഇന്ന ആൾ എന്നതാണ് പുരുഷത്വം. വിശപ്പ്, ദാഹം, ശരീരഭംഗി, കറുപ്പ് അല്ലെങ്കിൽ ചുവപ്പുവർണ്ണം, ഉയരം, ആകൃതി, കോപം മുതലായ കായിക പരിമിതാവസ്ഥകൾ പുരുഷത്വത്തെ സംബന്ധിച്ചവയാണ്. അദ്ദേഹം ഒരു ബ്രാഹ്മണനാകുന്നു. അദ്ദേഹം ഒരു സംന്യാസിയാകുന്നു. അദ്ദേഹം ഒരു വ്യാപാരിയാകുന്നു. അയാൾ ഒരു വൈദ്യനാകുന്നു ഇവയെല്ലാം മനുഷ്യത്വത്തെ ബോധിപ്പിക്കുന്നവയാണ്. ഈ മുഖകവചമാണ് മനുഷ്യൻ ഇപ്പോൾ ധരിച്ചിരിക്കുന്നത്.

മരണം മനുഷ്യത്വത്തെ നശിപ്പിക്കും. എന്നാൽ അതിന്ന് വ്യക്തിത്വത്തെ നശിപ്പിക്കാൻ കഴിയില്ല. വ്യക്തിത്വം വേറെയാണ്, അതിന്ന് സ്പഷ്ടമായ ജീവിതമുണ്ട്. അത് ദേഹത്തിന് അതീതമായ

ഒരു വസ്തുതയാണ്. അതിന് നിങ്ങളുടെ പുരുഷത്വവുമായി നിശ്ച യമായും യാതൊരു ബന്ധവും ഇല്ല. അത് 'ഞാൻ' എന്നുള്ള ബോധമാണ്. അത് തുടർച്ചയായ ഒഴുക്കുപോലെയാണ്. 'ഞാൻ' എന്ന ഒരുവിചാരത്തിന്റെ, ആ ഏകചിന്തയുടെ ഒരു തുടർച്ച യാണ്. ബാക്കി എല്ലാ വിവരങ്ങളും ഈ 'ഞാൻ' എന്നതിന് ചുറ്റും കേന്ദ്രീകരിച്ചിരിക്കുന്നു. ഞാൻ ഒരു ബാലൻ ആയിരുന്നു. ഞാൻ ഒരു പുരുഷനായി, ഞാൻ ഒരു ഡോക്ടറായി, ഞാൻ തിന്നു, ഞാൻ കുടിച്ചു, ഞാൻ ധ്യാനിച്ചു. 'ഞാൻ' ഈ എല്ലാ അനുഭവങ്ങളിൽകൂടെ പോയിരിക്കുന്നു. ഞാൻ എന്നത് ഈ ദേഹത്തിലെ അന്തർവാഹിനിയാണ്. 'ഞാൻ' യൌവനത്തിലും, ശൈശവത്തിലും, വാർദ്ധക്യത്തിലും ഒന്നുതന്നെയാണ്.

മനുഷ്യത്വം മാറുന്നു, എന്നാൽ നിങ്ങളുടെ വ്യക്തിത്വം 'ഞാൻ' എന്നുള്ള ബോധത്തിന് ഒരിക്കലും മാറാൻ കഴിയുന്നില്ല, കാരണം 'ഞാൻ' എന്നുള്ളബോധം നിങ്ങളോടൊപ്പം തുടർച്ചയായി ജീവി ച്ചിരിക്കും. ഈ ഭൗതികശരീരം വിട്ടതിനുശേഷവും 'ഞാൻ' എന്ന ബോധം തുടർന്നുകൊണ്ടിരിക്കും, മരണത്തിനുശേഷം 'ഞാൻ' എന്നബോധത്തെ നിങ്ങൾ കൂടെ കൊണ്ടുപോകുന്നു. സ്വപ്നത്തിലും 'ഞാൻ' എന്നബോധം നിങ്ങളുടെ ഉള്ളിലുണ്ട്. ഗാഢനിദ്രയിൽ പോലും 'ഞാൻ' എന്നബോധം നിങ്ങൾക്കുണ്ട്. ദീർഘനിദ്രയിൽ 'ഞാൻ' എന്നബോധം നിങ്ങൾക്കുണ്ടായിരുന്നില്ലെങ്കിൽ നിങ്ങൾ സുഖമായി ഉറങ്ങിയെന്ന് ജാഗ്രദവസ്ഥയിൽ ഓർമ്മിക്കയില്ലായി രുന്നു.

ധ്യാനവും നിർവ്വികല്പസമാധിയും മുഖേന പരമാത്മാവ്, അല്ലെങ്കിൽ പരബ്രഹ്മത്തോടുകൂടി ഒന്നായിത്തീർന്ന് നിങ്ങൾക്ക് ഈ വ്യക്തിത്വത്തെ കളയാൻ സാധിക്കും. പാത്രം ഉടഞ്ഞാൽ അതിലെവെള്ളം ഏതുപോലെ സമുദ്രജലത്തോട് കൂടിച്ചേരു ന്നുവോ അതുപോലെ അനശ്വരമായ ബ്രഹ്മത്തെ അറിയുന്നതി നുള്ള ബ്രഹ്മജ്ഞാനംകൊണ്ട് അജ്ഞാനത്തെ നശിപ്പിക്കു മ്പോൾ വ്യക്തിത്വവും, അനന്തതയിൽ അല്ലെങ്കിൽ പ്രപഞ്ചത്തിൽ ഒന്നായിച്ചേരുന്നു. പുരുഷത്വവും വ്യക്തിത്വവും തമ്മിലുള്ള വ്യത്യാസം നിങ്ങൾ ഇപ്പോൾ സ്പഷ്ടമായികാണുന്നുവോ?

## ഈജിപ്തിലെ പൂർവ്വികന്മാരുടെ വിശ്വാസം

ശരീരത്തിന്റെ നിഴൽപോലെയുള്ള ദ്വന്ദ്വത്തിൽ ഈജിപ്തുകാർ വിശ്വസിച്ചിരുന്നു. ശരീരം നില്ക്കുന്നതുവരെ ഈ ദ്വന്ദ്വവും ഉണ്ടാവുന്നു. ആത്മാവ് ഒരു ദ്വന്ദ്വമാണ്. അതിന് അതിന്റെ സ്വന്തമായ വ്യക്തിത്വം ഉണ്ടായിരുന്നില്ല. ശരീരത്തോടുള്ള ചേർച്ചയെ ഉപേക്ഷിപ്പാൻ അതിന് ഒരിക്കലും സാധിച്ചില്ല. ശരീരത്തിന്റെ ഏതെങ്കിലും ഒരു ഭാഗത്തിന് കേട്പറ്റിയാൽ ആത്മാവിന്നും കേടുപറ്റി. അതിനാൽ ആത്മാവിനെ സംരക്ഷിപ്പാനായി അവർ ശരീരങ്ങളെയും സംരക്ഷിച്ചു. അവർ മരിച്ചവരുടെ ശരീരങ്ങളെ സുഗന്ധദ്രവ്യങ്ങളിൽ ഇട്ടുവച്ച് സൂക്ഷിക്കുവാൻ തുടങ്ങി. പോയ ആത്മാവിനെ അനശ്വരമാക്കിവെക്കുവാൻ അവർ ശവശരീരങ്ങളെ വളരെക്കാലം സൂക്ഷിച്ചുവന്നു.

ദേഹം നില്ക്കുന്നതുവരെ മാത്രമെ ദ്വന്ദ്വവും നിൽക്കു. പിണത്തെ നശിപ്പിച്ചാൽ പോയ ആത്മാവും നശിക്കും. മരണശേഷം ആത്മാവും സ്വതന്ത്രമായി ലോകം മുഴുവൻ ചുറ്റിത്തിരഞ്ഞ് കലശലായ ദാഹവും വിശപ്പും നിമിത്തം ശവത്തെ സൂക്ഷിച്ചുവെച്ചിരുന്ന ഇടത്തേക്ക് തിരിച്ചുവരുന്നു.

ശരീരത്തെ നശിപ്പിച്ചുവെങ്കിൽ താനും നശിപ്പിക്കപ്പെടുന്ന ഒരു ദ്വന്ദ്വത്തിൽ ചാൽദീൻകാരും വിശ്വസിച്ചു. മൃതദേഹത്തിൽ ജീവൻ പ്രവേശിച്ച് പുനരുത്ഥാനം ഉണ്ടാകുമെന്ന് അവർ പ്രതീക്ഷിച്ചു. ഈ ഭൗതികശരീരത്തെ കൂടാതെയുള്ള സ്ഥിതി അവർക്ക് ചിന്തിക്കുവാൻ സാധിച്ചില്ല.

മരിച്ചുപോയവരുടെ മൃതദേഹത്തിൽനിന്നോ, ശവംകുഴിച്ചിട്ട സ്ഥലത്തിൽനിന്നോ വേറിട്ടല്ല ആത്മാവ് എന്നുള്ള ഭാവനയിൽ നിന്ന് തീരെ ഒഴിഞ്ഞു നില്ക്കുവാൻ പൂർവ്വിക ഈജിപ്തുകാർക്കും ചാൽദീൻകാർക്കും കഴിഞ്ഞില്ല. ചില ക്രിസ്ത്യാനികൾ ശവശരീരത്തിന്റെ പുനരുത്ഥാനവും കാത്തിരിക്കുന്നു. അതുകൊണ്ട് അവർ ശവത്തെ എണ്ണയിലിട്ടു സൂക്ഷിക്കുന്നു. ഹിന്ദുക്കൾ ചെയ്യുന്നതുപോലെ അവർ ശവത്തെ ദഹിപ്പിക്കുന്നില്ല. മരണത്തിനുശേഷം ദേഹം എഴുന്നേല്ക്കുമെന്ന് അവർ ഇപ്പോഴും വിശ്വസിക്കുന്നു.

ദേഹി വിട്ടുപോയ ആ ദേഹത്തെ പിന്നെ സൂക്ഷിച്ചുവയ്ക്കണമെന്ന് ഹിന്ദുക്കൾ ആഗ്രഹിക്കുന്നില്ല.

പിരിഞ്ഞുപോയ ആത്മാവ് ഒരിക്കൽകൂടി ജീവിതസുഖം അനുഭവിക്കാൻ, അത്യന്തം ആഗ്രഹിക്കുന്നു. അതിന്റെ മോഹങ്ങൾ സാധിപ്പാനായി ഒരു ഭൗതികശരീരത്തിൽ പ്രവേശിക്കാൻ അത് ആഗ്രഹിക്കുന്നു. ആത്മാക്കൾ ലോകബദ്ധരായിരിക്കേണമെന്ന് ഹിന്ദുക്കൾ ആഗ്രഹിക്കുന്നില്ല. ആത്മാക്കൾ അവയുടെ സുഖവാസസ്ഥലത്തേക്ക് വേഗം പോകണമെന്നാണ് ഹിന്ദുക്കൾ വിചാരിക്കുന്നത്, അവർ ശവശരീരങ്ങൾ ഉടനെ ദഹിപ്പിക്കാൻ കാരണം അതാണ്.

# അദ്ധ്യായം–അഞ്ച്

## പുനർജന്മ സിദ്ധാന്തം

എമേഴ്സൻ, പ്ലാറ്റോ, പൈത്തഗോറാസ് ഇവർക്ക് പുനർജ്ജന്മസിദ്ധാന്തത്തിൽ വിശ്വാസമുണ്ടായിരുന്നു. ഹിന്ദുമതത്തിന്റെയും, ബുദ്ധമതത്തിന്റെയും അസ്തിവാരമാണ് പുനർജ്ജന്മസിദ്ധാന്തം. പുരാതന ഈജിപ്റ്റുകാരും അതിനെ വിശ്വസിച്ചിരുന്നു. ഗ്രീക്കുവേദാന്തികൾ അതിനെ അവയുടെ വേദാന്തത്തിന്റെ മൂലക്കല്ലായി ഗണിച്ചു.

മനുഷ്യൻ ഈ ലോകജീവിതത്തോട് ഒട്ടിപ്പിടിക്കുന്നു. പൂർവ്വാനുഭവവും പൂർവ്വജന്മവും ഉണ്ടെന്ന് ഇത് തെളിയിക്കുന്നു. ഒരു ഭാവിജന്മം ഉണ്ടെന്നും ഇത് തെളിയിക്കുന്നു. മനുഷ്യൻ ഈ ജീവിതത്തോട് ഏറ്റവുമധികം ഇഷ്ടപ്പെടുകയും ഒരു ഭാവിജന്മത്തിന് കലശലായി ആഗ്രഹിക്കുകയും ചെയ്യുന്നു.

ചിലർ ജനിച്ച് ചില മാസങ്ങൾക്കുള്ളിലോ, ചില ആഴ്ചകൾക്കുള്ളിലോ, ചില കൊല്ലങ്ങൾക്കുള്ളിലോ മരിച്ചുപോകുന്നു. ചിലർ ശതവർഷം ജീവിക്കുന്നു. ഇതെന്തുകൊണ്ടാണ്? ചില ആളുകൾ ജനിച്ച് സ്വല്പസമയം ജീവിക്കുകയും ചിലർ ദീർഘകാലം ജീവിക്കുകയും ചെയ്യുന്നു. ഇത് യാദൃച്ഛികമാണോ? ജനനമരണങ്ങളെ

നിയന്ത്രിക്കുന്ന വല്ല നിയമവുമുണ്ടോ? എന്തെങ്കിലും നിശ്ചിതമായ ഉദ്ദേശമില്ലാതെയാണോ ഇവിടെ ജീവികൾ ജനിക്കുന്നതും മരിക്കുന്നതും? ജനനമരണങ്ങളെ നിയന്ത്രിക്കുന്ന ഒരു നിയമമുണ്ട്. ആ നിയമമാണ് കാരണകാര്യങ്ങൾ. കാരണകാര്യനിയമം എല്ലാറ്റിനെയും നിയന്ത്രിക്കുന്നു. കാരണകാര്യനിയമം അചഞ്ചലവും സർവ്വശക്തിയുള്ളതുമാകുന്നു. ഈ ജഗത്ത് മുഴുവൻ പ്രവർത്തിക്കുന്നത് ഈ ഉറച്ച നിയമത്തിൻകീഴിലാണ്. മറ്റെല്ലാനിയമങ്ങളും ഈ നിയമത്തിന്റെ കീഴിൽവരുന്നു. കർമ്മനിയമം കാരണകാര്യനിയമം ആകുന്നു. ദൈവം ആരെയും ശിക്ഷിക്കുന്നില്ല. തന്റെ കർമ്മഫലങ്ങളെ മനുഷ്യൻ അനുഭവിക്കുന്നു. കാരണകാര്യനിയമം അവന്റെമേൽ പ്രവർത്തിക്കുന്നു. തന്റെ സൽക്കർമ്മങ്ങൾക്ക് അവൻ സന്തോഷകരമായ ഫലങ്ങൾ അനുഭവിക്കുന്നു. അവന്റെ ദുഷ്ക്കർമ്മഫമായി അവൻ വേദനയും രോഗവും സ്വത്തുനാശവും ദാരിദ്ര്യവും അനുഭവിക്കുന്നു.

പൂർവ്വാനുഭവങ്ങളുടെ ഫലമാണ് വാസന. പുനർജ്ജന്മവാദങ്ങളിൽ മുഖ്യമായ കരു ഹിന്ദുക്കൾ ഇതിന്മേലാണ് ഉയർത്തീട്ടുള്ളത്. മരണത്തിന്റെ മുമ്പ് കഴിഞ്ഞ അനുഭവങ്ങൾ, ചിത്തം അല്ലെങ്കിൽ, ഉപബോധമനസ്സിൽ മറഞ്ഞുകിടക്കുകയോ, ഉറങ്ങിക്കിടക്കുകയോ ചെയ്യുന്നു. അവ സംസ്കാരങ്ങളായി ശേഷിക്കുന്നു. അവ ബോധമുള്ള വസ്തുനിഷ്ഠമായ മനസ്സിന്റെ അടിയിൽ പ്രവർത്തിക്കുന്നു. മനുഷ്യൻ മരണത്തെ വല്ലാതെ ഭയപ്പെടുവാനുള്ള കാരണം വേദനയുടെ പൂർവ്വാനുഭവം അന്തഃകരണത്തിൽ ഉള്ളതുകൊണ്ടാണ്. മുജ്ജന്മത്തിൽ ഒരുമിച്ചിരുന്നതിന്റെ ഒരു അനുഭവമാണ് പ്രഥമദൃഷ്ടിയിലെ പ്രേമം. ഈ ആത്മാക്കൾ മുമ്പ് സ്നേഹിച്ചിരുന്നു. അവർ അത് ഓർമ്മിക്കുകയും ചെയ്യുന്നു. ആ പ്രേമങ്ങൾ ഒരിക്കലും ലൈംഗികമല്ല. അവ അപൂർവ്വമായിട്ടേ ഭിന്നിക്കുകയുള്ളൂ. ബുദ്ധദേവൻ തന്റെ പത്നിയോട്, അവൾ തന്റെ ഒരു മുൻജന്മത്തിൽ തന്നോട് കാണിച്ചിട്ടുള്ള ദയയെപ്പറ്റിപറയുകയും മറ്റു ജനങ്ങളുടെ പൂർവ്വജന്മവിവരങ്ങൾ വിസ്തരിച്ചു പറയുകയും ചെയ്തിട്ടുണ്ട്.

ഓരോ കാര്യത്തിന്നും ഒരു കാരണം ഉണ്ടായിരിക്കണം. ശൂന്യത്തിൽനിന്ന് എന്തെങ്കിലും ഒന്ന് ഉണ്ടാവില്ല. നാസ്തികൃത്തിൽ നിന്ന് ആസ്തിക്യം ഉണ്ടാവാൻ കഴിയില്ല. ആധുനിക ശാസ്ത്രത്തിന്റെ അടിസ്ഥാനതത്ത്വം ഇതാണ്. വേദാന്തത്തിന്റെ അടിസ്ഥാനതത്ത്വവും ഇതുതന്നെയാണ്, ശൂന്യത്തിൽ നിന്നല്ല നിങ്ങൾ വന്നിരിക്കുന്നത്. ഇവിടെ നിങ്ങളുടെ ആസ്തിക്യത്തിന് ഒരു കാരണമുണ്ട്. ഒരാൾ ഒരു കുരുടനായി പിറക്കുന്നു. ഒരുത്തൻ മന്ദബുദ്ധിയായിരിക്കുന്നു. ഒരാൾ ധനികനായിരിക്കുന്നു, ഒരാൾ ദരിദ്രനായിരിക്കുന്നു, ഒരാൾ ആരോഗ്യവാനായിരിക്കുന്നു. ഒരാൾ രോഗിയായിരിക്കുന്നു. ഇവയ്ക്കെല്ലാറ്റിനും ഒരു നിശ്ചിതകാരണമുണ്ട്.

കാര്യത്തിന്റെ അവ്യക്തമായ സ്ഥിതിയാണ് കാരണം. കാര്യം, കാരണത്തിന്റെ വ്യക്തമായ സ്ഥിതിയാകുന്നു. 'മരം കാരണമാകുന്നു.' 'വിത്ത് കാര്യമാകുന്നു' നീരാവി കാരണമാകുന്നു. മഴ കാര്യമാകുന്നു. വൃക്ഷം മുഴുവനും വിത്തിൽ അദൃശ്യമായിക്കിടക്കുന്നു. മനുഷ്യന്റെ പൂർണ്ണസ്വരൂപവും ശുക്ലബിന്ദുവിൽ അദൃശ്യമായി കിടക്കുന്നു. ഒരു ആൽവൃക്ഷത്തിന്റെ വിത്തിന് ഒരാൽ വൃക്ഷത്തെമാത്രം അല്ലാതെ ഒരു മാവുവൃക്ഷത്തെ മുളപ്പിക്കാൻ സാധിക്കില്ല. മനുഷ്യശുക്ലബിന്ദുവിന് ഒരു മനുഷ്യനെ മാത്രമല്ലാതെ ഒരു കുതിരയെ ജനിപ്പിക്കാൻ കഴിയുകയില്ല. ഒരു ചെറിയ ശുക്ലബിന്ദുവിൽനിന്ന് ഒരു വലിയ മനുഷ്യരൂപം പല അവയവങ്ങളോടും ഇന്ദ്രിയങ്ങളോടുംകൂടി പുറത്തേക്കുവരുന്നു. എന്തൊരതിശയം! നിങ്ങളുടെ കണ്ണുകൾ അടച്ച് ഈ അത്ഭുതത്തെപ്പറ്റി ചിന്തിക്കൂ. നിങ്ങൾ ആശ്ചര്യ, ഭയ, ഭക്തിവിഹ്വലരായി ഭവിക്കും.

ഈ സ്ഥൂല, ഭൗതിക, ശരീരത്തിന്നുള്ളിൽ ഒരു സൂക്ഷ്മശരീരം അല്ലെങ്കിൽ ലിംഗശരീരം അല്ലെങ്കിൽ സൂക്ഷ്മദേഹം ഉണ്ട്. മരണസമയത്ത് സ്ഥൂല, ഭൌതിക, ദേഹത്തിൽനിന്ന് ഈ സൂക്ഷ്മശരീരം അതിന്റെ എല്ലാ വാസനകളോടും അഭിരുചികളോടുംകൂടി പുറത്തേക്കുവരുന്നു. അത് നീരാവിപോലെയാകുന്നു. അത് മാംസചക്ഷുസ്സുകൊണ്ട് കാണാൻ കഴിയുന്നതല്ല. സൂക്ഷ്മശരീരമാണ്, സ്വർഗ്ഗത്തേക്ക് പോകുന്നത്. അത് വീണ്ടും സ്ഥൂലശരീരമായി

ആവിർഭവിക്കുന്നു. ഈ സൂക്ഷ്മാവസ്ഥയിൽനിന്ന് സ്ഥൂല, ഭൗതികാവസ്ഥയിലേക്കുള്ള പുനരാവിർഭാവത്തെയാണ് പുനർജ്ജന്മം എന്നുപറയുന്നത്. നിങ്ങൾ ഈ നിയമത്തെ നിഷേധിച്ചേക്കാം. എങ്കിലും ആ നിയമം ഉണ്ട്. അത് അചഞ്ചലവും നിശ്ചിതവും ആകുന്നു. നിങ്ങൾ ആ നിയമത്തെ നിഷേധിക്കുന്നുവെങ്കിൽ നിങ്ങൾ അതിനെപ്പറ്റി തീരെ അറിവില്ലാത്തവരാണെന്ന് അതു കാണിക്കുന്നു. നിങ്ങൾ അതു സമ്മതിച്ചാലും ഇല്ലെങ്കിലും അതു തീർച്ചയായും പ്രവർത്തിക്കും. കുരുടൻ അംഗീകരിച്ചാലും ഇല്ലെങ്കിലും സൂര്യന്റെ പ്രകാശം ഉണ്ട്.

നിങ്ങളുടെ അനുഭവങ്ങളിൽകൂടെ നിങ്ങൾ അറിവ് സമ്പാദിക്കുന്നു. ഒരാൾ ഹാർമോണിയം വായിക്കുന്നു. അയാൾ അറിഞ്ഞുംകൊണ്ട് ഓരോ വിരലും ഓരോ കട്ടയിൽ(ഖാബ)വെക്കുന്നു. അതിനെ അയാൾ വീണ്ടും വീണ്ടും ആവർത്തിക്കുന്നു. കുറെ സമയത്തിന്നുശേഷം വിരലുകളുടെ ചലനം സഹജമായിത്തീരുന്നു. പ്രത്യേകിച്ചോരോ കട്ടകളിൽ നോക്കാതെതന്നെ അവൻ സ്വരം പാടാൻ തുടങ്ങുന്നു. അതേപോലെതന്നെ മുമ്പത്തെ ബോധത്തോടുകൂടെയുള്ള പ്രവൃത്തികളുടെ ഫലമാണ് നിങ്ങളുടെ വാസനകൾ.

ശ്രീശങ്കരനും ശ്രീജ്ഞാനദേവനും വേദങ്ങളെയും ശാസ്ത്രങ്ങളെയും അവരുടെ ബാല്യത്തിൽതന്നെ അറിഞ്ഞു. ഒരു ശിശു വളരെ വൈദഗ്ദ്ധ്യത്തോടെ പിയാനോ വായിക്കുന്നു. ഒരു ശിശു ഗീതയെപ്പറ്റി പ്രസംഗിക്കുന്നു. ജർമ്മൻ കവിതിലകനായ ഗാഥെ പതിനേഴുഭാഷകളിൽ നിപുണനായിരുന്നു. ഈ തീക്ഷ്ണ ബുദ്ധിശാലികൾ ഇവയെല്ലാം ഈ ജന്മത്തിൽ സമ്പാദിച്ചതല്ല. അതെല്ലാം അവർക്ക് പൂർവ്വജന്മങ്ങളിൽ ഉണ്ടായിരുന്നിരിക്കണം.

പൂർവ്വജന്മങ്ങളിൽ ബോധത്തോടുകൂടി ചെയ്ത കർമ്മങ്ങളിൽ നിന്നുണ്ടായ ചില അഭിരുചികൾ അല്ലെങ്കിൽ വാസനകളോടുകൂടെയാണ് ഓരോ ശിശുവും ജനിക്കുന്നത്. ഒരു കുട്ടിയും ഒഴിഞ്ഞമനസ്സോടെയോ അല്ലെങ്കിൽ ശൂന്യമനസ്സോടുകൂടിയോ ജനിക്കുന്നില്ല. നമുക്ക് പൂർവ്വജന്മങ്ങൾ ഉണ്ടായിട്ടുണ്ട്. പണ്ടത്തെയും ഇപ്പോഴ

ത്തെയും സംന്യാസികളുടെയും ഋഷീശ്വരന്മാരുടെയും യോഗിക ളുടെയും പ്രഗത്ഭപ്രഖ്യാപനമാണിത്. യേശുക്രിസ്തു അതിൽ വിശ്വ സിച്ചു. ബൈബിളിൽ അദ്ദേഹം പറയുന്നു, "അബ്രഹാമിന് മുമ്പ് ഞാൻ ഉണ്ട്" ആദികാലത്തെ ക്രൈസ്തവദേവാലയത്തിൽ പുനർ ജ്ജന്മസിദ്ധാന്തം ആവിർഭവിച്ചു. "എലിജ"യാണ് ജാൺബാപ്ടിസ്റ്റ് ആയി പിന്നീട് ജനിച്ചത്.

പാരമ്പര്യത്തിന്, ഈ അസമത്വങ്ങളെയും വൈരുദ്ധ്യങ്ങ ളെയും തീക്ഷ്ണബുദ്ധിശാലികളുടെ കാര്യത്തിൽ വിശദീകരിപ്പാൻ സാദ്ധ്യമല്ല. ഈ അത്ഭുത പുരുഷന്മാരുടെ മാതാപിതാക്കന്മാരും സഹോദര സഹോദരിമാരും കേവലം സാധാരണക്കാരാണ്. പൂർ വ്വകർമ്മങ്ങളുടെ ഫലമാണ് വാസനകൾ, അവ പാരമ്പര്യത്തിലൂടെ വരുന്നില്ല. ഈ തീക്ഷ്ണബുദ്ധികൾ അവരുടെ വൈദഗ്ദ്ധ്യം നേടിയത് പൂർവ്വജന്മങ്ങളിലായിരുന്നു.

ഈ ജന്മത്തിൽ ഇപ്പോഴത്തെ പരിതസ്ഥിതികളിൽ നിങ്ങ ളുടെ ഇച്ഛകൾ നിറവേറ്റാൻ സാധിച്ചില്ലെങ്കിൽ, അവയുടെ പൂർത്തീ കരണത്തിന്നായി ഈ ലോകത്തിലേക്കുതന്നെ വരേണ്ടിവരും. ഈ ജന്മത്തിൽ ഒരു സംഗീതവിദ്വാൻ ആകണമെന്ന് നിങ്ങൾക്ക് കലശലായ ആഗ്രഹം ഉണ്ടായിട്ട് അത് സാധിക്കാതെ, ആ ആഗ്ര ഹത്തെ വളർത്തിക്കൊണ്ടുവന്നാൽ അതേ ആഗ്രഹം നിങ്ങളെ ഈ ലോകത്തിലേക്ക് തിരിയെകൊണ്ടുവന്ന് അതിന്നനുകൂലമായ ചുറ്റുപാടുകളിലും സ്ഥിതികളിലും ജനിപ്പിക്കും. നിങ്ങൾ വീണ്ടും ഇങ്ങനെ ജനിച്ച് ശൈശവം മുതൽക്കുതന്നെ ഒരു സംഗീതവിദ്വാൻ ആകണമെന്നുള്ള വാസനയോടുകൂടി പ്രവർ ത്തിക്കും.

പുനർജ്ജന്മസിദ്ധാന്തത്തിന് എതിരായി ഒരു ആക്ഷേപം കൊണ്ടുവന്നിട്ടുണ്ട്. 'നമ്മുടെ ഭൂതകാലത്തെ എന്തുകൊണ്ട് അറി യുന്നില്ല' എന്നതാണ് ആക്ഷേപം. നിങ്ങളുടെ ശൈശവത്തിൽ ചെയ്തതിനെ നിങ്ങൾ ഓർക്കുന്നുണ്ടോ? നിങ്ങൾക്ക് ഓർമ്മവെക്കാൻ കഴിയാത്തതുകൊണ്ട് അപ്പോൾ നിങ്ങൾ ഇല്ലെന്ന് പറയുമോ? നിശ്ചയമായും ഇല്ല. നിങ്ങളുടെ ജീവിതം നിങ്ങളുടെ ഓർമ്മയെ അവലംബിച്ചതാണെങ്കിൽ നിങ്ങളുടെ ശൈശവത്തെ നിങ്ങൾ

ഓർക്കാതിരുന്ന കാരണം നിങ്ങൾ ശിശുക്കളായി ജീവിച്ചിട്ടില്ലെന്ന് ഈ വാദം തെളിയിക്കുന്നു. വിശദാംശങ്ങൾ നിങ്ങളുടെ ഓർമ്മയിൽനിന്ന് മറഞ്ഞുപോയിരിക്കുന്നു; എന്നാൽ നിങ്ങളുടെ അനുഭവത്തിൽകൂടെ നിങ്ങൾ നേടിയ അറിവ് നിങ്ങളുടെ ബോധരൂപത്തിന്റെ ഭാഗഭാക്കുകളാണ്. ആ അനുഭവങ്ങൾ നിങ്ങളുടെ അന്തഃകരണത്തിൽ, അല്ലെങ്കിൽ ചിത്തത്തിൽ ധാരണകളായി ഇപ്പോഴും ഉണ്ട്. പൂർവ്വജന്മസംസ്കാരം അഥവാ ജന്മാന്തരവാസനകൾ എന്നും മറ്റും പറയുന്നത് ഇതിനെയാണ്. നിങ്ങളുടെ ഭൂതകാലത്തെപ്പറ്റി നിങ്ങൾക്ക് ഓർമ്മയുണ്ടാകുന്നുവെങ്കിൽ, നിങ്ങളുടെ ഇപ്പോഴത്തെ ജീവിതകാലത്തെ ദുർവിനിയോഗം ചെയ്യും. പൂർവ്വജന്മത്തിലെ പരമശത്രുവായിരിക്കും ഈ ജന്മത്തിൽ നിങ്ങളുടെ പുത്രനായി ജനിച്ചിരിക്കുക, നിങ്ങൾ കഴിഞ്ഞജന്മത്തിലെ കാര്യങ്ങൾ ഓർമ്മവെക്കുന്നുണ്ടെങ്കിൽ, നിങ്ങളുടെ വാൾ അവനെ കൊല്ലുവാൻ ഉയരും. നിങ്ങളുടെ ഹൃദയത്തിൽ ശത്രുത്വഭാവനകൾ ഉടനെ പൊന്തിവരും. നിങ്ങൾ കലാശാലയിൽ പ്രവേശിക്കുമ്പോൾ സ്ക്കൂളിൽ നിങ്ങൾ നേടിയ അറിവെല്ലാം നിങ്ങളുടെ കൂടെ കൊണ്ടുപോകുന്നു. നിങ്ങളുടെ ഉയർന്ന പഠിപ്പുകളിൽ ആമാതിരി അറിവിനെ നിങ്ങൾ വർദ്ധിപ്പിക്കുകയും പോഷിപ്പിക്കുകയും ചെയ്യുന്നു. നിങ്ങൾ സ്ക്കൂളുകളിൽ ചെയ്ത ഓരോന്നിനേയും നിങ്ങൾ മുഴുവനും ഓർക്കുന്നില്ല. എന്നാൽ നിങ്ങൾ സർവ്വകലാശാലയിലെത്തുമ്പോൾ ആ അനുഭവം അവിടെയെത്തും. അതുപോലെ നിങ്ങളുടെ ഈ ജന്മത്തിലും ശക്തിചെലുത്തുന്നു.

പ്രകൃതിമാതാവ് ഭൂതകാലത്തെ നിങ്ങളിൽനിന്ന് മറച്ചിരിക്കുന്നു. കഴിഞ്ഞകാലത്തെ ഓർമ്മിക്കുന്നത് അഭിലഷണീയമല്ല. നിങ്ങൾ കഴിഞ്ഞകാലത്തെ അറിയുന്നുവെന്ന് വിചാരിക്കുക, നിങ്ങളുടെ കഴിഞ്ഞജന്മത്തിൽ നിങ്ങൾ ഒരു പാപകർമ്മം ചെയ്തിട്ടുണ്ടെന്നും അതിന് നിങ്ങൾ കഷ്ടപ്പെടുവാൻ പോകുന്നുണ്ടെന്നും നിങ്ങൾ അറിയുന്നു. നിങ്ങൾ ഇതിനെപ്പറ്റി അനവരതം ചിന്തിച്ചുകൊണ്ടിരിക്കും. സദാ, നിങ്ങൾ വ്യസനിച്ചുകൊണ്ടിരിക്കും. നിങ്ങൾക്ക് സുഖനിദ്ര ഉണ്ടാകയില്ല. 'കഴിഞ്ഞതിനെപ്പറ്റി ചിന്തിക്കേണ്ട, ഭാവിയെപ്പറ്റി സങ്കല്പങ്ങളുംവേണ്ട. നിങ്ങളുടെ ഈ വർത്ത

മാനകാലത്തെ നല്ല രൂപത്തിലാക്കുക. ഈ ഉറച്ച വർത്തമാനകാല ത്തിൽ ജീവിക്കുക, നല്ല ചിന്തകളെ വളർത്തുക, സൽകർമ്മങ്ങൾ ചെയ്യുക എന്ന് സിദ്ധന്മാർ പറയുന്നത് ആ കാരണംകൊണ്ടാണ്. നിങ്ങൾക്ക് നിങ്ങളുടെ ഭാവിയെ നന്നാക്കുവാൻ കഴിയും.

സംസ്കാരങ്ങളുടെ മേലുള്ള ഏകാഗ്രതകൊണ്ട് ഒരു യോഗിക്ക് തന്റെ പൂർവ്വജന്മങ്ങളെ ഓർമ്മിക്കാൻ കഴിയും. നിങ്ങ ളുടെ അന്തഃകരണത്തിൽ തങ്ങിയിരിക്കുന്ന സംസ്കാരങ്ങളുടെ അല്ലെങ്കിൽ വാസനകളുടെമേൽ ഏകാഗ്രതകൊണ്ട് നിങ്ങളുടെയും എല്ലാ പൂർവ്വജന്മങ്ങളെപ്പറ്റിയും ഒരു യോഗിക്ക് പറയാൻ കഴിയും.

നിങ്ങളുടെ പൂർവ്വകർമ്മഫലമാണ് നിങ്ങളുടെ ഈ ജന്മം. നിങ്ങൾ ഇപ്പോൾ ചെയ്യുന്ന എല്ലാ പ്രവൃത്തികളും നിങ്ങളുടെ ഭാവിജന്മത്തെ നിശ്ചയിക്കും. കാരണകാര്യനിയമത്തെ നിങ്ങൾ പ്രവർത്തിപ്പിക്കുകയും ഈ ജനനമരണചക്രത്തിൽ നിങ്ങൾ കുടു ങ്ങുകയും ചെയ്തിരിക്കുന്നു. ഇതാണ് പുനർജ്ജന്മ നിയമം. ഈ നിയമം സകലജീവികളെയും ബന്ധിക്കുന്നു. നാശരഹിതനെപ്പറ്റി യുള്ള പരിപൂർണ്ണജ്ഞാനം നിങ്ങൾക്ക് സിദ്ധിച്ചാൽ ഈ ചക്രം പൊട്ടുകയും സ്വാതന്ത്ര്യവും പൂർണ്ണത്വവും നിങ്ങൾ പ്രാപിക്കയും ചെയ്യുന്നു.

നിങ്ങളുടെ അനുഭവങ്ങളെ തീരെ നശിപ്പിക്കാൻ സാധിക്കയില്ല. 'അദൃഷ്ടം' അല്ലെങ്കിൽ 'അപൂർവ്വ' എന്നുപറയുന്ന ഒരു അദൃശ്യ ശക്തി നിങ്ങളുടെ പ്രവൃത്തികൾക്ക് ദത്തമായിട്ടുണ്ട്. അത് ഫല ങ്ങളെ ഉല്പാദിപ്പിക്കുന്നു. പ്രവൃത്തികൾ വീണ്ടും വാസനകളായി കാണപ്പെടുന്നു. നിങ്ങൾ അനുകമ്പയുള്ള വളരെ പ്രവൃത്തികൾ ചെയ്യുന്നുവെങ്കിൽ ദയയുള്ള പ്രവൃത്തികൾ വളരെ ചെയ്യുന്ന തിനുള്ള ഒരു ബലമായ വാസന നിങ്ങൾ വളർത്തുന്നു. ഈ ജന്മത്തിൽ വളരെ ദയാലുക്കളായവർ അവരുടെ കഴിഞ്ഞ ജന്മ ങ്ങളിൽ അനുകമ്പയുള്ള വളരെ പ്രവൃത്തികൾ ചെയ്തിട്ടുണ്ട്.

പുനർജ്ജന്മം കർമ്മത്തെ അവലംബിച്ചിരിക്കുന്നു. ഒരു മനുഷ്യൻ മൃഗീയമായ പ്രവൃത്തികൾചെയ്യുന്നുവെങ്കിൽ, അവൻ ഒരു മൃഗജന്മത്തെ എടുക്കുന്നു.

പുനർജ്ജന്മസിദ്ധാന്തം വേദങ്ങളുടെയോ, ഹിമാലയത്തിന്റെയോ അത്ര പഴക്കമുള്ളതാണ്. പുനർജ്ജന്മസിദ്ധാന്തം ജീവിതത്തിലെ പല പ്രശ്നങ്ങളെയും പരിഹരിക്കും. ഓരോവാക്കും, വിചാരവും, പ്രവൃത്തിയും നിങ്ങൾക്ക് ഒരു കലവറ ഉണ്ടാക്കുന്നു. നല്ലവനായിരിക്കൂ, നല്ലതുചെയ്യൂ, സദ്വിചാരങ്ങളെ പുലർത്തൂ, സല്ക്കർമ്മങ്ങൾ ചെയ്യൂ, ഹൃദയത്തെ ശുദ്ധീകരിക്കൂ.

ശാശ്വതമായ ആത്മാവിനെ, നിങ്ങളുടെ വിശ്വാത്മാവിനെപ്പറ്റി ക്രമമായി ചിന്തിക്കുക. ജനനമരണ വലയത്തിൽനിന്ന് നിങ്ങൾ നിങ്ങളാൽതന്നെ മോചിക്കപ്പെടുകയും, ഈ ജന്മത്തിൽതന്നെ ബ്രഹ്മാനന്ദത്തെ സാക്ഷാത്കരിക്കുകയുംചെയ്യും.

## കർമ്മവും പുനർജ്ജന്മവും

പുനർജ്ജന്മസിദ്ധാന്തത്തെ ഇക്കാലത്തെ മനുഷ്യവർഗ്ഗത്തിൽ ഭൂരിപക്ഷവും സ്വീകരിച്ചിട്ടുണ്ട്. ഏറ്റവും പ്രാബല്യമുള്ള പൌരസ്ത്യദേശങ്ങൾ അതിനെ വാസ്തവമാണെന്ന് അഭിപ്രായപ്പെട്ടിട്ടുണ്ട്. ഈജിപ്റ്റിലെ പുരാതന നാഗരീകത്വം ഈ സിദ്ധാന്തത്തിന്മേൽ പടുക്കപ്പെട്ടതായിരുന്നു. അതിനെ പൈത്തഗോറസ്, പ്ലാറ്റൊ, വർജ്ജിൻ, ഓവിഡ് എന്നിവരിൽകൂടി ഗ്രീസിലും, ഇറ്റലിയിലും പ്രചരിപ്പിക്കുകയുണ്ടായി. എല്ലാ ജ്ഞാനവും സ്മരണാത്മകമാണെന്ന് പ്ലാറ്റോ പറയുന്നു. അത് അദ്ദേഹത്തിന്റെ തത്ത്വജ്ഞാനത്തിന്റെ മൂലശ്രുതിയാണ്. പ്ലോട്ടിനസ്, പ്രൊക്ലാസ് എന്നിവരെപ്പോലെയുള്ള നവീനപ്ലാറ്റൊമാരും അതിനെ അംഗീകരിച്ചിട്ടുണ്ട്. ലക്ഷോപലക്ഷം ഹിന്ദുക്കളും, ബുദ്ധമതക്കാരും, ജൈനരും ആ തത്വത്തെ അവരുടെ വേദാന്തത്തിന്റെയും, മതത്തിന്റെയും ഭരണതന്ത്രത്തിന്റെയും സാമുദായിക സ്ഥാപനങ്ങളുടെയും അസ്ഥിവാരമാക്കിയിട്ടുണ്ട്. പേർഷ്യൻ ഉനാശിക്കാരുടെ മതത്തിലെ മുഖ്യഭാഗം അതായിരുന്നു. ആത്മാവിന്റെ പുനർജ്ജന്മസിദ്ധാന്തം ഡ്രൂയിഡ്മതത്തിലെ ഒരു മുഖ്യതത്വമായിരുന്നു. കെൽട്ട്സ്, ഗാൾസ്, ബിട്ടൻ എന്നിവരിലും അത് സ്വാധീനം ചെലുത്തിയിരുന്നു. അറബി തത്ത്വജ്ഞാനികളുടെ ഇടയിൽ അത് ഒരു പ്രിയങ്കരമായ ഭാവനയായിരുന്നു. റോമൻകാർ, ഡ്രൂയിഡുകൾ,

ഫീബ്രൂസ് എന്നിവരുടെ മതച്ചടങ്ങുകളും ആചാരങ്ങളും ഈ സത്യത്തെ ശക്തിമത്തായി ഉൽബോധിപ്പിച്ചിട്ടുണ്ട്. ബാബിലോണിയക്കാരുടെ അടിമത്വത്തിന്നു ശേഷം ജെയിനർ അതിനെ സ്വീകരിച്ചു. ജാൺബാപ്ട്രിസ്ട് അവർക്ക് രണ്ടാം എലിജ ആയിരുന്നു. ജാൺബാപ്ട്രിസ്ട്രിന്റെയോ അല്ലെങ്കിൽ പുരാതന പ്രവാചകരിൽ ഒരാളുടേയോ ഒരു പുനരാഗമനം ആയിട്ടാണ് യേശുവിനെ കരുതിയിരുന്നത്. റോമൻ കത്തോലിക്കരുടെ മരണാനന്തര ദേഹിയുടെ ശുദ്ധീകരണസ്ഥലം, പുനർജ്ജന്മസിദ്ധാന്തത്തിന്റെ ഒരു താല്ക്കാലിക ഏർപ്പാടാണെന്ന് തോന്നുന്നു. കെൻട്, ഷെല്ലിങ്, ഷേപ്പൻ, ഹോയർ ഇവരെപ്പോലെയുള്ള തത്ത്വജ്ഞാനികൾ ഈ സിദ്ധാന്തത്തെ പിൻതാങ്ങുന്നുണ്ട്. വേദശാസ്ത്രജ്ഞന്മാരായ ജൂലിയസ്മുള്ളർ, ഡാർണർ, എർഡ്വേഡ്ബീച്ചർ എന്നിവരെപ്പോലെയുള്ളവർ അതിനെ നിലനിർത്തീട്ടുണ്ട്. ഇന്ന് അത് മനുഷ്യവർഗ്ഗത്തിന്റെ സുമാറ് മൂന്നിൽ രണ്ടുഭാഗവും, ചുരുങ്ങിയത് എഴുപത്തഞ്ചുകോടി ജനസംഖ്യയുമുള്ള ബർമ്മ, സയാം, ചൈന, ജപ്പാൻ, ടാർടാർ, തിബത്ത്, പൂർവ്വേന്ത്യ, സിലോൺ ഈ രാജ്യങ്ങളിൽ പ്രചാരത്തിൽ വാഴുന്ന ഹിന്ദുക്കളും, ബൌദ്ധരും, ജൈനരും ക്രിസ്ത്വാബ്ദത്തിന് എത്രയോ നൂറ്റാണ്ടുകൾക്കുമുമ്പ് ലോകത്തിന് കൊടുത്ത ഈ അതിമഹത്തായ വേദാന്തവിജ്ഞാനത്തെ, അതിനുമുമ്പുണ്ടായിരുന്ന ഇരുണ്ടയുഗങ്ങളിലെ അസംബന്ധവും ആത്മനാശകരവുമായ പ്രമാണങ്ങളെക്കൊണ്ട് പശ്ചിമനാടുകളിൽനിന്നും, യൂറോപ്പിൽനിന്നും നിർമ്മൂലമാക്കുവാൻ സാദ്ധ്യമാണെന്നോ, നിർമ്മൂലമാക്കേണമെന്നോ ഉള്ളത് ആശ്ചര്യകരമല്ലേ? വിജ്ഞാനികളുടെ മർദ്ദനങ്ങൾകൊണ്ടും, കാൺസ്റ്റണ്ടിനോപ്പിളിലെ ഗ്രന്ഥാലയത്തിലെ എണ്ണമറ്റ ഗ്രന്ഥങ്ങളുടെ നാശംകൊണ്ടും, പള്ളികളിലെ പുരോഹിതാധിപത്യം യൂറോപ്പിനെ മുഴുവനും മാനസികാന്ധകാരത്തിൽ താഴ്ത്തുവാൻ ഉദ്യമിക്കുകയും, അത് മതദ്രോഹവിചാരണയുടെ കറുത്തരേഖകളെയും മതയുദ്ധങ്ങളാലും, ഹിംസകളാലും ലക്ഷോപലക്ഷം ജനങ്ങളുടെ നാശത്തെയും, ലോകത്തിന് കൊടുക്കുകയുംചെയ്തു.

ഹിന്ദുക്കളുടെ പുനർജ്ജന്മസിദ്ധാന്തത്തെ വിശ്വസിക്കാത്തവർക്ക് ഇതാ ഒരു വെല്ലുവിളി! ഈയിടെ ദൽഹിയിൽ 'ശാന്തീദേവി'

എന്ന ഒരു ചെറിയ പെൺകുട്ടി അവളുടെ പൂർവ്വജന്മത്തിന്റെ ഒരു വിസ്തൃത വിവരണം കൊടുക്കുകയുണ്ടായി, ദൽഹിയിലും, മഥുരയിലും, അല്ല, ഐക്യസംസ്ഥാനമൊട്ടുക്കും (യു. പി.) ഒരു മനക്ഷോഭം ഉണ്ടായി. അവളുടെ പ്രസ്താവന കേൾക്കുവാൻ ജനങ്ങൾ തടിച്ചുകൂടി. മഥുരയിൽ ജീവനോടെ ഇരിക്കുന്ന അവളുടെ പൂർവ്വജന്മഭർത്താവിനെയും ശിശുവിനേയും അവൾ തിരിച്ചറിഞ്ഞു. പണം എവിടെ സൂക്ഷിച്ചിരുന്നുവോ ആ സ്ഥലത്തെയും വീട്ടിലുണ്ടായിരുന്നതും ഇപ്പോൾ മൂടപ്പെട്ടതും ആയ ഒരു കിണറിനെയും അവൾ കാട്ടികൊടുത്തു. അവളുടെ സംഭാഷണങ്ങളെല്ലാം മാന്യരായ ദൃക്സാക്ഷികളാൽ ശരിയായി പരിശോധിക്കപ്പെടുകയും തെളിയിക്കപ്പെടുകയും ചെയ്തിട്ടുണ്ട്. ഈ മാതിരി അനവധി സംഭവങ്ങൾ റങ്കൂണിലും, സീതാപൂരിലും മറ്റു പലസ്ഥലങ്ങളിലും ഉണ്ടായിട്ടുണ്ട്. അവ ഇപ്പോൾ സർവ്വസാധാരണമായിരിക്കുന്നു. ഈ മാതിരി സംഗതികളിൽ പഴയ (സൂക്ഷ്മ) ശരീരം അല്ലെങ്കിൽ ലിംഗശരീരത്തോടുകൂടി ജീവൻ ഉടനെ പുനർജ്ജന്മം എടുക്കുന്നു. പൂർവ്വജന്മത്തെ സ്മരണ അതുനിമിത്തമുണ്ടാകുന്നതാണ്. ലോകത്തിലെ വിവിധ അനുഭവങ്ങളെ അനുസരിച്ചുള്ള ഒരു പുതിയ മനസ്സിനെയും സൂക്ഷ്മശരീരത്തെയും വീണ്ടും ഉണ്ടാക്കുവാനായി മാനസികലോകത്തിൽ അധികകാലം അവൻ താമസിച്ചില്ല.

ആദികാലത്തെ ക്രൈസ്തവപള്ളിയിൽ പുനർജ്ജന്മസിദ്ധാന്തം ആവിർഭവിച്ചു. എലിജാ ജാൺബാപ്ട്രിസ്റ്റായി വീണ്ടും ജനിച്ചു. 'അവൻ അന്ധനായി പിറന്നത്, ആ അന്ധനോ അവന്റെ രക്ഷിതാക്കന്മാരോ പാപം ചെയ്തിട്ടാണോ? എന്ന് പാരമ്പര്യ പ്രതികാരവിശ്വാസികൾ ചോദിക്കുന്നു. മരണംകഴിഞ്ഞ ഉടനെ, ശുദ്ധീകരണസ്ഥലത്തേക്കുള്ള ആത്മാവിന്റെ യാത്രയിൽ, അങ്ങിനെ നിർഗ്ഗമിക്കുന്ന ആത്മാവിനെ കൈവശം വെക്കുവാനായി ദേവന്മാരും അസുരന്മാരും തമ്മിൽ പൊരുതുന്ന ആശങ്കാഭരിതമായ ഒരു ഘട്ടമുണ്ട്.

പൈത്തഗോറസിന്നും മറ്റുള്ളവർക്കും പുനർജ്ജന്മത്തിലുള്ള വിശ്വാസം ലഭിച്ചത് ഭാരതത്തിൽനിന്നുമാത്രമായിരുന്നു.

ആറാംശതാബ്ദത്തിൽ ഉൽകൃഷ്ടമായി ജീവിച്ച പൈത്തഗോറസും പുനർജ്ജന്മതത്വം പഠിക്കുകയും ആശ്ചര്യകരമാംവണ്ണം മാംസ ഭോജനം വർജ്ജിക്കുവാൻ നിശ്ചയിക്കുകയും ചെയ്തു.

ഒരു ശിശു മുലകുടിയ്ക്കുന്നതും വാത്തക്കുഞ്ഞു നീന്തുന്നതും സഹജമായ വാസനകൊണ്ടായിരിക്കണമല്ലോ. അവരുടെ പൂർവ്വജന്മങ്ങളിൽ (അതെവിടെയോ എപ്പോഴോ ആയിരുന്നാലും) ഇതേപ്രവൃത്തികൾ ചെയ്തിരുന്നതിന്റെ സംസ്കാരത്തിൽനിന്നും ഉണ്ടായിട്ടുള്ള പൂർവ്വസ്മരണയുടെ തെളിവാണല്ലോ ഇത്. ഓരോ പ്രവൃത്തിയും അതിന്റേതായ സംസ്കാരം ചിത്തത്തിൽ നിക്ഷേപിക്കുന്നു. അതിന്റെ സ്മരണ ഉളവാക്കുന്നത് ചിത്തമാണ്. സ്മരണ അതിന്റെ ഊഴത്തിൽ പുതിയ കർമ്മങ്ങളിലേക്കും പുതിയ സംസ്കാരങ്ങളിലേക്കും നയിക്കുന്നു. ഈ പ്രവൃത്തി അനാദികാലം മുതല്ക്കേ നടന്നുകൊണ്ടിരിക്കുന്നതാണ്. വിത്തിൽനിന്നും വൃക്ഷവും വൃക്ഷത്തിൽനിന്നു വിത്തും ഉണ്ടാകുന്നു. എന്നാൽ വിത്തോ വൃക്ഷമോ ഏതാണ് ആദ്യമുണ്ടായത്? ഈ ചോദ്യത്തിനു സമാധാനം പറയുക എളുപ്പമല്ല. ഇതിനു ചാക്രികമെന്നു പറയും.

ജീവിച്ചിരിക്കാനുള്ള ഇച്ഛ ശാശ്വതമായിരിക്കയാൽ, അവയ്ക്ക് അതായത് ഇച്ഛകൾക്ക് ആദിയില്ല. ഇച്ഛകൾക്ക് ആദിയും അന്തവുമില്ല. ഓരോ ജീവിയും ഈ ഭൌതികജീവിതത്തിനോട് അഭിനിവേശത്തോടെ ഒട്ടിപ്പിടിച്ചുകൊണ്ടിരിക്കുന്നു. ഈ "ജീവിച്ചിരിക്കാനുള്ള ഇച്ഛ" നിത്യമാണ്, അനുഭവങ്ങളും ആദിയില്ലാത്തവയാണ്. 'അഹം' അല്ലെങ്കിൽ 'ഞാൻ' എന്ന ബോധം ഇല്ലാതിരുന്ന ഒരു കാലത്തെ നിങ്ങൾക്ക് ചിന്തിക്കാൻ സാധിക്കില്ല. ഈ 'ഞാൻ' യാതൊരു തടസ്സവുംകൂടാതെ എന്നും തുടർന്നുകൊണ്ടേയിരിക്കുന്നു. നമുക്ക് പൂർവ്വജന്മങ്ങൾ ഉണ്ടായിട്ടുണ്ടെന്ന് ഇതിൽനിന്ന് ഊഹിക്കാം.

ജനിക്കുകമാത്രം ചെയ്തിട്ടുള്ള ഒരു ജീവിക്ക് അവന്നു മരിക്കുവാനുള്ള ബാദ്ധ്യതയുടെ അനുഭവം ഇല്ലെങ്കിൽ, വേദനയെ ഒഴിക്കുവാൻ, മരണഭയം ഉണ്ടായിരിക്കുമോ? എന്തിലെങ്കിലും നിന്ന് ഒഴിഞ്ഞുമാറുവാനുള്ള ആഗ്രഹം ഉണ്ടാകുന്നത് അതിൽനിന്നു

ണ്ടായ ഫലം അനുഭവിച്ച ഓർമ്മയിൽനിന്നാണെന്നും മനസ്സിലാക്കണം. ഏതെങ്കിലും വസ്തുവിൽ സഹജമായുള്ള യാതൊന്നിനും ഒരു കാരണത്തിന്റെ ആവശ്യമില്ല. ഈ ജന്മത്തിൽ മരണത്തിന്റെ ബാദ്ധ്യത അനുഭവിച്ചിട്ടില്ലാത്ത ഒരു ശിശു, അതിന്റെ മാതാവിന്റെ മടിയിൽനിന്നു വീഴുമ്പോൾ വിറയ്ക്കുവാൻ തുടങ്ങുകയും, അവളുടെ മാറിടത്തിൽ തൂങ്ങിക്കൊണ്ടിരിക്കുന്ന 'നെക്‌ലേസിൽ' അവന്റെ കൈകൾ കൊണ്ട് മുറുകെ പിടിക്കുകയും ചെയ്യുന്നത്, എന്തുകൊണ്ടാണ്? മരണത്തോടുള്ള വെറുപ്പുമൂലമുണ്ടായ വേദനയുടെ ഓർമ്മയിൽനിന്ന് ഉണ്ടായതല്ലെ ആ ഭയം? അതുണ്ടെന്നുള്ളത് കുട്ടിയുടെ വിറയലിൽനിന്ന് ഊഹിക്കാവുന്നതുമാണ്. ആ മരണവേദനയെ അങ്ങിനെയുള്ള കുട്ടി, എങ്ങിനെയാണ് അനുഭവിക്കുന്നത്?

നമുക്ക് തീക്ഷ്ണബുദ്ധികളുള്ള കുട്ടികൾ ഉണ്ട്. അഞ്ചുവയസ്സു പ്രായമായ ഒരു കുട്ടി ഒരു പിയാനോവിലോ, വീണയിലോ, സമർത്ഥനായിത്തീരുന്നു. ശ്രീജ്ഞാനേശ്വരൻ പതിന്നാലുവയസ്സ് പ്രായമുണ്ടായിരുന്നപ്പോളാണ് ഗീതയുടെ "ജ്ഞാനേശ്വരി" എന്നവ്യാഖ്യാനം എഴുതിയത്. ഗണിതവിദഗ്ദ്ധന്മാരായ കുട്ടികൾ ഉണ്ടായിരുന്നു. എട്ടുവയസ്സു പ്രായമായപ്പോൾ കഥാപ്രവചനങ്ങൾ നടത്തിയ ബാലഭാഗവതർ മദിരാശിയിൽ ഉണ്ടായിരുന്നു. ഈ അത്ഭുത പ്രതിഭാസങ്ങളെ നിങ്ങൾക്ക് എങ്ങിനെ വിവരിക്കാൻ കഴിയും? ഇതു പ്രകൃതിയുടെ ഒരു വികല്പമല്ല. പുനർജ്ജന്മതത്ത്വത്തിന്നു മാത്രമേ ഈവക വസ്തുതകൾ വിവരിക്കുവാൻ കഴിയു. ഒരാൾക്ക് ഈ ജന്മത്തിൽ സംഗീതമോ, കണക്കോ, പഠിച്ച് അവന്റെ മനസ്സിൽ നല്ലപോലെ പതിഞ്ഞ് രേഖപ്പെട്ടിട്ടുണ്ടെങ്കിൽ അവൻ ആ ധാരണകളെ അടുത്തജന്മത്തിലേക്ക് കൊണ്ടുപോകുകയും അവൻ കുട്ടിയായിരിക്കുമ്പോൾതന്നെ ഈ ശാസ്ത്രങ്ങളിൽ അമാനുഷനാകുകയും ചെയ്യുന്നു.

ക്രിസ്ത്യാനികളുടെ വിശ്വാസപ്രകാരം ധർമ്മിഷ്ഠന്റെ ഗതി ശാശ്വതജീവിതവും പാപിക്ക് നിരന്തരാഗ്നിയും അല്ലെങ്കിൽ നിരന്തരശിക്ഷയും ആകുന്നു. ഇതെങ്ങിനെ ആകും? ഭാവിജന്മങ്ങളിൽ ശുദ്ധീകരിപ്പാനായി പാപിക്ക് ഒരവസരം കൊടുക്കുന്നില്ല.

പുനർജ്ജന്മതത്ത്വം ഹിന്ദുമതത്തിനും, ബുദ്ധമതത്തിനും, ജൈനമതത്തിനും പൊതുവായിട്ടുള്ളതാണ്, പുനർജ്ജന്മം എന്നാൽ എന്ത്? ആത്മാക്കൾ ഈ ജന്മത്തിൽ പ്രവേശിക്കുന്നത് പുതിയ സൃഷ്ടികളായിട്ടല്ലെന്നും, അവ പരമലക്ഷ്യത്തെ പ്രാപിക്കുന്നതിനുമുമ്പ് സുദീർഘമായ പൂർവ്വജന്മങ്ങളിൽകൂടെ കടന്നിരിക്കേണമെന്നുള്ള സിദ്ധാന്തമാണ് പുനർജ്ജന്മതത്ത്വം. 'ഞാൻ ഞാനാകുന്നു' എന്ന സങ്കല്പം ഉളവാക്കുന്നത് തലച്ചോറിലെ എന്തു ചലനമാണ്? ഒരു യഥാർത്ഥമായ അംഗത്തിന്റെ (ഘടകം) തിരിച്ചറിവ് തൊട്ടിലിൽനിന്ന് ചുടലവരെയും മാറുന്നില്ല. ശൈശവം മുതൽ വാർദ്ധക്യംവരെ, തലച്ചോറിലെ പരമാണുക്കളുടെ പൂർണ്ണ പരിണാമത്തിന്റെ സമസ്തഘട്ടങ്ങളിലും 'ഞാൻ ഞാനാകുന്നു' എന്ന ബോധം അചഞ്ചലമായി സ്ഥിതിചെയ്യുന്നു. ഈ 'ഞാൻ ഞാനാകുന്നു' എന്ന ബോധമാണ് ആത്മാവ്. ഈ ആത്മാവാണ് ഓർമ്മ സാദ്ധ്യമാക്കുന്നത്. അതിന് അതിന്റെ സ്വന്തമായ പ്രജ്ഞയല്ലാതെ മറ്റുയാതൊന്നും ആവശ്യമില്ല. അതുകൊണ്ട് അത് സ്വതന്ത്ര ഘടകമാണ്. ശക്തിസംരക്ഷണനിയമം ഭൌതിക പ്രപഞ്ചത്തിലും ആത്മീയലോകത്തിലും സത്യമായിട്ടുള്ളതാണ്. അതുകൊണ്ട്, ഒരു അണുവിനെ ഉണ്ടാക്കുവാനോ, നശിപ്പിക്കുവാനൊ കഴിയാത്തതു പോലെ ആത്മസത്തയെ സൃഷ്ടിക്കുവാനോ നശിപ്പിക്കുവാനോ സാദ്ധ്യമല്ല. അപ്പോൾ നാം മരണം എന്നുവിളിക്കുന്ന സ്ഥിതിക്കു ശേഷം ആത്മാവിന് എന്തുസംഭവിക്കുന്നു? ഈ പ്രപഞ്ചത്തിലുള്ള ഒരു ശക്തിക്കും അതിനെ നശിപ്പിക്കുവാൻ കഴിയുകയില്ല.

വളരെ അധികം തർക്കത്തിന് കാരണമായ മൂലപാപത്തിന്നുള്ള പൂർണ്ണപരിഹാരം തരുന്നത് പുനർജ്ജന്മം എന്ന ഒരു തത്ത്വം മാത്രമാണ്. എന്റെ പൂർവ്വികന്റെ പാപം കാരണത്താൽ ഞാൻ കഷ്ടപ്പെടുന്നു എന്നുള്ള വസ്തുതയെക്കാൾ വലുതായ ഒരു അനീതി ലോകത്തിൽ വേറെ ഉണ്ടാവാനില്ല. നമ്മുടെ പാപത്തിന് മറ്റൊരാളെ ബാദ്ധ്യതപ്പെടുത്തുന്നത് വേദശാസ്ത്രജ്ഞന്മാരുടെ ഒരു തല്ക്കാല നിവൃത്തി മാത്രമാണ്. ഒരുവന്റെ തെറ്റായ പ്രവൃത്തിക്ക് ആ വ്യക്തിയെ മാത്രമല്ലാതെ മറ്റാരെയും കുറ്റപ്പെടുത്തിയിട്ടു കാര്യമില്ല. ഐക്യനാടുകളിലെ (U.S.A.) നിയമ കോടതികൾ

ന്യായചിന്തകളെ അടിസ്ഥാനപ്പെടുത്തിയവ അല്ലേ? നീതിന്യായ സിംഹാസനത്തിന്മേലിരിക്കുന്ന ഏതെങ്കിലും ഒരു ന്യായാധിപൻ, ഒരു മരണത്തെ മിസ്റ്റർ ബിയുടെ സ്വേച്ഛയായ ആത്മഹത്യയെ മിസ്റ്റർ എ ചെയ്ത കൊലപാതകകുറ്റത്തിന് ഒരു തക്കതായ പ്രായശ്ചിത്തമാണെന്ന് സ്വീകരിക്കുന്നത് ന്യായമാണോ? അദ്ദേഹം അതുചെയ്തുവെങ്കിൽ, അതേ ന്യായാധിപനെ അതിനുമീതെയുള്ള കോടതിമുമ്പാകെ ബീ യുടെ ആത്മഹത്യക്ക് അറിഞ്ഞുകൊണ്ട് ഉത്സാഹിപ്പിച്ചു എന്ന കുറ്റത്തിന് അദ്ദേഹത്തെ വിചാരണ ചെയ്കയില്ലെ? എന്നിട്ടും ഒരാളുടെ പാപം മറ്റൊരാളുടെ കഷ്ടപ്പാടിനാൽ കഴുകിക്കളയാം എന്നു വിശ്വസിക്കുവാൻ നമ്മളോട് ആവശ്യപ്പെടുന്നു.

നമ്മൾ ലോകത്തിലുള്ള അസമത്വത്തിന്റെയും, അനീതിയുടെയും, തിന്മകളുടെയും നേരെനോക്കി അവയ്ക്ക് പരിഹാരം തേടുമ്പോളാണ് പുനർജ്ജന്മസിദ്ധാന്തം സഹായത്തിനെത്തുന്നത്. എന്തുകൊണ്ടാണ് ഒരാൾ ധനികനായിട്ടും ഒരാൾ ദരിദ്രനായിട്ടും ജനിച്ചിരിക്കുന്നത്? എന്തിനാണ് ഒരാൾ മദ്ധ്യ ആഫ്രിക്കയിൽ നരഭുക്കുകളുടെ ഇടയിലും മറ്റൊരാൾ ഇന്ത്യയിൽ ശാന്തമായ സ്ഥലത്തും ജനിച്ചിരിക്കുന്നത്, സൂര്യൻ എന്നും അസ്തമിക്കാത്തതായ പ്രദേശങ്ങളുടെ ഭരണം നടത്തുവാനായി ജോർജ്ജ് രാജാവ് ജനിച്ചതും, ഒരു ഇംഗ്ലീഷുകാരന്റെ ചായത്തോട്ടത്തിൽ ഒരു അടിമയെപ്പോലെ പണിയെടുക്കുവാൻ ആസ്സാമിൽ ഒരു തൊഴിലാളി ജനിച്ചതും, എന്തുകൊണ്ടാണ്? ഇങ്ങനെ കാണുന്ന അനീതിക്കും കാരണമെന്താണ്? പ്രപഞ്ചത്തിന്റെ മാനവസ്രഷ്ടാവിൽ വിശ്വാസമുള്ളവർപോലും, ദൈവത്തെ അസൂയക്കുറ്റത്തിൽ നിന്ന് മോചിപ്പിക്കാൻവേണ്ടി ഈ പുനർജ്ജന്മതത്ത്വത്തിൽ വിശ്വസിക്കണം.

"പുതിയ വേദപുസ്തകത്തിൽപോലും പുനർജ്ജന്മത്തിന്ന് മതിയായ തെളിവുകളുണ്ട്. സെന്റ്ജോൺ 9-2ൽ യേശുവിനോട് അദ്ദേഹത്തിന്റെ ശിഷ്യന്മാർ ഒരു ചോദ്യം ചോദിക്കുന്നു-"അവൻ ഒരു കുരുടനായി പിറന്നത്, ആർ പാപം ചെയ്തിട്ടാണ്, അവനോ, അവന്റെ മാതാപിതാക്കന്മാരോ? ഇത് ആ കാലത്ത് ഉണ്ടായി

രുന്ന രണ്ടു സാധാരണ സിദ്ധാന്തങ്ങളെ ഉദ്ദേശിച്ചാണ്, ഒന്ന് പിതാക്കന്മാരുടെ പാപം അവരുടെ മൂന്നും നാലുംതലമുറ സന്താനങ്ങളെ ബാധിക്കുമെന്ന് ഉപദേശിച്ച മോസസ്സിനെ ഉദ്ദേശിച്ചും, മറ്റേത് പുനർജ്ജന്മതത്ത്വത്തെ ഉദ്ദേശിച്ചും ആണ്. ആ മനുഷ്യന്റെ പാപമോ, അയാളുടെ അച്ഛന്റെപാപമോ അല്ല, അവന്റെ അന്ധത്വത്തിനുള്ള കാരണം എന്നുമാത്രമെ യേശു മറുപടി പറയുന്നുള്ളു; ആ മനുഷ്യന്റെ പൂർവ്വജീവിതത്തെ അദ്ദേഹം നിഷേധിക്കുന്നില്ല. എലിജയുടെ പുനർജ്ജന്മമാണ് ജോൺ എന്നും യേശുനാഥൻ സങ്കല്പിക്കുന്നു.

പക്ഷെ ജനങ്ങൾ പറഞ്ഞേക്കാം:–"ഈ സിദ്ധാന്തം ശരിയാണെങ്കിൽ അവൻ തന്റെ പൂർവ്വജന്മത്തെ ഓർക്കാത്തതെന്തുകൊണ്ടാണ്? ഓർമ്മശക്തിയെ ഏതുവിധമാണ് നാം ഉപയോഗപ്പെടുത്തുന്നത് എന്നു ഞാൻ ചോദിക്കട്ടെ. നിശ്ചയമായും, നാം ഒരു ശരീരത്തിൽ ജീവിച്ചിരിക്കുന്നിടത്തോളം നാം അതിനെ തലച്ചോറുകൊണ്ട് ഉപയോഗിക്കുന്നു. ഒരു പുനർജ്ജന്മത്തിൽ നിന്ന് മറ്റൊന്നിലേക്ക് ആത്മാവ് കടക്കുമ്പോൾ, പഴയശരീരത്തിലെ തലച്ചോറിനെ പുതിയ ശരീരത്തിലേക്ക് കൊണ്ടുപോകുന്നില്ല. ഒരേ ജീവിതകാലത്തുതന്നെ നമ്മുടെ പഴയ പ്രവൃത്തികളെ നാം എല്ലായ്പ്പോഴും ഓർക്കുന്നുണ്ടോ? ആ അത്ഭുതഘട്ടത്തെ–ശൈശവത്തെ–ആർക്കെങ്കിലും ഓർക്കാൻ സാധിക്കുമോ?

രാജയോഗസംയമം(ഏകകാലത്തെ ധാരണ, ധ്യാനം, സമാധി)കൊണ്ട് സംസ്കാരങ്ങളെ നേരിട്ട് കാണ്മാനുള്ള രാജയോഗവിദ്യ നിങ്ങൾക്ക് അറിയുമെങ്കിൽ, നിങ്ങളുടെ പൂർവ്വജന്മങ്ങളെയും ഓർമ്മിക്കുവാൻ കഴിയും. പതഞ്ജലിമഹർഷിയുടെ യോഗസൂത്രത്തിൽ "സംസ്ക്കാരസാക്ഷാത്കരണാത്പൂർവ്വ ജാതിജ്ഞാനം" എന്ന് പ്രസ്താവിച്ചിട്ടുണ്ട്. "സംസ്ക്കാര സാക്ഷാത്കാരംമുഖേന പൂർവ്വജന്മജ്ഞാനം സിദ്ധിക്കുന്നു." (അദ്ധ്യായം 3–18) പൂർവ്വജന്മങ്ങളിൽ നിങ്ങൾക്കുണ്ടായ എല്ലാ അനുഭവങ്ങളും ചിത്തം അല്ലെങ്കിൽ ഉപബോധമനസ്സിൽ സംസ്കാരരൂപത്തിൽ അഥവാ അവശിഷ്ടശക്തികളായി പതിഞ്ഞിരിക്കുന്നു. ഗ്രാമഫോൺ റിക്കാർഡിൽ ശബ്ദം ഒരു സൂക്ഷ്മസ്ഥിതിയിൽ വ്യാപിച്ചിരിക്കുന്നതു

പോലെ, അവ വളരെ, വളരെ സൂക്ഷ്മാവസ്ഥയിൽ ഇരിക്കുന്നു. ഈ ബോധങ്ങൾ അലകളുടെ ആകൃതി എടുത്ത്, നിങ്ങൾക്ക് കഴിഞ്ഞ അനുഭവങ്ങളുടെ ഓർമ്മനല്കുന്നു. അതുകൊണ്ട്, ചിത്തത്തിലുള്ള ഈ അപൂർവ്വാനുഭവങ്ങളിന്മേൽ ഒരു യോഗിക്ക് സംയമംചെയ്യാൻ സാധിക്കുമെങ്കിൽ, അദ്ദേഹത്തിന് തന്റെ പൂർവ്വ ജന്മങ്ങളിലെ എല്ലാ വിവരണങ്ങളും ഓർമ്മിക്കുവാൻ കഴിയും.

## പുനർജ്ജന്മം വളരെ വാസ്തവമാണ്

ഒരു മനുഷ്യന്ന് ഒരു ജന്മത്തിൽതന്നെ പരിപൂർണ്ണത പ്രാപിക്കാൻ കഴിയുകയില്ല. അവൻ തന്റെ ഹൃദയത്തെയും, ബുദ്ധിയെയും, പ്രവൃത്തിയെയും വികസിപ്പിക്കണം. അവന് തന്റെ സ്വഭാവത്തെ അന്യൂനമായി കരുപ്പിടിക്കണം. ദയ, ക്ഷമ, സ്നേഹം, സഹനബുദ്ധി, സമഭാവന, ധൈര്യം മുതലായ വിവിധ സൽഗുണങ്ങളെ അവൻ വളർത്തണം. ഈ മഹാവിശ്വവിദ്യാലയത്തിൽ അവന് പല പാഠങ്ങളും അനുഭവങ്ങളും പഠിക്കേണ്ടതുണ്ട്. അതുനിമിത്തം അവന് പല ജന്മങ്ങൾ എടുക്കേണ്ടിയിരിക്കുന്നു. പുനർജ്ജന്മം എത്രയും വാസ്തവമാണ്. നിങ്ങളുടെ മുമ്പിലും പിമ്പിലും വിരിഞ്ഞു കിടക്കുന്ന ഒരു നീണ്ടനിരയുടെ ചെറിയ ഒരു ഭാഗം മാത്രമാണ് ഒരു ജീവിതം. അത് വളരെ തുച്ഛമാണ്. ഒരുവന് അല്പം അനുഭവം മാത്രമെ കിട്ടുന്നുള്ളു. ഒരു ജീവിതകാലത്തിൽ മനുഷ്യൻ വളരെ ദുഷ്പ്രവൃത്തികൾചെയ്യുന്നു. അവൻ വളരെ കുറച്ചേ സൽക്കർമ്മങ്ങൾ ചെയ്യുന്നുള്ളു. വളരെ ചുരുക്കംപേർ മാത്രമെ നല്ല മനുഷ്യരായിരിക്കയുള്ളു. ഒരുജന്മം എല്ലാം തീരുമാനിച്ച് ഉറപ്പിക്കുന്നു എന്ന് ക്രിസ്ത്യാനികൾ വിശ്വസിക്കുന്നു. ഇത് എങ്ങനെ സാധിക്കും? മനുഷ്യന്റെ ശാശ്വതഭാവിയെ, ചുരുങ്ങിയ നിസ്സാരമായ ഒരു ജന്മത്തെ ആശ്രയിച്ചതാക്കിത്തീർക്കുവാൻ എങ്ങനെ സാധിക്കും? ആ ജന്മത്തിൽ അവൻ ക്രിസ്തുവിൽ വിശ്വസിക്കുന്നുവെങ്കിൽ അവന്ന് സ്വർഗ്ഗത്തിൽ നിത്യശാന്തികിട്ടും. അവൻ ആ ജന്മത്തിൽ ഒരു അവിശ്വാസിയാണെങ്കിൽ അവന്ന് നിരന്തര ശിക്ഷ കിട്ടുകയും അവൻ ഭയങ്കര നരകത്തിലോ, അഗ്നിതടാകത്തിലോ നിരന്തരമായി എറിയപ്പെടുകയും ചെയ്യുന്നു.

ഇത് ന്യായവിരുദ്ധമായ ഒരു സിദ്ധാന്തമല്ലേ? അവന് പിഴ തിരുത്തുവാനും നന്നാകുവാനും അവസരങ്ങൾ ലഭിക്കേണ്ടെ? പുനർജ്ജന്മതത്ത്വം വളരെ ന്യായമായിട്ടുള്ളതാണ്. മനുഷ്യന്റെ തെറ്റുതിരുത്തലിനും വളർച്ചക്കും ക്രമമായ വികസനത്തിനും, അവന് സന്ദർഭങ്ങൾ കൊടുക്കുന്നു.

## ആത്മാക്കളുടെ ദേഹാന്തരപ്രാപ്തി

ദേഹാന്തരപ്രാപ്തി (Transmigration) എന്നുവെച്ചാൽ ഒരു ജന്മത്തിൽനിന്ന് മറ്റൊന്നിലേക്കു കടക്കുക എന്നതാണ്. ചാർവാക ന്മാരുടെ അല്ലെങ്കിൽ നാസ്തികന്മാരുടേതൊഴിച്ച്, ഏതാണ്ട് എല്ലാ ഭാരതീയ ശാഖകളുടെയും മഹത്ത്വവും മൗലികവുമായ പ്രമാണം, ആത്മാവിന്റെ അനശ്വരതയിലുള്ള വിശ്വാസമാണ്. ആത്മാവ് പരിപൂർണ്ണത പ്രാപിക്കാനായി, അനേകജന്മങ്ങളിൽക്കൂടി കട ക്കുന്നു. ഇതിനെയാണ് സാങ്കേതികമായി 'Transmigration of Souls' ആത്മാവിന്റെ ദേഹാന്തരപ്രാപ്തി എന്നുപറയുന്നത്.

ആദികാലം മുതല്ക്കുതന്നെ മനുഷ്യന് ആത്മാവിന്റെ ദേഹാ ന്തരപ്രാപ്തിയിൽ വിശ്വാസമുണ്ടായിരുന്നു. അത് പൂർവ്വിക മനു ഷ്യന്റെ കാലം മുതല്ക്കുണ്ട്. ആത്മാവിന്റെ നാശമില്ലായ്മയും മര ണത്തിന്നുശേഷം മറ്റുരൂപങ്ങളിൽ അതിന്റെ ജീവിതവും ആണ്, മരണരഹസ്യത്തെക്കുറിച്ചുള്ള പരിഹാരവും മരണത്തെപ്പറ്റിയുള്ള ഒരു സമാശ്വാസ്യ ചിന്തയും, യുഗദീർഘ പ്രശ്നമായ മനുഷ്യദുഃഖ ത്തിന്നു ഒരു പരിഹാരം ഇന്ത്യയിലെ പൂർവ്വിക ആര്യന്മാർ അതിൽ കാണുകയും അതിനെ വ്യക്തമായ ഒരു മതതത്വമായി വികസിപ്പി ക്കുകയും ചെയ്തു.

പുനർജ്ജന്മത്തിന്റെ ഉദ്ദേശം സമ്മാനത്തിനോ ശിക്ഷക്കോ അല്ല; എന്നാൽ പരിപൂർണ്ണതക്കും അഭിവൃദ്ധിക്കും വേണ്ടിയാണ്. ജനനമരണചക്രത്തിൽനിന്ന് മോചിപ്പിക്കുന്ന അവസാന സാ ക്ഷാത്കാരത്തിന് അത് മനുഷ്യനെ തയ്യാറാക്കുന്നു. അനേക ജന്മങ്ങൾ കൂടാതെ സമ്പൂർണ്ണതയോ നിത്യമായ സ്വാതന്ത്ര്യമോ ലഭിക്കുവാൻ സാദ്ധ്യമല്ല.

പലജന്മങ്ങൾകൊണ്ട് മനുഷ്യൻ വാസനയേയും പ്രാപ്തി യേയും വികസിപ്പിച്ച് ഒരുജന്മത്തിൽ മഹാബുദ്ധി ശാലിയായി ത്തീരുന്നു. ബുദ്ധൻ പലജന്മങ്ങളിലൂടെയാണ് അനുഭവങ്ങൾ സമ്പാദിച്ചത്. അദ്ദേഹം ബുദ്ധനായത് അദ്ദേഹത്തിന്റെ അവസാന ജന്മത്തിലായിരുന്നു. ഒരുജന്മത്തിൽ എല്ലാ ഗുണങ്ങളെയും വിക സിപ്പിക്കാൻ സാധിക്കയില്ല. ക്രമേണയുള്ള വികസനംകൊണ്ടേ ഒരാൾക്ക് ഗുണങ്ങളെ വളർത്തുവാൻ സാധിക്കൂ. ശിശു മുല കുടിക്കുന്നു. വാത്തുകുഞ്ഞ് നീന്തുന്നു. ഇത് ആർ പഠിപ്പിച്ചു? അവ പൂർവ്വജന്മങ്ങളിലെ സംസ്കാരങ്ങൾ അല്ലെങ്കിൽ വാസന കൾ ആകുന്നു. തങ്ങളുടെ പൂർവ്വജന്മങ്ങളെ എല്ലാം വിസ്തരിച്ചു പറഞ്ഞ കുട്ടികളുടെ അനേകം മാതൃകകളുണ്ട്. ഇതെല്ലാം പൂർണ്ണ മായി സ്ഥാപിച്ചിട്ടുമുണ്ട്; അവരുടെ പൂർവ്വജന്മങ്ങളിൽ അവർ പാർത്തിരുന്ന വീടുകൾ അവർ ശരിക്കും കാണിച്ചിട്ടുണ്ട്.

ആത്മാവ്, പ്രതിഫലം, പുനർജ്ജന്മം, ദൈവീകത്വം ഇവ യെല്ലാം പ്ലാറ്റോ സ്വീകരിച്ചിട്ടുണ്ട്. പൈത്തഗോറസും പുനർജ്ജ ന്മതത്വത്തെ പഠിപ്പിച്ചിട്ടുണ്ട്. ബുദ്ധനും പുനർജ്ജന്മസിദ്ധാന്തത്തെ പഠിപ്പിച്ചിട്ടുണ്ട്.

പൂർവ്വിക ഈജിപ്റ്റുകാർ മൃതിയടഞ്ഞവരെ, അവർക്ക് അനു യോജ്യമായ ഏറ്റവും നല്ല ശവക്കല്ലറകളിൽ കുഴിച്ചിട്ടുണ്ട്. മരിച്ച വർക്ക് ഒരുവിധം ഇരട്ട ആത്മാവ് ഉണ്ടായിരുന്നു, അതിൽ ഒരു പകുതി ശരീരം നശിക്കാതിരിക്കുന്നതുവരെ ശവക്കല്ലറയിൽ ഇരിക്കുകയും മറ്റേത് വിദേശാനുവാദപത്രത്തോടുകൂടി അമരന്മാ രായ ദേവന്മാരുടെ അടുക്കലേക്ക് പോവുകയും ചെയ്യുന്നു. ഒരു ദിവ്യന്യായാധിപൻ ഇതിന് മതിയായ സൂചനതന്നിട്ടുണ്ട്; അർഹ തയെപ്പറ്റിയും തലവിധിയെപ്പറ്റിയും അദ്ദേഹത്തിന്റെ അഭിപ്രായം ഒടുവിലത്തെയായിരുന്നു. എന്നാലും ഈജിപ്റ്റിലെ പുരോഹിത വർഗ്ഗം പുനർജ്ജന്മത്തെ ഒരു അവ്യക്തരൂപത്തിൽ അംഗീകരി ച്ചിരുന്നു.

നാശരഹിതനായ ആത്മാവിന്റെ വാസസ്ഥാനവും കുപ്പാ യവും മാത്രമാണ് മനുഷ്യശരീരം. ഈശ്വരസങ്കല്പത്തേയും അതി നുള്ള ആവശ്യത്തേയും മുമ്പത്തേക്കാൾ അധികം വികസിപ്പി

ക്കാനും അനുഭവിക്കാനുംവേണ്ടി ആത്മാവിന്ന് നിശ്ചയമായും വേറൊരുപാർപ്പിടത്തിൽ വീണ്ടും പാർക്കുകയും മറ്റൊരു കുപ്പായം ധരിക്കുകയുംചെയ്യാം. സൃഷ്ടികർത്താവ് അങ്ങിനെയാണ് തിട്ടമിട്ടിട്ടു ള്ളത്. ഒരു ദുഷിച്ച നിർലജ്ജന്റെ ആത്മാവിന് മറ്റൊരുശരീരത്തിൽ മറ്റൊരു തരം പരിശീലനമാണ് കൊടുക്കുന്നത്. എല്ലാ ജീവികളു ടെയും വളർച്ച കൂടുതൽ നന്മയ്ക്കുവേണ്ടിയാണ്. പ്രകൃതിയുടെ നിയമവും പ്രമാണവും സാധാരണയായി ഉന്നതിയിലേക്കുള്ള അഭിവൃദ്ധിയല്ലാതെ താഴ്പോട്ടുള്ള അധഃപതനമല്ല. പക്ഷെ ഈ സാധാരണ നിയമത്തിന് വ്യത്യസ്തതകൾ ഉണ്ടാകാം.

കഴിഞ്ഞജന്മത്തിൽ സമ്പാദിച്ച സ്വല്പം പുണ്യവും ദൈവി കതയും ആയുധമാക്കികൊണ്ട്, അവയുടെ മൂലധനം വർദ്ധിപ്പിക്കു വാനും, വികസിപ്പിക്കുവാനും, നന്നാക്കുവാനുംവേണ്ടി വേറൊരു ജീവിതത്തിലേക്ക് കടക്കുന്നു. ആത്മാവിനാൽ നിയന്ത്രിക്കപ്പെട്ട ശരീരത്തിന്ന്, ദൈവത്തോട് അതായത് നന്മ, സത്യം, പരിശുദ്ധി മുതലായ ദൈവികഗുണങ്ങളോട് കൂടുതൽ കടപ്പാടുണ്ട്.

ഭാവിജന്മങ്ങളിൽ സ്വയം ശുദ്ധീകരിപ്പാനായി പാപിക്ക് ഒരു സന്ദർഭം കൊടുക്കുന്നില്ല. അവന്റെ പാപം ഏതുവിധമെങ്കിലും ശുദ്ധീകരിക്കപ്പെട്ടില്ലെങ്കിൽ മരണാനന്തരം അവനെ അന്തമില്ലാത്ത കഷ്ടത്തിലേക്ക് അധഃപതിപ്പിക്കുന്നു. ഇങ്ങനെ ആവാൻ തരമില്ല. ഇത് ന്യായമല്ല. പുനർജ്ജന്മസിദ്ധാന്തം, പാപിക്ക് ഭാവിജന്മ ങ്ങളിൽതന്നെ തിരുത്തുവാനും, പഠിപ്പിക്കുവാനും, യഥേഷ്ടം അവ സരംകൊടുക്കുന്നു. ഏറ്റവും ദുഷിച്ച പാപിക്കുകൂടി മോക്ഷത്തി ന്നുള്ള ശുഭപ്രതീക്ഷ ഉണ്ടെന്നുവേദാന്തം പറയുന്നു.

അവൻ തന്റെ ദുഷ്പ്രവൃത്തികളുടെ ഫലങ്ങളെ ഒരു ക്ലിപ്ത കാലം അനുഭവിക്കുന്നു. അവൻ തന്റെ പാപങ്ങളെ ശുദ്ധിചെയ്യ പ്പെട്ടശേഷം വീണ്ടും ഒരു വിവേകിയായി ജനിക്കുകയും, തദ്വാരാ സന്മാർഗ്ഗത്തെയും, ദുർമ്മാർഗ്ഗത്തെയും തിരഞ്ഞെടുക്കാനുള്ള മനഃസ്വാതന്ത്ര്യത്തോടും ഒന്നിൽനിന്ന് മറ്റേതിനെ വേർതിരിച്ചറിയാ നുള്ള വിവേകത്തോടുംകൂടി തന്റെ മുക്തിമാർഗ്ഗ പ്രവർത്തനത്തിന് ഒരു പുതിയ അവസരം ലഭിക്കുകയും ചെയ്യുന്നു.

നിങ്ങളുടെ സ്വന്തം കർമ്മംതന്നെയാണ് നിങ്ങളുടെ ക്ഷേമ ത്തിനും ക്ഷേമമില്ലായ്മക്കും ഉത്തരവാദി. ഓരോ വ്യക്തിസ്വഭാവ ങ്ങളിലെ നാനാത്വവും വിവിധ കുട്ടികളുടെ ജനനങ്ങളിൽ അവ രുടെ വിവിധ അഭിരുചികളും വാസനകളും മനുഷ്യജീവികളുടെ അസമത്വങ്ങളും കർമ്മനിയമംകൊണ്ടുമാത്രമെ കണക്കാക്കു വാനോ, വിവരിക്കുവാനോ സാധിക്കുകയുള്ളു. ഒരു വ്യക്തിക്ക് തന്റെ പരിപൂർണ്ണതയിലേക്ക് വളരുവാൻ കർമ്മനിയമം സ്വാത ന്ത്ര്യവും സമ്മതവും കൊടുക്കുന്നു.

ഒരു മനുഷ്യന്റെ പ്രതിമ കണ്ണാടിയിൽ പ്രതിബിംബിക്കുന്നു. മനുഷ്യനിൽനിന്നു കണ്ണാടിയിലേക്ക് ഒന്നും പോകുന്നില്ല. പ്രതിമ മനുഷ്യനെപ്പോലെയോ, അതോ മറ്റൊന്നോ അല്ല, അതേമാതിരി തന്നെയാണ് പുനർജ്ജന്മം സംഭവിക്കുന്നത്. പുതിയ ജീവി പ്രതിമ പോലെയാണ്. പുതിയ ജീവിയുടെ ജന്മത്തിനു കാരണമായ കർമ്മം കണ്ണാടിപോലെയാണ്. അതിന്റെ ഉപാധിയിൽ കൂടെയാണ് മനുഷ്യന്റെരൂപം പ്രതിഫലിച്ചിട്ടുള്ളത്.

യോഗികളുടെയും സംന്യാസികളുടെയും പ്രബുദ്ധമായ പ്രേരണകളും അവരുടെ ജീവിതങ്ങളും ഉപദേശങ്ങളും പുതിയ ജീവിതത്തിൽ വളരെ കൂടുതൽ സ്വാധീനംചെലുത്തുന്നു. ഈശ്വരാ നുഗ്രഹത്തിന് അധികം ആരാഞ്ഞുതുടങ്ങുകയും, ദൈവസന്നി ധിയിലേക്കുള്ള ആകർഷണശക്തി കൂടിക്കൂടിവരികയും ചെയ്യുന്നു. ഈശ്വരനെ കാണുവാനും അദ്ദേഹത്തിന്റെ കല്പന കേൾപ്പാനും ജീവൻ അധികമധികം പ്രാപ്തനായിത്തീരുന്നു. പരിശുദ്ധമായ പരി പൂർണ്ണാവസ്ഥയെ പ്രാപിച്ച് ജീവാത്മാവ് തന്നെത്താൻ പരമാത്മാ വിൽ ലയിക്കുന്നതുവരെ, എത്രജന്മങ്ങളിൽകൂടിയാണെന്നു പറ വാൻ നമുക്ക് സാദ്ധ്യമല്ല. ഓരോ ജന്മത്തിൽനിന്നും അടുത്ത തിലേക്ക് പുരോഗമിച്ചുകൊണ്ടിരിക്കുന്നു.

ഞാൻ എവിടെനിന്നുവന്നു? ഞാൻ എവിടെ പോകുന്നു? ബുദ്ധിയുള്ള ഓരോ മനുഷ്യനും ഈ ചോദ്യങ്ങൾ സ്വയം ചോദിച്ചു കൊണ്ടിരിക്കും. അവ ജീവിതത്തിന്റെ പ്രശ്നങ്ങളാണ്. എല്ലാ ജന്മ

ങ്ങളും മനുഷ്യജന്മംതന്നെ ആയിക്കൊള്ളണമെന്നില്ല. നിങ്ങളുടെ ഇപ്പോഴത്തെ ജന്മം, എണ്ണമറ്റ ജന്മാന്തരങ്ങളുടെ നിരയിൽ ഒന്നു മാത്രമാണ്, ഒരു പ്രത്യേക ശരീരത്തോടുകൂടി ആത്മാവു ചേരുന്നതിന് ജനനം എന്നും അതിൽനിന്ന് ആത്മാവ് വേർപെട്ടുപോകുന്നതിന് മരണം എന്നുംപറയുന്നു. ആത്മാവ് ഈ ഭൌതിക ദേഹത്തെ വിട്ടുപോകുമ്പോൾ, അതിന്റെ യോഗ്യതയ്ക്കനുസരിച്ച്, അത് മറ്റൊരു മനുഷ്യശരീരത്തിലേക്കോ, മൃഗശരീരത്തിലേക്കോ അല്ലെങ്കിൽ ഒരു സസ്യത്തിലേക്കൊ കടക്കുന്നു. കഠോപനിഷത്ത് പറയുന്നു:– 'അല്ലയോ നചികേതസ്സേ! മരണം പ്രാപിച്ചതിൽപിന്നെ ആത്മാവ് എങ്ങിനെ കഴിയുന്നുഎന്നുള്ള നിരന്തരവും ദൈവികവുമായ രഹസ്യത്തെ നിനക്കു ഞാൻ പറഞ്ഞുതരാം. അവരുടെ കർമ്മവും ജ്ഞാനവും അനുസരിച്ച് ചില ആത്മാക്കൾ മറ്റു ശരീരങ്ങളെ പ്രാപിക്കയും മറ്റു ചിലത് സസ്യാവസ്ഥയിലേക്ക് അധഃപതിക്കുകയും ചെയ്യുന്നു." 1–2–18.

ആത്മാവ് തന്റെ മാലിന്യങ്ങളെയെല്ലാം ശുദ്ധി ചെയ്തശേഷം, യോഗസാധനമൂലം അനശ്വരമായ ആത്മാവിനെപ്പറ്റി സത്യവും പൂർണ്ണവുമായ ജ്ഞാനം സമ്പാദിച്ച് മുക്തിപ്രാപിക്കുകയും പരമാത്മപദപ്രാപ്തികൊണ്ട് നിത്യാനന്ദം അനുഭവിക്കുകയും ചെയ്യുന്നു.

ഭാരതീയ തത്ത്വശാസ്ത്രപ്രകാരം ഭൗതികശരീരത്തിനുള്ളിൽ ഒരു സൂക്ഷ്മശരീരമുണ്ട്. ഭൗതികശരീരം നശിക്കുമ്പോൾ ഈ സൂക്ഷ്മശരീരം നശിക്കുന്നില്ല– ഇഹത്തിൽ ചെയ്തിട്ടുള്ള നന്മകളുടെ ഫലം അനുഭവിക്കുന്നതിനായി സൂക്ഷ്മശരീരം സ്വർഗ്ഗത്തിലേക്കു പോകുന്നു. ആത്മാവിന് മോക്ഷം സിദ്ധിക്കുമ്പോൾ മാത്രമേ സൂക്ഷ്മശരീരം നശിക്കുന്നുള്ളു. സൂക്ഷ്മശരീരത്തോടുകൂടി സംസ്കാരങ്ങളും വാസനകളും പോകുന്നു.

ഭൂലോകത്തിൽ ആദ്യമായി ജനിക്കുമ്പോൾതന്നെ വാമദേവൻ, ജ്ഞാനദേവൻ, ദത്താത്രേയൻ, അഷ്ടാവക്രൻ, ശങ്കരാചാര്യർ മുതലായവരെപ്പോലുള്ള അനുഗൃഹിത ആത്മാക്കൾക്ക് മരണത്തിനുമുമ്പായി പൂർണ്ണത്വം പ്രാപിക്കുവാൻ കഴിഞ്ഞിരുന്നു.

അവരെല്ലാം ജന്മനാ സിദ്ധന്മാരാണ്. തങ്ങളുടെ പൂർണ്ണത്വവും മോക്ഷവും പ്രാപിക്കാനായി കുറെക്കൂടി പുനർജ്ജന്മങ്ങൾ ആവശ്യമായിട്ടുള്ള മറ്റ് ജീവാത്മാക്കളും ഉണ്ട്.

ഒരു നല്ല ആത്മാവ് നല്ല ദേഹത്തെയും ദുരാത്മാവ് ദുഷിച്ച ദേഹത്തെയും ഉണ്ടാക്കുന്നു. ദൈവസന്നിധിയിലേക്കുള്ള പുരോഗമനത്തിൽ ആത്മാവിനു ഒരു ശരീരത്തിന്റെ സഹായം അനിവാര്യമാണ്. ആത്മാവിന്റെ പുരോഗമനമാർഗ്ഗത്തിൽ അതിനെ വഹിച്ചുകൊണ്ടുപോകുന്നതിന് ഈശ്വരൻ രൂപപ്പെടുത്തിയിട്ടുള്ളതാണ് ശരീരം. പെട്രോളും നീരാവിയും വലിയ ശക്തികളാണ്. എന്നാൽ അവയ്ക്ക് തന്നെത്താൻ ഒരു നിശ്ചിത മാർഗ്ഗത്തിലൂടെയോ, നിശ്ചിത പ്രാപ്യസ്ഥാനത്തേക്കോ, ഒരു യാത്ര ചെയ്വാൻ സാധിക്കില്ല. ഒരു യന്ത്രത്തിലോ, ഓടുന്ന തീവണ്ടിയിലോ അല്ലെങ്കിൽ ഒരു കപ്പലിലോ അവയെ ചേർക്കണം. ഒരു വൈമാനികനോ ഒരു ഡ്രൈവറോ പെട്രോളിനെയോ നീരാവിയെയോ വാഹനയന്ത്രത്തിൽ കടത്തി, അതിനെ അതിന്റെ പ്രാപ്യസ്ഥാനത്തേക്ക് ഓടിച്ചുകൊണ്ടുപോകുന്നു. അതുപോലെ ആത്മാവിനും അതിന്റെ പ്രയാണം ചെയ്യാനും പ്രാപ്യസ്ഥാനമായ ഈശ്വരനിൽ ചേരാനും ഒരു ശരീരം അത്യന്താപേക്ഷിതമാകുന്നു.

അനശ്വരതയെപ്പറ്റിയുള്ള ജ്ഞാനം സിദ്ധിച്ചുകഴിഞ്ഞാൽ പിന്നെ പുനർജ്ജന്മത്തിന്റെ ആവശ്യമില്ല. പ്രകൃതിമാതാവിന്റെ പ്രവൃത്തി ഇതോടെ കഴിഞ്ഞു. ഈ ലോകത്തിലെ സർവ്വ അനുഭവങ്ങളെയും ജീവാത്മാവിന് കാട്ടിക്കൊടുക്കുകയും, അത് തന്റെ സഹജമായ ദൈവീകപ്രകൃതിയെ വീണ്ടും പ്രാപിക്കുന്നതുവരെയും, അത് പരബ്രഹ്മത്തിൽ ലയിക്കുന്നതുവരെയും, അതിനെ പലശരീരങ്ങളിൽകൂടെ ഉയരെ ഉയരെ കൊണ്ടുപോകുന്നു. നിരന്തരമായ ആത്മീയസംസ്കാരത്താലും പ്രായോഗികമായ യോഗസാധനയാലും നിങ്ങളുടെ ജീവിതത്തെ ഉത്തമമാക്കുവാൻ എല്ലാ മാർഗ്ഗങ്ങളിലും പ്രയത്നിക്കണം. മനഃപ്രകാശം അല്ലെങ്കിൽ ബ്രഹ്മജ്ഞാനംകൊണ്ടുമാത്രമെ ആയാസകരമായ ജനനമരണചക്രത്തിൽനിന്ന് നിങ്ങൾക്ക് മോചനം ലഭിക്കയുള്ളു.

## പുനർജ്ജന്മസിദ്ധാന്തം

മനുഷ്യനെ ഒരു ചെടിയോട് ഉപമിക്കാം. അവൻ ഒരു ചെടിയെപ്പോലെ വളരുകയും വികസിക്കുകയും അവസാനം, പൂർണ്ണമായിട്ടല്ലെങ്കിലും, മരിക്കുകയും ചെയ്യുന്നു, ചെടിയും വളരുന്നു, വികസിക്കുന്നു, അവസാനം നശിക്കുകയും ചെയ്യുന്നു. അത് അവശേഷിക്കുന്ന ബീജം ഒരു പുതിയ ചെടിയെ ഉണ്ടാക്കുന്നു. മനുഷ്യൻ മരിക്കുമ്പോൾ തന്റെ ജീവിതത്തിലെ നല്ലതും ചീത്തയുമായകർമ്മങ്ങളെ പിന്നിൽ വിട്ടിട്ടുപോകുന്നു, സ്ഥൂലശരീരം ജീർണ്ണിക്കുകയും നശിക്കുകയും ചെയ്യുന്നുവെങ്കിലും അവന്റെ കർമ്മങ്ങളുടെ സംസ്കാരങ്ങൾ നശിക്കുന്നില്ല. ഈ കർമ്മങ്ങളെ അനുഭവിക്കാൻ അവന് വീണ്ടും ജന്മം എടുക്കണം. ഒരുജന്മവും ഒന്നാമത്തേതായിരിക്കില്ല, കാരണം അത് പൂർവ്വകർമ്മങ്ങളുടെ ഫലമാണ്. ഒടുവിലത്തേതുമല്ല കാരണം, ആ ജന്മത്തിലെ ഫലങ്ങളെ അടുത്തുവരുന്ന ജന്മത്തിൽ അനുഭവിച്ചുതീർക്കണം. അതുകൊണ്ട് സംസാരം അല്ലെങ്കിൽ ഭൗതികജീവിതം ആദ്യന്തവിഹീനമാണ്. തന്റെ സ്വന്തമായുള്ള സച്ചിദാനന്ദസ്വരൂപത്തിൽ സ്ഥിതി ചെയ്യുന്ന ജീവന്മുക്തന് സംസാരം ഇല്ല.

ഒരു മനുഷ്യൻ മരിക്കുമ്പോൾ പഞ്ചജ്ഞാനേന്ദ്രിയങ്ങൾ, പഞ്ചകർമ്മേന്ദ്രിയങ്ങൾ, പഞ്ചപ്രാണങ്ങൾ, മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഇവകൊണ്ടുണ്ടാക്കപ്പെട്ട സ്ഥിരമായ ലിംഗശരീരത്തെയും മാറിക്കൊണ്ടിരിക്കുന്ന കർമ്മാശയത്തെയും അവന്റെ ഭാവി ജന്മരൂപവത്കരണത്തിന് നിദാനമായ കർമ്മങ്ങളെയും കൂടെ കൊണ്ടുപോകുന്നു.

ആലന്തിയിലെ സുപ്രസിദ്ധ യോഗിയായിരുന്ന ശ്രീജ്ഞാനദേവൻ പതിനാറുവയസ്സുമാത്രം പ്രായമായിരുന്നപ്പോഴാണ് ജ്ഞാനേശ്വരി എന്ന തന്റെ ഗീതാവ്യാഖ്യാനം എഴുതിയത്. അദ്ദേഹം ജന്മസിദ്ധനായിരുന്നു. വേണ്ടത്ര ദൃഢതയോടെ പരിശ്രമിച്ചാൽ നിങ്ങൾക്കും ഒരു സിദ്ധനാകാം. ഒരാൾ പ്രാപിച്ചതിനെ മറ്റൊരാൾക്കും പ്രാപിക്കാം.

ഈ ജന്മത്തിൽ ഒരു ദുഷ്കർമ്മവും ചെയ്യാത്ത പുതുതായി

ജനിച്ച ഒരു കുട്ടി വലിയ കഷ്ടം അനുഭവിക്കുന്നുവെങ്കിൽ ഇത് തന്റെ പൂർവ്വജന്മത്തിൽ ചെയ്ത ചില ദുഷ്കർമ്മങ്ങളുടെ ഫലമാണ്. എങ്ങനെയാണ് ഒരാൾ തന്റെ പൂർവ്വജന്മത്തിൽ ദുഷ്കർമ്മങ്ങൾ ചെയ്യാൻ പ്രേരിതനായത് എന്ന് നിങ്ങൾ ചോദിക്കുന്നപക്ഷം അതിന്നുള്ള ഉത്തരം ആ ജന്മത്തിന് മുമ്പുണ്ടായിരുന്ന ഒരു ജന്മത്തിൽചെയ്ത പാപകർമ്മത്തിന്റെ ഫലമാണ് എന്നതായിരിക്കും. അതങ്ങനെ പോകുന്നു.

ബുദ്ധിമാന്മാരായ അനേകം പിതാക്കൾക്ക് മന്ദബുദ്ധികളായ സന്താനങ്ങൾ ജനിച്ചുകാണുന്നുണ്ട്. നിങ്ങളുടെ കഴിഞ്ഞജന്മ ത്തിൽ നിങ്ങൾ പട്ടിണിമൂലം മരിക്കാൻ കിടക്കുമ്പോൾ ഒരു ആട്ടിടയകുട്ടി നിങ്ങൾക്ക് ആഹാരവും ജലവും തന്നിരുന്നുവെ ങ്കിൽ അവൻ ഈ ജന്മത്ത് നിങ്ങളുടെ സ്വത്ത് അനുഭവിക്കാ നായി, ഒരു മന്ദബുദ്ധിയായ പുത്രനായി ജനിക്കും. ജന്തുക്കൾ ജനിച്ചുകഴിയുമ്പോൾ തള്ളയുടെ മുലപ്പാൽ കുടിക്കാനുള്ള ആഗ്രഹം പ്രകടിപ്പിക്കുന്നുണ്ട്. ഭയത്തിന്റെ വാസനയും അവയിൽ സഹജമായി കാണുന്നു. അതിൽനിന്ന് മനസ്സിലാക്കേണ്ടത് അവ യുടെ പൂർവ്വജന്മങ്ങളിൽ മുലകുടിക്കുകയും വേദനകൾ അനുഭവി ക്കുകയും ചെയ്തിട്ടുള്ള ഓർമ്മയുണ്ടാകുന്നു എന്നതാണ്. പുനർ ജ്ജന്മം ഉണ്ടെന്ന് ഇത് കാണിക്കുന്നു.

ഒരു ശിശുപോലും ഹർഷം (സന്തോഷം), ശോകം, (ദുഃഖം), ഭയം, കോപം, ആനന്ദം, വേദന ഇവയെ കാട്ടുന്നു. ഈ ജന്മ ത്തിലെ ധർമ്മാധർമ്മ സംസ്ക്കാരങ്ങളല്ല ഇവക്കുകാരണം. കഴി ഞ്ഞജന്മത്തിലെ സംസ്ക്കാരങ്ങളായിരിക്കണം ഇതിന്നാശ്രയം. കഴിഞ്ഞ ജന്മത്തിൽ ജീവൻ ഉണ്ടായിരുന്നൂവെന്ന് ഇതിൽനിന്ന് നമുക്ക് വ്യക്തമായി മനസ്സിലാക്കാം. ജീവൻ അനാദിയാകുന്നു. ജീവൻ അനാദിയാണെന്ന് നിങ്ങൾ സമ്മതിക്കാത്തപക്ഷം, രണ്ടു ദോഷങ്ങൾ അതായത് കൃതനാശം, അകൃതാഭ്യാഗമം ഇവ കടന്നു കൂടുന്നു. പൂർവ്വജന്മങ്ങളിൽ ചെയ്ത പുണ്യപാപകർമ്മങ്ങളുടെ ഫല ങ്ങളായ സുഖവും ദുഃഖവും അനുഭവിക്കാതെപോകും. ഇതാണ് കൃതനാശദോഷം. അതുപോലെ തന്നാൽ മുമ്പുചെയ്യപ്പെട്ടിട്ടി ല്ലാത്ത കർമ്മങ്ങളുടെ ഫലങ്ങളായ സുഖവും ദുഃഖവും ഒരുവന്ന്

അനുഭവിക്കേണ്ടിവരും ഇതാണ് അകൃതാഭ്യാഗമദോഷം. ഈ രണ്ടു ദോഷങ്ങളെയും ഇല്ലാതാക്കുവാൻ ജീവൻ അനാദിയാണെന്ന് (ആദിയില്ലാത്തതെന്ന്) സമ്മതിക്കേണ്ടിവരും.

ചില യോഗാസന വിദ്യാർത്ഥികൾ എന്നോട് ചോദിക്കുന്നു: 'കുണ്ഡലിനിയെ ഉണർത്താനായി ഒരാൾ എത്രകാലം ശീർഷാസനം, പശ്ചിമോത്താനാസനം, കുംഭകം, മഹാമുദ്ര എന്നിവ അഭ്യസിക്കണം. ഒരു യോഗഗ്രന്ഥത്തിലും ഈ സംഗതിയെപ്പറ്റി യാതൊന്നും പ്രസ്താവിച്ചിട്ടില്ല'. തന്റെ കഴിഞ്ഞജന്മത്തിൽ ഏതു ഘട്ടത്തിലൊ സ്ഥിതിയിലൊ വച്ചാണോ തന്റെ സാധനയെ ഉപേക്ഷിച്ചത് ആ സ്ഥിതിയിൽനിന്നാണ് ഈ ജന്മത്തിൽ സാധന ആരംഭിക്കുന്നത്. അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനോട് പറയുന്നത്: "അല്ലാത്തപക്ഷം അവൻ ജ്ഞാനികളായ യോഗികളുടെ കുടുംബത്തിൽ ജനിച്ചു എന്നുവരാം". ഹേ കുരുനന്ദന! അവിടെ അവൻ തന്റെ പൂർവ്വദേഹത്തിന് യോജിച്ചതായ ഗുണങ്ങളെ വീണ്ടെടുത്ത്, ഇവകൊണ്ട് വീണ്ടും പരിപൂർണ്ണതക്ക് ശ്രമിക്കുന്നു" അദ്ധ്യായം 6–42,43. ഇതെല്ലാം പരിശുദ്ധിയുടെ അളവ്, വികസനത്തിന്റെ ഘട്ടം, നാഡികളുടെയും, പ്രാണമയ കോശത്തിന്റേയും ശുദ്ധീകരണം, വൈരാഗ്യത്തിന്റെയും മോക്ഷേച്ഛയുടേയും വളർച്ച, മുതലായവയെ ആശ്രയിച്ചിരിക്കുന്നു.

തങ്ങളുടെ പൂർവ്വജന്മത്തിൽ വേണ്ടതുപോലെ അച്ചടക്കം പരിശീലിക്കുക കാരണം സാക്ഷാത്കാരത്തിനാവശ്യമായ പരിശുദ്ധി മുതലായ ഗുണങ്ങളോടുകൂടി ചിലർ ജനിക്കുന്നു. അവർ ജന്മസിദ്ധന്മാരാണ്. ഗുരുനാനാക്ക്, ആലന്തിലെ ജ്ഞാനദേവൻ, വാമദേവൻ, അഷ്ടാവക്രൻ, മുതലായവരെല്ലാം അവരുടെ ബാല്യം മുതല്ക്കേ സമർത്ഥന്മാരായിരുന്നു. ഗുരുനാനാക്ക് വിദ്യാർത്ഥിയായിരുന്നപ്പോൾ സ്ക്കൂളിൽ അദ്ദേഹത്തിന്റെ ഗുരുനാഥനോട് 'ഓം'കാരത്തിന്റെ അർത്ഥം ചോദിച്ചു. വാമദേവൻ, തന്റെ മാതൃഗർഭത്തിൽ ഇരിക്കുമ്പോൾതന്നെ വേദാന്തത്തെപ്പറ്റി പ്രസംഗങ്ങൾ ചെയ്തു.

ഫലങ്ങൾ കിട്ടുമെന്നുള്ള ആകാംക്ഷയോടുകൂടിയാണ് മനു ഷ്യൻ പ്രവൃത്തികൾ ചെയ്യുന്നത്. അതുകൊണ്ട് തന്റെ പ്രവൃത്തി കളുടെ ഫലങ്ങൾ അനുഭവിക്കാൻ വീണ്ടും ജന്മം എടുക്കുന്നു. അടുത്തജന്മത്തിൽ കുറെക്കൂടി പ്രവൃത്തികൾ ചെയ്യുകയും മറ്റൊ രുജന്മം എടുക്കുകയും ചെയ്യുന്നു. ഇപ്രകാരം സംസാരചക്രം അനന്തതയിൽനിന്ന് അനന്തതയിലേക്ക് ചുറ്റിക്കൊണ്ടിരിക്കുന്നു. ആത്മാവിനെക്കുറിച്ചുള്ള ജ്ഞാനം ലഭിക്കുമ്പോൾ ഈ ജനന മരണചക്രത്തിൽനിന്ന് അവൻ മോചിക്കപ്പെടുന്നു. കർമ്മം അനാദി യാണ്; സംസാരവും അനാദിയാണ്. നിസ്വാർത്ഥബോധത്തോടെ ഫലാകാംക്ഷകൂടാതെ, മനുഷ്യൻ എപ്പോൾ കർമ്മങ്ങൾ ചെയ്യു ന്നുവോ, അപ്പോൾ അവന്റെ കർമ്മബന്ധങ്ങളെല്ലാം ക്രമേണ അഴിഞ്ഞുതുടങ്ങുന്നു..

ജീവിക്കാൻ മരിക്കൂ. ഈ നിസ്സാരമായ 'ഞാനെ'ന്ന ഭാവ നയെ നശിപ്പിച്ച് ശാശ്വതത്തെ പ്രാപിക്കുക, ബ്രഹ്മത്തിൽ ജീവി ക്കുക. നിങ്ങൾ എന്നെന്നും ജീവിച്ചിരിക്കും. ആത്മാവിനെ സ്വാധീനിക്കുക, നിങ്ങൾക്ക് അനശ്വരമായ ജീവിതംകിട്ടും. നിങ്ങ ളുടെ ആത്മാവിനോട് ഏകീകരിക്കുക. നിങ്ങൾ ജനനമരണ സാഗരം അല്ലെങ്കിൽ സംസാരസാഗരത്തെ കടക്കും. നിങ്ങളുടെ സച്ചിദാനന്ദസ്വരൂപത്തിൽ സ്ഥിതിചെയ്യുക. നിങ്ങൾക്ക് ശാശ്വ തമായ ജന്മം കിട്ടും.

ഒരു അട്ട ഒരു പുൽക്കൊടിയിൽ ഇഴഞ്ഞുകൊണ്ട് അതിന്റെ അറ്റത്ത് എത്തുന്നു. അത് വേറൊരു പുൽകൊടിയിൽ അതിന്റെ ശരീരത്തിന്റെ മുൻഭാഗംകൊണ്ട് ആദ്യം പിടിച്ചശേഷം അതിന്റെ ദേഹത്തിന്റെ പിൻഭാഗത്തെയും അതിലേക്ക് വലിക്കുന്നു. അതു പോലെ ജീവാത്മാവ് (വ്യഷ്ടിജീവൻ) മരണസമയത്ത് ഇപ്പോഴത്തെ ശരീരത്തെ ഉപേക്ഷിച്ച് തന്റെ സങ്കല്പംകൊണ്ട് ഭാവിശരീരത്തെ രൂപവത്കരിച്ചശേഷം ആ ശരീരത്തിൽ പ്രവേശിക്കുന്നു. നല്ലതോ ചീത്തയോ ആയ ഒരു പ്രവൃത്തി എപ്പോഴും അതിന്റെ നല്ലതോ, ചീത്തയോ ആയ ഫലങ്ങളെ ഉളവാക്കുന്നു. മഹാഭാരതത്തിൽ നിങ്ങൾ കാണും: ഒരു കന്നുകുട്ടി ആയിരം പശുക്കളുടെ ഇടയിൽ

തന്റെ മാതാവിനെ എങ്ങനെ തിരിച്ചറിയുന്നുവോ, അതുപോലെ മുൻജന്മത്തിൽ ചെയ്ത ഒരു പ്രവൃത്തി അതുചെയ്ത ആളെ പിൻതുടരുന്നു."

"യാദൃശം ക്രിയതെ കർമ്മം താദൃശം ഭുജ്യതെ ഫലം
യാദൃശം വാപ്യതെ ബീജം താദൃശം പ്രാപ്യതേ ഫലം."

വിതച്ചവിത്തിന് അനുസരിച്ച് ഫലം ഉണ്ടാകുന്നതുപോലെ നാം അനുഭവിക്കുന്ന ഫലം നാം ചെയ്യുന്ന പ്രവൃത്തികളെ അനുസരിച്ചിരിക്കും. ഇത് പ്രകൃതിയുടെ പിഴയ്ക്കാത്ത നിയമമാണ്. ഒരു മാങ്ങയണ്ടി കുഴിച്ചിട്ടാൽ അതിൽനിന്നു മുളയ്ക്കുന്ന വൃക്ഷത്തിൽനിന്ന് ചക്കപ്പഴം പ്രതീക്ഷിച്ചുകൂടാ! തന്റെ ജന്മം മുഴുവനും ദുഷ്കർമ്മങ്ങൾചെയ്ത ഒരുവന്, തന്റെ പുനർജ്ജന്മത്തിൽ സുഖം, സമാധാനം, അഭിവൃദ്ധി മുതലായവ പ്രതീക്ഷിക്കാൻ സാദ്ധ്യമല്ല.

'മുമ്പ് നാമെല്ലാവരും പല കാലങ്ങളിൽ ഒരുമിച്ചുണ്ടായിരുന്നിട്ടുണ്ട്. വേർപെടുകയും ചെയ്തിട്ടുണ്ട്. ഭാവിയിലും അതങ്ങിനെതന്നെയായിരിക്കും. ഒരു കൂമ്പാരം ധാന്യം ഒരു കളപ്പുരയിൽനിന്ന് മറ്റൊരു കളപ്പുരയിലേക്ക് മാറ്റപ്പെടുമ്പോൾ പുതിയ ക്രമവും പുതിയചേർച്ചയും ഉണ്ടാകുന്നതുപോലെ ഈ പ്രപഞ്ചത്തിലെ മനുഷ്യജീവികൾക്കും പുതിയ ക്രമവും ചേർച്ചയും ഉണ്ടാകുന്നു. (യോഗവാസിഷ്ഠം.)

## പുനർജ്ജന്മം വളരെ ശരിയാണ് (2)

കമലേശ് കുമാരിദേവി എന്ന ഗീതാമൂർത്തി രണ്ടരവയസ്സ് പ്രായത്തിൽ ഗീതാപ്രവചനം ആരംഭിച്ചു. അവൾ 1939 ഡിസംബർ 12-ാം തിയ്യതിയാണ് ജനിച്ചത്. ആത്മാവിന്റെ ദേഹാന്തരപ്രാപ്തിയും ജീവന്റെ അനന്തതയും നമ്മുടെ പരിപാവനമായ വേദങ്ങളിൽ രേഖപ്പെടുത്തപ്പെട്ടിട്ടുണ്ടെങ്കിലും നമ്മുടെ പ്രായോഗികമായ ജീവിതത്തിൽ അവ ഉറങ്ങിയും മറഞ്ഞും കിടക്കുകയാണ്.

അവൾ തന്റെ അച്ഛന്റെ മടിയിൽ ഇരുന്നുകൊണ്ട് ഗീതാശ്ലോകങ്ങളെ അവളുടെ അപൂർണ്ണഭാഷയിൽ ഉച്ചരിച്ചുകൊണ്ടി

രുന്നു. അവൾ ഗീതാപുസ്തകത്തിലും ഇടയ്ക്കിടെനോക്കിക്കൊണ്ടിരുന്നു. അമൃതസരസ്സിൽ 'ലോഹ്ഗാർ ഗെയ്റ്റിന്റെ പുറത്തുള്ള തോട്ടത്തിൽ സ്വാമി കൃഷ്ണാനന്ദ ഗീതാപ്രവചനങ്ങൾ നടത്തിക്കൊണ്ടിരുന്നപ്പോൾ ആ രണ്ടരവയസ്സുകാരിയെ അവളുടെ അച്ഛനായ പണ്ഡിറ്റ് ദേവിദത്ത്ശർമ്മ കൂട്ടികൊണ്ടുപോയി. അലഹബാദിൽ എട്ടുവയസ്സുപ്രായമായ ഒരു പെൺകുട്ടി ഗീതാശ്ലോകങ്ങൾ ഭംഗിയായി ചൊല്ലുന്ന അത്ഭുതവസ്തുത സ്വാമി വിസ്തരിച്ചുപറഞ്ഞു. ഇതുകേട്ടപ്പോൾ കമലേശ് കുമാരിക്ക് ഉന്മേഷമുണ്ടായി. അവൾ ഒട്ടും കൂസാതെ സ്വാമിയെയും സദസ്യരെയും തന്റെ ഗീതാ പ്രസംഗം കേൾക്കാൻ നിർബ്ബന്ധിച്ചു. അവളുടെ ആ പ്രഥമ പ്രസംഗം സദസ്സിനെ ഹഠാദാകർഷിച്ചു.

സ്വാമി കൃഷ്ണാനന്ദ അവൾക്ക് ഹിന്ദുധർമ്മം, പരിശിഷ്ട മുതലായ ഹിന്ദിഗ്രന്ഥങ്ങൾ കൊടുക്കുകയും അവൾ അവയെ സ്വാമിയെ അത്ഭുതപ്പെടുത്തുമാറ് തടസ്സമില്ലാതെ വേഗത്തിൽ വായിക്കുകയും ചെയ്തു. അതിനുശേഷം അവൾ ഹരിദ്വാരം, ഋഷീകേശം, ലുധിയാന, ജന്തിയാല, ഗുരുഹർ, സഹൈമണ്ടി, മുഹേരിയൻ, ധർമ്മകോട്, ഗുജ്രാൽവാല മുതലായ സ്ഥലങ്ങളിലും പ്രവചനങ്ങൾ നടത്തി.

മറ്റൊരു പെൺകുട്ടി, മഹീന്ദ്രകുമാരി എന്ന ചന്ദ്രാണി മൂന്നര വയസ്സ് പ്രായത്തിൽ 15-10-1939ൽ തങ്കൊ ബർമ്മയിൽവച്ച് മരിക്കുകയും 1940 മെയ്മാസത്തിൽ അമൃതസരസ്സിൽ വീണ്ടും ജനിക്കുകയും ചെയ്തു. അവൾക്ക് മൂന്നേകാൽ വയസ്സ് പ്രായമായപ്പോൾ അവളുടെ പൂർവ്വജന്മസ്ഥലമായ വീട്ടിലേക്ക് പോകാനായി തന്റെ അപ്പോഴത്തെ അമ്മയെ നിർബന്ധിച്ചു. വീണ്ടും വീണ്ടും നിർബന്ധിക്കുകയും അവളുടെ യഥാർത്ഥ ഗൃഹവും 'ജാഹ'യും ചെന്നു കാണുവാൻ തന്റെ കൂടെ വരുവാനായി അമ്മയെ അലട്ടുകയും ചെയ്തു. നിർബന്ധബുദ്ധി ഫലിക്കുമെന്ന് ശരിയായി പറഞ്ഞിട്ടുണ്ട്; അത് ഈ സംഗതിയിൽ ശരിയായി ത്തീർന്നു. ഒടുവിൽ അമ്മ വഴങ്ങി, കുട്ടി മുമ്പിലും അമ്മ പിറകേയുമായി ഒരു അജ്ഞാത സ്ഥലത്തേക്ക് യാത്രയായി. ഈ

ചെറിയ പെൺകുട്ടി തന്റെ അമ്മയെ മുഷ്കൽ മൊഹള്ളയിൽ നിന്ന് പലതെരുവുകളും മൂലകളും കടന്നുചെന്ന് തെരുവിന്റെ അവസാനത്തിലുള്ള 'കച്ചബെറിവാലയിൽ' തന്റെ സ്വന്തമാണെന്ന് അവകാശപ്പെട്ട ഒരു ഗൃഹത്തിന്റെ മുമ്പിൽ ചെന്നുനിന്നു, തന്റെ പൂർവ്വജന്മത്തിലെ സഹോദരപത്നി അവളുടെ വാതില്ക്കൽ തട്ടലും വിളിയും കേട്ടപ്പോൾ അടുത്ത വീട്ടിൽനിന്ന് ഓടിവരികയും അവരുടെ കാലുകളിൽ കെട്ടിപ്പിടിച്ച് ആലിംഗനം ചെയ്യുകയും, അതിനു ശേഷം അവളുടെ ഇരുപതുവയസ്സ് പ്രായമായ പഴയപുത്രൻ ശിവനെയും മറ്റുബന്ധുക്കളെയും അവളുടെ സ്വന്തമായിരുന്ന പല സാധനങ്ങളെ തിരിച്ചറിയുകയുംചെയ്തു. അവൾ പൂർവ്വജന്മത്തിൽ ധരിച്ചിരുന്ന ഒരു സ്വർണ്ണമാല തിരിച്ചറിഞ്ഞു. അവൾ മരിച്ചുകിടന്ന ഫോട്ടോ കണ്ടപ്പോൾ അവളാണ് ആ കിടക്കുന്ന സ്ത്രീയെന്ന് തിരിച്ചറിയാൻ കഴിഞ്ഞു. അവളുടെ മരണസമയത്ത് തന്റെ അരികത്തില്ലാതിരുന്ന തന്റെ സഹോദരൻ എസ്സ്. സുന്ദർ സിങ്ങിനെയും അയാളുടെ ഭാര്യയെയും കാണേണമെന്നു വലിയ ആഗ്രഹം അവൾക്കുണ്ടായിരുന്നു. ഒരുപക്ഷെ ബർമ്മയിൽ അവളുടെ ദേഹവിയോഗസമയത്തുണ്ടായിരുന്ന ആഴത്തിൽ വേരൂന്നിയ ആ വാസന ആയിരിക്കണം അവളുടെ സഹോദരനെയും പത്നിയെയും കാണുവാൻവേണ്ടി അവളെ അമൃതസരസ്സിൽ വീണ്ടും ജനിക്കുവാൻ ഇടയാക്കിയത്.

**ബറോഡയിലെ ജൈനബാലൻ**(5–9–37ലെ സ്റ്റേറ്റ്സ്മേൻ പത്രം). ബറോഡയിൽ ആറുവയസ്സ് പ്രായമായ ഒരു ജൈന ബാലൻ തന്റെ പൂർവ്വജന്മത്തിലെ സംഭവങ്ങളെ പറഞ്ഞ് തന്റെ അമ്മയെ ആശ്ചര്യപ്പെടുത്തി. പാറ്റ്ന (Patna) വാസികളായ മാതാപിതാക്കളുടെ പുത്രനായി താൻ പണ്ട് പൂനയിൽ ആയിരുന്നു എന്ന് അവൻ പറഞ്ഞു. താൻ കേവൽചന്ദ് എന്നാണ് അറിയപ്പെട്ടിരുന്നത്. പൂനയിൽ അതിനുശേഷം ഒരു തുണിക്കട താൻ നടത്തി, അവന് പഠാനിലുള്ള പല വ്യാപാരികളുമായി കച്ചവട ബന്ധങ്ങൾ ഉണ്ടായിരുന്നു. അവന്ന് ആറ് പുത്രന്മാരുണ്ടായിരുന്നു. അവരിൽ ഒരുവന്റെ പേർ രമൺലാൽ എന്നായിരുന്നു. ആ

ബാലനും അവന്റെ അമ്മയും പഠാൽ സന്ദർശിച്ചപ്പോൾ ഈ സംഗതികളെല്ലാം ഒത്തുനോക്കി, ഗുരുനാനാക്ക് ദേവൻ 'ഗുരു ഗ്രന്ഥ്' സാഹിബിലും' 2400 വർഷങ്ങൾക്കു മുമ്പു ജീവിച്ചിരുന്ന ഗ്രീസിലെ വലിയ തത്ത്വജ്ഞാനികളായ സോക്രറ്റീസ്, പ്ലേറ്റോ, മുതലായ തത്ത്വജ്ഞാനികളിലും പുനർജ്ജന്മതത്ത്വം ആദരിക്കപ്പെട്ടിട്ടുണ്ട്.

'നാം ജനിക്കുന്നതിനുമുമ്പ് എന്തെല്ലാം അറിഞ്ഞിരുന്നുവോ അവയുടെ ഓർമ്മയാണ് എല്ലാ ജ്ഞാനവും' എന്ന് പ്ലേറ്റോവിന്റെ അനസ്മരണസിദ്ധാന്തത്തിൽ കാണുന്നു. നാം ജനിക്കുന്നതിനു മുമ്പ് എല്ലാ വാസ്തവതത്വങ്ങളുടെയും ജ്ഞാനം നമുക്ക് സിദ്ധിച്ചിരിക്കണം. നമ്മുടെ ശരീരങ്ങളെ കൂടാതെ പണ്ട് നമ്മുടെ ആത്മാക്കൾ ഉണ്ടായിരുന്നിരിക്കണം. അവ മനുഷ്യരൂപത്തിൽ വരുന്നതിനുമുമ്പുതന്നെ ബുദ്ധിയുള്ളവയും ആയിരുന്നു എന്ന് സോക്രട്ടീസിന്റെ വേദാന്തം അഭിപ്രായപ്പെടുന്നു.

ജീവാത്മാവിന്റെ വേർപാടിനൊടൊപ്പം ഈ ശരീരം മരിക്കുന്നുവെങ്കിലും ജീവാത്മാവ് മരിക്കുന്നില്ല. ചില പ്രവൃത്തികൾ ചെയ്തു തീർക്കാതെ ഒരാൾ കിടന്നുറങ്ങുകയാണെങ്കിൽ, അയാൾ ഉണർന്നെഴുന്നേല്ക്കുമ്പോൾ താൻ പ്രവൃത്തി പൂർത്തിയാക്കീട്ടില്ലെന്ന് ഓർമ്മിക്കുന്നു; അതുപോലെ, ജന്തുക്കൾ ജനിച്ച ഉടനെ മുലകുടിക്കാനുള്ള ആഗ്രഹവും ഭയവും കാണിക്കുന്നു. അതുകൊണ്ട്, കഴിഞ്ഞജന്മത്തിൽ മുലകുടിച്ചതിനെയും വേദനകൾ അനുഭവിച്ചതിനെയും ഓർമ്മിക്കുന്നുണ്ട് എന്നു തെളിയുന്നു.

## നീചജന്മങ്ങളിൽ പുനർജ്ജന്മം

പൂർവ്വജന്മത്തിൽ ഒരു മനുഷ്യനായി സ്ഥൂലശരീരത്തിലിരുന്നുകൊണ്ട് സൽകർമ്മങ്ങൾ ചെയ്തിട്ടുണ്ടെന്നുള്ള കാരണത്താൽ, സാധാരണഗതിയിൽ ജീവാത്മാവ് നികൃഷ്ടയോനികളിൽ പുനർജന്മം എടുപ്പാൻ ഇഷ്ടപ്പെടുന്നില്ല. ഒരു മനുഷ്യനും ലൂസിഫറിന്റെ തനി പുനർജ്ജന്മമല്ല.

സൽഗുണങ്ങളാൽ പ്രേരിപ്പിക്കപ്പെട്ട സൽക്കർമ്മങ്ങൾക്ക്

എപ്പോഴും ദുർഗ്ഗുണങ്ങളേക്കാൾ തൂക്കം കൂടുന്നുണ്ട്; ആത്മാവിന്റെ ഭാവിവികസനത്തിനുവേണ്ടി മനുഷ്യജീവി അതേ വർഗ്ഗത്തിൽപ്പെട്ട ഉച്ചമോ നീചമോ ആയ ജന്മത്തിലേക്ക് പ്രവേശിക്കുന്നു.

ഭൗതികലോകത്തിൽ ഒരു കൊലയാളി തന്റെ തിരോധാനം ഒരു തൂക്കുമരത്തിലൂടെ മാത്രം പ്രതീക്ഷിക്കുംപോലെ, മനുഷ്യന്റെ ആത്മാവ്, ഒരു ചെന്നായുടെയോ പന്നിയുടെയൊ നികൃഷ്ടജന്മം എടുക്കേണ്ടുന്ന സന്ദർഭങ്ങൾ വളരെ ദുർല്ലഭമാണ്. അതേസമയത്ത് വേദങ്ങളിലെ സിദ്ധാന്തത്തെ നമുക്ക് തീരെ നിഷേധിക്കുവാനും സാദ്ധ്യമല്ല. എന്നിരുന്നാലും ചില സംഗതികളിൽ അവ മനുഷ്യ പ്രവൃത്തിയെ ചീത്തയിൽനിന്ന് നല്ലതിലേക്ക് മാറ്റുവാനുള്ള ഏക ഉദ്ദേശ്യത്തോടുകൂടിയുള്ള വാക്യങ്ങളായിരിക്കാം.

ഓരോ ആത്മാവിന്റെയും ഭാവിജന്മം അതിന്റെ പൂർവ്വകർമ്മ ഫലമാണ്, അതിനെ നിർണ്ണയിക്കുന്നതിൽ കർമ്മസിദ്ധാന്തവും പുനർജ്ജന്മസിദ്ധാന്തവും ഒരു മുഖ്യപങ്കുവഹിക്കുന്നുണ്ട്. കാരണ ത്തിന്റെയും കാര്യത്തിന്റെയും, പ്രവൃത്തിയുടെയും പ്രത്യാഘാത ത്തിന്റെയും നിയമം കർമ്മത്തിന്റെ കാര്യത്തിലും പരമാർത്ഥ മാണ്.

സാധാരണയായി മനുഷ്യൻ മേലോട്ട് വികസിക്കുന്നു. വികസ നത്തിന്റെ സ്വഭാവം മനുഷ്യനെ ഒരു ഉന്നതനിലക്കോ സ്ഥിതിക്കോ കൊണ്ടുപോകലാണ്. ഇതാണ് സ്വാഭാവികമായജന്തുശാസ്ത്രനിയമം. പക്ഷെ വ്യത്യസ്തതകളുമുണ്ട്. ഒരു മനുഷ്യൻ പൈശാചിക ലക്ഷണ ങ്ങളോടോ, ആസുരികസ്വഭാവങ്ങളോടോ കൂടിയവനായി, ഏറ്റവും മൃഗീയമായ പ്രവൃത്തികൾ ചെയ്കയോ, ഒരു മൃഗത്തെക്കാൾ താണതരത്തിൽ പെരുമാറുകയോ, ഒരു നായയെപോലെയോ, കോവർകഴുതയെപ്പോലെയോ, ഒരു കുരങ്ങിനെപ്പോലെയോ പെരു മാറുന്നുവെങ്കിൽ അവൻ തീർച്ചയായും അടുത്തജന്മത്തിൽ ഒരു മനുഷ്യജന്മത്തിന്, അർഹനല്ല. അവൻ മൃഗങ്ങളുടെ ഗർഭത്തിൽ ജനനം എടുക്കുന്നു. അവൻ നായയോ, കുരങ്ങോ, കോവർ കഴുതയോ ആയി ജനിക്കുന്നു. എങ്കിലും അങ്ങിനെയുള്ള സംഗ തികൾ തീർച്ചയായും വളരെ ദുർല്ലഭമാണ്.

ഒരു മനുഷ്യൻ ഘോരപാപങ്ങൾ ചെയ്താലും ഈ ഭൗതിക ശരീരത്തിൽ ജീവിക്കുമ്പോൾതന്നെ പരമാവധിശിക്ഷകൾ കിട്ടുന്നു. അവൻ ഒരു മൃഗത്തിന്റെ ജന്മം എടുക്കേണ്ട ആവശ്യമില്ല. ഒരു മനുഷ്യൻ തന്റെ പാപങ്ങൾക്ക് മനുഷ്യശരീരത്തിൽ ഇരുന്നു കൊണ്ടുതന്നെ മൃഗജന്മം എടുക്കുന്നതിനേക്കാൾ അധികം കഷ്ടപ്പാടുകൾ അനുഭവിക്കുന്നു. ഒരു കുഷ്ടരോഗിയുടേയോ, ക്ഷയരോഗികളുടേയോ, ഗുഹ്യരോഗികളുടേയോ കഷ്ടപ്പാടുകൾ അവർണ്ണനീയമാണല്ലോ.

ഈ നിയമത്തിന്റെ അചഞ്ചലമായ പ്രവർത്തനം താഴെ ഉദ്ധരിക്കുന്ന അസാധാരണവും അതിരസകരവുമായ ഉദാഹരണങ്ങൾ വളരെ സ്പഷ്ടമാക്കീട്ടുണ്ട്:–

ബെന്തയിലെ കവിരാജ് മഹേന്ദ്രനാഥസെന്നിന്റെ കമ്പൗണ്ടർ, പതിനെട്ടോ, പത്തൊമ്പതോവയസ്സ് പ്രായമായ താരക് ഒരു കഠിനമായ വയറ്റുവേദനയാൽ ബോധരഹിതനായിട്ട് സർവ്വവിദ്യാവംശത്തിലെ ഒരു ബ്രാഹ്മണൻ ദയാപൂർവ്വം താരകിന്റെ നെറ്റിയിൽ സിന്ദൂരപ്പൊട്ടുതൊട്ട് മന്ത്രം ജപിച്ച്, താരക് എന്താണിത്ര കഷ്ടപ്പെ ടു ന്നതെന്ന് തന്നോട് പറയുവാനായി കാളിദേവിയോട് പ്രാർത്ഥിച്ചു.

താരക് അവന്റെ പ്രജ്ഞയറ്റ സ്ഥിതിയിൽ ഗർജ്ജിച്ചു. 'ഞാൻ കാളിമാതാവിന്റെ ഒരു ഭാഗമാണ്. താരകിനെ ഞാൻ ശിക്ഷിക്കേണ്ടയോ? മുമ്പുകഴിഞ്ഞ ഒരു ജന്മത്തിൽ അവൻ അവന്റെ അമ്മയെ നിന്ദിച്ചിട്ടുണ്ട്, അവന്റെ അമ്മ അവളുടെ ഭർത്താവായ താരകന്റെ അച്ഛനെ ചവിട്ടീട്ടുണ്ട്. രണ്ടുപേരെയും ഏഴുജന്മം കഷ്ടപ്പെടുവാൻ ശിക്ഷിച്ചിട്ടുണ്ട്; താരക് ഈ ഭയങ്കര വേദന അനുഭവിക്കാനും, അവന്റെ അമ്മ അവളുടെ വിവാഹാനന്തരം 14ദിവസങ്ങൾക്കുശേഷം വൈധവ്യം അനുഭവിക്കാനും. അവർക്ക് നാലുജന്മങ്ങൾ മുമ്പുകഴിഞ്ഞു. ഇനി മൂന്നുജന്മം അനുഭവിക്കാൻ ബാക്കിയുണ്ട്.'

"തായേ, ഇതിൽനിന്ന് മോചനത്തിന് യാതൊരു മാർഗ്ഗവുമില്ലേ?" എന്ന് ദയാലുവായ ബ്രാഹ്മണൻ ചോദിച്ചു.

താരക് അപ്പോഴും പ്രജ്ഞയറ്റവനായി പറഞ്ഞു: "താരക്

അവന്റെ അമ്മയുടെ പാദോദകവും ഉച്ചിഷ്ടവും" (അവൾ തിന്ന ഭക്ഷണത്തിന്റെ ബാക്കി) സേവിക്കാത്ത പക്ഷം യാതൊരു മോചനവും ഇല്ല. അവന്റെ അമ്മ അവന് മരുന്നുകൊടുക്കുന്നപക്ഷം അവന് ഈ ജന്മത്തിൽതന്നെ രോഗംമാറും. താരകിന്റെ അമ്മ എവിടെയാണെന്നു ചോദിച്ചപ്പോൾ സുബോധമില്ലാത്ത താരക് മറുപടിപറഞ്ഞു: "ഗോപാൽസെന്നിന്റെ വിധവയാണ് താരകിന്റെ അമ്മ."

താരകിനു ബോധം തേളിയുകയും ബ്രാഹ്മണനിൽനിന്ന് എല്ലാം കേൾക്കുകയും കല്പനയെ അനുസരിക്കുകയുംചെയ്തു. താരകിന്റെ അമ്മ അവന് ഒരു വെറ്റിലതുണ്ട് കൊടുക്കുകയും അതിനെ അവൻ ഒരു 'മദുലി'യിൽ കെട്ടുകയുംചെയ്തു. ഉടനെ അവന്റെ രോഗംമാറി.

അടുത്തകൊല്ലം അവന് അതേരോഗം വീണ്ടും വന്നുവെങ്കിലും താരകിന്റെ അമ്മ അവളുടെ 'പാദോദകം' തളിച്ചപ്പോൾ അവന് സുഖപ്പെട്ടു. താരക് ഒരു രജസ്വലയുടെ കയ്യിൽനിന്ന് വെള്ളം വാങ്ങികഴിക്കയാൽ അവന്റെ മദുലി അശുദ്ധപ്പെട്ടിരിക്കുന്നു എന്ന് അപ്പോൾ മനസ്സിലായി.

ഈ ലോകത്തിൽ തിക്തവും വേദനാപൂർണ്ണവുമായ അനുഭവങ്ങളിൽനിന്ന് മനുഷ്യൻ പാഠങ്ങൾ പഠിക്കുന്നു. ഒരു മനുഷ്യൻ എത്രതന്നെ പാപിയോ, ദുഷ്ടനോ, നീചനോ, ആയിരുന്നാലും അവൻ വേദന, ദുഃഖങ്ങൾ, കഷ്ടപ്പാടുകൾ, ബുദ്ധിമുട്ടുകൾ, രോഗങ്ങൾ, സ്വത്തുനാശം, ദാരിദ്ര്യം, ബന്ധുമിത്രജനങ്ങളുടെ മരണം മുതലായവ അനുഭവിച്ച് തന്നെത്താൻ തിരുത്തുകയും പഠിക്കുകയുംചെയ്യുന്നു. ദൈവം പാപികളെ ഒരു അജ്ഞാത മാർഗ്ഗത്തിൽകൂടി തിരുത്തുകയും കരുപിടിക്കുകയുംചെയ്യുന്നു. യാതനകളും വേദനകളും ഉപയോഗപ്രദമായ ശിക്ഷാശക്തികളായി പ്രവർത്തിക്കുന്നു. ദുഷ്കർമ്മികളുടെ കണ്ണുകൾ തുറപ്പിക്കുന്നതിനുള്ള ഉപായമായി അവ പ്രവർത്തിക്കും. അവ അവരെ വീണ്ടും അധപതിക്കാതെ തടയുകയും ഉദ്ധരിക്കുകയും ചെയ്യുന്നു. അവർ സല്ക്കർമ്മങ്ങൾ ചെയ്യാൻ ആരംഭിക്കുകയും പുണ്യവാന്മാരുടെ സംസർഗ്ഗം തേടുകയുംചെയ്യുന്നു.

ഒരു മൃഗത്തിന്റെ അശക്തവും അപൂർണ്ണവുമായ ശരീരത്തിൽ മനുഷ്യന്റെ വ്യക്തിത്വത്തെ സമ്യക്കായി ഉൾക്കൊള്ളിക്കുവാൻ അസാദ്ധ്യമാകയാൽ, മനുഷ്യന് മൃഗശരീരത്തിൽ ഒരിക്കലും പുനർജ്ജന്മം ഉണ്ടാവുന്നതല്ലെന്ന് ചിലർ പറയുന്നു. മനുഷ്യന്റെ ഉന്നതമായ ആദർശങ്ങൾക്ക് മൃഗത്തിന്റെ ക്രൂരവും പരുക്കനും അപൂർണ്ണവുമായ ജീവിതത്തിൽ തക്കതായ ആശ്രയമോ, പ്രകാശമോ കാണാൻ കഴിയുകയില്ല. ഒരു ജീവിയുടെ പുറത്തെ ആവരണം എപ്പോഴും അതിന്റെ ആന്തരിക ശരീരങ്ങളുടേതാണ്, അവ അതേ ആകൃതിയും വാർപ്പും ആണ്. അതിനാൽ മനുഷ്യന്റെ ആത്മാവിന്റെ പുറമെയുള്ള ആവരണം അല്ലെങ്കിൽ ശരീരം മനുഷ്യന്റേതുതന്നെ ആയിരിക്കണം. അത് മനുഷ്യാത്മാവിന്റെ ആവശ്യതകൾ, സങ്കല്പങ്ങൾ, ആഗ്രഹങ്ങൾ എന്നിവക്ക് അനുയോജ്യമായിരിക്കണം. അത് ഒരു മനുഷ്യാത്മാവിന് ആവശ്യമായ കാഴ്ചക്കും സങ്കല്പത്തിനുംവേണ്ട സാമഗ്രകൾകൊണ്ട് സജ്ജീകരിക്കപ്പെട്ടതായിരിക്കണം. ചുരുക്കത്തിൽ അത് മനുഷ്യശരീരത്തെ ചിത്രീകരിച്ച് രൂപവൽക്കരിക്കുന്ന സൂക്ഷ്മശരീരങ്ങളുടെ മട്ടിലും മൂശയിലും ഉണ്ടാക്കപ്പെട്ടതായിരിക്കണം. ഇങ്ങിനെ ഒരു മനുഷ്യാത്മാവ് മനുഷ്യശരീരത്തിലല്ലാതെ പുനർജ്ജന്മം എടുക്കയില്ല. ഒരു ദുഷ്ടനായ മനുഷ്യൻ ഒരു ചെന്നായ ആയിട്ടും, ഒരു അത്യാഗ്രഹി മൂർഖൻ പാമ്പായിട്ടും ഒരു വിഷയലോലുപൻ ഒരു പട്ടിയായിട്ടും മറ്റും ജനിക്കുമെന്നുള്ള പൂർവ്വിക പ്രവചനമെല്ലാം രൂപാലങ്കാര വാക്യങ്ങളായി കരുതുക. ഒരു ദുഷ്ടൻ ഒരു ചെന്നായയായി പിറക്കുമെന്ന് അവർ പറയുമ്പോൾ, അതുകൊണ്ട് അവർ ഉദ്ദേശിക്കുന്നത് അവൻ ഒരു ചെന്നായെപ്പോലെ അതിക്രൂരനും അധികം ഭക്ഷിക്കുന്നവനുമായിരിക്കുമെന്നും ആകുന്നു. അതുപോലെ മറ്റു പ്രസ്ഥാവനകളേയും അർത്ഥമാക്കിയാൽ മതി.

ഒരു മനുഷ്യൻ അധഃപതിക്കുവാനും മാത്രമല്ല, ഒരു നികൃഷ്ട മൃഗജീവിതം നയിക്കുവാൻ തന്നാൽ ആവുന്നത് ചെയ്യുമെന്നും, ചിലർ അഭിപ്രായപ്പെടുന്നു. അവൻ തന്റെ മനസ്സിൽനിന്ന് ഉൽകൃഷ്ടവും ആത്മീയവുമായ എല്ലാ ചിന്തകളേയും തള്ളിക്കള

യുകയും, തന്നത്താൻ ഒരു മർക്കടമാക്കുന്നതിൽ അവൻ വാസ്തവത്തിൽ വിജയിക്കുകയും തന്റെ ആകാംക്ഷകളെ മൃഗീയമല്ലാതെ മറ്റൊന്നും ആക്കാതിരിക്കാൻ അവന്നു സാധിക്കുകയും ചെയ്യുന്നതായാൽ അപ്പോൾ അവൻ തന്റെ അടുത്തജന്മത്തിൽ നിശ്ചയമായും ഒരുമർക്കടമായിട്ടു ജനിക്കും. പക്ഷെ ഒരു മനുഷ്യന് അത് ചെയ്‌വാൻ കഴികയില്ല. അവനെ തടഞ്ഞ് പിന്നോക്കം തള്ളാനുള്ള മറ്റുശക്തികൾ ഉണ്ട്. ഈ ശക്തികളാണ്, വ്യസനം, യാതന മുതലായവ. ഏതൊരു വ്യതിചലനത്തേയും എതിർക്കുന്ന ഉറപ്പുള്ള ഉപാധികളാണ് അവ. ഈ ശക്തികൾ നിങ്ങളെ അധഃപതിക്കാൻ സമ്മതിക്കയില്ല; ഇങ്ങനെ പുരോഗതി ഭദ്രമാണ്. ജീവിതവികാസമാണ് പുരോഗതി. പുരോഗതി ഉണ്ടാക്കിയേതീരൂ. ഇപ്രകാരം നിരന്തരവും തുടർന്നുകൊണ്ടിരിക്കുന്നതുമായ പോരാട്ടം ആവശ്യമാണ്.

ഒരു മനുഷ്യജന്മം നന്മയും തിന്മയും ഇടകലർന്ന കർമ്മങ്ങളുടെ ഫലമാണ്, സൽക്കർമ്മങ്ങൾക്ക് ദുഷ്കർമ്മങ്ങളേക്കാൾ ഘനം കൂടുമെങ്കിൽ മനുഷ്യന്ന് ഒരു ദേവന്റെയോ, യക്ഷന്റെയോ, ഗന്ധർവ്വന്റെയോ ജന്മം കിട്ടുന്നു. ദുഷ്കർമ്മങ്ങൾക്ക് സൽക്കർമ്മങ്ങളെക്കാൾ ഘനംകൂടുമെങ്കിൽ അവൻ ഒരു മൃഗത്തിന്റേയോ, പിശാചിന്റേയോ മറ്റൊ ജന്മം എടുക്കുന്നു. അവൻ അധികം താണജന്മത്തിലേക്ക് പതിക്കുന്നു. നല്ലതും ചീത്തയും ആയ കർമ്മങ്ങൾ സമമാണെങ്കിൽ അവന്ന് ഒരു മനുഷ്യജന്മം സിദ്ധിക്കുന്നു. സല്കർമ്മങ്ങൾകൊണ്ട് മനുഷ്യൻ സ്വർഗ്ഗത്തെ പ്രാപിക്കുന്നു. ദുഷ്കർമ്മങ്ങളെക്കൊണ്ട് നരകത്തേയും, സമ്മിശ്രമായ കർമ്മങ്ങളാൽ മനുഷ്യലോകത്തേയും പ്രാപിക്കുന്നു.

താൻ ഏതുശരീരത്തിൽ ഇരിക്കുന്നുവോ അതിനെ ഇഷ്ടപ്പെടുക എന്നുള്ളത് ഒരു മനുഷ്യന്റെ അല്ലെങ്കിൽ മൃഗത്തിന്റെ സ്വഭാവമാണ്. ഒരു ആനക്ക് ആനയുടെ ശരീരത്തോടും ഒരു മനുഷ്യന്ന് മനുഷ്യശരീരത്തോടും എത്ര പ്രിയമാണോ അത്രതന്നെ പ്രിയമാണ് ഒരു എറുമ്പിന്ന് അതിന്റെ ശരീരത്തോടും. അജ്ഞാനത്തിൽനിന്നുണ്ടാകുന്ന ദേഹത്തോടുള്ള അത്ഭുതകരമായ ഈ പ്രേമം, ജനനമരണചക്രത്തെ നിരന്തരമായി ചുഴറ്റുന്നു. എല്ലാ

ജന്മങ്ങളിലേയും ഒരു പ്രത്യേകജീവി ആ പ്രത്യേകജന്മത്തിൽ ഏതൊരു പ്രത്യേക ശരീരത്തെ എടുത്തുവോ ആ ശരീരത്തെ ഇഷ്ടപ്പെടുന്നു. ഒരു മനുഷ്യൻ മനുഷ്യജന്മത്തെ ഇഷ്ടപ്പെടുന്നു. ഒരു ആന, ആനയായിപ്പിറന്ന തന്റെ ജന്മത്തോട് ഇഷ്ടമുള്ള തായും, ഇങ്ങനെ മറ്റുള്ളവയും ആയിത്തീരുന്നു. അതേസമയത്ത് ഓരോരുത്തനും ഉന്നമനത്തിനും പരമാനന്ദപ്രാപ്തിക്കും മോഹി ക്കുന്നു. സൃഷ്ടിക്കപ്പെട്ട എല്ലാ ജീവജാലങ്ങൾക്കും ഇത് പൊതുവെ ബാധകമാണ്.

മനുഷ്യന്ന് തന്നത്താൻ ജീവിക്കുവാനും തീരുമാനിക്കു വാനുമുള്ള വിവേചനശക്തിയുള്ളതുകൊണ്ട് മനുഷ്യജന്മം മേന്മ യേറിയതാണ്. അവൻ തന്നത്താനും, അന്യന്മാരേയും അറിയു കയും സ്നേഹം, വിശ്വാസം, അഭിമാനം യോഗ്യത, ദ്രോഹ വിചാര മില്ലായ്മ മുതലായ ഉൽകൃഷ്ടമനോവികാരങ്ങളോടുകൂടിയിരിക്കു കയും ചെയ്യുന്നു. ഒരു മൃഗത്തിന് ബുദ്ധി, ഓർമ്മ, അറിവ് ഇവ ഇല്ലാതിരിക്കുന്നു. അതുകൊണ്ട് ഒരു മൃഗത്തെപ്പോലെയുള്ള ജന്മം അഭിലഷണീയമല്ല. വിവേചനം, ആത്മജ്ഞാനം, ഭൌതിക ശരീര ത്തോട് ഐക്യമില്ലായ്മ, വിശ്വാസം, ജീവകാരുണ്യം മുതലായവ യോടുകൂടാത്ത മനുഷ്യജീവിതം മൃഗത്തിന്റെതിന്ന് സമമാണ്. അജ്ഞാനി സംസാരസാഗരത്തിൽ മുങ്ങുകയും വിവേചനദൃഷ്ടി തുറക്കുന്നതുവരേയുംതന്നെ ഒരു ഉന്നതമാർഗ്ഗത്തിലേക്ക് കൊണ്ടു പോകാൻ തയ്യാറായ ഒരു മാർഗ്ഗദർശിയെ കണ്ടുമുട്ടുന്നതുവരെ യും, പല ഗർഭങ്ങളിൽ ജന്മമെടുക്കുകയും ചെയ്യുന്നു. അറിവി ല്ലാത്ത വിഷയിയായമനുഷ്യൻ ഒരു നായ, മൂർഖൻപ്പാമ്പ്, ചെന്നായ അല്ലെങ്കിൽ നരി ഇവയുടെ ജന്മം എടുക്കുന്നു. അവരെ സംബന്ധിച്ചിടത്തോളം ഒരു നിശ്ചിതനിയമം ഇല്ല. ശാസ്ത്രങ്ങളിൽ പറയുന്നതെല്ലാം പരമാർത്ഥമാണ്. അപ്രകാരമുള്ള ശാസ്ത്രോക്തികൾ അതിശയോക്തികളോ രൂപകാലങ്കാരങ്ങളോ ആണെന്നു പറയുന്നത് ആപല്കരമായ തെറ്റാണ്.

ദിവ്യത്വത്തിൽ ജീവിതം ആരംഭിച്ച ഒരു ആത്മീയ സാധകന്ന് ഒരു നികൃഷ്ടഗർഭത്തിൽ ജനിക്കുമെന്ന ഭയമില്ല. ഒരു യോഗസാധ

കനായ യോഗിക്ക് തനിക്കുള്ള സ്ഥാനത്തിൽനിന്നുപതിച്ചാലും നശിക്കുന്നില്ല. അവൻ നല്ല ചുറ്റുപാടുകളിൽ വീണ്ടും ജനിക്കുകയും തന്റെ ആത്മീയമാർഗ്ഗത്തിൽ തുടർന്നു സഞ്ചരിക്കുകയും ചെയ്യുന്നു. ഭഗവാൻ ഗീതയിൽ പറയുന്നുണ്ട്.... "ഹേ പാർത്ഥ" അവന്ന് (ബ്രഹ്മമാർഗ്ഗത്തിൽനിന്ന് പതിച്ചവന്ന്) ഈ ലോകത്തിലോ, പരലോകത്തിലോ, ഒരിക്കലും നാശമുണ്ടാകുന്നതല്ല. ഹേ താത! സൽക്കർമ്മം ചെയ്യുന്നവന്ന് ഒരിക്കലും ദുർഗ്ഗതിയുണ്ടാവുകയില്ല. യോഗമാർഗ്ഗത്തിൽനിന്നും പതിച്ചവൻ പുണ്യം ചെയ്യുന്നവരെത്തിച്ചേരുന്ന ലോകത്തെത്തി വളരെക്കാലമവിടെത്താമസിച്ചതിന്നു ശേഷം സദാചാരതല്പരന്മാരായ ധനവാന്മാരുടെ ഭവനത്തിൽ വീണ്ടും ജനിക്കുന്നു. അല്ലെങ്കിൽ ജ്ഞാനികളായ യോഗികളുടെ കുലത്തിൽതന്നെ ജനിക്കുന്നു. (അദ്ധ്യായം 6–40,41,42)

ഋഷഭന്റെ പുത്രൻ ഭരതരാജാവ് അദ്ദേഹത്തിന്റെ രാജ്യത്തെ ഉപേക്ഷിച്ച് സംന്യാസജീവിതം എടുത്തു. ഒരു ദിവസം വനത്തിൽ മാതൃവിഹീനയായ ഒരു ചെറിയ മാൻകുട്ടിയെ അദ്ദേഹം കണ്ടു. അദ്ദേഹം ആ സാധുജീവിയിൽ വളരെ അനുതാപം കാട്ടുകയും തന്റെ വിചാരങ്ങൾ മുഴുവൻ ആ മാനിൽ കേന്ദ്രീകരിക്കത്തക്ക വണ്ണം അത്ര ആസക്തിയോടെ അതിനെ സ്നേഹിക്കുകയും, ഈശ്വരവിചാരം ക്രമേണ വിട്ടുപോകുകയും ചെയ്തു. അദ്ദേഹത്തിന്റെ മരണസമയത്ത് ആ ചെറിയ മാനിനെപ്പറ്റിയുണ്ടായ വിചാരം വളരെ പീഡിപ്പിക്കുകയും ഒടുവിൽ ഒരു മാനിന്റെ ജന്മം പ്രാപിക്കുകയുംചെയ്തു.

ഭരതരാജാവ് എല്ലാ ശാസ്ത്രങ്ങളിലും, വേദങ്ങളിലും പുരാണങ്ങളിലും നല്ല വ്യുൽപന്നനായിരുന്നു. അദ്ദേഹം വളരെ കഠിനമായ തപസ്സുകൾ ചെയ്കയും മാഹാത്മ്യമേറിയ വാസുദേവ ചരണാരവിന്ദങ്ങളെ ധ്യാനിക്കുകയുംചെയ്തു. പക്ഷെ ഒരു മൃഗത്തോടുതോന്നിയ അസാധാരണമായ മമത അദ്ദേഹത്തിന് ഒരു മാനിന്റെ ജന്മംനല്കി. ക്രമേണ തന്റെ കണ്ണുകൾ തുറന്നു, തനിക്കുപറ്റിയ തെറ്റ് മനസ്സിലാക്കി. മാൻ തന്റെ പൂർവ്വജന്മമായ ഭരതരാജാവിന്റെ എല്ലാവസ്തുതകളും ഓർമ്മിച്ചു. അത് എപ്പോഴും

ഭഗവാനെത്തന്നെ ധ്യാനിക്കുകയും, ആഹാരത്തിൽപോലും ശ്രദ്ധയില്ലാതെയും, അതിനെപ്പോലുള്ള മറ്റു മാനുകളോടുകൂടി സംസർഗ്ഗം ചെയ്യാതെയും ജീവിച്ചുവന്നു. മൃഗജന്മത്തിൽനിന്ന് സ്വാതന്ത്ര്യം കിട്ടുവാനായി തന്റെ ആയുസ്സിന്റെ ബാക്കി ദിവസങ്ങളെ യഥാർത്ഥത്തിൽ എണ്ണിക്കഴിയുകയായിരുന്നു അദ്ദേഹം. തന്റെ മൃഗശരീരം വിട്ടശേഷം ജഡഭരതൻ എന്ന പേരോടുകൂടിയ ഒരു ബ്രാഹ്മണന്റെ ജന്മം വീണ്ടും എടുത്തു. അതോടുകൂടി ഭരതൻ തന്റെ പഴയതെറ്റ് വീണ്ടും ആവർത്തിയ്ക്കാതിരിക്കത്തക്ക വിവേകിയായിത്തീരുകയും, ശൈശവം മുതൽക്കുതന്നെ ഏകാന്തത്തിൽ വർത്തിക്കുകയുംചെയ്തു. അദ്ദേഹത്തിന് രാഗദ്വേഷവിഹീനമായ മനസ്സുണ്ടായിരുന്നു. ഇങ്ങനെ അദ്ദേഹം മായാബന്ധത്തിൽനിന്ന് വിമോചിക്കപ്പെടുകയും തന്റെ ശരീരനാശത്തിന്നുശേഷം പരമാത്മാവിൽ ഐക്യംപ്രാപിക്കുകയും ചെയ്തു.

ഗജേന്ദ്രൻ ഒരു ആനയുടെ ജന്മം എടുക്കേണ്ടിവന്നുവെങ്കിലും, തന്റെ യഥാർത്ഥസ്ഥിതി ഒരിക്കലും വിസ്മരിക്കാതെ എല്ലായ്പോഴും ഭഗവാൻ ഹരിയെ പ്രാർത്ഥിക്കയും, ആനയുടെ ജന്മത്തിൽനിന്ന് മോക്ഷം നേടുകയുംചെയ്തു. പക്ഷിമൃഗാദികൾ പോലും മോക്ഷം പ്രാപിച്ച ഉദാഹരണങ്ങൾ നമ്മുടെ ശാസ്ത്രങ്ങൾ ഉദ്ധരിക്കുന്നുണ്ട്. പ്രബലരാക്ഷസനായ വൃത്രാസുരൻ വാസുദേവനിൽ അത്യധികം ഭക്തിയുള്ളവനായിരുന്നു. അവൻ തന്റെ പൂർവ്വജന്മത്തിൽ ഒരു രാക്ഷസനായിതീരട്ടെ എന്ന് ഉമയാൽ ശപിക്കപ്പെട്ട ചിത്രകേതു എന്ന രാജാവായിരുന്നു.

മേല്പറഞ്ഞ ഉദാഹരണങ്ങളിൽനിന്ന് ആത്മാർത്ഥതയുള്ള ഒരു യഥാർത്ഥസാധകന് അധോഗതിയെപ്പറ്റി ഭയപ്പെടാനില്ലെന്ന് വളരെവ്യക്തമായി കാണാം. ഭഗവൽഭക്തന്മാർ ഏറ്റവും നിർഭയന്മാരും സർവ്വസംഗരഹിതന്മാരും ആയിരുന്നു. ഈശ്വരനെ സ്മരിക്കാൻ കഴിയുന്ന ഏതു ജന്മത്തെയും അവർ സ്വാഗതം ചെയ്യുന്നു.

നമുക്കാവശ്യമായിരിക്കുന്നത് ഭഗവാനോടുള്ള നിഷ്കളങ്കഭക്തിയാണ്. അത് ലഭിച്ചാൽ എമ്മാതിരി ജീവിതത്തിലും ഏതു പരിതസ്ഥിതികളിലും ആയിരുന്നാലും ഒരു മനുഷ്യൻ സന്തുഷ്ടനായിരിക്കുന്നു. സംസാരത്തിന്റെ എത്ര അസഹ്യമായ വേദനകളെ

പ്പോലും ശാന്തമായി സഹിപ്പാൻ തന്നെ സഹായിക്കുന്ന ഒരു അപൂർവ്വസന്തോഷം അവന്ന് ലഭിക്കുന്നു.

പൂർവ്വികകാലത്തെ ഋഷികൾക്ക് ദുഷ്ടജനങ്ങളെ ശപിക്കുവാനും ശിഷ്ടന്മാരെ അനുഗ്രഹിപ്പാനുമുള്ള ശക്തി ഉണ്ടായിരുന്നു. നാരദന്റെ ശാപംകൊണ്ട് കുബേരന്റെ പുത്രന്മാർ വൃക്ഷങ്ങളായിത്തീർന്നു. ഗൌതമൻ തന്റെ ഭാര്യയെ ഒരു കല്ലായിത്തീരുവാൻ ശപിച്ചു. ഹരിഭഗവാന്റെ പാദത്തെവിട്ട് മാർഗ്ഗം പിഴച്ചുപോകുന്നവരുടെപേരിൽ അനുകമ്പകൊണ്ടാണ് അവർ ഇങ്ങിനെ ചെയ്യുന്നത്. ഏതെങ്കിലും ഒരു സ്വാർത്ഥകാരണംകൊണ്ടോ അല്ലെങ്കിൽ കോപത്തിന്നധീനന്മാരായിട്ടോ അല്ല അവർ ദുഷ്ടന്മാരെ ശപിക്കുന്നത്. അതുകൊണ്ട് തന്റെ വിധിയെ മാറ്റുവാനായി ഒരു ദിവ്യപുരുഷസംസർഗ്ഗം ഏറ്റവും ഗുണകരമാകുന്നു.

ഋഷികൾ ത്രികാലജ്ഞാനികൾ (ഭൂതം, വർത്തമാനം, ഭാവി ഇവയെ അറിയുന്നവർ) ആകുന്നു. അതുകൊണ്ട് കർമ്മത്തിന്റെ അജ്ഞാതമായ രഹസ്യമാർഗ്ഗങ്ങൾ അവർ അറിയുന്നു. അവർ ആത്മജ്ഞാനികളായിത്തീരുകനിമിത്തം മറ്റെല്ലാജ്ഞാനങ്ങളും അവർക്ക് കരഗതമായിരിക്കുന്നു.

നാം എന്തുമാതിരി ശരീരമാണ് ധരിച്ചിരിക്കുന്നത് എന്നതല്ല കാര്യം, നമ്മുടെ ചിന്തകൾ എന്തെല്ലാമാണ് എന്നതാണ് പ്രധാനം. ഉന്നതസ്ഥാനത്തുള്ള ഒരു മനുഷ്യന് ചില മൃഗീയചിന്തകൾ ഉണ്ടായിരിക്കാം. അവൻ കാമത്തിനും ക്രോധത്തിനും വശംവദനായിത്തീരുമ്പോൾ ഒരു മൃഗത്തേക്കാൾ നീചനാണ്. വിവേചനാരഹിതനും, കാമാസക്തനും നിസ്സാരകാര്യങ്ങൾക്കായി കോപിക്കുന്നവനും ആയ ഒരു മനുഷ്യനേക്കാൾ ആയിരംമടങ്ങ് ശ്രേഷ്ഠമാണ് ഒരു പശു.

ഭാവിയിൽ നിങ്ങൾക്ക് എന്തുജന്മമാണ് ലഭിക്കുക എന്നതിനെപറ്റി നിങ്ങൾ ക്ലേശിക്കേണ്ട. ഈ ജന്മത്തെ നല്ലതുപോലെ വിനിയോഗിച്ച് ജനനമരണങ്ങളിൽ നിന്ന് മുക്തനാകുക. ഭഗവാനോടുള്ള ഭക്തിവർദ്ധിപ്പിക്കുക. നീചവിചാരങ്ങളെ ഉപേക്ഷിക്കുക.

അന്യന്മാർക്ക് ഗുണംചെയ്‌വാനായി എപ്പോഴും ബദ്ധശ്രദ്ധനായിരിക്കുക, ദയയുള്ളവനായിരിക്കുക, നന്മചെയ്യുക.

ഭഗവാൻ ഹരിയാണ് ത്രിലോകരക്ഷകൻ, തന്റെ സൃഷ്ടിയിലെ എല്ലാജീവികളേയും തന്റെ ശാശ്വതനിലയത്തിലേക്ക് കൊണ്ടുപോകാനുള്ള ബാദ്ധ്യത അദ്ദേഹത്തിലാണ് സ്ഥിതിചെയ്യുന്നത്. ഭഗവാൻ ഇഷ്ടപ്പെടുന്ന മാർഗ്ഗത്തിലൂടെ നിങ്ങളെ കൊണ്ടുപോകട്ടെ. നിങ്ങൾ ഒരു മനുഷ്യന്റെയോ, മൃഗത്തിന്റെയോ, പിശാചിന്റെയോ ദേഹത്തിൽ ഇരിക്കുമ്പോഴും അദ്ദേഹം നിങ്ങൾക്ക് മോക്ഷം നല്കട്ടെ. പൂർണ്ണമായി വികസിച്ച താമരപ്പൂവിൽ ഒരു തേനീച്ച ഒട്ടിപ്പിടിക്കുന്നതുപോലെ നിങ്ങളുടെ മനസ്സ് എപ്പോഴും ഈശ്വരനിൽ കേന്ദ്രീകരിക്കുകയും ഭഗവാന്റെ പാദകമലങ്ങളിൽനിന്ന് ഒഴുകുന്ന മധുരമധു പാനംചെയ്ത് ഒരു ശിശുവിനെപ്പോലെ ശരണാഗതി അടയുകയുംചെയ്യുക. നിരവധി യോനികളിൽ അനവധി ജന്മങ്ങൾക്ക് കാരണമായിരിക്കുന്ന അനന്തമായ ഈ കർമ്മചക്രത്തിരിച്ചിലുകളിൽനിന്നും ശാശ്വതമായ മുക്തി ഈ ജന്മത്തിൽ തന്നെ നിങ്ങൾക്ക് സിദ്ധിക്കുമാറാകട്ടെ.

## ശിശുവിന്റെ വളർച്ച

ചന്ദ്രമണ്ഡലത്തിൽ കടന്ന് നീരാവിയോട് കലർന്ന് അവൻ ഭൂമിയിലേക്ക് വരുന്നു; അവിടെ നെല്ല് മുതലായ സസ്യങ്ങളിൽ വളരെക്കാലം സ്ഥിതിചെയ്യുന്നു. പിന്നെ അവൻ ചതുർവിധാന്നങ്ങളായിത്തീരുകയും മനുഷ്യൻ അതിനെ ഭക്ഷിച്ച് ജീവബീജമായിത്തീർന്ന് സമയമാകുമ്പോൾ (ഇവിടെ ഉദ്ദേശിച്ചിട്ടുള്ളത് ഉപനിഷത്തുകളിലെ "പഞ്ചാഗ്നി വിദ്യയാകുന്നു. ഇവിടെ പ്രസ്താവിച്ച ജീവന്റെ ഗതി ഈ ലോകത്തിൽ നിന്ന് ചന്ദ്രനിലേക്കും അവിടെനിന്ന് പർജ്ജന്യത്തിലേക്കും (മഴയുടെ അധിഷ്ഠാന ദേവത) അവിടെനിന്ന് വീണ്ടും മഴയിൽക്കൂടെ ഈ ലോകത്തിലേക്കും, അവിടെനിന്ന്, മഴയാൽ ഉണ്ടാക്കപ്പെട്ട ധാന്യം മുതലായ ഭക്ഷണങ്ങൾ കഴിക്കുന്ന മനുഷ്യനിലേക്കും, അവിടെനിന്ന് പുരുഷന്റെ ജീവബീജമായി സ്ത്രീയിലേക്കും ആകുന്നു. ഒരുവൻ മനുഷ്യനായിത്തീരുന്നതിനുമുമ്പ് ദേവന്മാർ അർഘ്യങ്ങൾ നല്കുന്നത് ഈ അഞ്ച് അഗ്നികളിൽ കൂടെയാകുന്നു.) പുരുഷനാൽ സ്ത്രീയുടെ ഗർഭപാത്രത്തിലേക്ക് ചെലുത്തപ്പെടുകയുംചെയ്യുന്നു. അവിടെ അമ്മയുടെ ഗർഭപാത്രത്തിൽ ശോണിതത്തോടുകൂടികലർന്ന് ബീജത്തിന്റെ പുറം

തൊലിയാൽ മൂടപ്പെട്ട്, ഒരു ദിവസത്തിൽ 'കലലം' എന്നതായി തീരുന്നു.

അഞ്ചുരാത്രികൾക്കുശേഷം അവൻ ഒരു നീർപ്പോളപോലെ യാകുന്നു. ഏഴുരാത്രികളുടെ അവസാനം അവൻ ഒരു മാംസ പേശിയായിത്തീരുന്നു.

രണ്ടാഴ്ചക്കുശേഷം ആ മാംസക്കട്ടയിൽ രക്തം നിറയു കയും ഇരുപത്തഞ്ചുരാത്രികൾക്കുശേഷം വളരുവാൻ തുടങ്ങു കയുംചെയ്യുന്നു.

ഒരു മാസത്തിനുശേഷം അതിൽ കഴുത്ത്, തല, ചുമലുകൾ, മുതുകെല്ല്, വയറ് ഇവയുണ്ടാകുന്നു. ഈ അഞ്ചംഗങ്ങളിൽ ഓരോന്നും ഒന്നിന്നു പിന്നെ ഒന്നായിട്ടാണ് ഉണ്ടാകുന്നത്.

രണ്ടുമാസംകൊണ്ട് കൈകൾ, കാലുകൾ, പാർശ്വങ്ങൾ, അരക്കെട്ട്, തുടകൾ, മുട്ടുകൾ എന്നിവ യഥാക്രമം ഉണ്ടാക്ക പ്പെടുന്നു.

മൂന്നുമാസങ്ങൾകൊണ്ട് ക്രമേണ ശരീരത്തിലെ സന്ധികൾ രൂപപ്പെടും. നാലുമാസംകൊണ്ട് ക്രമേണ എല്ലാ വിരലുകളും ഉണ്ടാകുന്നു.

അഞ്ചാംമാസത്തിൽ മൂക്ക്, ചെവികൾ, കണ്ണുകൾ ഇവ ഉണ്ടാകുന്നു. അഞ്ചുമാസംകൊണ്ട് പല്ലിന്റെ തൊണ്ണുകളും, നഖ ങ്ങളും, ഗുഹ്യാംഗങ്ങളും ഉണ്ടാക്കപ്പെടുന്നു.

ആറാംമാസത്തിനുശേഷം ചെവികളിൽ ദ്വാരങ്ങൾ ഉണ്ടാക്ക പ്പെടുന്നു. അതേമാസംതന്നെ മലദ്വാരങ്ങളും, ജനനേന്ദ്രിയങ്ങളും, ആണിനും പെണ്ണിനും മനുഷ്യജീവികളിൽ നാഭിയും ഉണ്ടാക്ക പ്പെടുന്നു.

ഏഴാംമാസത്തിൽ ശരീരത്തിലും തലയിലും രോമങ്ങൾ ഉണ്ടാക്കപ്പെടുന്നു.

എട്ടാംമാസത്തിൽ ശരീരത്തിലെ എല്ലാ അവയവങ്ങളും വിഭജിക്കപ്പെടും.

ഇപ്രകാരം സ്ത്രീ ഗർഭത്തിൽ ബീജം വളർന്നുകൊണ്ടേയി രിക്കുന്നു. അഞ്ചാംമാസത്തിൽ ശരീരസ്ഥനായ ജീവന് എല്ലാ ഭാഗങ്ങളിലും ബോധഭാവങ്ങൾ ഉദിക്കുന്നു.

പൊക്കിൾകൊടിയിലുള്ള ഒരുദ്വാരത്തിൽകൂടെ, മാതാവ് കഴിക്കുന്ന ആഹാരത്തിന്റെ സത്തിൽനിന്ന് ഗർഭത്തിലുള്ള ഈ ജീവിക്കു പോഷകാംശം കിട്ടുകയും അതിന്റെ വീര്യംകൊണ്ട് മരിക്കാതിരിക്കുകയുംചെയ്യുന്നു.

തന്റെ പൂർവ്വജന്മങ്ങളേയും ജന്മാന്തരകർമ്മങ്ങളേയും സ്മരിച്ചുകൊണ്ടും, ജഠരാഗ്നിയിലെ കഠിനമായ നീറ്റൽ അനുഭവിച്ചു കൊണ്ട്, അവൻ ഇങ്ങനെ പുലമ്പുന്നു.

"വ്യത്യസ്തങ്ങളായ അനേകായിരം ജന്മങ്ങളിൽകൂടി ലക്ഷോ പലക്ഷം സന്താനങ്ങളോടും ഭാര്യമാരോടും ബന്ധുജനങ്ങളോടും ചേർന്ന് ഞാൻ സുഖിച്ചു. "കുടുംബസംരക്ഷണത്തിനായ്ക്കൊണ്ട് ഞാൻ നന്മയുടേയും തിന്മയുടേയും മാർഗ്ഗത്തിൽകൂടി ധനം സമ്പാദിച്ചു. എന്നാൽ ഒരു സ്വപ്നത്തിൽപോലും വിഷ്ണുവിനെപ്പറ്റി ചിന്തിക്കാത്ത ഒരു നിർഭാഗ്യവാനാണ് ഞാൻ. അതിന്റെ ഫല മായിട്ടാണ് ഞാൻ ഇപ്പോൾ ഈ ഗർഭത്തിൽ നരകദുഃഖം അനു ഭവിക്കുന്നത്. മോഹങ്ങളിൽ വെന്തുനീറി ഈ അവാസ്തവമായ ദേഹത്തെ വാസ്തവമാണെന്ന് വിശ്വസിച്ച്, ഞാൻ എന്തുചെയ്യാൻ പാടില്ലായിരുന്നുവോ അതിനെ ചെയ്തും, എന്റെ നന്മയ്ക്കായി രുന്നത് എന്തോ അതിനെ ചെയ്‌വാൻ കൂട്ടാക്കാതിരിക്കുകയും ചെയ്തു."

"എന്റെ സ്വന്തംകർമ്മങ്ങൾ നിമിത്തം പലവിധ കഷ്ടപ്പാടുകൾ അനുഭവിച്ച്, നരകംപോലെയുള്ള ഈ ഗർഭപാത്രത്തിൽനിന്ന് ഞാൻ എപ്പോളാണ് പുറത്തേക്കു കടക്കുക? ഇപ്പോൾ മുതൽ ഞാൻ വിഷ്ണുവിനെയല്ലാതെ മറ്റാരെയും ആരാധിക്കയില്ല.

ഇതിനെയും ഇതേമാതിരിയും വിചാരിച്ചും മാതാവിന്റെ അവയവങ്ങളുടെ സമ്മർദ്ദനം ഏറ്റ് വേദനിച്ചും നരകത്തിൽ നിന്നുവരുന്ന ഒരു പാപിയെ പോലെ ജീവൻ പുറത്തേക്കുവരുന്നു. പഴുത്തൊലിക്കുന്ന പുണ്ണിൽനിന്നു വരുന്ന ഒരു പുഴുവിനെപ്പോലെ അവൻ പുറത്തേക്കുവരുന്നു. പിന്നെ അവൻ ശൈശവം, യൗവനം, വാർദ്ധക്യം മുതലായ അവസ്ഥകളിൽ സഹജമായ വേദനകളും യാതനകളും അനുഭവിക്കുന്നു.

## അദ്ധ്യായം-ആറ്
## ലോകങ്ങൾ അല്ലെങ്കിൽ മണ്ഡലങ്ങൾ

### പ്രേതലോകം

നികൃഷ്ടങ്ങളായ അഭിരുചികളാലും ശക്തിയായ വിഷയേച്ഛ കളാലും മനസ്സ് നിറഞ്ഞവനും, ഈ ലോകത്തിൽ അത്യന്തം വിഷയലോലുപനായി തന്റെ ജീവിതം കഴിച്ചവനും ആയ ഒരു ഭോഗി തന്റെ മരണശേഷം പ്രേതലോകത്തേക്ക് പോകുന്നു. മരണശേഷം കുറെനേരത്തേക്ക് അവൻ ബോധരഹിതനായി ത്തീരുന്നു. അവൻ ഒരു നിദ്രാവസ്ഥയിലാണ്ടുപോകും. പിന്നീട് അവൻ ഉണരുകയും താൻ ഈ ലോകത്തിൽതന്നെ സ്ഥിതിചെയ്യു ന്നതായി കാണുകയും ചെയ്യുന്നു.

അവൻ ഉണർന്ന ഉടനെ വിഷയേച്ഛകളും മോഹങ്ങളും വാസനകളും അവനെ അത്യന്തം പീഡിപ്പിക്കുന്നു. അവൻ തിന്നാനും കുടിക്കാനും സ്ത്രീകളോടുകൂടി സഹവസിക്കാനും ആഗ്രഹിക്കുന്നു. എന്നാൽ തന്റെ ഇപ്പോഴത്തെ ശരീരംകൊണ്ട് തന്റെ ആഗ്രഹങ്ങൾ നിറവേറ്റുവാൻ സാദ്ധ്യമല്ല. ജയിലിൽ അടയ്ക്കപ്പെട്ട ഒരു തടവുകാരനെപ്പോലെ, അവൻ ഈ ലോക ത്തിൽ ബന്ധിതനാണ്. ഈ ലോകത്ത് തന്റെ കാമ്യങ്ങളെ പൂർ ത്തിയാക്കാനാവാത്തതുകൊണ്ട് അവൻ ഏറ്റവും അസംതൃപ്തനും സുഖരഹിതനും ആകുന്നു. അവന്റെ ഇന്ദ്രിയങ്ങളെല്ലാം വളരെ ശക്തിയുള്ളതാണ്. എന്നാലും അവന്റെ ആഗ്രഹപൂർത്തി വരു ത്താനുള്ള നിവൃത്തിമാർഗ്ഗങ്ങളില്ല. അവന്റെ കാമങ്ങളെയും ഇച്ഛ കളേയും അഭിരുചികളെയും തൃപ്തിപ്പെടുത്തുവാൻ സാധിക്കാ ത്തതിനാൽ അവന്റെ ദുഃഖം അവർണ്ണനീയമാണ്. അവൻ പട്ടിണി കിടക്കുന്നവനെപ്പോലെ ആകുന്നു.

മോഹങ്ങളുടെ വേരുകളും കേന്ദ്രങ്ങളും സ്ഥിതിചെയ്യുന്നത് ഇന്ദ്രിയങ്ങളിലും മനസ്സിലുമാണ്. അവ ഭൗതികശരീരത്തിലല്ല. ഇന്ദ്രി യങ്ങളുടേയും മനസ്സിന്റെയും ഇച്ഛാപൂരണത്തിനുള്ള ആയുധം മാത്രമാണ് ഈ ഭൗതികശരീരം.

പ്രേതലോകത്തിൽ ദുഃഖിച്ചുകഴിയുന്ന ജീവനെ നിങ്ങൾക്ക് ശ്രാദ്ധകർമ്മങ്ങൾ മുഖേന സഹായിക്കാം. ശ്രാദ്ധക്രിയ അവനെ മോചിപ്പിക്കയും സ്വർഗ്ഗഗമനത്തിന് സഹായിക്കയും ചെയ്യുന്നു. മന്ത്രോച്ചാരണങ്ങൾ ശക്തിമത്തായ അലകളെ സൃഷ്ടിക്കുന്നു. ഈ അലകൾ ജീവാത്മാവിനെ ബന്ധനത്തിലാക്കിയപ്രേതശരീര ത്തിന്നെതിരെവന്ന് അതിനെ തകർക്കുന്നു.

ശ്രാദ്ധത്തിന്റെ പ്രാധാന്യം എന്തെന്ന് ഇപ്പോഴെങ്കിലും മനസ്സിലാക്കുന്നുണ്ടോ? അറിവില്ലായ്മകൊണ്ടും, തെറ്റായ സംസ്കാ രങ്ങൾകൊണ്ടും ചീത്തയായ സംസർഗ്ഗംകൊണ്ടും ദുരുപദേശ ങ്ങൾ കൊണ്ടും സംഭവിച്ച ബുദ്ധിവക്രതകൊണ്ടോ, ആരെങ്കിലും ശ്രാദ്ധം കഴിക്കുന്നതിൽ ഉപേക്ഷകാണിച്ചിട്ടുണ്ടെങ്കിൽ അവർ ഈ നിമിഷം മുതൽ ശ്രാദ്ധം കഴിക്കണം. ഋഷികളും ശാസ്ത്രങ്ങളും കരുണാർദ്രയായ മാതാവിനെപോലെ നിങ്ങളെ രക്ഷിക്കുന്നു.

നിങ്ങൾ പ്രേതലോകത്തിൽ പ്രവേശിച്ച് യാതനകൾ അനുഭ വിക്കേണ്ട എന്നു വിചാരിക്കയാണെങ്കിൽ വിവേകിയായിരിക്കുവാൻ പഠിക്കുക. ഇന്ദ്രിയങ്ങളെ അടക്കുവാൻ പഠിക്കുക. നല്ല ചിട്ടയാ യതും അച്ചടക്കത്തോടുകൂടിയതുമായ ജീവിതം നയിക്കുക, ഇന്ദ്രിയങ്ങളെ ഇഷ്ടംപോലെ അലയുവാൻ വിടരുത്. അമിതാഹാരം വർജ്ജിക്കുക മാംസവേദാന്തത്തെ അനുഗമിക്കരുത്. മോഹങ്ങളും അഭിനിവേശങ്ങളും മരണത്തിൽകൂടെ നിങ്ങൾ കടക്കുമ്പോൾ നിങ്ങളെ വേദനിപ്പിക്കയേഉള്ളു. നിങ്ങൾ ആത്മനിയന്ത്രണം അഭ്യ സിച്ചാൽ പരമാനന്ദമണ്ഡലങ്ങളിൽ പ്രവേശിക്കുമാറാകും.

## 2. പ്രേതങ്ങളുടെ അനുഭവങ്ങൾ

വസിഷ്ഠമഹർഷി തന്റെ യോഗവാസിഷ്ഠത്തിൽ പറയുന്നു:- "പ്രേതങ്ങൾ ആറുതരങ്ങളാണ്, അതായത്, അല്പപാപി, സാധാരണ പാപി, അധികപാപി, അല്പസുകൃതി, സാധാരണ സുകൃതി, അധിക സുകൃതി. അധികപാപികളായ ചില പ്രേതങ്ങൾ, ഒരുകൊല്ലം വരെ, കല്ലിനെപോലെ, മരണത്തിന്റെ നിശ്ചേതനത്വം അനുഭവിച്ചു കൊണ്ടിരിക്കുന്നു. പ്രജ്ഞവന്നശേഷം, തങ്ങളുടെ പൂർവ്വജന്മവാ

സന കൊണ്ടുവന്ന, അന്തമില്ലാത്ത നരകദുഃഖങ്ങളെ, വളരെക്കാലം അനുഭവിക്കുവാൻ നിർബന്ധിതരായെന്ന് അവർ അറിയുന്നു. പിന്നെ അവർ നൂറുകണക്കായ ജന്മങ്ങൾ എടുത്ത് കഷ്ടപ്പെടുകയും തങ്ങളുടെ ഉള്ളിൽ സമാധാനം കാണുന്നതുവരെ മായാ പ്രപഞ്ചാനുഭവങ്ങളെ തുടർന്ന് അനുഭവിക്കുകയും ഒടുവിൽ അവയിൽനിന്നും മോചനം നേടുകയുംചെയ്യുന്നു. മരണാനന്തരം തങ്ങളുടെ ആലസ്യം തീർന്നശേഷം സ്ഥാവരങ്ങളായ വൃക്ഷലതാദികളുടെ രൂപങ്ങളിൽ സ്ഥിതിചെയ്ത് അവയിലുള്ള അചേതനത്വം അനുഭവിച്ച് ഉച്ചരിക്കാൻ പാടില്ലാത്ത ദുഃഖത്തെ അനുഭവിക്കുന്നവരായ മറ്റുചിലരും ഈ വർഗ്ഗത്തിലുണ്ട്. പിന്നെ അവർ നരകയാതനകൾ അനുഭവിച്ചശേഷം, ഇഹലോകജീവിതത്തിലുണ്ടായിരുന്ന അവരുടെ മോഹങ്ങൾക്കനുസരിച്ച് ഭൂമിയിൽ വീണ്ടും ജനിക്കുന്നു. സാധാരണപാപികൾ മരണശേഷം ചിരകാലം കല്ലിനെപ്പോലെയുള്ള നിശ്ചേഷ്ടാവസ്ഥയെ അനുഭവിക്കുന്നു. പ്രജ്ഞാവസ്ഥയിലേക്കു വന്നശേഷം അവർ അപ്പോഴൊ കുറെകാലത്തിന് ശേഷമോ, ഭൂലോകത്തിലുള്ള അവരുടെ സാധാരണ ജീവിതം തുടരുന്നതിന് മുമ്പായി, പക്ഷികൾ, ഇഴജന്തുക്കൾ അല്ലെങ്കിൽ മൃഗങ്ങൾ എന്നീ ജന്മങ്ങൾ അനുഭവിക്കുന്നു. അല്പപാപികളായ ചില ആത്മാക്കൾ, പലപ്പോഴും, മരണത്തിന്റെ ബോധമില്ലായ്മക്കുശേഷം തങ്ങളുടെ പൂർവ്വാഗ്രഹങ്ങൾക്കനുസരിച്ചുള്ള ലോകജീവിതം തുടരുവാനായി ചില മനുഷ്യരൂപം എടുക്കുവാൻ വരുന്നു. അവർ മരണാനന്തരം വേഗത്തിൽ ലൗകികബോധത്തിലേക്ക് തിരിച്ചുവരികയും അവരുടെ പൂർവ്വവിചാരങ്ങളും ഭാവനകളും അവരുടെ അനുഭവത്തിലുള്ള പുതിയ ലോകങ്ങളെ, ഒരു സ്വപ്നാവസ്ഥയിലെന്നപോലെ, വികസിപ്പിക്കയും ചെയ്യുന്നു. അധികസുകൃതാത്മാക്കൾ മരണത്തിന്റെ അബോധാവസ്ഥയ്ക്കുശേഷം ദേവലോകങ്ങളിൽ ജീവിതം നേടുന്നു. ദേവരൂപത്തിലും ദേവലോകങ്ങളിലും അവരുടെ സല്കർമ്മഫലങ്ങളെ അനുഭവിച്ചശേഷം, അവർ ഈ ലോകത്തിൽ ശ്രേഷ്ഠമായ ധനികന്മാരുടെ കുടുംബങ്ങളിൽ വീണ്ടും ജനിക്കുന്നു. സാധാരണ സുകൃതികൾ, മരണാനന്തരമുള്ള അജ്ഞതക്കുശേഷം തങ്ങൾ കാറ്റിനാൽ അടിച്ചുകൊണ്ടുപോകപ്പെടുന്നതായും

അതിനുശേഷം സസ്യങ്ങളുടെയും ചെടികളുടെയും ജീവിതങ്ങളിലേക്ക് മാറ്റപ്പെടുന്നതായും അനുഭവിക്കുന്നു. കുറെക്കാലം ഇങ്ങിനെ അനുഭവിച്ചശേഷം അവർ ആഹാരമായിട്ട് മനുഷ്യശരീരങ്ങളിലേക്ക് പ്രവേശിക്കുന്നതായും അവിടെ ബീജാണുവായി പരിണമിച്ചശേഷം സ്ത്രീകളുടെ ഗർഭപാത്രങ്ങളിൽ പ്രവേശിക്കുന്നതായും അനുഭവിക്കുന്നു."

## പിതൃലോകം

പൂർവ്വികന്മാർ അല്ലെങ്കിൽ പിതൃക്കൾ വസിക്കുന്ന മണ്ഡലത്തിനും ചന്ദ്രലോകം എന്നുപറയുന്നു. ഇതും ഒരു സ്വർഗ്ഗലോകമാണ്. കിണറുകൾ കുഴിക്കുക, പൊതുജനങ്ങൾക്കായി സത്രങ്ങൾ കെട്ടുക, തോട്ടങ്ങളും പൂങ്കാവനങ്ങളും ഉണ്ടാക്കുക മുതലായ സ്വാർത്ഥപ്രേരണകളാലുള്ള (ഇഷ്ടാപൂർത്തി) ധർമ്മപ്രവൃത്തികളും യജ്ഞങ്ങളും ചെയ്യുന്നവർ ഈ ലോകത്തിൽ പ്രവേശിക്കുന്നു. ഈ ലോകത്തിന്റെ ഭരണകർത്താവ് സൂര്യപുത്രനായ യമധർമ്മരാജാവാകുന്നു. ജീവന്മാർ കർമ്മഫലങ്ങൾ അനുഭവിച്ചശേഷം വീണ്ടും ഈ ലോകത്തിലേക്ക് വരുന്നു. ഗീതയിൽ കൃഷ്ണഭഗവാൻ പറയുന്നു:– പുക, രാത്രിസമയം, കൃഷ്ണപക്ഷം, ദക്ഷിണായനം, ഈ മാർഗ്ഗങ്ങളിൽകൂടി ചന്ദ്രമണ്ഡലത്തിൽ എത്തിയശേഷം യോഗി മടങ്ങിവരുന്നു"(അ. 8–25). അവർ മരിക്കുമ്പോൾ ആദ്യം പുകയിൽ കൂടെയും പിന്നെ രാത്രിയിലേക്കും, പിന്നെ കൃഷ്ണപക്ഷത്തിലേക്കും, പിന്നെ ദക്ഷിണായനത്തിലെ ആറുമാസങ്ങളിലേക്കും അവിടനിന്ന് അവരുടെ പിതൃക്കളുടെ ലോകത്തിലേക്കുംപോകുന്നു. ഈ മാർഗ്ഗത്തെ പിതൃയാനം അല്ലെങ്കിൽ പിതൃക്കളുടെ മാർഗ്ഗം എന്നുപറയുന്നു. തങ്ങളുടെ സന്താനങ്ങൾ ബലിപിണ്ഡങ്ങൾ കൊടുക്കുമ്പോഴും മരണവാർഷിക ദിവസങ്ങളിൽ ശ്രാദ്ധം ഊട്ടുമ്പോഴും, പിതൃക്കൾ വളരെ സന്തോഷിച്ച് അവരെ ആശീർവ്വദിക്കുന്നു.

ചന്ദ്രലോകത്തിൽ ജീവാത്മാക്കൾ സൂക്ഷ്മമായ പ്രകാശശരീരങ്ങൾ, ദേവശരീരങ്ങൾ എടുക്കുന്നു. അവർ ദേവന്മാരായിത്തീരുകയും സ്വർഗ്ഗാനന്ദത്തെ വളരെക്കാലം അനുഭവിക്കുകയും ചെയ്യുന്നു. അവർ തങ്ങളുടെ പിതൃക്കളുടെകൂടെ താമസിക്കുന്നു.

അവർ വായുവിൽകൂടെയും മേഘങ്ങളിൽകൂടെയും താഴോട്ടു വരുന്നു. മഴത്തുള്ളികളിൽകൂടെ അവർ ഈ ലോകത്തിൽ എത്തുന്നു. അവർ ചില ധാന്യങ്ങളിൽ ചേരുകയും അതിനെ തങ്ങൾക്കാവശ്യമായ ഒരു ശരീരം ഉണ്ടാക്കാൻ വേണ്ടുന്ന വസ്തുക്കൾ തരാൻ പ്രാപ്തനായ ഒരു മനുഷ്യൻ ഭക്ഷിക്കുകയും ചെയ്യുന്നു. ആരുടെ പ്രവൃത്തികൾ വളരെ നന്നായിരുന്നുവോ, അവർ നല്ല കുടുംബങ്ങളിൽ ജനിക്കുന്നു.

പിതാക്കന്മാരുടെ ലോകം അല്ലെങ്കിൽ പിതൃലോകം അല്ലെങ്കിൽ ചന്ദ്രലോകം, ശാശ്വതസത്യത്തിന്റെ പരമോന്നത വാസസ്ഥലമല്ല. അതൊരു മാനസികലോകമാണ്. ആ ലോകവാസികൾ കർമ്മനിയമംകൊണ്ടും കാര്യകാരണംകൊണ്ടും കർമ്മവും അതിന്റെ പ്രത്യാഘാത നിയമംകൊണ്ടും ബദ്ധന്മാരാണ്. ആ ലോകത്ത് അവരുടെവാസം അനേകായിരംവർഷങ്ങൾ നിലനില്ക്കുമെങ്കിലും അത് താത്കാലികമാണ്.

പിതൃക്കൾക്ക് ബ്രഹ്മത്തെപ്പറ്റിയോ, പരമാത്മാവിനെപ്പറ്റിയോ ഉള്ള ജ്ഞാനമില്ല. അവർ ആശാപാശബദ്ധന്മാരാണ്. അവർ അപൂർണ്ണന്മാരായതുകൊണ്ട് മറ്റുള്ളവർക്ക് ബ്രഹ്മവിദ്യ അഭ്യസിപ്പിച്ചുകൊടുക്കാൻ അവർക്ക് സാധിക്കില്ല.

ഭഗവദ്ഗീതയിൽ ശ്രീകൃഷ്ണഭഗവാൻ പറയുന്നു: "മൂന്നിനെയും അറിയുന്നവർ, സോമപാനന്മാർ, പാപത്തിൽനിന്ന് ശുദ്ധീകരിക്കപ്പെട്ടവർ, എന്നിവർ യജ്ഞംകൊണ്ട് എന്നെ ആരാധിച്ച് സ്വർഗ്ഗപ്രാപ്തിക്കായി എന്നോട് അപേക്ഷിക്കുന്നു. അവർ വിശുദ്ധമായ സ്വർഗ്ഗലോകത്തെത്തീട്ട് ആവിടെ ദേവഭോഗങ്ങളെ അനുഭവിക്കുന്നു."

"അവർ വിശാലമായ സ്വർഗ്ഗലോകത്തെ അനുഭവിച്ച് പുണ്യം ക്ഷയിച്ചാൽ ഈ മർത്ത്യലോകത്ത് എത്തുന്നു. മൂന്നിലും പ്രസ്താവിച്ചിട്ടുള്ള സൽക്കർമ്മങ്ങളെ ചെയ്തിട്ട് ഭോഗേച്ഛ ജനിച്ച് താത്കാലികമായിട്ടുള്ളതിനെ അനുഭവിക്കുന്നു".

ദേവന്മാരെ പൂജിക്കുന്നവർ ദേവന്മാരെ പ്രാപിക്കുന്നു; പിതൃക്കളെ പൂജിക്കുന്നവർ പിതൃക്കളോട് ചേരുന്നു; ഭൂതഗണങ്ങളെ

ആരാധിക്കുന്നവർ ഭൂതഗണങ്ങളിൽ ചേരുന്നു. എന്നാൽ എന്നെ ആരാധിക്കുന്നവർ എന്നെ പ്രാപിക്കുന്നു."

"അത്യുച്ചങ്ങളായ സ്വർഗ്ഗങ്ങളിൽ വസിക്കുന്നവരും പുനർ ജ്ജന്മനിയമങ്ങൾക്കധീനന്മാരാണ്. ശാശ്വതമായ പരമസത്യത്തെ അറിഞ്ഞും പരമാത്മാവിനെ സാക്ഷാത്ക്കരിച്ചും പരബ്രഹ്മത്തിൽ ഒന്നായിച്ചേരുന്നവൻ മാത്രമാണ് ജനനത്തിൽനിന്നും പുനർജ്ജന്മ ത്തിൽനിന്നും വിമുക്തരായിത്തീരുന്നത്."

## ദേവലോകം അല്ലെങ്കിൽ സ്വർഗ്ഗം

ഹിന്ദുക്കളുടെ സ്വർഗ്ഗത്തിന്റെ സങ്കല്പം ക്രിസ്ത്യാനികളുടേതോ മുഹമ്മദീയന്മാരുടേതോ ആയ സങ്കല്പത്തിൽനിന്ന് വ്യത്യാസപ്പെട്ട താണ്. തങ്ങളുടെ സത്കർമ്മഫലങ്ങളെ അനുഭവിക്കാനായി ദേഹ ത്തിൽനിന്നു വേർപെട്ട് ആത്മാക്കൾ എത്തിച്ചേരുന്ന മണ്ഡല മാണ് ഹിന്ദുക്കളുടെ സ്വർഗ്ഗം. അവരുടെ സത്കർമ്മഫലങ്ങൾ തീരുന്നതുവരെ അവിടെ വസിക്കുന്നു. പിന്നെ ഇഹലോക ത്തിലേക്ക് മടങ്ങിവരുന്നു. സ്വർഗ്ഗത്തിൽ അവർ ദേവന്മാരുടെ ദിവ്യഭോഗങ്ങൾ അനുഭവിക്കുന്നു. അവർ ദിവ്യവാഹനങ്ങളിൽ സഞ്ചരിക്കുന്നു. ഇന്ദ്രനാണ് ദേവലോകത്തിലെ അല്ലെങ്കിൽ സ്വർഗ്ഗത്തിലെ രാജാവ്. അനേകതരം ദേവന്മാർ അവിടെ അധി വസിക്കുന്നുണ്ട്. ദേവകന്യകമാരായ ഉർവ്വശിയും രംഭയും മറ്റും അവിടെ നൃത്തംചെയ്യുന്നു. ഗന്ധർവ്വന്മാർ പാട്ടുപാടുന്നു. ഇവിടെ രോഗമില്ല വിശപ്പുദാഹങ്ങളുടെ പ്രശ്നമില്ല. അവിടത്തെ നിവാസി കൾ തേജസ്സുള്ള സൂക്ഷ്മശരീരികളാണ്. അവർ പ്രകാശിക്കുന്ന വസ്ത്രങ്ങളാൽ അലങ്കരിക്കപ്പെട്ടിരിക്കുന്നു. സ്വർഗ്ഗം ഒരു ചിന്താ ലോകമാണ്. ഒരുവൻ എന്തു വിചാരിക്കുന്നുവോ അത് അവന് ഉടനെ കിട്ടുന്നു. അതിനാൽ അത് ഭൂലോകത്തേക്കാൾ സുഖ മുള്ളതാണ്.

ക്രിസ്ത്യാനികളും മുഹമ്മദീയരും, സൊറോസ്ട്രിയന്മാരും സർവ്വവിധ സുഖഭോഗപൂർണ്ണമായ സ്വർഗ്ഗത്തിൽ വിശ്വസിക്കുന്നു.

'അൽസിരത്ത്' എന്നപാലത്തിൽകൂടെ എല്ലാ ആത്മാക്കളും

കടക്കുന്നു. സത്കർമ്മങ്ങൾ ചെയ്ത വിശ്വാസികൾ സ്വർഗ്ഗത്തിലുള്ള പറുദീസായിൽ എത്തുന്നു. സ്വർഗ്ഗത്തെപ്പറ്റിയുള്ള മുഹമ്മദീയരുടെ വിശ്വാസം അവിടം ഉറവുകളാലും ഊറ്റുകളാലും ജലവും പാലും തേനും സുഗന്ധദ്രവ്യങ്ങളും ഒഴുകുന്ന നദികളാലും അലങ്കരിക്കപ്പെട്ട രമ്യമായ പൂങ്കാവനമാണെന്നാണ്. സ്വർണ്ണനിർമ്മിതമായ തടികളും അതിരുചികരമായ ഫലങ്ങളുള്ളതുമായ വൃക്ഷങ്ങൾ അവിടെ ഉണ്ട്. "ഹുർ-ഉൽ-ആയുൻ" എന്നുപേരുള്ള് കറുത്ത വിശാലമായ നേത്രങ്ങളോടുകൂടിയ തേജോമതികളായ സുന്ദരതരുണികൾ എഴുപതുപേർ അവിടെയുണ്ട്. ജൂതന്മാർക്കും സൊറോസ്ട്രിയന്മാർക്കും കൂടെ സ്വർഗ്ഗത്തെപ്പറ്റി ഇതുപോലെയുള്ള സങ്കല്പങ്ങളാണുള്ളത്.

സൊറോസ്ട്രിയന്മാരുടെ സ്വർഗ്ഗം 'ബിഹിഷ്' എന്നും 'മീനു' എന്നും ഉള്ള പേരുകളാൽ അറിയപ്പെട്ടുവരുന്നു. ഭൂലോകത്ത് സത്കർമ്മങ്ങൾ ചെയ്തിട്ടുള്ളവർ-'സാമിയാദ്' എന്ന ദൈവദൂതന്റെ രക്ഷയിൻകീഴിലുള്ള 'ഹുരൻ-ഇ-ബിഹിഷ്" എന്ന കറുത്ത കണ്ണുകളുള്ള സുന്ദരികളുടെകൂടെ രമിച്ചിരിക്കുന്നു. സ്വർഗ്ഗത്തിന്റെപേർ "ഗാരൊ-ഡ്-മന" (പേർഷ്യൻ ഭാഷയിൽ 'ഗാരോട്മൻ') അല്ലെങ്കിൽ കീർത്തനമന്ദിരങ്ങൾ എന്നാണ്. ഹിന്ദുക്കളുടെ സ്വർഗ്ഗത്തിൽ ഗന്ധർവ്വന്മാർ പാടുന്നതുപോലെ ഇവിടെ ദൈവദൂതന്മാർ കീർത്തനങ്ങൾ ആലപിക്കുന്നു.

ജൂതന്മാരും പാർസികളും സപ്തസ്വർഗ്ഗങ്ങളിൽ വിശ്വസിക്കുന്നു. ഈഡനിലെ സ്വർഗ്ഗം രത്നനിർമ്മിതമാണ്. ഈഡനിലെ ഉദ്യാനത്തിനും സൊറോസ്ട്രീയന്മാരുടെ സ്വർഗ്ഗത്തിനും തമ്മിൽ ഒരു സാമ്യതയുണ്ട്. ഈഡനിലെ രണ്ടു വൃക്ഷങ്ങളായ ജീവവൃക്ഷവും, ജ്ഞാനവൃക്ഷവും, വെള്ളറോമാവിലെ കായ്ക്കുന്ന "ഗാവോകരേണവൃക്ഷത്തിനും വേദനരഹിതമായ വൃക്ഷത്തിനും സമാനമാണ്.

പാർസികളും ക്രിസ്ത്യാനികളും മുഹമ്മദീയരും സ്വർഗ്ഗം ശാശ്വതവും സ്ഥിരവുമാണെന്ന് വിശ്വസിക്കുന്നു. അവർക്ക് എല്ലാ സുഖഭോഗങ്ങളും ഇടവിടാതെയും യാതൊരു വേദനയും ബുദ്ധിമുട്ടും കൂടാതെയും കിട്ടുന്നു.

സ്വർഗ്ഗവും ഇന്ദ്രിയസുഖങ്ങൾക്കുള്ള ഒരു സ്ഥലമാണ്. സ്വർഗ്ഗഭോഗങ്ങൾ തീക്ഷ്ണവും, സൂക്ഷ്മവും ശുദ്ധിയുള്ളതുമാകുന്നു. അവയ്ക്ക് ശാശ്വത സമാധാനവും വാസ്തവമായ നിത്യാനന്ദവും തരുവാൻ സാദ്ധ്യമല്ല. അവ ഇന്ദ്രിയങ്ങളെ തളർത്തും. വിവേചനവും വിരക്തിയുമുള്ള ഒരു വിവേകി സ്വർഗ്ഗഭോഗങ്ങൾക്ക് ഒരിക്കലും ആശിക്കയില്ല. സ്വർഗ്ഗത്തിൽ ഒരു വാസസ്ഥാനത്തിന് അവൻ ഒരിക്കലും സ്വപ്നംപോലും കാണുകയില്ല. സ്വർഗ്ഗത്തിൽ അസൂയ ഉണ്ട്. രാഗദ്വേഷം ഉണ്ട് (ഇഷ്ടവും അനിഷ്ടവും) അസുരന്മാർ ദേവന്മാരോട് യുദ്ധംചെയ്യുന്നു. പരമാർത്ഥമായ മോക്ഷേച്ഛുക്കൾ സ്വർഗ്ഗത്തെ നിർദ്ദാക്ഷിണ്യം മറക്കണം. അവർ അവസാന വിമോചനത്തിന് അല്ലെങ്കിൽ പരമമോക്ഷത്തിന്നായി ആഗ്രഹിക്കണം.

തന്റെ സ്വന്തം ഇച്ഛകൾക്കും സങ്കല്പങ്ങൾക്കും അനുസരിച്ച് ഓരോ മനുഷ്യനും തന്റെ സ്വന്തം സ്വർഗ്ഗത്തെ സൃഷ്ടിക്കുന്നു. ഓരോ മനുഷ്യനും സുഖങ്ങളെപ്പറ്റി തന്റെ സ്വന്തം അഭിപ്രായമുണ്ട്. സുഖങ്ങൾ എപ്പോഴും മാറിക്കൊണ്ടിരിക്കുന്നു. മദ്യം ഒഴുകുന്ന നദികളുള്ള സ്വർഗ്ഗത്തെയാണ് ഒരു മദ്യപാനി സ്വപ്നം കാണുന്നത്. സുബോധമുള്ള ഒരു ദൈവഭക്തന്ന് ഇത് വളരെ ദുഷിച്ച ഒരു സ്വർഗ്ഗമായിരിക്കും. ദേവകന്യകമാരും ദിവ്യവാഹനങ്ങളും നല്ല സംഗീതവും നല്ല നൃത്തവും തനിക്കു ലഭിക്കുന്ന ഒരു സ്വർഗ്ഗത്തെയാണ് ഒരു യുവാവ് സ്വപ്നം കാണുന്നത്. ആ മനുഷ്യൻ ഒരു വൃദ്ധനാകുമ്പോൾ അവൻ ഒരു സ്ത്രീയെ ആവശ്യപ്പെടുന്നില്ല. നിങ്ങളുടെ ആവശ്യങ്ങളും ആഗ്രഹങ്ങളുമാണ് നിങ്ങളുടെ സ്വർഗ്ഗത്തെ ഉണ്ടാക്കുന്നത്.

ആത്മാവിന്റെ യഥാർത്ഥമായ നിത്യാനന്ദത്തെപ്പറ്റി നിങ്ങൾക്ക് ബോധമില്ല. നിങ്ങളുടെ മനസ്സ് വിഷയസുഖങ്ങളിൽ ചുഴറ്റുന്നു. ആ കാരണത്താലാണ് നിങ്ങൾ സ്വർഗ്ഗത്തെപ്പറ്റിയുള്ള വിചാരങ്ങളാൽ ഭ്രമിക്കുന്നത്, ആത്മസ്വഭാവത്തെപ്പറ്റി വ്യക്തമായ അറിവുണ്ടായിരിക്കണം. സ്വർഗ്ഗസുഖങ്ങളിൽ നിങ്ങൾക്ക് ആഗ്രഹം ഉണ്ടായിരിക്കയില്ല. ആത്മാവ് അല്ലെങ്കിൽ ജീവൻ ഒരു ആനന്ദ സാഗ

രമാണ്. ആനന്ദസാഗരം അഥവാ സന്തോഷത്തിന്റെ ഉറവ് നിങ്ങളുടെ ഉള്ളിൽ തന്നെയാണ്. ഇന്ദ്രിയങ്ങളെ പിൻവലിക്കുക. അകത്തേക്കു നോക്കുക. ആത്മാവിൽ മനസ്സിനെ ഉറപ്പിക്കുക. സർവ്വവിഷയേച്ഛകളും ഉരുകിപ്പോകും. നിങ്ങൾ ആനന്ദക്കടലിൽ നിമഗ്നനാകും.

നിങ്ങൾ സ്വർഗ്ഗത്തിൽ എത്രകാലം ഇരിക്കുമെന്നുള്ളത് നിങ്ങളുടെ സൽക്കർമ്മങ്ങളുടെ സ്ഥിതിയെ അനുസരിച്ചിരിക്കുന്നു. നിങ്ങൾ ഇഷ്ടപ്പെടുന്നു എങ്കിൽ നിങ്ങൾക്ക് സ്വർഗ്ഗാധിപതിയായോ ഇന്ദ്രനായോ ഇരിക്കാം. ഇന്ദ്രത്വം ഒരു ഉന്നതപദവിയാണ്. മുമ്പു ണ്ടായിരുന്ന ഇന്ദ്രനല്ല ഇപ്പോഴത്തെ ഇന്ദ്രൻ. എണ്ണമറ്റ ഇന്ദ്രന്മാർ വന്നുംപോയും കഴിഞ്ഞു.

കഷ്ടങ്ങൾ, ദുഃഖങ്ങൾ, ഇച്ഛാഭംഗങ്ങൾ, തോൽവികൾ, സ്വത്തുനാശം, ഉറ്റബന്ധുക്കളുടെ രോഗങ്ങളും മരണവും എന്നിവ കൊണ്ട് ഒരു മനുഷ്യൻ തന്റെ ചുറ്റുമുള്ള ലോകത്തോടു വെറുക്കു മ്പോൾ, യാതൊരു ദുഃഖവും വേദനയുമില്ലാതെ എന്നും പൂർ ണ്ണസുഖം കിട്ടുന്ന സ്ഥലം എവിടെയൊ, തന്റെ പൂർവ്വികന്മാരോ ടുകൂടി ഒരു പരിപൂർണ്ണ ശരീരത്തോടെ തനിക്ക് ജീവിക്കുവാൻ കഴിയുന്നത് എവിടെയോ, അങ്ങനെയുള്ള ഒരു സ്ഥലത്തേക്ക് താൻ പോകാമെന്ന് ഒരുവൻ വിചാരിക്കുന്നു. അങ്ങനെ അവൻ സ്വർഗ്ഗങ്ങളെ സൃഷ്ടിക്കുന്നു. ദേശകാലങ്ങൾക്ക് വിധേയമായ ഒരു നിശ്ചിതസ്ഥലത്തു നിത്യാനന്ദം എങ്ങനെയുണ്ടാകും? നിത്യാന ന്ദവും അമരത്വവും നിങ്ങളുടെ സ്വന്തം ആത്മാവിൽ മാത്രമേ കാണപ്പെടുവാൻ കഴിയുകയുള്ളു.

ഏതാണ്ട് നിങ്ങൾ ഇവിടെ കഴിക്കുന്നമാതിരി ജീവിതം തന്നെയാണ് സ്വർഗ്ഗത്തിലെ ജീവിതവും, കുറെക്കൂടി അധികം സുഖമുള്ളതാണെന്നു മാത്രം. നിങ്ങൾക്കവിടെ സുഖമായ ജീവി തമാണ്, എന്നാൽ അത് നിത്യാനന്ദത്തിന്റെ ശാശ്വത ജീവിതമല്ല. അതിന്നും പുറമെ, സത്കർമ്മങ്ങളുടെ ഫലങ്ങൾ കഴിഞ്ഞാൽ, നിങ്ങൾ താഴോട്ട് ഭൂതലത്തിലേക്ക് മടങ്ങിവരണം. സ്വർഗ്ഗം ഒരു സ്ഥിരവാസസ്ഥാനമല്ല. നാമരൂപങ്ങൾ ഉള്ളതെല്ലാം നശിക്കണം

ആത്മാവ് അല്ലെങ്കിൽ ജീവൻ മാത്രമാണ് നശിക്കാത്തതും അനന്തവും. അതുകൊണ്ടാണ്, സത്യാന്വേഷികളും ഋഷികളും സ്വർഗ്ഗഭോഗങ്ങളെ കാംക്ഷിക്കാത്തത്.

വേദാന്തം സ്വർഗ്ഗത്തിന് യാതൊരു വിശേഷവിലയും കൊടുക്കുന്നില്ല, ഈ സ്വർഗ്ഗങ്ങളെല്ലാം മനോകല്പിതങ്ങളും താല്ക്കാലികവുമാണെന്ന് അതു പഠിപ്പിക്കുന്നു. ഒരാൾ സ്വർഗ്ഗത്തിൽ പത്തുലക്ഷം വർഷങ്ങൾ താമസിച്ചാലും, ഈ പത്തുലക്ഷം വർഷങ്ങളും അനന്തതയുടെ മുമ്പിൽ ശൂന്യമാണ്.

യേശുഭഗവാൻ പറയുന്നു:– സ്വർഗ്ഗരാജ്യം നിങ്ങളുടെ ഉള്ളിലാണ്; വേദാന്തവും അതുതന്നെയാണ് പറയുന്നത്. അവനവന്റെ സ്വന്തം ജീവനെയോ അനശ്വരമായ ആത്മാവിനെയോ സാക്ഷാത്കരിക്കുന്നതുകൊണ്ട് യഥാർത്ഥമായ നിത്യാനന്ദം പ്രാപിക്കാൻ കഴിയുന്നു. ശാശ്വതാനന്ദം ഉള്ളിലാണ്. നിത്യമായ സന്തോഷം സ്വാത്മാവിന്റെ അന്തർഭാഗത്തിന്റെ അകത്താണ്. വസ്തുക്കളിൽ നിന്ന് നിങ്ങൾക്കു കിട്ടുന്ന അല്പസുഖം ആത്മസൌഖ്യത്തിന്റെ ഒരു പ്രതിബിംബം മാത്രമാണ്. അത് ആ യഥാർത്ഥ നിത്യാത്മാനന്ദത്തിന്റെ ഒരു പരമാണുവാണ്.

മനുഷ്യൻ ദൈവത്തിനെ മുഖത്തോടുമുഖം കാണുന്നു. അവൻ ദൈവത്തിൽ ജീവിക്കുന്നു. അവന്നും ദൈവത്തിനും മദ്ധ്യത്തിൽ ഇടപെടുന്ന മറയോ തടസ്സമോ ഇല്ല. അവൻ നിത്യമായ പരിപൂർണ്ണ ഐക്യത്തിൽ ദൈവത്തോടുകൂടി ഇരിക്കുന്നു. അവൻ എപ്പോഴും ആനന്ദമയമാണ്. ഇതാണ് സ്വർഗ്ഗം.

ഉന്നതവീക്ഷണത്തിൽ സ്വർഗ്ഗമോ നരകമോ ഇല്ല. അവ മാനസികസൃഷ്ടികൾ മാത്രമാണ്. നിങ്ങളുടെ മനസ്സ് സത്വഗുണത്താൽ നിറയപ്പെട്ടിരുന്നാൽ നിങ്ങൾ സ്വർഗ്ഗത്തിലാണ്. തമോഗുണവും രജോഗുണവും നിങ്ങളുടെ മനസ്സിൽ അധികരിച്ചാൽ നിങ്ങൾ നരകത്തിലാഴുന്നു.

ഒരു മനുഷ്യൻ സ്തുത്യർഹമായ പ്രവൃത്തികൾ ചെയ്ത് മരിച്ചാൽ അവൻ ഒരു ദേവനോ ദൈവമോ ആയിട്ട് സ്വർഗ്ഗത്തിൽ

താമസിക്കുന്നു. അവൻ സ്വർഗ്ഗത്തിൽ പലവിധ സുഖങ്ങൾ അനുഭവിക്കുന്നു. സ്വർഗ്ഗവാസകാലത്ത് അവൻ യാതൊരു പുതിയ പ്രവൃത്തിയുംചെയ്യുന്നില്ല. സ്വർഗ്ഗവാസം അവന്റെ പൂർവ്വ സത്കർമ്മങ്ങൾക്കുള്ള ഒരു പ്രതിഫലം മാത്രമാണ്. ദേവരൂപത്തിൽ അവൻ തീർച്ചയായും യാതൊരു കർമ്മവും ചെയ്യുന്നില്ല.

സ്വർഗ്ഗചിന്തയെ ഉപേക്ഷിക്കുക. സ്വർഗ്ഗത്തിൽ ശാശ്വതസുഖം കിട്ടുമെന്നുള്ള സങ്കല്പം ഒരു മിത്ഥ്യാസ്വപ്നമാണ്. അതൊരു മന്ദബുദ്ധി സങ്കല്പമാണ്. ധ്യാനംകൊണ്ടു സ്വാത്മാവിൽ നിത്യാനന്ദത്തെ തേടുക. സ്വതന്ത്രമായ, ശാശ്വതമായ, അനശ്വരമായ ആത്മാവാണ് നിങ്ങൾ. നിങ്ങൾ എപ്പോഴും പരിശുദ്ധനും എപ്പോഴും അനുഗൃഹീതനുമാണ്. നിങ്ങളുടെ ജന്മാവകാശത്തെ ഉൽഘോഷിക്കുക. നിങ്ങളുടെ സ്വാതന്ത്ര്യത്തെ പ്രഖ്യാപിച്ച്, നിങ്ങൾ വാസ്തവത്തിൽ നിത്യമുക്തനും ശാശ്വതനും സ്വതന്ത്രനും നിരന്തരാനുഗൃഹീതനും ആയിരിക്കുക. കാലദേശകാരണങ്ങളിലുള്ളതെല്ലാം ബദ്ധമാണ്. ആത്മാവ് എല്ലാകാലത്തിനും എല്ലാ ദേശത്തിനും എല്ലാ കാരണങ്ങൾക്കും അതീതനാണ്. "തത്ത്വം അസി" അത് നീ ആകുന്നു. ഇതിനെ അനുഭവിച്ചറിഞ്ഞ് എപ്പോഴും നിങ്ങൾ സൌഖ്യമായിരിക്കുക.

ബുദ്ധഭഗവാൻ പറയുന്നു:–"ഇതിന്നു അനേകായിരം സമ്പ്രദായങ്ങളുള്ള ലോകങ്ങൾക്കപ്പുറം "സുഖവതി" എന്നുപേരായ ഒരു ആനന്ദപ്രദേശമുണ്ട്. ഈ പ്രദേശം ഏഴുവരി അഴികളാലും ഏഴുവരി വിസ്താരമായ മറകളാലും ഏഴുവരി ആടുന്ന വൃക്ഷങ്ങളാലും ചുറ്റപ്പെട്ട് അവയ്ക്കുള്ളിൽ സ്ഥിതിചെയ്യുന്നു. അർഹത്തുക്കളുടെ പുണ്യവാസസ്ഥലമായ ഇത് തഥാഗതന്മാരാൽ ഭരിക്കപ്പെട്ടും ബോധിസത്വങ്ങളാൽ നിവസിക്കപ്പെട്ടുമിരിക്കുന്നു. അതിന്ന് വിലയേറിയ സപ്തതടാകങ്ങൾ ഉള്ളതിന്റെ മദ്ധ്യത്തിൽകൂടി, സ്ഫടികവർണ്ണമായതും, ഏഴുവ്യത്യസ്തഗുണങ്ങളും, വിശേഷങ്ങളും, എന്നാലും ഏകമാത്രമായതുമായ, ജലങ്ങൾ, ഒഴുകിക്കൊണ്ടിരിക്കുന്നു. ഹേ! ശാരിപുത്ര! ഇതാണ് ദേവയുൻ, അതിന്റെ ദിവ്യമായ ഉദംബരപുഷ്പം എല്ലാ ഭൂമിയുടെയും തണലിൽ ഒരു വേരിനെ

എറിയുകയും അതിനെ എത്തിപ്പിടിക്കുവാൻ കഴിയുന്നവർക്കു വേണ്ടി പുഷ്പിക്കുകയും ചെയ്യുന്നു. സ്വർണ്ണപ്പാലത്തെക്കടന്ന് ഏഴു സ്വർണ്ണപർവ്വതങ്ങളിൽ എത്തിയവരായ, ഈ അനുഗൃഹീതമായ പ്രദേശത്ത് ജനിച്ചവർ–അവർ വാസ്തവത്തിൽ അഭിനന്ദനീയന്മാരാണ്; അവർക്ക് ആ മണ്ഡലത്തിൽ യാതൊരു വ്യഥയോ ദുഃഖമോ ഇല്ല."

ഭൂമിയിൽ വലിയ യോഗ്യതകൾ നേടിയ ആളുകൾക്കു മാത്രമേ സ്വർഗ്ഗത്തിലേക്കുപോകാൻ കഴിയുകയുള്ളൂ. സ്വർഗ്ഗത്തിൽ നല്ല മാർഗ്ഗങ്ങൾ ധാരാളം ഉണ്ടാക്കിവെച്ചിട്ടുണ്ട്. ദേവവാഹനങ്ങൾ അവയിൽകൂടെ ധാരാളം യാത്ര ചെയ്യുന്നുണ്ട്. നിരീശ്വരന്മാർക്കും, അസത്യപ്രിയന്മാർക്കും, തപസ്സുചെയ്യാത്തവർക്കും, വലിയ യജ്ഞങ്ങൾ ചെയ്യാത്തവർക്കും, അവിടെ പോകാൻ പാടില്ല.

സുകൃതാത്മാക്കൾ, യതചിത്തന്മാർ, ഇന്ദ്രിയനിയന്ത്രണം ചെയ്യുവർ, അസൂയ ഇല്ലാത്തവർ, ദാനശീലന്മാർ, പടവെട്ടി വടു ഏറ്റ പോരാളിവീരന്മാർ, ഏറ്റവും പ്രശംസാർഹമായ കർമ്മങ്ങൾ ചെയ്യുവർ, എന്നിവർക്കുമാത്രമേ സ്വർഗ്ഗപ്രദേശങ്ങളിൽ പ്രവേശനമുള്ളു. സത്കർമ്മങ്ങളാൽ മാത്രമേ സ്വർഗ്ഗപ്രദേശങ്ങളിൽ എത്താൻ സാധിക്കയുള്ളു. സ്വർഗ്ഗപ്രദേശങ്ങളിൽ ദൈവഭക്തിയുള്ളവരാണ് നിവസിക്കുന്നത്. ആഗ്രഹിച്ച ഓരോ വസ്തുവിനെയും അവർ കൊടുക്കുന്നു. സിദ്ധന്മാർ, വിശ്വന്മാർ, ഗന്ധർവ്വന്മാർ, അപ്സരസ്സുകൾ, യമന്മാർ, ധമന്മാർ, ഇവരെല്ലാം അവിടെ താമസിക്കുന്നു. മുപ്പതിനായിരം യോജന നീളമുള്ള സുവർണ്ണമേരു എന്ന പർവ്വതശ്രേഷ്ഠൻ അവിടെ ഉണ്ട്. അവിടെ അനേകം ദിവ്യ ഉദ്യാനങ്ങൾ ഉണ്ട്. നന്ദനോദ്യാനം ഏറ്റവും മനോഹരമായതാണ്. സത്കർമ്മങ്ങൾചെയ്യുവർ ഇവിടെ ഉല്ലസിക്കുന്നു. വിശപ്പോ,ദാഹമോ, ചൂടോ, തണുപ്പോ, ദുഃഖമോ, ക്ഷീണമോ, അദ്ധ്വാനമോ പശ്ചാത്താപമോ, ഭയമോ, അറപ്പിക്കുന്നതോ അശുഭമായതോ ഒന്നും അവിടെ കാണുകയില്ല. വാർദ്ധക്യവും അവിടെ ഇല്ല.

ഹൃദയഹാരിയായ പരിമളം എല്ലായിടത്തും ഉണ്ട്. ആനന്ദജന്യമായ മന്ദമാരുതൻ ഉണ്ട്. അവിടെ വസിക്കുന്നവർക്കു തേജോ

മയമായ ശരീരങ്ങൾ ഉണ്ട്. ആനന്ദകരമായ നാദങ്ങൾ കർണ്ണ ത്തെയും കരളിനെയും കവരുന്നു. ഈ ലോകങ്ങൾ സത്കർമ്മ ങ്ങൾകൊണ്ടു മാത്രമേ കിട്ടുകയുള്ളൂ; അല്ലാതെ ജനനംകൊണ്ടോ മാതാപിതാക്കന്മാരുടെ ഗുണങ്ങൾകൊണ്ടോ അല്ല കിട്ടുന്നത്.

അവിടെ വിശപ്പോ, ദുർഗന്ധമോ, മലമോ, മൂത്രമോ ഇല്ല. പൊടി ആരുടെയും വസ്ത്രങ്ങളെ മലിനപ്പെടുത്തുന്നില്ല. ഒരുവിധ വൃത്തിഹീനതയും അവിടെ ഇല്ല. പുഷ്പമാലകൾ വാടുന്നില്ല. ദിവ്യ സുഗന്ധമുള്ള മേന്മയേറിയ വസ്ത്രങ്ങൾ ഒരിക്കലും മങ്ങുന്നില്ല. എണ്ണമില്ലാത്ത ദിവ്യരഥങ്ങൾ വായുവിൽ ചലിച്ചുകൊണ്ടിരിക്കു ന്നുണ്ട്. അവിടെ വസിക്കുന്നവർ അസൂയ, ദുഃഖം, അജ്ഞത, പക, ഇവയൊന്നും ഇല്ലാത്തവരാണ്, അവർ വളരെ സുഖമായി വസിക്കുന്നു.

അങ്ങനെയുള്ളതാണ് സ്വർഗ്ഗാനന്ദം. പക്ഷേ സ്വർഗ്ഗത്തിലെ പ്രാതികൂല്യങ്ങൾ നിശ്ചയമായും വളരെ വലുതാണ്. സ്വർഗ്ഗരാ ജ്യത്ത് താൻചെയ്ത സത്കർമ്മങ്ങളുടെ ഫലങ്ങൾ അനുഭവിച്ചു കൊണ്ടിരിക്കുമ്പോൾ ഒരു പുതിയ കർമ്മവും ഒരാൾക്ക് ചെയ്വാൻ സാധിക്കയില്ല. മുജ്ജന്മത്തിലെ കർമ്മഫലങ്ങളെ, അവ പൂർണ്ണമായി കഴിയുന്നതുവരെ, അവൻ അനുഭവിക്കണം. അവന്റെ ഗുണങ്ങ ളെല്ലാം തീരെ ഒടുങ്ങിയാൽ, അവൻ താഴെ വീഴാനിടയാകുന്നു. ഇതാണ് സ്വർഗ്ഗത്തിലെ അഹിതങ്ങൾ. വീഴാറായവരുടെ പ്രജ്ഞ മന്ദീഭവിക്കുന്നു. പല മനോവികാരങ്ങളാലും അത് ക്ഷോഭിക്കുന്നു. വീഴാറായവരുടെ പുഷ്പമാല്യങ്ങൾ വാടുമ്പോൾ അവരുടെ മനസ്സ് ഭയവിഹ്വലമായിത്തീരുന്നു.

എന്നാൽ അങ്ങനെ യാതൊരു പ്രതികൂലങ്ങളുമില്ലാത്ത ഒരു ലോകമുണ്ട്. അത് ബ്രഹ്മലോകത്തിനുംമീതെ, ശുദ്ധവും, നിത്യവും, ഉജ്ജ്വലിക്കുന്നതുമായ വിഷ്ണുവിന്റെ പരമപദമാണ്, അതിനെ പരബ്രഹ്മം എന്നുവിളിക്കുന്നു. വിഷയഭോഗരതന്മാർക്കോ, അല്ലെങ്കിൽ അഹങ്കാരം, അതിമോഹം, അജ്ഞാനം, കോപം, അസൂയ, എന്നിവയുള്ളവർക്കോ ആ സ്ഥലത്തേക്ക് പോകാൻ സാധിക്കയില്ല. ദ്വന്ദ്വമോഹ വിമുക്തന്മാർക്കും ഇന്ദ്രിയങ്ങളെ

അടക്കിയവർക്കും ധ്യാനവും യോഗവും ചെയ്യുന്നവർക്കും അവിടെ പോകാം.

സ്വർഗ്ഗസുഖം അനുഭവിക്കുന്നവർ വളരെ കഷ്ടതകളും അത്യന്ത പശ്ചാത്താപവും ഈ ലോകത്തിൽ അനുഭവിക്കുന്നു. അതുകൊണ്ട് സ്വർഗ്ഗത്തിലേക്കു പോകുവാൻ ആഗ്രഹിക്കേണ്ട. എവിടെനിന്ന് അധഃപതനം ഇല്ലയോ ആ നിത്യാനന്ദപരമപദത്തെ പ്രാപിക്കുവാൻ പരിശ്രമിക്കുക. എവിടേക്കുപോയാൽ ജനങ്ങൾക്ക് വിലപിക്കുകയോ, വേദനിക്കുകയോ, ക്ഷോഭിക്കുകയോ, വേണ്ടയോ സമൃദ്ധിയായ ആ പ്രദേശത്തെ തേടുവിൻ.

ജ്ഞാനയോഗം പരിശീലിക്കുക, പരബ്രഹ്മത്തെപ്പറ്റിയോ പരമാത്മാവിനെപ്പറ്റിയോ ഉള്ള നിരന്തര ധ്യാനത്തിൽ ഏർപ്പെടുക. നാശരഹിതമായതിനെപ്പറ്റിയുള്ള ജ്ഞാനം സമ്പാദിച്ച്, ശാശ്വതമായ, പരമാവസ്ഥയായ മോക്ഷത്തെ അടയുക അപ്പോൾ നിങ്ങൾക്ക് നിന്ദയും സ്തുതിയും തുല്യമായിരിക്കും. നിങ്ങൾക്ക് ഒരു ഇഷ്ടികയും കരിങ്കല്ലും ഒരു സ്വർണ്ണക്കട്ടിയും എല്ലാം തുല്യമാണ്.

## നരകം

പുരാണങ്ങൾ വിശ്വസിക്കത്തക്ക ഗ്രന്ഥങ്ങളല്ലെന്നും അവ അനേകം സംഗതികളെപ്പറ്റി നിരവധി അതിശയോക്തികളിൽ മുഴുകിയിരിക്കുന്നു എന്നും പറഞ്ഞുകേൾക്കുന്നത് ഇക്കാലങ്ങളിൽ സാധാരണയാണ്. ദേവലോകങ്ങളെപ്പറ്റിയുള്ള മഹനീയ വിവരണങ്ങളെയും അവിടെയുള്ള ആനന്ദാനുഭവങ്ങളെയും ഭയങ്കരമായ നരകവഹ്നികളെയും അവയുടെ ഉഗ്രദണ്ഡനകളെയും ഉദ്ധരിച്ച്, പുരാണങ്ങൾ വായിക്കുന്നവരെ നയത്താൽ വശപ്പെടുത്തുവാനും, ഭയപ്പെടുത്തി കീഴടക്കുവാനുള്ള ന്യായരഹിതമായ വിഡ്ഢിത്തപരിശ്രമങ്ങളും വമ്പിച്ച അതിശയോക്തികളും പുരാണങ്ങളിലുണ്ടെന്ന് ഈ വിമർശകർ പറയുന്നു. ഒരു വിഷയത്തെ വിമർശിക്കുവാൻ രസികത്വമോ ബുദ്ധിയോ ആവശ്യമില്ല. ഒരു വസ്തുതയുടെ ഗുണദോഷങ്ങളെപ്പറ്റി ചിന്തിക്കുവാൻ കൂട്ടാക്കാതെ കേവലം വിമർശനത്തിന്നും ആക്ഷേപത്തിനും മുതിരുന്നത്

മനുഷ്യന്റെ ജാത്യാലുള്ള സ്വഭാവമാണ്. പുരാണകർത്താക്കളായ ഋഷീശ്വരന്മാർക്ക്, ചില കാര്യങ്ങളെ അവർ ചെയ്തപ്രകാരം എഴുതിയതിൽ പ്രത്യേക ഉദ്ദേശ്യമുണ്ടായിരുന്നു എന്ന്, പക്ഷപാതികളായവർക്കുപോലും അല്പം ആലോചനാപൂർവ്വമായി ചിന്തിച്ചാൽ വെളിപ്പെടുന്നതാണ്. ചില വിഷയങ്ങളിൽ അവർ പ്രത്യേക നിർബ്ബന്ധം പ്രയോഗിച്ചതും ഊന്നിപ്പറഞ്ഞതും നിശ്ചിത ഉദ്ദേശ്യം കൊണ്ടായിരുന്നു. കർമ്മങ്ങളുടെയും അവയുടെ ഫലങ്ങളുടെയും പ്രത്യക്ഷവിശദ വിവരണങ്ങളുടെ താഴെ പ്രയോജനകരമായ ഒരു കാര്യം ഉണ്ടാക്കുവാനായി, യുക്തിപൂർവ്വമായ മനഃശാസ്ത്രതത്ത്വവും സൂക്ഷ്മദർശനവും കിടപ്പുണ്ട്.

ആത്മസാക്ഷാത്കാരം ലഭിക്കുന്നതുവരെ, പരമജ്ഞാനം സിദ്ധിക്കുന്നതുവരെ ഓരോ മനുഷ്യജീവിയുടെ അകത്തുമുള്ള മനുഷ്യനും മൃഗവും തമ്മിലുള്ള വേലിയേറ്റവും വേലിയിറക്കവും, നിരന്തരസമരം എപ്പോഴും ഉണ്ട്. വ്യക്തിയുടെ ആത്യന്തിക ദിവ്യത്വം കൊണ്ടല്ലാതെ മൃഗമോ, മൃഗീയതയോ ഒരിക്കലും പൂർണ്ണമായി ഇല്ലാതാവുകയോ, കീഴടക്കപ്പെടുകയോ ചെയ്യുന്നില്ല. ഒരിക്കൽ ഒന്നിന്നു ബലവും മറ്റൊരിക്കൽ മറ്റേതിന്നു ബലവും. ഇങ്ങനെ, മനുഷ്യൻ ഉള്ളകാലംമുഴുവൻ അവനെ ചേർന്നുകൊണ്ടു മൃഗവും ഉണ്ടാകും. ജീവൻ, എപ്പോൾ ഈ രണ്ടിനെയും കടന്നു മേലെവന്ന്, മൂന്നാമത്തേതും ഇതുവരെ നിദ്രാലസ്യാവസ്ഥയിൽ ആയിരുന്നതുമായ തന്റെ പ്രകൃതിയെ, ദിവ്യത്വത്തെ പ്രാപിക്കുന്നുവോ, അപ്പോൾ മാത്രമാണ് അത് "മൃഗനരാതീതൻ" ആകുന്നത്. അതുമുതൽ, ജീവബോധാവസ്ഥയ്ക്കുമേലെ മുൻഗണനയും പ്രാബല്യവും കിട്ടാനായ്ക്കൊണ്ടുള്ള മൃഗനരപ്രകൃതികൾ തമ്മിലുള്ള വടംവലി ഉണ്ടായിരിക്കയില്ല. എന്തെന്നാൽ ദിവ്യക്ഷേത്രജ്ഞൻ തന്നെയാണ് ക്ഷേത്രത്തിന്നുമേൽ സർവ്വോൽകർഷേണ വർത്തിക്കുന്നത്.

ഈ അവസ്ഥയെ പ്രാപിക്കുന്നതുവരെ മനുഷ്യനെ ബാധിച്ചിട്ടുള്ള വൃത്തിക്കനുസരിച്ച് അവൻ മൃഗമായും മനുഷ്യനായും മാറിവരുന്നതായിട്ട് നാം കാണുന്നു. അവൻ ഒന്നിടവിട്ട് മഹാനാ

യിട്ടും അല്പനായിട്ടും തന്നെത്താൻ കാട്ടുന്നു. അവൻ ശ്രേഷ്ഠത യ്ക്കും നികൃഷ്ടതയ്ക്കും മദ്ധ്യത്തിൽ ഊഞ്ഞാലാടുന്നു. അവന്റെ രണ്ടു വ്യത്യസ്ത പ്രകൃതികളും ബാഹ്യപ്രേരണകൾക്കനുസരിച്ച് അവയുടെ സ്വന്ത വിഭിന്നസമ്പ്രദായത്തിൽ പ്രതിചലിക്കുന്നു. അതുപോലെത്തന്നെ, മനുഷ്യന്റെ മനോബോധത്തിലെ ഈ ദ്വന്ദ്വ പ്രകൃതിയിൽനിന്ന്, പ്രത്യേകതരത്തിലുള്ള ബാഹ്യസമീപനംമാത്രമെ, നിർദ്ദിഷ്ടഫലം ഉണ്ടാക്കുന്നതിൽ വിജയിക്കുന്നുള്ളു. ഇപ്രകാരം ഒരു വിധം സാമാന്യമായി പുരോഗമിച്ചിട്ടുള്ളവരും, പരിശുദ്ധത, നല്ലസംസ്കാരം, സത്സ്വഭാവം, മുതലായ സത്വഗുണങ്ങളെ നല്ല പോലെ സമ്പാദിച്ചിട്ടുള്ളവരും ആയ ജനങ്ങളിൽ, തനി ആഭാ സവും ദുഷിച്ചതുമായ പ്രോത്സാഹനങ്ങളും മോഹങ്ങളും യാതൊ രുഫലവും ചെയ്യാതെ തോല്ക്കുന്നതായി നാം കാണുന്നു. സംസ്കാരങ്ങളുടെ പുനർജ്ജീവനം നിമിത്തം സുദുർ ല്ലഭമായ ദൌർബല്യവേളയിൽ ആ മനുഷ്യൻ നിർഭാഗ്യവശാൽ ഇരിക്കു മ്പോൾ, അസാധാരണമായ സ്ഥിതികളിൽ മാത്രമെ അവ വിജയി ക്കുന്നുള്ളു. പ്രാകൃതസ്വഭാവികളിൽ ആവക കാര്യങ്ങൾ പൊടുന്ന നവെ നിർബ്ബാധമായി നാശത്തെ ചെയ്യുന്നുവെങ്കിലും, നേരെമറിച്ച്, ശ്രേഷ്ഠപ്രോത്സാഹനങ്ങൾ സത്സ്വാഭാവിയെ അഭിവൃദ്ധിപ്പെടുത്തു ന്നുണ്ടെങ്കിലും, ഹീനമൃഗീയസ്വഭാവമുള്ള ഒരു പ്രാകൃത പുരുഷ നിൽ അവയ്ക്കു യാതൊരു പ്രതികരണവും ഉണ്ടാക്കുവാൻ സാധിക്കുന്നില്ല. ഇത് മറാട്ടിഭാഷയിൽ, "ചെരുപ്പുകുത്തിയുടെ ദൈവത്തിന്ന് ആരാധന ചെരുപ്പുകൊണ്ടാകുന്നു." അല്ലെങ്കിൽ, ഇപ്പോഴത്തെ തമിഴിൽ പറയുംവണ്ണം "കരിമ്പില്ലെങ്കിൽ മർക്കടം നൃത്തം ചെയ്യില്ല" എന്ന പഴഞ്ചൊല്ലുകൾക്ക് ഹേതുവായിട്ടുണ്ട്. റഗ്ബിയിലെ പ്രസിദ്ധനായ ഡോക്ടർ അർണോൾഡ്, തന്റെ കുട്ടികളിലെ ഉൽകൃഷ്ടവാസനകളെ ആഹ്വാനം ചെയ്യുമ്പോൾ ഉപയോഗിച്ച അതിശ്രദ്ധേയമായ മനഃശാസ്ത്രതത്ത്വംകൊണ്ട് ഉദാഹരിച്ച ഉന്നതമനോഭാവകാര്യത്തിലും ഇതുപോലെത്തന്നെ യാണ്. തന്റെ ആവേശകരവും ഉദ്യോഗകരവുമായ വാചാലതയെ റോമൻ സദസ്യരിൽ ചാതുര്യത്തോടെ പ്രയോഗിച്ച് ഒന്നാമതായി അവരുടെ മാനുഷികവികാരങ്ങളെ സൂക്ഷ്മമായി നടിച്ച് തട്ടിയു

ണർത്തി അവരുടെ അനുകമ്പ സമ്പാദിക്കാനും, പിന്നെ അവരിലെ അതിശക്തമായ മൃഗീയകോപാവേശത്തെ ഉജ്ജ്വലിപ്പിച്ചുകൊണ്ട് പ്രതികാരപൂർവ്വമായ അക്രമഭ്രാന്തിനെ ഉണർത്തുവാനും സാധിച്ച മാർക്ക് ആന്റണിയുടെ ചരിത്രമാതൃകയും ഒട്ടും അപ്രധാനമല്ല.

പൌരാണിക ഹിന്ദുമതത്തിലെ നരകത്തിന്റെയും പ്രതികാരത്തിന്റെയും ഭാവനകളുടെ അടിസ്ഥാനമായിരിക്കുന്ന ഈ ആഴമേറിയ മാനുഷിക സൂക്ഷ്മനിരീക്ഷണം സ്തുത്യർഹമായവിധം നിശിതമായ മനഃശാസ്ത്രമാണ്. ഒരു മനോഹരമായ ചൂളംവിളികൊണ്ട് ഒരുപോത്തിനെ അനക്കാൻ സാധിക്കയില്ലെന്നും എന്നാൽ ഒരു ചമ്മട്ടിപ്രഹരംകൊണ്ട് സാധിക്കുമെന്നും അവർക്കറിയാം. ലങ്കയിലേക്ക് വലിയപാലം കെട്ടുവാൻ ആരംഭിക്കുന്നതിന്ന് തൊട്ടുമുമ്പ് സമുദ്രരാജാവിനോട് വേണ്ടവിധം പ്രവർത്തിക്കുവാൻ ചെയ്ത അപേക്ഷകൾ പരാജയപ്പെട്ടപ്പോൾ ശ്രീരാമൻ ക്രോധാവേശനായി ഒരസ്ത്രം എങ്ങനെ എടുത്തു എന്ന് നാം അറിയുന്നു. മറുക്ഷണം സാഗരരാജാവ് കൂപ്പുകൈകളോടുകൂടി ശ്രീരാമന്റെ മുമ്പിൽ കെഞ്ചിക്കൊണ്ട് ഹാജരായി. അതേവിധം ശ്രേഷ്ഠകർമ്മങ്ങൾക്കും ഉന്നതാഗ്രഹങ്ങൾക്കും നീതിനിർവ്വഹണത്തിന്നും മനുഷ്യനെ പ്രേരിപ്പിക്കുവാൻ പൌരാണിക ഋഷീശ്വരന്മാർ അവന്റെ മുമ്പിൽ ശുഭപ്രതീക്ഷകൾ കാട്ടുകയും ഒരു നല്ല ജീവിതത്തിന്റെ അനിർവ്വചനീയമായ നന്മകളെയും അനുഗ്രഹങ്ങളെയും പ്രശംസിക്കുകയും ചെയ്തു. ഇവിടെ അവർ മനുഷ്യന്റെ മാനുഷിക ഭാഗത്തെ അപേക്ഷിക്കാനാണ് ശ്രമിച്ചത്. എന്നാൽ അവൻ അങ്ങേയറ്റത്തെ പാപത്തിലും പ്രാകൃതവിഷയങ്ങളിലെ മൃഗീയചേഷ്ടകളിലും ഇഷ്ടം പോലെ പ്രവർത്തിക്കാൻ തുടങ്ങിയപ്പോൾ വസ്തുതകളെ ലഘൂകരിക്കേണ്ട അവസരമല്ല അതെന്നവർ അറിഞ്ഞു. തന്റെ പ്രവൃത്തികളുടെ അനിവാര്യഫലങ്ങളുടെ യഥാർത്ഥ വിശദവിവരണത്തിലൂടെ മാത്രമെ മൃഗത്തെ ശിക്ഷിച്ചു പഠിപ്പിക്കുവാൻ സാധിക്കയുള്ളു. അവർ അതിശയോക്തി പറയുകയോ കളവു പറയുകയോ ചെയ്തില്ലെന്നും, ആ വസ്തുത പ്രത്യക്ഷ വിവരണങ്ങൾകൊണ്ട് വിസ്തരിച്ചു പറഞ്ഞ് ദൃഢപ്പെടുത്തുവാൻവേണ്ടി അതിന്ന് പ്രത്യേക പ്രാധാന്യം

കൊടുക്കുകയാണ് ചെയ്തതെന്നും ഇങ്ങനെ ചെയ്യുന്നതിൽ യാതൊരുക്ലേശങ്ങളെയും അവർ ഉപേക്ഷിച്ചില്ലെന്നും നാം ഓർക്കണം. അതുകൊണ്ട് അവർ പാപിയുടെ ദുഷ്കർമ്മങ്ങൾക്ക് അനിവാര്യമായി വന്നുകൂടുന്ന ആപൽക്കരമായ ഫലങ്ങളുടെ ഒരു ഭയങ്കര അണിയെയുംകൊണ്ട്, ജീവനെ അഭിമുഖീകരിച്ചുനിന്നു. ആത്മീയവും സാന്മാർഗ്ഗികവുമായ നിയമങ്ങളെ അതിലംഘിക്കുന്ന താന്തോന്നികൾക്ക് തയ്യാറാക്കിയിരിക്കുന്ന പലവിധ ദണ്ഡനകളുടെ പ്രത്യക്ഷവിവരണങ്ങളെ അവർ കൊടുത്തു. ഈ സത്യത്തെ തെളിയിക്കുവാനായി അക്രമികളുടെ പഴയമാതൃകകളെയും അവർ അനുഭവിച്ച പ്രതിക്രിയകളെയും അവർ സുസ്പഷ്ടം വർണ്ണിച്ചു. നഹുഷൻ, ജയൻ, വിജയൻ, സുപരിചിതനായ ഗജേന്ദ്രൻ മുതലായ അനേകം ആളുകൾ അനുഭവിച്ച അതിനീചഗർഭങ്ങളിലെ ജീവപര്യന്തയാതനകളുടെ ഭയങ്കരമാതൃകകൾ പുരാണങ്ങളിൽ ധാരാളമുണ്ട്.

അവർ അതോടെ വിരമിക്കുന്നില്ല. വാസ്തവമായ പാപകർമ്മങ്ങളുടെയും കുറ്റങ്ങളുടെയും അനന്തരഫലങ്ങളുടെ ദൃഷ്ടാന്തങ്ങൾ ഉദാഹരിച്ചുകൊടുക്കുക മാത്രം പോരാ എന്ന് വെച്ചിട്ടോ എന്ന് തോന്നുമാറ്, സ്നേഹംപോലെ താരതമ്യേന ദോഷകരമല്ലാത്ത നല്ല വികാരത്തിൽ ഉല്ലസിക്കുന്നതുപോലും മനുഷ്യന്ന് കഠിനദുഃഖത്തെ ഉണ്ടാക്കുന്നതായ സംഭവങ്ങളും അവർ എടുത്തുകാട്ടുന്നു. ജഡഭരതമുനിയുടെ പൂർവ്വജന്മങ്ങളുടെ കഥകളിൽ അടങ്ങിയ താക്കീത് ഇതിന്നൊരു ഉദാഹരണമാകുന്നു. ഒരു നാട്യവ്യാജ ത്തിൽ യദൃച്ഛയാ പങ്കെടുത്തത് ഒരു ആത്മാവിനെ, ഒരു ക്ഷണനേരത്തേയ്ക്കെങ്കിലും, ഭയങ്കരനരകാഗ്നിയെ കാണിക്കുവാൻ, മതിയായിരുന്നു. മഹാനായ യുധിഷ്ഠിരന്റെ നരകദർശനസംഭവത്തെയാണ് ഇവിടെ ചൂണ്ടിക്കാട്ടിയിരിക്കുന്നത്.

ഭാഗ്യവശാലോ നിർഭാഗ്യവശാലോ, അനേകം പുരാണങ്ങളുടെ കൂട്ടത്തിൽ വളരെ ചുരുക്കം ചിലവ മാത്രമെ ഇക്കാലത്തെ ഭൂരിപക്ഷം ജനങ്ങളും വായിക്കാറുള്ളു. പുരാണങ്ങൾ വായിക്കുന്നതോ അവയുടെ പാരായണം കേൾക്കുന്നതോ ആയ ചുരുക്കം ചില ഭക്തജനങ്ങൾ, ഈ രാജ്യമൊട്ടാകെ പ്രചാരത്തിലുള്ള നാലോ

അഞ്ചോ പ്രധാനപ്പെട്ട ശൈവവൈഷ്ണവ പുരാണങ്ങൾകൊണ്ട് തൃപ്തിപ്പെടുന്നു. സ്കന്ദപുരാണം, മാർക്കണ്ഡേയപുരാണം, വിഷ്ണുപുരാണം, ശ്രീമദ് ഭാഗവതം എന്നിങ്ങനെ ചുരുക്കം ചില ഗ്രന്ഥങ്ങൾ എന്നിവയെ മാത്രം പാരായണംചെയ്യുന്നു. ഇവിടെ ഉദ്ദേശിച്ചിട്ടുള്ളത് പണ്ഡിതവർഗ്ഗത്തെയോ ധർമ്മപരായണരായ ബ്രാഹ്മണവിഭാഗത്തെയോ അല്ല, എന്നാൽ ജനസംഖ്യയുടെ ഭൂരിഭാഗത്തിലധികംവരുന്ന സാധാരണക്കാരെയാണ്. ഇപ്രകാരം,കർമ്മത്തെയും കർമ്മഫലത്തെയും ഉദ്ധരിക്കുവാനുദ്ദേശിച്ചുകൊണ്ടുള്ള പ്രയോഗങ്ങളൊന്നും ഇക്കാലത്തെ മനുഷ്യനിലുള്ള മൃഗീയത്വത്തെ നശിപ്പിക്കുവാൻ പര്യാപ്തമാകുന്നില്ല. ഇതിന്റെ ഫലമായിട്ട്, ഇന്നോളം ഉണ്ടായിട്ടില്ലാത്തമാതിരി, അത് പേക്കോലംകെട്ടി രാജ്യത്ത് നടമാടുകയാണ്. എന്നാൽ ലൗകികമോ ദൈവികമോ ആയ നിയമങ്ങൾ കഠിനങ്ങളത്രെ. ദണ്ഡനനിയമത്തിന്റെ അജ്ഞത കുറ്റങ്ങളെ പൊറുപ്പിക്കുന്നില്ല, കുറ്റവാളി വെറുതെ വിട്ടയക്കപ്പെടുന്നുമില്ല. അവൻ മോഷ്ടിക്കുകയും കാരാഗൃഹത്തിൽ അടയ്ക്കപ്പെടുകയും ചെയ്യുന്നു. അവൻ കൊല്ലുകയും തൂക്കികൊല്ലപ്പെടുകയും ചെയ്യുന്നു. അതേപോലെ അവൻ പാപംചെയ്യുകയും അതിന്നുവേണ്ടി കഷ്ടപ്പെടുകയും ചെയ്യുന്നു. അലംഘനീയമായ ഈ പ്രപഞ്ചനിയമത്തിന്റെ സത്യത്തെ അവന്റെ മുമ്പിൽ കലർപ്പില്ലാതെ വ്യക്തമായ രൂപത്തിൽവെച്ചാൽ, തിന്മയെ വിട്ട് നന്മയെ പിന്തുടരാനും അധർമ്മത്തെ ഉപേക്ഷിച്ച് ധർമ്മത്തെ സ്വീകരിക്കുവാനും ആവശ്യമായ വിവേകം അല്പമായിട്ടെങ്കിലും അവനിൽ ഉളവാക്കുവാൻ ഒരു പക്ഷെ സാധിച്ചേക്കും. ഈ സ്വർഗ്ഗീയപ്രതിക്രിയയ്ക്ക് വിധേയമായ ഭൗതികവും മാനസികവുമായ രൂപങ്ങൾക്കും, ഇഹലോകത്തിൽ എടുക്കുന്ന രൂപങ്ങൾക്കും അവയുടെ മുഖ്യമായ ചില ആവശ്യങ്ങൾ ഉണ്ട്. കാരണം, ആധുനികമനുഷ്യൻ "അതേ വിശ്വസിക്കൂ" എന്ന മുദ്രാവാക്യം മുറുകെ പിടിക്കുന്നവനാണ്. ധർമ്മവിരോധമായ കുറ്റങ്ങൾക്ക് ആസ്പത്രികളിലും, വൈദ്യശാലകളിലും മനുഷ്യൻ കൊടുക്കുന്ന വിലയുടെ ഭയങ്കര സത്യത്തെ കാട്ടിക്കൊടുക്കുവാൻ അവന്നു രണ്ടാമത് ഒരു നോട്ടത്തിന്റെ ആവശ്യമില്ല.

നാം അനുഭവിക്കുന്ന രോഗങ്ങൾ, ഈ ഭൂമിയിൽ നമുക്ക് കിട്ടുന്ന ജന്മങ്ങൾ, ഇവയെല്ലാം മുൻകാലങ്ങളിൽ നാം ചെയ്ത കർമ്മഫലങ്ങളാണ്. ഓരോ പ്രവൃത്തിക്കും അതിന്റെ പ്രതിക്രിയ ഉണ്ട്; ഒരു പ്രവൃത്തിയും അതിനുചിതമായ പ്രതിഫലം തരാതെ പോകുന്നതുമല്ല. ദുഷ്ടപ്രവൃത്തികൾ, അവ ചെയ്തവരിൽ കടുത്തഫലങ്ങൾ, ചെയ്യാതെ പോകുന്നതല്ല.

ആധുനിക യുക്തിവാദികളുടെ സാധാരണ മനഃസങ്കല്പ പ്രകാരം നരകങ്ങൾ ഒരു സങ്കല്പകഥയല്ല. ഇന്ദ്രിയ സംബന്ധത്തോടുകൂടിയ അനുഭവങ്ങളിൽ മാത്രമെ അനുഭവജ്ഞൻ വിശ്വസിക്കുന്നുള്ളു; ബുദ്ധിയുടെ നിയന്ത്രണത്തിനുമേലേ പോകുവാൻ അവൻ ശക്തനല്ലെന്ന് അവന്ന് തോന്നുന്നു. അവന്റെ അറിവിന്നും മേലേയുള്ള വസ്തുതകളെ അവന്നു അവഗണിക്കുവാൻ ന്യായമുണ്ടെന്ന് ഇതിന്നർത്ഥമില്ല. ഈ ഭൂഗോളം മാത്രമാണ് ഏറ്റവും ഉറച്ച വസ്തുത എന്നും മറ്റെല്ലാം വെറും മായാദൃശ്യങ്ങളാണെന്നും ഉറപ്പിച്ച് പറയുവാൻ നമുക്ക് അവകാശമില്ല. നക്ഷത്രങ്ങളെ നാം കാണുന്നപ്രകാരം, ആ കാരണം കൊണ്ടുമാത്രം, ആകാശത്തിൽ മിന്നിത്തിളങ്ങുന്ന വെറും പൊട്ടുകളായിത്തീരുന്നില്ല. ഞാൻ അമേരിക്കയെ കണ്ടിട്ടില്ലെങ്കിൽ, അങ്ങനെ ഒരു രാജ്യം ഉണ്ടെന്നതിനെ നിഷേധിക്കുവാൻ എനിക്ക് അധികാരമില്ല. ആകൃതിയിലും പ്രകൃതിയിലും തീരെ വ്യത്യസ്തമായ അപരലോകങ്ങൾ ഉണ്ടെന്ന് നമുക്ക് സമ്മതിക്കുവാൻ സഹജജ്ഞാനത്തിന്റെയും വിവേകത്തിന്റെയും തെളിവുകൾ ഉണ്ട്. നമ്മുടെ കാഴ്ചയ്ക്കതീതമായി സ്ഥിതിചെയ്യുന്ന അനേകം വലിയ വലിയ ലോകങ്ങൾ ഉള്ളവയിൽ നമ്മുടെ ഭൂമി ഒരു അണുപ്രായമാത്രമാണെന്നും ഭൂമിയിൽവച്ച് എല്ലാംകൊണ്ടും വ്യത്യസ്തപ്പെട്ട മറ്റുപലതിന്റെയും കൂട്ടത്തിൽ ഭൂമി ഒരു പ്രത്യേക തരത്തിൽ പെട്ടതാണെന്നും, യോഗവാസിഷ്ഠം പറയുന്നു. ചെമ്പ്, ഇരുമ്പ്, സ്വർണ്ണം മുതലായ വസ്തുക്കളാൽ ഉണ്ടാക്കപ്പെട്ട്, വെള്ളം, പാൽ മുതലായവയാൽ നിറയ്ക്കപ്പെട്ട്, സർപ്പങ്ങൾ, മൃഗങ്ങൾ, പിശാചുക്കൾ, മുതലായവ പാർക്കുന്ന ലോകങ്ങൾ ഉണ്ടെന്ന് വസിഷ്ഠൻ പ്രസ്താവിക്കുന്നതിനെ നിരസിക്കുവാൻ നമുക്ക് യാതൊരു അധികാരവുമില്ല. എല്ലാ

ലോകങ്ങളിലും മനുഷ്യൻ മാത്രമേ പാർക്കാൻ പാടുള്ളു എന്നും, എല്ലാ ജീവിതതലത്തിലും ഭൂമിയിലെ അവസ്ഥകൾ മാത്രമെ ഉണ്ടായിരിക്കാവൂ എന്നും വേണമെന്നില്ല. എല്ലാവിധ ജീവിതവും അനുഭവവും അടങ്ങീട്ടുള്ള ബോധത്തിന്റെ പല അവസ്ഥയിൽ, അനന്ത ബ്രഹ്മത്തിന്റെ ക്രമേണയുള്ള പ്രകാശനമാണ് ഈ പ്രപഞ്ചം. അനന്തം ഒരു വലിയ അത്ഭുതവും അതിന്റെ ഗർഭാശയത്തിൽ എന്തെല്ലാം വസ്തുക്കളാണുള്ളതെന്ന് നമുക്ക് പറയുവാൻ സാധിക്കാത്തതുമാണ്. നാമും നമ്മുടെ ലോകവും അതിലുള്ള അനേകങ്ങളിൽ ഒന്നുമാത്രമാണ്. അനന്തത്തിൽ വളരെ കുടുംബങ്ങളുണ്ട്; ഭൂമി, നരകം, സ്വർഗ്ഗം, മനുഷ്യർ, മൃഗങ്ങൾ, ദൈവങ്ങൾ, പിശാചുക്കൾ, ഇവയെല്ലാം. അതിന്റെ വിവിധ സ്വഭാവ ഗുണങ്ങളുള്ള, സന്താനങ്ങളാണ്. ബ്രഹ്മം. ഏറ്റവും താണ പദാർത്ഥത്തിൽ നിന്ന് പരമാനന്ദംവരെ സ്ഥിതിചെയ്യുന്നു. ഇവയ്ക്ക് മദ്ധ്യത്തിൽ എണ്ണമില്ലാത്തപ്രപഞ്ചങ്ങൾ അവയുടെ ഉള്ളടക്കങ്ങളോടുകൂടി സ്ഥിതിചെയ്യുന്നു. അവ അവയുടെ വ്യക്തിത്വത്തിലും അകത്തുള്ള വസ്തുക്കളുടെ പ്രകൃതിയിലും വ്യത്യസ്തമായിട്ടുള്ളവയാണ്. ഒരു പ്രത്യേകലോകത്തുമാത്രം അനുഭവിക്കാൻ സാധ്യമായ ഫലങ്ങൾ തരുന്ന അവരുടെ കർമ്മങ്ങളനുസരിച്ച്, ഈ ലോകങ്ങളിൽ ഏതെങ്കിലും ഒന്നിൽ ജീവികൾ ജന്മം എടുക്കുന്നതായി പറയപ്പെടുന്നു. അഗ്നിക്ക് മാത്രമേ ചൂട് തരുവാൻ കഴികയുള്ളു. ആഹാരത്തിന് മാത്രമെ വിശപ്പ് മാറ്റാൻ കഴിയുകയുള്ളു. അതുപോലെ പ്രത്യേകാവസ്ഥയും പരിതസ്ഥിതിയും മാത്രമേ ഒരു പ്രത്യേക പ്രവൃത്തിയുടെ ഫലങ്ങളെ അനുഭവിക്കാൻ നമ്മെ അനുവദിക്കുകയുള്ളു. ശിക്ഷകൾ ഏതെങ്കിലും ഒരു മാനുഷരൂപിയായ ദേവന്റെ കോപംകൊണ്ട് ഉണ്ടാവേണമെന്നില്ലെന്നിരിക്കലും, ആത്മാവ്, തന്റെ അനുഭവത്തിന്നു, തന്റെ പൂർവ്വ കർമ്മങ്ങളാൽ നിശ്ചയിക്കപ്പെട്ട ഒരു ശരീരത്തോടുകൂടി ആവിർഭവിക്കേണമെന്നുള്ളത്, പ്രകൃതി നിയമത്താൽ തന്നെ, അത്യാവശ്യമാണെന്ന് ഉറപ്പിച്ചുപറയുവാൻ സാധിക്കും. അതുകൊണ്ട്, ലോകങ്ങളുടെ പ്രകൃതിയിൽ വ്യത്യസ്തത വാസ്തവമായിരിക്കണമെന്നുള്ളത് ന്യായരഹിതമല്ല. പരമാർത്ഥം കാണപ്പെട്ടിട്ടില്ല എന്ന് നമുക്ക് ഓർമ്മിക്കേണ്ടതുണ്ട്.

അതുകൊണ്ട്, ഇന്ദ്രലോകങ്ങളെയും നമ്മുടെ ഈ നശ്വര ലോകത്തെയുംപോലെത്തന്നെ അത്രയും യഥാർത്ഥമായ ലോക മാണ് നരകം. അവ സൃഷ്ടിമണ്ഡലത്തിന്റെ സൂക്ഷ്മതയിൽമാത്രം വ്യത്യാസമുള്ള പ്രദേശങ്ങളാകുന്നു. അവയിൽക്കൂടെ ദൃശ്യമാകുന്ന ബോധസ്വരൂപത്തിന്റെ അവസ്ഥാക്രമത്തിൽ അവ വ്യത്യാസ പ്പെടുന്നു. പാപികളുടെ മേൽ ചുമത്തപ്പെട്ട യാതനകൾ, ആ മണ്ഡലങ്ങളിൽ ഒരു വാസ്തവമായ ജനനമായിട്ടോ, ആ ദുരിത ങ്ങളെ ഒരാൾ നേരിട്ടോ അല്ലെങ്കിൽ മറ്റുള്ളവർ മുഖാന്തരമായോ പല ദുർഘടങ്ങളോടുകൂടിയുള്ള ഭൂമിയിലെ ഒരു ജീവിതമാണെ ന്നോ കരുതപ്പെടാവുന്നതാണ്.

വേദങ്ങളിലും വേദാന്തത്തിലും നരകത്തെപ്പറ്റി പ്രസ്താവിക്കു ന്നില്ല. പുരാണങ്ങൾ മാത്രമാണ് നരകമെന്നോ, മർദ്ദനസ്ഥല മെന്നോ പ്രസ്താവിക്കുന്നത്. ശരിയായ വീക്ഷണത്തിൽ, സ്വർഗ്ഗവു മില്ല, നരകവുമില്ല, അതെല്ലാം മാനസികസൃഷ്ടിയാണ്. ഒരു താര തമ്യവീക്ഷണത്തിൽ, നരകവും ഈ ഭൂമിയെപ്പോലെ അത്ര തന്നെ വാസ്തവമാണ്. വിവേചനശക്തിയുള്ള ഒരു മനുഷ്യന്, ഈ ലോ കവും ഒരു നരകം ആകുന്നു, നരകവും, സ്വർഗ്ഗവും വാസ്തവ ത്തിൽ പരമാർത്ഥമല്ലെങ്കിലും, വ്യക്തിത്വം ഉള്ളടത്തോളം, അവാ സ്തവവുമല്ല. ഏതു മണ്ഡലത്തിലുള്ള സ്ഥിതിയേയുംപോലെ അത്ര വാസ്തവമാകുന്നു.

ക്രിസ്ത്യാനികളും മുഹമ്മദീയരും ശാശ്വതനരകത്തെപ്പറ്റി പ്പറയുന്നു, ശാശ്വതമായ ശാപമോ നിരന്തരമായ ശിക്ഷയൊ ഉണ്ടായിരിക്കാവുന്നതല്ല. ഒരു ദുഷ്ടമനുഷ്യന്റെ ഇഹലോകജീവിതം ശാശ്വത ജീവിതത്തോടുപമിക്കുമ്പോൾ, ഒന്നുമില്ല. അഗ്നിയുടെ അകത്തേക്ക് നിരന്തരമായി തള്ളപ്പെടുന്നുവെങ്കിൽ, അതിന്റെ അർത്ഥം, ഒരു ക്ഷണിക കാരണംകൊണ്ട് അനന്തമായ കാര്യം സൃഷ്ടിക്കപ്പെട്ടു എന്നാണ്. അതു സാദ്ധ്യമാണ്. മുഹമ്മദീയ മതസി ദ്ധാന്തപ്രകാരം നരകത്തിലെ പലവിധ ശിക്ഷകളും, അതിനെ വിഭാഗിക്കപ്പെട്ടിട്ടുള്ളതായിപ്പറയുന്ന ഏഴറകളും, സ്വർഗ്ഗത്തെ നരക ത്തിൽനിന്ന് വേർതിരിക്കുന്ന അൽഹിരാത്ത് എന്നു പറയപ്പെടുന്ന

വിഭജനവും, എല്ലാം ജൂതന്മാരിൽനിന്ന് പകർത്തെടുക്കപ്പെട്ടമാതിരി യാണിരിക്കുന്നത്.

സ്വർഗ്ഗത്തെയും നരകത്തെയും സംബന്ധിച്ച പ്രശ്നങ്ങൾ ഹിന്ദുപുരാണങ്ങളിൽ വളരെ വ്യക്തമാണ്. യാജ്ഞവല്ക്യൻ, വിഷ്ണു എന്നിവരെപ്പോലെയുള്ള നിയമഗ്രന്ഥങ്ങളുടെയൊ അല്ലെ ങ്കിൽ സ്മൃതികളുടെയൊ കർത്താക്കൾ, പലവിധനരകങ്ങളുടെയും സ്വർഗ്ഗത്തിലെ പലവിധ സുഖങ്ങളുടെയും ഗൌരവമായ വിവരണം തന്നിട്ടുണ്ട്. യാജ്ഞവല്ക്യമുനി തന്റെ നിയമപുസ്തകത്തിൽ, രൌരവം, കുംഭീപാകം, താമിസ്രം, അന്ധതാമിസ്രം മുതലായ 21 നരകങ്ങളെപ്പറ്റി പ്രസ്താവിക്കുന്നുണ്ട്. വിഷ്ണുസ്മൃതിയുടെ കർത്താവും അതുതന്നെ എഴുതീട്ടുണ്ട്. നരകം കഠിനമായ വേദനയുടെ മണ്ഡ ലമാണ്. കുറ്റം ചെയ്തവൻ കുറെക്കാലം യാതനകൾ അനുഭവി ക്കുന്നു. അതിന്നുശേഷം പാപികൾ ഭൂതലത്തിലേക്കു തിരിച്ചുവരിക യായി, അവർക്ക് മറ്റൊരുസന്ദർഭം കിട്ടുന്നു.

നരകത്തിലെ ഭരണകർത്താവ് യമധർമ്മരാജാവാണ്. അദ്ദേഹം ചിത്രഗുപ്തനാൽ സഹായിക്കപ്പെടുന്നു. ആകാശത്തിലെ ചുറ്റുമുള്ള സ്ഥലങ്ങളിൽനിന്ന്, യമദൂതന്മാരാൽ ഭിത്തികെട്ടി മറ യ്ക്കപ്പെട്ട, ഒരു പ്രത്യേകസ്ഥലമാണ് നരകം. പാപികൾ ദണ്ഡിക്ക പ്പെടുമ്പോൾ "യാതനാദേഹം" എന്ന ഒരു തടിച്ചശരീരം അവർക്ക് കിട്ടുന്നു. ആത്മാവ് വീണ്ടും ജനിക്കുമ്പോൾ നരക ശിക്ഷയെ ഓർമ്മിക്കുന്നില്ല. നരകശിക്ഷ സംസ്കാരപരവും വിജ്ഞാനപ്രദവു മാകുന്നു. ശാശ്വതമായ വിജ്ഞാനഫലം മനസ്സാക്ഷിയിൽ ശേഷി ക്കുന്നു. പാപത്തിന്റെ പ്രേരണയുടെ ദൃശ്യത്തിൽ ചില ആത്മാ ക്കൾക്കുണ്ടാകുന്ന സഹജമായ ഭയം, നരകവഹ്നിയുടെ ചൂളയിൽ മനസ്സാക്ഷിയുടെ സൂക്ഷ്മമായ അഭിവൃദ്ധിയിൽ നിന്നുണ്ടായതാണ്. ആത്മാവിനാൽ ആർജ്ജിക്കപ്പെട്ട ശാശ്വതനന്മയാണിത്. നരകാ ഗ്നിയാൽ ശുദ്ധീകരിക്കപ്പെട്ടശേഷം ആത്മാവ് അധികസൂക്ഷ്മ തയുള്ള മനസ്സാക്ഷിയോടുകൂടി പിറക്കുന്നു. അടുത്തജന്മത്തിൽ തന്റെ കഴിവുകളെ കൂടുതൽ നല്ല മാർഗ്ഗങ്ങളിൽ അവന്ന് ഉപ യോഗപ്പെടുത്തുവാൻ കഴിയും.

സ്വർഗ്ഗത്തിലും നരകത്തിലും ഒരു ഭാവിജന്മത്തിലുമുള്ള ജൂതന്മാരുടെ വിശ്വാസം "സെന്ത് അവെസ്റ്റ"യിൽ നാം എന്തു കാണുന്നുവോ, അതിനോട് എല്ലാവിധത്തിലും യോജിക്കുന്നതും അതിൽനിന്ന് വായ്പവാങ്ങിയതുമാകുന്നു. നരകത്തിനെയും അതിന്റെ സപ്തവിഭാഗങ്ങളെയുംപറ്റി പാഴ്സികളുടെയും ജൂതന്മാരുടെയും വിവരണങ്ങളിൽ ഒരു സാമ്യമുണ്ട്. ജൂതന്മാരുടെ ശാശ്വതസമ്മാനത്തിന്റെയും ശിക്ഷയുടെയും സിദ്ധാന്തവും "സെന്ത് അവെസ്റ്റ"യിൽനിന്ന് വായ്പവാങ്ങിയതാണ്. "ഗതഉഷ്ട വൈതി" പറയുന്നു:- സന്മാർഗ്ഗിയുടെ ആത്മാവ് അമരത്വത്തെ പ്രാപിക്കുകയും എന്നാൽ ദുഷ്ടന്റെ ആത്മാവിന്നു ശാശ്വത ദണ്ഡനം കിട്ടുകയുംചെയ്യുന്നു. സൃഷ്ടികളെല്ലാം ആരുടെയാണോ ആ 'അഹുരമസ്ദ'യുടെ ഭരണം അങ്ങനെയാണ്.

മനസ്സ് രജസ്സുകൊണ്ടും തമസ്സുകൊണ്ടും നിറയ്ക്കപ്പെട്ടതാണെങ്കിൽ, ഈ അവസ്ഥ നരകം മാത്രമാണ്. കാരാഗൃഹം ഭൗതികനരകമാണ്. ജപവും ധ്യാനവും ചെയ്യാതെ ഈ മാംസക്കൂട്ടിൽ ജീവിക്കുന്നത് നരകം മാത്രമാണ്.

അനുതാപഹൃദയത്തോടുകൂടി പാപത്തിനെപ്പറ്റി പശ്ചാത്തപിക്കുന്നത് അത്യുന്നതപ്രായശ്ചിത്തമാകുന്നു. പാപങ്ങളുടെ ദുഷ്ഫലങ്ങളെല്ലാം പശ്ചാത്താപംകൊണ്ട് തീരുന്നതാണ്. ഉപവാസം, ദാനം, തപസ്സ്, ജപം, ധ്യാനം, കീർത്തനം ഇവ എല്ലാ പാപങ്ങളെയും നശിപ്പിക്കുന്നു. ഇപ്രകാരം ഒരു മനുഷ്യൻ നരകദുഃഖങ്ങളിൽനിന്ന് തന്നെത്താൻ രക്ഷപ്പെടാം.

കൃഷ്ണഭഗവാൻ പറയുന്നു:- "ആത്മനാശത്തിന്നുള്ള ഈ നരകത്തിലേക്ക് മൂന്നുപ്രവേശനദ്വാരങ്ങളുണ്ട്. കാമം, ക്രോധം, ലോഭം അതുകൊണ്ട് മനുഷ്യൻ ഈ മൂന്നിനേയും ഉപേക്ഷിക്കട്ടെ" (XVI-21). നിങ്ങൾ കാമക്രോധലോഭങ്ങളുടെ പ്രേരണയിൽപെട്ടു ജീവിക്കുമ്പോൾ പലവിധ ദുഷ്ക്കർമ്മങ്ങളും ചെയ്യുന്നു. ഈ മൂന്നു ദുർവൃത്തികളെ നിങ്ങൾ അടക്കിയാൽ നിങ്ങൾ ശാശ്വതസമാധാനം അനുഭവിക്കുന്നു. ഇവയുടെ വിപരീതഗുണങ്ങളായ പരിശുദ്ധത, സഹിഷ്ണുത, ഉദാരത ഇവയെ പോഷിപ്പിക്കുക. അപ്പോൾ ഈ ദുർഗുണങ്ങൾ തനിയെ നശിക്കും.

## കർമ്മങ്ങളും നരകങ്ങളും

പാപംകൊണ്ടും കാമംകൊണ്ടും താൻ ചെയ്യുന്ന കർമ്മങ്ങൾക്കനുസരിച്ച് ജീവന് പലവിധ നരകങ്ങൾ അനുഭവിക്കേണ്ടിവരും. തങ്ങളുടെ കർമ്മഫലത്താൽ പിറക്കപ്പെട്ടു എന്നു പറയുന്ന ജീവന്മാർ അനുഭവിക്കേണ്ടതായ 29 വിധം യാതനാമണ്ഡലങ്ങളെപ്പറ്റി ഭാഗവതത്തിൽ വിവരിച്ചിട്ടുണ്ട്.

താമിസ്രം എന്നു പേരായ ഒരു ദണ്ഡനസ്ഥാനമുണ്ട്. അന്യന്റെ ധനം, കുട്ടികൾ, ഭാര്യമാർ ഇവരുടെ മേൽ കൈകൾ വെക്കുന്നവർ ഈ പ്രദേശത്ത് ജനിക്കുന്നു. കാലപാശങ്ങൾ കൊണ്ടുതന്നെ കെട്ടിവരിഞ്ഞ് ഇരുട്ടുനിറഞ്ഞ പ്രദേശങ്ങളിലേക്ക് ഊക്കോടെ എറിഞ്ഞതുകൊണ്ടുള്ള അതീവ വേദനയെ ജീവൻ അവിടെവച്ച് അനുഭവിക്കുന്നു. അവന്നു ആഹാരമോ ജലപാനമോ ഇല്ല. അവൻ ഗദകളാൽ അടിക്കപ്പെടുന്നു. ഭയപ്പെടുത്തൽകൊണ്ട് ക്ഷീണിച്ച് അതിദുഃഖാവസ്ഥയിലേക്ക് തള്ളപ്പെടുന്നു. ഇങ്ങനെ ഒടുവിൽ ജീവൻ മൂർഛിച്ചുവീഴുന്നു.

അന്ധതാമിസ്രം എന്നുപേരായ മറ്റൊരു പ്രദേശമുണ്ട്. ഭർത്താക്കന്മാരെ വഞ്ചിച്ച് അവരുടെ ഭാര്യമാരെയും സ്വത്തിനെയും കൈവശത്താക്കുന്നവരുടെ ജീവന്മാർ ഇവിടെ ജനിക്കുന്നു. അങ്ങനെയുള്ള ജീവന്മാരെ ഈ നരകത്തിലേക്ക് ഉഗ്രവേദനകൾ അനുഭവിക്കുവാനായി എറിയുകയും അവിടെ അതീവ വേദനകൊണ്ട് തങ്ങളുടെ പ്രജ്ഞയും ഇന്ദ്രിയങ്ങളും നശിക്കയും ചെയ്യുന്നു. വേരുകൾ മുറിക്കപ്പെട്ട വൃക്ഷം കണക്കെ ജീവൻ അവിടെ വീണു കഷ്ടപ്പെടുന്നു.

ഈ ഭൗതികശരീരമാണ് താനെന്നുള്ള മിഥ്യാഭിമാനത്തോടുകൂടി ഈ ലോകത്തിലെ സ്വത്ത് തങ്ങളുടെ സ്വന്തമാണെന്നു കരുതുന്നവർ, രൌരവം എന്നു പേരായ നരകത്തിൽ വീഴുന്നു. ഭൂമിയിൽവെച്ച് ജനങ്ങളെ ദ്രോഹിക്കുന്നവർ, ഈ അപകടപ്രദേശത്ത് തരുക്കൾ എന്നുപേരായ പുഴുക്കളാൽ പീഡിക്കപ്പെടുന്നു.

മഹാരൌരവവും അതേമാതിരിയാണ്. വിഷയാസക്തന്മാർ ഇവിടെ മാംസഭോജികളായ മൃഗങ്ങളാൽ ഭക്ഷിക്കപ്പെടുന്നു. ജീവനോടെ പക്ഷിമൃഗാദികളെ പാകംചെയ്തു ഭക്ഷിക്കുന്ന ദുഷ്ടനും ദയാഹീനനുമായ മനുഷ്യനെ, കുംഭീപാകനരകത്തിൽ ഭയങ്കര പിശാചുക്കൾ, എണ്ണയിലിട്ടു തിളപ്പിക്കുന്നു.

വൈദികന്മാരെയും ബ്രാഹ്മണരെയും പിതൃക്കളെയും നിന്ദിക്കുന്നവരെ കാലസൂത്രം എന്ന നരകത്തിലേക്ക് എറിയുന്നു. നാല്പതിനായിരം നാഴിക വിസ്തീർണ്ണമുള്ള ചുട്ടുപഴുത്ത ചെമ്പിന്റെ മീതെ അവനെ വെച്ച് താഴെ തീയിനാലും മീതെ സൂര്യനാലും തപിപ്പിക്കപ്പെട്ടും, വിശപ്പും ദാഹവുംകൊണ്ടു കഷ്ടപ്പെട്ടും അനിർവ്വചനീയമായ ദുഃഖത്തെ അനുഭവിക്കുന്നു.

അസിപത്രവനം എന്നു പേരായ ഒരു നരകമുണ്ട്. കൂർത്ത കഠാരികളെപ്പോലെയുള്ള ഇലകൾകൊണ്ടു നിറക്കപ്പെട്ട ഒരു വനമാണിത്. ജീവനെ ഈ കാട്ടിൽകൂടെ ഓടിക്കുകയും ഒരു മൃഗത്തെപ്പോലെ അവൻ വേട്ടയാടപ്പെടുകയും ചെയ്യുന്നു. വേദധർമ്മങ്ങൾക്ക് വിരോധമായി ജീവിക്കുകയും നിരീശ്വരമതങ്ങളിൽ ചേരുകയും ചെയ്യുന്നവരെ ഇതിൽ എറിയുന്നു. അഹോ! ദയനീയമായകാഴ്ച തന്നെ. അവൻ നാലുഭാഗത്തേക്കും പാഞ്ഞുനടക്കുന്നു. രക്ഷയില്ല. ആ ഭയങ്കരമായ വനത്തിലൂടെ ഓടിനടക്കുകയാൽ അവന്റെ ശരീരത്തിലെ എല്ലാ ഭാഗങ്ങളും കുത്തിക്കീറി ചോരയൊലിക്കപ്പെട്ടു. "അയ്യോ, ഞാൻ നശിപ്പിക്കപ്പെട്ടു" എന്നു ജീവൻ നിലവിളിച്ച് മൂർഛിച്ചു വീഴുന്നു.

നിരപരാധികളായ മനുഷ്യരെ ശിക്ഷിക്കുകയും ബ്രാഹ്മണന് അടി മുതലായ കായികദണ്ഡനംചെയ്യുകയും ചെയ്യുന്ന രാജാക്കന്മാർ"സൂകരമുഖം" എന്ന നരകത്തിൽ വീഴുന്നു. അവിടെ ആ പാപിയുടെ ദേഹത്തിലെ എല്ലാ ഭാഗവും കരിമ്പെന്നപ്പോലെ ചതയ്ക്കപ്പെടുന്നു. അവർ വേദനിച്ചുനിലവിളിക്കുന്നുവെങ്കിലും ആരും അവരെ സഹായിക്കുന്നില്ല.

സമുദായത്തിൽ ഒരു നല്ല സ്ഥാനമുണ്ടായിട്ടും മറ്റു സാധുജനങ്ങളെ പീഡിപ്പിക്കുന്നവർ "അന്ധകൂപം" എന്ന നരക

ത്തിൽ പതിക്കുന്നു. ജീവൻ അന്ധകാരത്തിൽപ്പെട്ട് തന്റെ എല്ലാ ഭാഗത്തുനിന്നും പലവിധ ഭയങ്കരമൃഗങ്ങൾ, സർപ്പങ്ങൾ മുതലായ വയാൽ പീഡിപ്പിക്കപ്പെടുകയും, വീണ്ടും ആ വിധപാപകർമ്മങ്ങൾ ചെയ്‌വാൻ പറ്റാത്തവിധം പാഠങ്ങൾ പഠിക്കുകയും ചെയ്യുന്നു.

തങ്ങളുടെ നിത്യയജ്ഞങ്ങളെ ചെയ്യാതെയും തങ്ങളുടെ കൈവശമുള്ളതിനെ മറ്റുള്ളവരോടുകൂടി പങ്കിട്ട് അനുഭവിക്കാ തെയുമിരിക്കുന്ന ബ്രാഹ്മണരെ കാക്കകൾ എന്നാണ് വിളിക്കേണ്ടത്. അവർ അവരുടെ ആഹാരങ്ങൾക്ക് പുഴുക്കൾ മാത്രം ഉള്ളതായ നരകത്തിലേക്ക് എറിയപ്പെടുന്നു. അവർ പുഴുക്കളുടെ ഒരു വലിയ സമുദ്രത്തിലേക്ക് എറിയപ്പെടുകയും ആ പുഴുക്കൾ ആ ജീവനെ എല്ലാ ഭാഗങ്ങളിൽനിന്നും പീഡിപ്പിക്കുകയും ചെയ്യുന്നു.

ഒരു ബ്രാഹ്മണനെയോ ഒരു സാധു മനുഷ്യനെയോ അപഹരിച്ച്, അകാരണമായി അവനെ ദുഃഖിപ്പിക്കുന്നവൻ വേറെ ഒരു നരകത്തിൽ പതിക്കുകയും അവിടെ അവൻ ചുട്ടുപഴുത്ത ഇരുമ്പുകൊടിലുകളാൽ ഞെരിക്കപ്പെടുകയും ചുട്ടുപഴുത്ത ഇരി മ്പുണ്ടകളാൽ മർദ്ദിക്കപ്പെടുകയും ചെയ്യുന്നു.

തങ്ങളുടെ ശോചനീയാവസ്ഥയിൽ ദയയും സഹായവും അർഹിക്കുന്ന സാധുക്കളും നിരപരാധികളുമായ വേലക്കാരെയും കൂലിക്കാരെയും നിന്ദിക്കുന്ന പുരുഷന്മാരും സ്ത്രീകളും ഒരു നരകത്തിൽ പതിക്കുന്നു. അവിടെ അവർ നിർദ്ദയം മർദ്ദിക്കപ്പെ ടുന്നു. ഒരു പുരുഷന്റെയോ സ്ത്രീയുടെയോ രൂപത്തിലുള്ള ഒരു ഇരിമ്പുപ്രതിമയെ ആലിംഗനം ചെയ്‌വാൻ അവർ നിർബന്ധിതരാ കുകയും ചെയ്യുന്നു. തങ്ങളുടെ ദാമ്പത്യശയ്യകളെ ദുരുപയോഗ പ്പെടുത്തുന്നവർക്ക് അതേ മാതിരി ശിക്ഷകൊടുക്കുന്നു.

കാമാസക്തിയുടെ തള്ളൽ നിമിത്തം എല്ലാതരം ജീവി കളെയും പ്രാപിക്കുന്നവനെ വജ്രമുള്ളുകൾ ഉള്ള "വജ്രകണ്ട കശാൽമലി" നരകത്തിലിട്ട് നരകപ്രാന്തങ്ങളിൽക്കൂടെ വലിക്കുന്നു.

ന്യായത്തിന്റെ അതിർത്തികളെ ലംഘിക്കുന്ന രാജാക്ക ന്മാരും നീതിനിയമത്തെ അവഗണിക്കുന്ന ഭരണ ഉദ്യോഗസ്ഥ

ന്മാരും, അവരുടെ മരണാനന്തരം "വൈതരണി"നദിയിൽ വീഴുന്നു. ഭയങ്കര ജലരാക്ഷസന്മാരാൽ അവർ ഹിംസിക്കപ്പെടും. എന്നാൽ അവരുടെ ശരീരത്തിൽനിന്ന് വേർപെടാതെ അതിന്നുപകരം അവർ തങ്ങളുടെ കർമ്മഫലങ്ങളെ എപ്പോഴും അനുഭവിക്കുവാനായി, അവരുടെ പ്രാണവായുക്കളാൽ താങ്ങിനിർത്തപ്പെടുന്നു. ഈ നദി മലമൂത്രങ്ങളാലും, ചലം, രക്തം, രോമം, നഖങ്ങൾ അസ്ഥികൾ, മജ്ജ, മാംസം, കൊഴുപ്പ് ഇവയാലും നിറയപ്പെട്ട് ഇരിക്കുന്നു.

ഉയർന്ന കുലത്തിൽ ജനിച്ച പുരുഷന്മാർ താണകുലത്തിൽ ജനിച്ച് ചാരിത്രശുദ്ധിയില്ലാത്ത സ്ത്രീകളുടെ ഭർത്താക്കന്മാരായിരിക്കാൻ ഇഷ്ടപ്പെട്ട്, മൃഗങ്ങളെപ്പോലെ നിർല്ലജ്ജന്മാരായി ജീവിതം കഴിക്കുന്നവർ, മരണത്തിന്നുശേഷം, "പൂയോദം" എന്ന നരകക്കുഴിയിലേക്ക് ചലം, മലമൂത്രങ്ങൾ, കഫം ഇവയുടെ കടലിലേക്ക് വീഴുകയും ഏറ്റവും അറയ്ക്കുന്ന ആ വസ്തുക്കളെ വിഴുങ്ങുകയും ചെയ്യുന്നു.

പട്ടികളുടെയും കഴുതകളുടെയും ഭർത്താക്കന്മാരെപ്പോലെ പ്രവർത്തിക്കുകയും ശാസ്ത്രവിരോധമായി മൃഗങ്ങളെ വേട്ടയാടി കൊല്ലുന്നതിൽ തൃപ്തിഅടയുകയും ചെയ്യുന്ന ബ്രാഹ്മണരും മറ്റുള്ളവരും, മരണാനന്തരം, ക്രൂരജന്തുക്കളുടെ അസ്ത്രങ്ങൾക്കിരയായി തുളയ്ക്കപ്പെടുന്നു.

നിർദ്ദയമായി മൃഗങ്ങളെ അറുക്കുന്നവർ, കശാപ്പുമുറിയുടെ നരകത്തിൽ മൃഗങ്ങളായി ജനിച്ച്, അതേ മാതിരി പ്രവൃത്തികൾക്ക് ഇരയാക്കപ്പെടുന്നു.

ഒരേ ഗോത്രത്തിൽ ജനിച്ച തങ്ങളുടെ ഭാര്യമാരെക്കൊണ്ട്, തങ്ങളുടെ ശുക്ലപാനം ചെയ്യിക്കുന്ന കാമാന്ധരും പാപികളുമായ ദ്വിജന്മാർ ശുക്ലസമുദ്രത്തിലേക്ക് എറിയപ്പെടുവാനും അത് പാനം ചെയ്യുവാനും ഇടയാക്കപ്പെടുന്നു.

അന്യരുടെ വീടുകൾക്ക് തീവെക്കുകയും മറ്റുള്ളവർക്ക് വിഷം കൊടുക്കുകയും, അല്ലെങ്കിൽ ഗ്രാമങ്ങളെയും കച്ചവടസംഘ

ങ്ങളേയും കൊള്ളയടിക്കുകയും, ചെയ്യുന്നവർ അവർ രാജാക്കന്മാരൊ രാജസേവകന്മാരൊ ആയിരുന്നാലും മരണാനന്തരം "സാരമേയാദനം" എന്ന നരകത്തിൽ വീഴുന്നു. അവിടെ 720 വേട്ടനായ്ക്കൾ അവയുടെ കൂർത്തദന്തങ്ങളാൽ, അവരെ കടിച്ചുകീറി തിന്നുകയും ചെയ്യുന്നു.

സാക്ഷി പറയുന്നതിലൊ ദാനം കൊടുക്കുന്നതിലൊ കളവ് പറയുന്നവർ, നില്ക്കുവാൻ യാതൊരു ആശ്രയവും ഇല്ലാത്ത "അവീചിമത്ത്" എന്ന നരകത്തിൽ പതിക്കുന്നു. നാനൂറു നാഴിക ഉയരമുള്ള പർവ്വതശിഖരങ്ങളിൽനിന്ന് അവരുടെ ജീവൻ തലകീഴായിട്ട് എറിയപ്പെടുന്നു. ഈ നരകത്തിൽ കഠിന പാഷാണം നിറഞ്ഞ ഭൂനിരപ്പ് ജലമയമാണെന്ന് തോന്നിക്കുകയും ജീവൻ ഇപ്രകാരം അധികം ഭ്രമിക്കുകയും ചെയ്യുന്നു. അവന്റെ ശരീരം കഷണങ്ങളായി നുറുങ്ങിപ്പോയാലും അവൻ മരിക്കുന്നില്ല. അവനെ വീണ്ടും വീണ്ടും മലയുടെ മുകളിൽ കയറ്റുകയും അവിടെനിന്ന് കീഴ്പ്പോട്ടു തള്ളിവീഴ്ത്തുകയും ചെയ്യുന്നു.

ഒരു ബ്രാഹ്മണൻ മദ്യപാനം ചെയ്യുകയോ അഹിതമായ ആഹാരം കഴിക്കുകയോ ചെയ്താൽ അവൻ "അയഃപാനം" എന്ന നരകത്തിൽപതിച്ച് ഉരുക്കിയ ഇരുമ്പിൻ ദ്രാവകം കുടിക്കാൻ നിർബ്ബന്ധിതനാകുന്നു. വർണ്ണാശ്രമധർമ്മനിയമങ്ങൾക്ക് വിരോധമായി പ്രവർത്തിക്കുന്നവർ ഇവിടെ തക്കതായ ശിക്ഷകൾ അനുഭവിക്കുന്നു.

യാതൊരുത്തർ തങ്ങളെത്തന്നെ മഹാന്മാരാണെന്ന് പുകഴ്ത്തുകയും, ജന്മം, യോഗ്യത, വിദ്യ മുതലായവകൊണ്ട് വാസ്തവത്തിൽ മഹാന്മാരായിരിക്കുന്നവരെ ബഹുമാനിക്കാതിരിക്കുകയും ചെയ്യുന്നുവോ, അവർ വാസ്തവത്തിൽ ജീവച്ഛവങ്ങളാകുന്നു. മരണാനന്തരം അവർ 'ക്ഷാരകർദ്ദമ' നരകത്തിൽ വീണ് അന്തമില്ലാത്ത ദുഃഖങ്ങൾ അനുഭവിക്കുന്നു.

നരബലികൊടുത്ത് ദേവന്മാരെ ആരാധിക്കുന്നവരെ ഒരു നരകത്തിലേക്ക് എറിയുകയും അവിടെ രാക്ഷസന്മാർ അവരെ

വെട്ടി തുണ്ടങ്ങളാക്കി ഭക്ഷിക്കുകയും ചെയ്യുന്നു. എങ്കിലും അപ്പോഴും അവർ ചാവാതെ കഠിനവേദനകൾ അനുഭവിക്കുക മാത്രം ചെയ്യുന്നു.

തങ്ങളുടെ അഭയാർത്ഥികളെ അവർ തങ്ങളുടെ അധീനത്തിലാണെന്ന കാരണത്താൽ ദ്രോഹിക്കുന്നപക്ഷം അവർ മരണാനന്തരം, വിശപ്പുകൊണ്ടും ദാഹംകൊണ്ടും വളരെ പീഡിപ്പിക്കപ്പെടും. മൂർച്ചയുള്ള ആയുധങ്ങൾകൊണ്ട് എല്ലാ ഭാഗങ്ങളിൽ നിന്നും അവർ ആക്രമിക്കപ്പെടുന്നു. അവരുടെ പാപങ്ങളെപ്പറ്റി ഓർമ്മിപ്പിക്കുകയും ചെയ്യുന്നു.

യാതൊരുവർ ഇവിടെ പ്രകൃത്യാ സർപ്പങ്ങളെപ്പോലെ ക്രൂരന്മാരായി മറ്റു പ്രാണികളെ ഭയപ്പെടുത്തുന്നുവോ അവർ മരിക്കുമ്പോൾ "ദന്ദശൂകം" എന്ന നരകത്തിൽ പതിക്കുന്നു. അവിടെ അഞ്ചും ഏഴും പടമുള്ള സർപ്പങ്ങൾ അവരെ എതിർത്ത് കഠിനമായി പീഡിപ്പിക്കും. അവർ മരിക്കുന്നില്ലെങ്കിലും, മരണത്തോളം ഉപദ്രവിക്കുകയും ചെയ്യുന്നു.

യാതൊരുവർ ജനങ്ങളെ ഇരുട്ടുറഞ്ഞ ദ്വാരങ്ങളിലോ ഗുഹകളിലോ തടങ്ങലിൽവെക്കുന്നുവോ, അവർ മരണാനന്തരം അതിന് പകരമായി തീയും പുകയും നിറഞ്ഞ ഇരുട്ടുറഞ്ഞ പ്രദേശത്ത് തടങ്ങലിൽ വെക്കപ്പെടുന്നു.

തങ്ങളുടെ അതിഥികളായി വന്നിരിക്കുന്നവരുടെ നേരെ ഏതൊരു ഗൃഹനായകൻ കോപിച്ചുകൊണ്ട് രൂക്ഷമായ കണ്ണുകൾകൊണ്ട് അവരെ ദഹിപ്പിക്കുവാനെന്നപോലെ തുറിച്ചു നോക്കുന്നുവോ, അവർ മരിച്ചശേഷം അവരുടെ കണ്ണുകളെ, കഴുക്കൾ, വജ്രംപോലെ ബലമേറിയ അവയുടെ ചുണ്ടുകളെക്കൊണ്ട്, കൊത്തിപ്പൊളിച്ച് പുറത്തെടുക്കുന്നു.

യാതൊരുവൻ വലിയ സമ്പന്നനായിരുന്നിട്ട് മറ്റുള്ളവരെ കള്ളന്മാരാണെന്ന് എപ്പോഴും സംശയിക്കുകയും, ഒരു സമാധാനവുമില്ലാത്ത മനസ്സോടെ, ഒരു ഭൂതംപോലെ എപ്പോഴും തന്റെ

ധനത്തെ കാത്തിരിക്കുകയും ചെയ്യുന്നുവോ, അവൻ "സൂചി മുഖ"മെന്ന നരകത്തിൽ വീഴുന്നു. അവനെ യമപുരുഷന്മാർ തുന്നക്കാരന്മാരെന്നപോലെ ശരീരം മുഴുവൻ സൂചിയാൽ കോർത്തനൂൽകൊണ്ടു വരിഞ്ഞുകെട്ടും.

ഇവിടെ എളുപ്പത്തിൽ വിസ്തരിക്കുവാൻ കഴിയാത്ത ഈ മാതിരി ശതസഹസ്രനരകങ്ങൾ ഉണ്ട്. പാപം ചെയ്യുന്നവർക്കും, ധർമ്മം തെറ്റിക്കുന്നവർക്കും അനുഭവിക്കാനുള്ള ആമാതിരി നരകങ്ങളുടെ ചില മാതൃകകൾ മാത്രമാണ് ഇവ.

തങ്ങളുടെ ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുന്നവരും നിവൃത്തി മാർഗ്ഗത്തിൽ ഗമിക്കുന്നവരും, ദൈവികചിന്തനയിൽ നിരതന്മാരും, സദ്വൃത്തന്മാരും, ദയാശാലികളും, ഉദാരമതികളും ഈ വിഷയലോലുപമായ ലോകത്തെ തീരെ അവഗണിക്കുന്നവരും, മോക്ഷകാംക്ഷികളുമായവരും ശരീരധാരണത്തിൽനിന്നു മോചിക്കപ്പെടുന്നു. സന്മാർഗ്ഗികൾക്ക് അനുഭവിക്കുവാൻ ആനന്ദമയമായ സ്വർഗ്ഗം ലഭിക്കുന്നു. മറ്റുള്ളവർ ഈ ഭൂമിയിൽത്തന്നെ വീണ്ടും പിറക്കാത്തപക്ഷം ഈ നരകങ്ങൾ ഏതിലെങ്കിലും ഒന്നിലല്ലെങ്കിൽ മറ്റൊന്നിൽ വീഴുന്നു. (ശ്രീമദ് ഭാഗവതത്തിൽനിന്ന്)

## അസൂര്യലോകം

ഈശ്വരാനുഗ്രഹത്തിന്റെയൊ, ദിവ്യത്വത്തിന്റെയൊ, സത്യത്തിന്റെയൊ പ്രകാശത്തെ അനുഭവിക്കാത്തതായ, ഈശ്വരനിൽനിന്ന് പരിപൂർണ്ണമായി അകന്നതായ മനുഷ്യന്റെ അവസ്ഥയാണ് നരകം. അവിടെ പ്രകാശം ഇല്ല. അത് ഒരു സൂര്യനില്ലാത്ത ലോകം. അസൂര്യലോകം ആകുന്നു. കല്പിച്ചുകൂട്ടിയും, വക്രബുദ്ധിയോടും, പശ്ചാത്താപരഹിതമായും ചെയ്ത പാപത്തിന്റെ പ്രത്യാഘാതവും പ്രതിക്രിയയുംകൊണ്ട് അവിടെയെല്ലാം വിപ്ലവവും അന്ധകാരവും ദുഃഖകരവുമാണ്.

പാപികൾക്ക് നിത്യയാതന അല്ലെങ്കിൽ നിത്യനരകം എന്ന ഒന്നില്ല. അങ്ങനെ ഉണ്ടാവാൻ പാടില്ല. അതു മുമ്പേതന്നെ തകർക്കപ്പെട്ട ഒരു സിദ്ധാന്തമാണ്. നിരന്തരദണ്ഡന ഒരു നിരീ

ശ്വരസിദ്ധാന്തവും, യുഗപര്യന്തമുള്ള ഭീതി ഒരു ദുസ്വപ്നവുമാണ്. ജനങ്ങളെ ക്രൂരപ്രവൃത്തികളിൽനിന്ന് വിലക്കുവാനായി നരകത്തിന്റെ ഭയങ്കരവിവരണം കൊടുത്തിരിക്കയാണ്. അത് ഒരു ഭയാനകശബ്ദമാകുന്നു, സങ്കല്പമാകുന്നു.

നരകാഗ്നി കത്തി ജ്വലിപ്പിക്കാനുള്ള വിറകായിത്തീരുവാൻ മനുഷ്യനെ ദൈവം സൃഷ്ടിച്ചിട്ടില്ല. തീർച്ചയായും അദ്ദേഹത്തിന്റെ സൃഷ്ടിയുടെ ഉദ്ദേശ്യം ഇതല്ല. ദൈവം അങ്ങനെ ആണെങ്കിൽ ആരും ദൈവത്തിന്നു അഞ്ജലി കൂപ്പുകയില്ല. അപ്പോൾ ആരെയാണ് രക്ഷപ്പെടുത്തുക? ഈ ലോകത്തിൽ കളങ്കമറ്റ എത്ര മനുഷ്യർ ഉണ്ട്? സ്വർഗ്ഗത്തിലേക്കു നേരെ ഒരു യാത്രാനുമതി പത്രം ലഭിക്കത്തക്ക അത്ര നിഷ്കളങ്ക സ്വഭാവി ആരാണ്?

പണ്ഡിതന്മാർ, ശാസ്ത്രികൾ, ആചാര്യന്മാർ, പുരോഹിതന്മാർ, മതപ്രസംഗികൾ, പോപ്പാണ്ടവന്മാർ, ബിഷപ്പുകൾ, ആർച്ച്ബിഷപ്പുകൾ, ഈ ലോകത്തിലെ ഏറക്കുറെ എല്ലാ ജനസമൂഹവും നരകാഗ്നിയിൽ വറുക്കപ്പെടും.

## യമലോകമാർഗ്ഗം

ഏറ്റവും ഹീനവും ദുഷിച്ചതുമായ പാപംചെയ്തവന്റെ മുമ്പിൽ ഭീകരദൃഷ്ടികളോടുകൂടിയ രണ്ടു ക്രൂര യമകിങ്കരന്മാർ നില്ക്കുന്നു. ആ ദൂതന്മാർ എറിഞ്ഞ കാലപാശക്കുടുക്കിനാൽ പാപിബന്ധിക്കപ്പെടുന്നു. ഭയവിഹ്വലനയി അവൻ മൂത്രവിസർജ്ജനം ചെയ്യുന്നു. വഴിയിലുള്ള കഷ്ടങ്ങളെ അനുഭവിക്കുവാൻ 'യാതനാദേഹം' എന്ന ഒരു പ്രത്യേക ശരീരം അവന് കൊടുക്കുന്നു. ദൂതന്മാർ കയറുകൾകൊണ്ട് അവനെ കെട്ടി, സംയമനി എന്ന നരകത്തിലേക്കുള്ള നീണ്ടമാർഗ്ഗങ്ങളിൽകൂടെ, ബലമായി വലിച്ചുകൊണ്ടു പോകുന്നു.

മാർഗ്ഗത്തിൽ യാതൊരു വൃക്ഷത്തണലും ഇല്ല. ആഹാരവും ജലവും ഇല്ല. ദ്വാദശാദിത്യന്മാർ കത്തി ജ്വലിക്കുന്നു. ചിലപ്പോൾ ശീതമാരുതനാൽ തുളയ്ക്കപ്പെട്ടും, മറ്റു ചിലപ്പോൾ മുള്ളുകളാൽ കീറപ്പെട്ടും, മറ്റൊരിടത്ത് അധികവിഷമുള്ള സർപ്പങ്ങളാലും തേളു

കളാലും കടിക്കപ്പെട്ടും, പാപാത്മാവ് അങ്ങനെ പോകുന്നു. മറ്റൊരു സ്ഥലത്ത് അവൻ അഗ്നിയാൽ ദഹിപ്പിക്കപ്പെടുന്നു.

ഒരു തകർന്ന ഹൃദയത്തോടും, ദുഷ്ടനായ മാർഗ്ഗദർശിയുടെ ഭയപ്പെടുത്തലിനാൽ പേടിച്ചുവിറച്ചും, നിർദ്ദയമായ വേട്ടനായ്ക്കളാൽ കടിക്കപ്പെട്ടും, പൂർവ്വകർമ്മങ്ങളെ ഓർത്തും, പൈദാഹങ്ങളാൽ തളർന്നും, ഉഗ്രസൂര്യനാൽ ദഹിപ്പിക്കപ്പെട്ടും, ചുട്ടുപഴുത്ത മണലിൽ കൂടെ നടന്നും; ബോധരഹിതനായി താഴെവീഴുമ്പോൾ പുറത്ത് കഠിനമായി ദണ്ഡിക്കപ്പെട്ടും, അവനെ വീണ്ടും എഴുന്നേല്പിച്ച്, മരണാധിപന്റെ വാസസ്ഥലത്തേക്ക് കൊണ്ടുപോകുന്നു. അതിദീർഘമായ കഷ്ടപ്പാടുകളാൽ അവൻ ദണ്ഡിക്കപ്പെടുകയും, ക്രമത്തിൽ നായ്ക്കൾ, പന്നികൾ, മുതലായ ഏറ്റവും അധമമായ മൃഗജന്മങ്ങളിൽ കൂടെ പടിപടിയായി കടന്ന്, അങ്ങനെയുള്ള നീചയോനികളിലെ ശുദ്ധീകരണ നടപടിക്കുശേഷം, അവൻ വീണ്ടും ഒരു മനുഷ്യശരീരത്തെ പ്രാപിക്കുന്നു.

ഒരിടത്ത് അവൻ മറയ്ക്കപ്പെട്ട ഒരു കിണറ്റിൽ വീഴുന്നു. മറ്റൊരിടത്തു ഉയർന്ന പർവ്വതത്തിൽനിന്നു താഴെ വീഴുന്നു. വേറൊരിടത്തു കത്തികളുടെ വായ്ത്തലകളിലും കുന്തമുനകളുടെ മേലെയും അവനെ നടത്തുന്നു. ഒരു സ്ഥലത്ത് അവൻ ഭയങ്കരാന്ധതയിൽ തടഞ്ഞ് ജലത്തിൽ വീഴുന്നു. മറ്റൊരിടത്ത് അട്ടകൾ നിറഞ്ഞ ചേറ്റിൽ പതിയ്ക്കുന്നു. വേറൊരിടത്ത് ചൂടുള്ള ചളിയിൽ വീഴുന്നു. മാർഗ്ഗത്തിൽ മറ്റൊരുസ്ഥലത്ത് ഒരുക്കിയ ചെമ്പുകൊണ്ടുണ്ടാക്കപ്പെട്ട ചൂടുമണൽ മൈതാനമുണ്ട്. ഇനിയൊരു സ്ഥലത്ത് തീക്കനൽ കൂമ്പാരമുണ്ട്, ചിലസ്ഥലങ്ങളിൽ കരിക്കട്ട വർഷവും, കല്ലുകളുടെ വർഷവും ഇടിത്തീവർഷവും, രക്തവർഷവും, ആയുധവർഷവും തിളയ്ക്കുന്ന ജലവർഷവും ഉണ്ട്.

മാർഗ്ഗമദ്ധ്യത്തിൽ ചലവും രക്തവും നിറഞ്ഞ ഭയങ്കരമായ വൈതരണി നദി ഒഴുകുന്നു. ഈ പുഴയെ കടക്കുവാൻ പ്രയാസമാണ്.

ഭീകരന്മാരായ യമകിങ്കരന്മാർ ചുറ്റികകൾ കൊണ്ട് പാപിയെ

അടിക്കുന്നു. കുരുക്കുകയറുകളാൽ അവൻ ഊക്കോടെ ഇഴുക്കപ്പെടുന്നു. അവന്റെ പുത്രന്മാർ കൊടുക്കുന്ന മാസബലിപിണ്ഡങ്ങൾ അവൻ ഭക്ഷിക്കുന്നു. മകൻ പശുദ്ദാനം ചെയ്യുന്നുവെങ്കിൽ വൈതരണി നദി കടക്കുവാൻ ആത്മാവിന്ന് ഒരു തോണി കിട്ടുന്നു.

ഒരു കൊല്ലാവസാനത്തിൽ യമന്റെ വാസസ്ഥാനത്ത് അവൻ എത്തുന്നു. യമൻ ചിത്രഗുപ്തനോട് അവന്റെ പാപങ്ങളെപ്പറ്റി ചോദിക്കുന്നു. മനുഷ്യജീവികളുടെ പ്രവൃത്തികളെപ്പറ്റി എല്ലാം അറിയുന്ന ബ്രഹ്മപുത്രന്മാരായ ശ്രാവണന്മാരോട് ചിത്രഗുപ്തൻ അന്വേഷിക്കുന്നു. ശ്രാവണന്മാരുടെ പത്നിമാരായ ശ്രാവണികൾ സ്ത്രീകൾ ചെയ്തതെല്ലാം ശരിയായി അറിയുന്നു. ഭൂമി, ജലം, അഗ്നി, വായു, ആകാശം, ഹൃദയം, യമൻ, പകൽ, രാത്രി, രണ്ടുസന്ധ്യകൾ, ധർമ്മം, സൂര്യൻ, ചന്ദ്രൻ ഇവരെല്ലാം മനുഷ്യന്റെ പ്രവൃത്തികളെ അറിയുന്നു.

ധർമ്മരാജാവായ യമൻ പാപികൾക്ക് തക്കശിക്ഷ കൊടുക്കുന്നു. പിന്നെ യമകിങ്കരന്മാർ അവരെ നരകത്തിലേക്കു കൊണ്ടു പോയി ഹിംസിക്കുന്നു. കുന്തങ്ങൾ, ഗദകൾ, ഉലക്കകൾ, ഇവ കൊണ്ടു ദൂതന്മാർ പാപികളെ വീണ്ടും വീണ്ടും അടിക്കുന്നു.

സുകൃതികൾ അവരുടെ ജീവിതത്തിൽ ചെയ്ത സല്ക്കർമ്മങ്ങളാൽ നേടിയ സ്വർഗ്ഗത്തിലെ പൂകാവനങ്ങളിലേക്ക്, പുഷ്പകവിമാനങ്ങളിൽ പറന്നുപോകുന്നു. മഹാപാപികളുടെ ആത്മാവിന്, അതിന്റെ പാപങ്ങൾക്കുള്ള ശിക്ഷയായി, അതിന്റെ വഴിയിൽ ഹിമക്കട്ട, മുള്ളുകൾ, കൂർത്ത ഇരിമ്പുകുന്തങ്ങൾ, മുൾച്ചെടികൾ ഇവയാൽ നിരത്തപ്പെട്ട ഗുഹകളും കടക്കേണ്ടിയിരിക്കുന്നു.

ഇടത്തരക്കാർക്ക്, മൃദുവായ പുല്ലുകളുള്ളതും കുളുർത്ത ലതാഗൃഹങ്ങളും ഇരുഭാഗങ്ങളിലും ഉറവ ജലങ്ങളുള്ളതുമായ നല്ല നിരത്തുകൾ ഉണ്ട്.

അവിടെ എത്തിയശേഷം ആത്മാവ് തനിക്കുള്ളിൽ ഇപ്രകാരം ചിന്തിക്കുന്നു. "ഇവിടെ ഞാനും അപ്പുറത്ത് അന്തകനായ

യമനും ആകുന്നു. മറ്റേത് കർമ്മങ്ങളുടെ ന്യായാധിപനായ ചിത്രഗുപ്തനും, ഇത് എനിക്കു തന്നിട്ടുള്ള വിധിയുമാണ്".

അവനവന്റെ കർമ്മഫലങ്ങൾക്കനുസരിച്ച് മേലെയുള്ള ആനന്ദപൂരിതമായ സ്വർഗ്ഗത്തിലേക്ക് പോകാനോ, അല്ലെങ്കിൽ താഴേയുള്ള ദുഃഖപ്രദമായ നരകത്തിലേക്കു പതിക്കുവാനോ ഉള്ള വിധി പറയുന്നത് ഇവിടെയുള്ള യമധർമ്മരാജാവിന്റെ നീതി മണ്ഡപത്തിലാണ്.

സ്വർഗ്ഗത്തിലെ സുഖഭോഗങ്ങളെ അനുഭവിച്ച ശേഷമൊ നരകത്തിലെ കഷ്ടങ്ങളെ അനുഭവിച്ചശേഷമൊ, പിന്നീടുണ്ടാകുന്ന ജന്മങ്ങളിൽ പൂർവ്വജന്മ കർമ്മഫലങ്ങളെ അനുഭവിക്കുവാൻ, വീണ്ടും ഈ ഭൂമിയിലേക്കുതന്നെ വരുവാൻ ഓരോ ജീവനും വിധിക്കപ്പെട്ടിരിക്കുന്നു. ഒരു മനുഷ്യന്റെ മരണത്തിന്നുശേഷമുള്ള ഒന്നാമത്തെ കൊല്ലത്തിൽ മരിച്ച ആൾക്കുവേണ്ടി ഓരോരോ കാലങ്ങളിൽ ചെയ്യുന്ന ശേഷക്രിയകളുടെ മുഖ്യത്വം ഇതാണ്.

## ധർമ്മനഗരം

യമനാണ് ധർമ്മരാജാവ്. അദ്ദേഹത്തിന്റെ രാജധാനി രത്ന നിർമ്മിതമാണ്. അത് പ്രകാശപൂരിതവും അഭേദ്യവുമാണ്. അത് കൊട്ടാരങ്ങളാലും പ്രാകാരങ്ങളാലും നിബിഡിതമാണ്. അതിന്ന് നാലു ഗോപുരങ്ങളുമുണ്ട്. ചുറ്റും കോട്ടമതിലുകളുണ്ട്. ആയിരം യോജന വിസ്താരവുമുണ്ട്. ഈ ധർമ്മനഗരത്തിലാണ് സർവ്വമനുഷ്യ ജീവികളുടെയും വിധിയെ രേഖപ്പെടുത്തിവെയ്ക്കുന്ന ചിത്രഗു പ്തനും താമസിക്കുന്നത്. മനുഷ്യന്റെ നന്മതിന്മകളെഅദ്ദേഹം രേഖപ്പെടുത്തി വെക്കുന്നു. ഈ പ്രപഞ്ചശില്പി തന്റെ യോഗബലം കൊണ്ട് ഈ അത്ഭുതകരമായ നഗരത്തെ സൃഷ്ടിച്ചു. അവിടെ ഒരു ദിവ്യസഭാമണ്ഡപം ഉണ്ട്. അവിടത്തെ സദസ്യരാകട്ടെ ശാസ്ത്ര ജ്ഞന്മാരും ധർമ്മനിരതന്മാരുമാണ്. രാജർഷികളും അവിടെ ഉണ്ട്. തെക്കുഭാഗത്തുകൂടെ പോകുന്ന പാപികൾ അതിനെ കാണു ന്നില്ല. കിഴക്കു തുടങ്ങിയ മറ്റു മൂന്നു ഗോപുരങ്ങളിൽകൂടെ ധർമ്മനഗരത്തിലേക്കുപോകുന്നവർ സൽക്കർമ്മികളാണ്.

കിഴക്കുഭാഗത്തിൽ ഒരു മാർഗ്ഗമുള്ളതു പാരിജാത വൃക്ഷ ചില്ലികളാൽ ആച്ഛാദിതവും ആഭരണവിഭൂഷിതവുമാണ്. പരിശുദ്ധ ബ്രാഹ്മണർ, മഹർഷികൾ, രാജർഷികൾ, ശിവഭക്തന്മാർ, സത്ര ങ്ങൾ കെട്ടിയവർ വർഷകാലത്ത് സംന്യാസികൾക്ക് സങ്കേതം കൊടുത്തവർ, ക്രോധം, അത്യാശ ഇവകളില്ലാത്തവർ, സത്യധർമ്മ തല്പരന്മാർ, ഗുരുശുശ്രൂഷപ്രിയന്മാർ, ഭൂമി, ഗൃഹങ്ങൾ, പശുക്കൾ ഇവയെ ദാനംചെയ്യുന്നവർ, ദിവ്യവേദാദ്ധ്യയനക്കാരും ശ്രോതാ ക്കളും, ഈ മാർഗ്ഗത്തിൽകൂടെ സഞ്ചരിക്കുന്നു. അവർ ധർമ്മസഭാ മണ്ഡപത്തിലേക്കു പോകുന്നു.

രണ്ടാമത്തെ വടക്കുദിക്കിലേക്കുള്ളപാത മഞ്ഞ ചന്ദനമര ത്താൽ അലങ്കൃതമാണ്. ഒരു മനോഹരമായ അമൃതസരസ്സ് അവിടെ ഉണ്ട്. വേദജ്ഞന്മാർ, അതിഥി സല്ക്കാരികൾ, സൂര്യ നെയും ദുർഗ്ഗയെയും ആരാധിക്കുന്നവർ, ബ്രാഹ്മണർക്കുവേണ്ടി മരിക്കുന്നവർ, യജമാനന്നുവേണ്ടി മരിക്കുന്നവർ, കന്നുകാലി സംരക്ഷണാർത്ഥം ജീവത്യാഗം ചെയ്യുന്നവർ, വലിയ ദാനങ്ങളെ ചെയ്യുന്നതിൽ പ്രീതിയുള്ളവർ എന്നിവർ വടക്കേ ഗോപുരത്തിലൂടെ ധർമ്മസമാജത്തിലെത്തുന്നു.

മൂന്നാമത്തെ പശ്ചിമമാർഗ്ഗം ചിത്രസൗധങ്ങളാൽ അലങ്കരിക്ക പ്പെട്ടതാണ്. മഹാവിഷ്ണുവിന്റെയും, ലക്ഷ്മിയുടെയും ഭക്തന്മാർ, ഗായത്രിമന്ത്രജപക്കാർ, ഗൃഹയാഗാഗ്നിയെ വളർത്തുന്നവർ, വേദ പാരായണക്കാർ, വിരക്തന്മാർ, പഞ്ചമഹായജ്ഞങ്ങളെ ചെയ്യു ന്നവർ, പിതൃക്കൾക്ക് ശ്രാദ്ധംചെയ്യുന്നവർ, തക്കസമയങ്ങളിൽ സന്ധ്യാനുഷ്ഠാനങ്ങൾ ചെയ്യുന്നവർ, ബ്രഹ്മചര്യവ്രതം അനുഷ്ഠി ക്കുന്നവർ, പരദ്രോഹത്തിൽനിന്ന് പിന്തിരിയുന്നവർ, തങ്ങളുടെ ഭാര്യമാരോട് വിശ്വസ്തതയുള്ളവർ, സമസ്തജീവജാലങ്ങളുടെയും ക്ഷേമതല്പരന്മാർ, ഇവരെല്ലാം അത്യുത്തമ രഥങ്ങളിലേറി, അമൃത പാനംചെയ്ത്, പശ്ചിമമാർഗ്ഗത്തിലൂടെ ധർമ്മമണ്ഡപത്തിലെത്തുന്നു.

യമധർമ്മരാജാവ് അവരെ ചന്ദനം മുതലായവയെല്ലാം കൊടുത്ത് സ്വീകരിച്ച് ബഹുമാനിക്കുന്നു. അവർ ചില യുഗ

പര്യന്തം അവിടെ താമസിച്ച് ദിവ്യ ഭോഗങ്ങൾ അനുഭവിക്കുന്നു. അവരുടെ പുണ്യഫലങ്ങളെല്ലാം അവസാനിച്ചശേഷം അവർ വീണ്ടും മഹാത്മാക്കളുടെ ജന്മമെടുക്കുന്നു.

### യമസഭ

വിവസ്വാന്റെ പുത്രനായ യമന്റെ സഭാമണ്ഡപം വിശ്വകർമ്മാവിനാൽ നിർമ്മിക്കപ്പെട്ടതാണ്. തേജോമയമായ ആ സഭയ്ക്ക് ഒരു നൂറുയോജന വിസ്താരമുണ്ട്. അതിന് സൂര്യന്റെ പ്രകാശമുണ്ട്. ഒരാൾ ഇച്ഛിക്കുന്നതെല്ലാം അതിൽനിന്നുകിട്ടുന്നു. അവിടെ ചൂടും തണുപ്പും എല്ലാം സമമായിരിക്കുന്നു, ഹൃദയാനന്ദപ്രദവുമാണ്.

അവിടെ ദുഃഖമോ, വാർദ്ധക്യമോ, വിശപ്പോ, ദാഹമോ ഇല്ലതന്നെ. ഹൃദ്യമല്ലാത്തതോ, അരിഷ്ടതയോ, കഷ്ടമോ ഒന്നും അവിടെ ഇല്ല. ആ സഭയിൽ ക്ഷീണമോ, വിരോധഭാവനയോ ഇല്ല. ദിവ്യവും മാനുഷികവും ആയ എല്ലാ ഇച്ഛാവസ്തുവും ആ മണ്ഡപത്തിൽ കിട്ടും. ആസ്വാദ്യമായ എല്ലാ വസ്തുക്കളും നക്കിക്കഴിക്കേണ്ടതോ, ഉറുഞ്ചി കഴിക്കേണ്ടതോ, കുടിക്കേണ്ടതോ ആയ എല്ലാമധുരഭോജ്യങ്ങളും അവിടെ യഥേഷ്ടം കിട്ടും. അവിടെ ഉള്ള പുഷ്പമാല്യങ്ങൾ എല്ലാം അത്യന്തസുഗന്ധമുള്ളതാണ്. അതിന്നു ചുറ്റുംനില്ക്കുന്ന വൃക്ഷങ്ങൾ ഇച്ഛിച്ചഫലങ്ങളെ തരുന്നവയുമാണ്.

രുചികരമായ തണുത്തവെള്ളവും ചൂടുവെള്ളവും അവിടെ ഉണ്ട്. അവിടെ പരിശുദ്ധന്മാരായ രാജർഷികളും നിഷ്കളങ്കരായ ബ്രഹ്മർഷികളും വസിക്കുന്നു. ത്രസാദസ്യു, കൃതഹർജ്ജൻ, ശ്രുതശ്രവൻ. ധ്രുവൻ മുതലായ രാജർഷികൾ, മർത്ത്യവംശത്തിലെ നൂറ് രാജാക്കന്മാർ, നേപവംശത്തിലെ നൂറ് സത്തുക്കൾ, ഹുയവംശത്തിലെ നൂറ് മഹത്തുക്കൾ, ധൃതരാഷ്ട്രനാമമുള്ള നൂറ് രാജാക്കന്മാർ, ഇരുനൂറ് ഭീഷ്മന്മാർ, നൂറ് ഭീമന്മാർ, ജനമേജയനാമമുള്ള എൺപതുപേർ ബ്രഹ്മദത്തനാമമുള്ള നൂറ്പേർ. നൂറ് പ്രതിവിന്ദന്മാർ, നൂറ് നാഗന്മാർ, നൂറ്ഹയന്മാർ എന്നിവരെല്ലാം സന്തുഷ്ടന്മാരും യമന്റെ ഇഷ്ടാനുസാരികളുമായി വസിക്കുന്നു.

വലിയ ശാസ്ത്രജ്ഞന്മാരും, സിദ്ധപുരുഷന്മാരുമായ ഈ വിശുദ്ധരാജർഷികൾ ആ സഭാമണ്ഡപത്തിൽ യമധർമ്മരാജാവിന്റെ സേവകന്മാരായി വർത്തിക്കുന്നുണ്ട്. അഗസ്ത്യൻ, മലങ്കൻ, കലൻ, യജ്ഞകർത്താക്കൾ, സന്ധ്യകൾ, യോഗികൾ, ജീവിച്ചിരിക്കുന്ന പിതൃക്കൾ, കാലചക്രം, യാഗഘൃതത്തെ ആവാഹിച്ചുകൊണ്ടുവരുന്ന ശ്രേഷ്ഠനായ അഗ്നി, പാപികൾ, ദക്ഷിണായനത്തിൽ മരിച്ചവർ, എല്ലാവരുടെയും എല്ലാത്തിന്റെയും ക്ലിപ്തദിനങ്ങളെ കണക്കാക്കുവാൻ നിയമിക്കപ്പെട്ട യമകിങ്കരന്മാർ, കശാകശവൃക്ഷങ്ങൾ, ചെടിവർഗ്ഗങ്ങൾ, ഇവയെല്ലാം അവയുടെ ആത്മീയരൂപത്തിൽ യമസന്നിധിയിൽ സ്ഥിതിചെയ്യുന്നു. ഇവരും മറ്റു പലരും ആണ് യമന്റെ സഭാമണ്ഡപത്തിലെ അംഗങ്ങൾ. അവർ എണ്ണത്തിൽ അധികമായതിനാൽ ഇവിടെ വിസ്തരിച്ച് പ്രസ്താവിക്കുന്നില്ല. മനസ്സുകൊണ്ടു വിചാരിച്ചാൽ എവിടെ വേണമെങ്കിലും പോകുവാൻ ഈ സഭയ്ക്കു സാധിക്കും, അതു വളരെ വിസ്തീർണ്ണമുള്ളതും വളരെ ഭംഗിയുള്ളതും ആകുന്നു. വളരെക്കാലത്തെ നിരന്തരമായ തപസ്സിനുശേഷമാണ് വിശ്വകർമ്മാവ് ഇതു നിർമ്മിച്ചത്. സ്വയം പ്രകാശത്താൽ അതു മിന്നിത്തിളങ്ങുന്നു. കഠിനതപസ്സുകൾ, പുണ്യവ്രതങ്ങൾ, സത്യഭാഷണം, ശുദ്ധവും പ്രശാന്തവുമായ ചിത്തം, സത്കർമ്മങ്ങളാൽ പരിശുദ്ധമാക്കപ്പെട്ട ഹൃദയം, പ്രകാശിക്കുന്ന ശരീരങ്ങൾ, നിർമ്മലമായ പട്ടുവസ്ത്രങ്ങൾ, കൈവളകളും മാലകളും ധരിച്ചവർ, സ്വന്തമായ പുണ്യകർമ്മങ്ങളോടും സ്ഥാനചിഹ്നങ്ങളോടും കൂടിയ യോഗികൾ മുതലായവർ അവിടെ സന്ദർശിക്കുന്നു.

പ്രശസ്തരായ ഗന്ധർവ്വന്മാരും അപ്സരസ്സുകളും തങ്ങളുടെ സംഗീത, വാദ്യ, നൃത്തങ്ങളാലും ആഹ്ലാദപ്രകടനങ്ങളാലും സർവ്വത്ര വ്യാപൃതമാണ്. പരിശുദ്ധമായ സുഗന്ധദ്രവ്യങ്ങളും മധുരസ്വനങ്ങളും ദിവ്യപുഷ്പമാല്യങ്ങളും അവിടെ ധാരാളമുണ്ട്. പ്രതിഭാശാലികളും ദിവ്യസൌന്ദര്യം ഉള്ളവരുമായ അനേകായിരം പുണ്യാത്മാക്കൾ അവിടെ സൃഷ്ടികർത്താവിനെ ആരാധിച്ചുകൊണ്ട് സേവനം അനുഷ്ഠിക്കുന്നു.

## ഇന്ദ്രലോകം

ദേവലോകത്തിലെ ഇന്ദ്രസഭ പ്രഭാപൂർണ്ണമാണ്. അത് അദ്ദേഹത്തിന്റെ സത്കർമ്മത്തിന്റെ ഫലമായി സിദ്ധിച്ചതുമാകുന്നു. ഇന്ദ്രൻ തന്നെയാണ് അതിനെ സൂര്യജ്യോതിസ്സിന്നു സമാനമാക്കിയത്. അതിന് നൂറുയോജനവിസ്താരമുണ്ട്. 150 യോജനനീളവും അഞ്ചുയോജന ഉയരവും ഉണ്ട്. അതിന് ഇഷ്ടംപോലെ വിചാരിച്ചിടത്തെല്ലാം സഞ്ചരിക്കുകയും ചെയ്യാം.

ഇന്ദ്രലോകം വയോധികത്വവും ദുഃഖവും ക്ഷീണവും ഭയവും അകറ്റുന്നു. അതു ഗുണസമ്പൂർണ്ണവും ശുഭ സൂചകവുമാണ്. അറകളും ആസനങ്ങളും അവിടെ ഉണ്ട്. വളരെ മനോഹരവും കല്പകവൃക്ഷങ്ങളാൽ അലങ്കരിക്കപ്പെട്ടതുമാകുന്നു. ആ സഭയിൽ സൌന്ദര്യത്തിന്റെയും സമ്പത്തിന്റെയും മൂർത്തിയായ തന്റെ പത്നി ശചിയോടുകൂടി സ്വർഗ്ഗവാസികളുടെ പ്രഭു അത്യുന്നതമായ ഒരു സിംഹാസനത്തിൽ ഇരിക്കുന്നുണ്ട്. അനിർവ്വചനീയവും, അവ്യക്തവുമായ ഒരു രൂപത്തോടുകൂടിയ കിരീടവും വെളുത്ത തോൾവളകളും പട്ടുവസ്ത്രങ്ങളും ധരിച്ചും വിവിധ വർണ്ണങ്ങളുള്ള പുഷ്പമാല്യങ്ങളണിഞ്ഞും തന്റെ അരികത്ത് സൌന്ദര്യം, കീർത്തി, പ്രകാശം എന്നീ ദേവതമാരോടുകൂടി അദ്ദേഹം ഉപവിഷ്ടനായിരിക്കുന്നു.

ആയിരം യാഗങ്ങൾ കഴിച്ച ആ ദേവശ്രേഷ്ഠന്റെ (ഇന്ദ്രൻ) അരികത്ത് എല്ലാ മരുത്തുകളും, കുടുംബസ്ഥന്മാർ, സിദ്ധന്മാർ, ദേവർഷികൾ, സന്ധ്യകൾ, ദേവന്മാർ, മുതലായവർ നിത്യസേവ ചെയ്യുന്നു. ദിവ്യരൂപങ്ങളും, ദിവ്യാഭരണങ്ങൾ ധരിച്ച ഇവരുടെ അനുയായികളും ശത്രുമർദ്ദനനായ ദേവേന്ദ്രനെ ആരാധിച്ച് അദ്ദേഹത്തിന്റെ കല്പനകളെ ശിരസാവഹിച്ച് സദാ കാത്തുനില്ക്കുന്നു. പരാശരൻ, പർവ്വതൻ, സാവർണ്ണി, ദുർവ്വാസാവ്, യാജ്ഞവല്ക്യൻ, ഉദ്ദാലകൻ മുതലായ സോമയാഗകർത്താക്കന്മാരും, അഗ്നിക്കു സമാനം പ്രകാശിക്കുന്നവരും, പാപവിമുക്തന്മാരും, ഉത്സാഹശാലികളും, ശോകഭയാധികൾ ഇല്ലാത്തവരും ശുദ്ധാത്മാക്കളുമായ

സകലദേവർഷികളും ഇന്ദ്രന്റെ പാർശ്വത്തിൽ ഇരിക്കുന്നുണ്ട്. ചില രെല്ലാം സ്ത്രീകളിൽ ജനിച്ചവരാണ്. ചിലർ സ്ത്രീകളിൽ ജനിക്കാത്ത വരും. ചിലർ വായുവിലും ചിലർ അഗ്നിയിലും ജീവിക്കുന്നവ രാകുന്നു. സർവ്വലോകങ്ങളുടെയും നാഥനായ വജ്രായുധധാരി യായ ഇന്ദ്രനെ ഈ ഋഷികൾ ആരാധിക്കുന്നു. സഹദേവൻ, സുനീതൻ, സമീകൻ, ഹിരണ്മയൻ, ഗർഗ്ഗൻ മുതലായവരും ദിവ്യ ജലങ്ങളും, ചെടികളും, വിശ്വാസം, ബുദ്ധി, സരസ്വതി, ധർമ്മാർ ത്ഥകാമങ്ങൾ, മിന്നൽ, മഴയോടുകൂടിയ മേഘങ്ങൾ, വായുക്കൾ, സ്വർഗ്ഗത്തിലെ ഉച്ചശബ്ദശക്തികൾ, പൂർവ്വബിന്ദു, യാഗഘ്യതത്തെ ആവാഹിക്കുന്ന ഇരുപത്തിയേഴ് അഗ്നിദേവതകൾ, അഗ്നി, സോമൻ, ഇന്ദ്രാഗ്നി, മിത്രൻ, സാവിത്രി, ആര്യമാൻ, ഭഗൻ, ശുക്രൻ, ഗ്രഹങ്ങൾ, നക്ഷത്രങ്ങൾ, യാഗങ്ങളിൽ ഉച്ചരിക്കപ്പെടുന്ന മന്ത്ര ങ്ങൾ ഇവരെല്ലാം അവിടെ സന്നിഹിതരായിരിക്കുന്നു.

വിവിധ നൃത്തങ്ങളാലും, വാദ്യങ്ങളാലും, സംഗീതങ്ങളാലും, അത്ഭുതനാട്യപ്രദർശനങ്ങളാലും സൌന്ദര്യധാമങ്ങളായ അനേകം അപ്സരസ്സുകളും, ഗന്ധർവ്വന്മാരും ദേവേന്ദ്രനെ ആനന്ദിപ്പിക്കുന്നു. മാലകളാലും, ആഭരണങ്ങളാലും അലങ്കരിക്കപ്പെട്ട ബ്രഹ്മർഷികളും, രാജർഷികളും, ദേവർഷികളും വിവിധ ദിവ്യവാഹനങ്ങളിൽ ആ ഇന്ദ്രസഭാമണ്ഡപത്തിലേക്ക് വന്നുകൊണ്ടും പൊയ്ക്കൊണ്ടുമിരി ക്കുന്നു.

ബൃഹസ്പതിയും, ശുക്രനും എല്ലായ്പ്പോഴും അവിടെ ഹാജ രുണ്ട്. ഇവരും മറ്റു ദൃഢവ്രതക്കാരായ മറ്റ് അനേകം ഋഷിശ്രേഷ്ഠ ന്മാരും ബ്രഹ്മാവിന്നു സമന്മാരായ ഭൃഗുവും സപ്തർഷികളും സോമന്റെ രഥംപോലെ മനോഹരമായ രഥങ്ങളിൽ സവാരിചെയ്ത് ആ സഭാമണ്ഡപത്തിലേക്ക് വന്നുകൊണ്ടും പൊയ്ക്കൊണ്ടും ഇരിക്കുന്നു. ഈ സഭയ്ക്ക് പുഷ്കരമാലിനി എന്നും പേരുണ്ട്.

## വരുണലോകം

വരുണന്റെ ദേവസഭ അനന്യസദൃശമാണ്. അതിന്റെ വിസ്തീർണ്ണം യമലോകത്തിന് തുല്യമാണ്. അത് വെളുത്ത ചുമരു

കളാലും, കമാനങ്ങളാലും അലങ്കരിക്കപ്പെട്ടിരിക്കുന്നു. അത് വിശ്വ കർമ്മാവിനാൽ ജലാന്തർഭാഗത്തിൽ നിർമ്മിക്കപ്പെട്ടതാണ്. രത്നാ ഭരണങ്ങളാൽ അലംകൃതവും, വിശേഷപ്പെട്ടഫലങ്ങളും പുഷ്പ ങ്ങളും നിറഞ്ഞ അനേകം ദിവ്യവൃക്ഷങ്ങളാൽ നാലുഭാഗവും ചുറ്റപ്പെട്ടിരിക്കുന്നതുമാകുന്നു. നീല, മഞ്ഞ, കറുപ്പ്, വെള്ള, ചുവപ്പ് എന്നീവർണ്ണങ്ങളുള്ള പുഷ്പങ്ങളോടുകൂടിയ അനേകം ചെടികൾ കൂടിച്ചേർന്ന മനോഹരമായ ലതാഗൃഹങ്ങൾ രചിച്ചിരിക്കുന്നു. പല വർഗ്ഗങ്ങളിൽപ്പെട്ടതും അഴകുള്ളവയുമായ അനേകായിരം പക്ഷി കൾ ആ ലതാഗൃഹങ്ങൾക്കുള്ളിൽ തങ്ങളുടെ കർണ്ണാനന്ദദായ കമായ സ്വരരാഗസുധ പൊഴിക്കുന്നുണ്ട്. ആനന്ദസന്ദായകമായ ആ സഭ മിതശീതോഷ്ണ സജ്ജമാണ്. അത് വരുണനാൽ ഭരിക്ക പ്പെടുന്നു. മനോഹരങ്ങളായ ആസനങ്ങളാൽ അലങ്കരിക്കപ്പെട്ട ഒട്ടനേകം അറകൾ അവിടെ ഉണ്ട്. ദിവ്യരത്നാഭരണവിഭൂഷിതയായ തന്റെ രാജ്ഞിയോടുകൂടി വരുണദേവൻ ഇവിടെ വിരാജിക്കുന്നു. ദിവ്യമാലകളും സ്വർഗ്ഗീയ സുഗന്ധദ്രവ്യങ്ങളും കറിക്കൂട്ടുകളും ചാർത്തി അലങ്കരിക്കപ്പെട്ട ആദിത്യന്മാർ അവിടെ സമുദ്രരാജനായ വരുണന്റെ അനുയായികളായി വർത്തിക്കുന്നു.

ശുഭസൂചകങ്ങളായ ചിഹ്നങ്ങളും മണ്ഡലങ്ങളും വിസ്തൃത ഫണങ്ങളുമുള്ള വാസുകി, തക്ഷകൻ, ജനമേജയൻ മുതലായ വരെല്ലാം വ്യാകുലവിഹീനരായി അവിടെ വർത്തിക്കുന്നു. കർണ്ണാ ഭരണങ്ങളാലും, ദിവ്യ കുസുമഹാരങ്ങളാലും രത്നകിരീടങ്ങളാലും അലങ്കരിക്കപ്പെട്ടും ദിവ്യവസ്ത്രാലംകൃതരായും വരപ്രസാദികളായും മഹാധീരന്മാരും അമരന്മാരും, സദ്വൃത്തന്മാരും കഠിനതപസ്വി കളും ആയ വിരോചനപുത്രൻ, വാലി, സങ്റോധൻ, കലകവ ഞ്ജൻ, സുഹാനു, പിഠരൻ, ദശഗ്രീവൻ, മുതലായ ദാനവന്മാർ പാശധാരിയായ വരുണനെ അകമ്പടി സേവിക്കുന്നു. നാലു സമുദ്രങ്ങളും, നദികളായ ഭാഗീരഥി, കാളിന്ദി, വിദിശ, വെണ്ണ, നർമ്മദ, ചന്ദ്രഭാഗ, സരസ്വതി, ഐരാവതി, സിന്ധു, ഗോദാവരി, കാവേരി, വൈതരണി, മഹാസോൺ, സരയൂ, ചുവന്നമഹാനദി, മുതലായ എല്ലാ മഹാനദികളും പുണ്യതീർത്ഥങ്ങൾ, കിണറുകൾ,

തടാകങ്ങൾ, ഉറവുകൾ, ചെറിയതും വലിയതുമായ കുളങ്ങൾ ഇവയെല്ലാം തങ്ങളുടെ മാനവരൂപങ്ങളിലും, ആകാശകോണങ്ങൾ, ഭൂമി, പർവ്വതങ്ങൾ, ജലജന്തു ഗോത്രങ്ങൾ എന്നിവയും എല്ലാം വരുണദേവനെ സേവിച്ചിരിക്കുന്നുണ്ട്. ഗാന വിദഗ്ദ്ധരായ ഗന്ധർവ്വന്മാരും അപ്സരസ്സുകളും വരുണന്റെ സ്തോത്രഗാനങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. രത്നഖനികളുള്ള മനോഹരപർവ്വതങ്ങൾ അവിടെ സന്നിഹിതരായി നർമ്മഭാഷണങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. വരുണസചിവനായ സുനവൻ തന്റെ പുത്രന്മാരാലും പൌത്രന്മാരാലും ചുറ്റപ്പെട്ട് ഗോ എന്നു പേരായ പുഷ്കരതീർത്ഥത്തോടുകൂടെ വരുണനെ സേവിച്ചുകൊണ്ടിരിക്കുന്നു. ഇവയെല്ലാം തങ്ങളുടെ മാനുഷരൂപത്തിൽ വരുണനെ ആരാധിച്ചുകൊണ്ടിരിക്കയാണ്.

## കുബേരലോകം

അതിതേജോമയമായ കുബേരന്റെ സഭാമണ്ഡപം നൂറുയോജന നീളവും എഴുപതുയോജന വിസ്തീർണ്ണവുമുള്ളതാണ്. അത് കുബേരൻ തന്റെ തപഃശക്തിയാൽ നിർമ്മിച്ചതാണ്. അതു കൈലാസപർവ്വതശിഖരംപോലുള്ളതും, ചന്ദ്രപ്രഭയേക്കാൾ ശോഭയുള്ളതും ആകുന്നു. ഗുഹ്യകന്മാരാൽ വഹിക്കപ്പെട്ടതുകൊണ്ട് അത് ആകാശമണ്ഡപത്തിൽ ബന്ധിക്കപ്പെട്ടതോ എന്നുതോന്നും, ദേവന്മാരാൽ നിർമ്മിതമായ കനകസൌധങ്ങളെക്കൊണ്ട് അലംകൃതമായ അത് അത്യന്തസുന്ദരമായി തോന്നുന്നു. ആ മണ്ഡപം അത്യന്തം സുഖകരവും ദിവ്യസൌരഭ്യമുള്ളതും അമൂല്യരത്നങ്ങളാൽ അലങ്കരിക്കപ്പെട്ടതുമാണ്. വെളുത്ത മേഘപടലങ്ങളുടെ കൊടുമുടികൾ ആകാശത്തിൽ പാറിക്കിടക്കുന്നതുപോലെതോന്നും. ദേവലോകത്തിലെ വർണ്ണപ്രഭ കണ്ടാൽ മിന്നൽ പിണരുകളുടെ സംഘാതമാണോ എന്നു തോന്നും. സൂര്യനെപ്പോലെ തീവ്രപ്രകാശമുള്ളതും പരവതാനികളാൽ മൂടപ്പെട്ടതും മനോഹരമായ സോപാനങ്ങളാൽ അലങ്കരിക്കപ്പെട്ടതുമായ ഒരു വിശിഷ്ട സിംഹാസനത്തിൽ സുന്ദരനായ വൈശ്രവണൻ സർവ്വാലങ്കാര വിഭൂഷിതനായി സഹപത്നീസമേതനായി സ്ഥിതിചെയ്യുന്നു. മല്ലിക പൂവാടിയിലെയും അളകാ

നദിയുടെ വക്ഷസ്ഥലത്തുള്ള താമരപ്പൂക്കളിലെയും നന്ദനവനങ്ങളിലെയും സൌരഭ്യപൂരത്തെവഹിച്ച് ഉദാരമതികളായ മന്ദാരവനങ്ങളിൽകൂടെ വീശിവരുന്ന കുളുർത്ത ആനന്ദമന്ദമാരുതൻ കുബേരനെ ആശ്ലേഷിച്ച് തഴുകിക്കൊണ്ടിരിക്കുന്നു.

പല വർഗ്ഗങ്ങളിലെ അപ്സരസ്സുകളാൽ ചുറ്റപ്പെട്ട ഗന്ധർവ്വന്മാരോടുകൂടി ദേവന്മാർ അവിടെ ദിവ്യമധുരമായ ഗാനങ്ങൾ പാടുന്നു. മിശ്രകേശി, രംഭ, ഉർവ്വശി, ലത, മുതലായ സംഗീത നടന വിദഗ്ദ്ധരായ ബഹുസഹസ്രം അപ്സരസ്സുകളും ഗന്ധർവ്വന്മാരും ധനാധിപതിയെ പരിചരിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങനെ സംഗീത വാദ്യധ്വനികളാലും അനേകം ഗന്ധർവ്വന്മാരുടെയും, അപ്സരസ്സുകളുടെയും ഗാനങ്ങളാലും ആ സഭാമണ്ഡപം ഏറ്റവും മനോഹരവും ആഹ്ലാദപരിപൂരിതവുമായി സ്ഥിതിചെയ്യുന്നു.

കിന്നരന്മാരെന്നുപറയുന്ന ഗന്ധർവ്വന്മാരും മറ്റുള്ളവരും ഹംസശൂരൻ, വൃക്ഷവാസ്സൻ തുടങ്ങി മറ്റനേകായിരം യക്ഷന്മാരും സദാ കുബേരനെ പരിചരിച്ചുകൊണ്ടിരിക്കുന്നു. മഹാലക്ഷ്മിയും നളകൂബരന്മാരും സദാകാലം ആ സഭയിൽ സ്ഥിതിചെയ്യുന്നു. ബ്രഹ്മർഷികളും ദേവർഷികളും അവിടെ സന്ദർശിക്കുന്നു. സദാശിവനും അക്ഷീണനും ഉമാവല്ലഭനും സർവ്വപ്രപഞ്ചകർത്താവും ത്ര്യംസകനും ആയ ഭഗവാൻ പത്നീസമേതനായി അവിടെ സ്ഥിതിചെയ്യുന്നു. ചിലർ ഹ്രസ്വന്മാരും ചിലർ ഭയാനകന്മാരും, ചിലർ രക്തവർണ്ണനേത്രമുള്ളവരും ചിലർ കൊഴുപ്പും മാംസവും ഭക്ഷിക്കുന്നവരും ആണ്. എല്ലാവരും ആയുധപാണികളും വായുവേഗമുള്ളവരുമാണ്.

സന്തുഷ്ടഹൃദയരായ ഗന്ധർവ്വ പ്രമുഖന്മാർ തങ്ങളുടെ അവസ്ഥാനുസൃതമായ നിലയങ്കികൾ ധരിച്ച് കുബേരനെ ആരാധിക്കുന്നു. വിദ്യാധരന്മാരിൽ പ്രധാനിയായ ചക്രധമനൻ തന്റെ അനുയായികളോടുകൂടി കുബേരന്റെ സഭയിൽ ഉണ്ട്. ഭഗദത്തന്റെ നേതൃത്വത്തിൽ പലരാജാക്കന്മാർ കിമ്പുരുഷന്മാരുടെ പ്രമാണി ദ്രുമൻ, രാക്ഷസന്മാരുടെ അധിപൻ മഹേന്ദ്രൻ എന്നിവരും കുബേ

രനെ സേവിച്ചുകൊണ്ടിരിക്കുന്നു. സുകൃതിയായ വിഭീഷണൻ തന്റെ ജ്യേഷ്ഠനായ കുബേരന്റെ അരികത്തുണ്ട്. ഹിമാലയം, പരിപത്രം, വിന്ധ്യ, കൈലാസം, സുനാവം മുതലായ അനേകം പർവ്വതങ്ങൾ അവരുടെ മാനുഷികരൂപത്തിൽ മേരുവിന്റെ നേതൃത്വത്തിൽ കുബേരനെ സേവിച്ചുകൊണ്ടിരിക്കുന്നു.

വിശിഷ്ടനായ നന്ദീശ്വരമഹാവൃഷഭം അമ്പുപോലെ കൂർത്ത കണ്ണുകളും കൂർത്തവക്രതങ്ങളും ഉള്ള അനേകം ഭൂതങ്ങൾ കനത്തമുക്രയിടുന്ന ശിവന്റെ വെളുത്ത ഋഷഭം ഇവയെല്ലാം കുബേരന്റെ അരികെയുണ്ട്. കുബേരന്റെ പുത്രൻ പരിചാരകന്മാരോടുകൂടെ ത്രിലോകസ്രഷ്ടാവായ ശിവന്റെസന്നിധിയിൽ ശിരസ്സ് വണങ്ങി ആരാധിച്ചിരിക്കുന്നു. എന്ന് ഭഗവാൻ ശിവൻ കുബേരന്റെ സുഹൃത്തായിതീർന്നുവോ അന്നുമുതൽ അദ്ദേഹം കുബേരന്റെ സഭാമണ്ഡപത്തിൽ സദാ സന്നിഹിതരായിരിക്കുന്നു. ആ സർവ്വൈശ്വര്യമന്നവന്മാരായ ശംഖനും പത്മനും വിത്തേശന്റെ സന്നിധിയിലുണ്ട്. കുബേരന്റെ സഭാമണ്ഡപം ആകാശചാരിയാകുന്നു.

## ഗോലോകം

പശുക്കൾ എല്ലാ ജീവികളുടെയും ആധാരമാണ്. എല്ലാ ജീവികളുടെയും സങ്കേതം പശുക്കളാണ്. സൽഗുണത്തിന്റെ മൂർത്തീകരണമാണ്പശുക്കൾ. അവ പരിപാവനവും എല്ലാത്തിനെയും പരിശുദ്ധമാക്കുന്നവയുമാണ്. അവയ്ക്ക് മഹനീയരൂപങ്ങളും ഗുണങ്ങളുമുണ്ട്. ഗോക്കൾ ഉൽകൃഷ്ടവും അത്യുത്തമവുമായ ശക്തിയാണ്. പശുദാനം വളരെ ശ്ലാഘ്യമാണല്ലോ. ഗർവ്വ് ഉപേക്ഷിച്ച് ഗോക്കളെ ദാനം ചെയ്യുന്ന സൽപുമാന്മാർ സല്ക്കർമ്മികളായും സർവ്വദാതാക്കളായും കരുതപ്പെടുന്നു. അങ്ങനെയുള്ള മനുഷ്യർ അതിപാവനമായ ഗോലോകത്തെ ആർജ്ജിക്കുന്നു. ഗോലോകത്തിലുള്ള വൃക്ഷങ്ങൾ മധുരഫലങ്ങളെ കൊടുക്കുന്നു. അവയുടെ ഉൽകൃഷ്ടമായ പുഷ്പങ്ങളും ഫലങ്ങളും ദിവ്യഗന്ധപൂരിതമായിരിക്കുന്നു.

ആ പ്രദേശത്തിലെ മണ്ണുപോലും രത്നമയമാണ്. സ്വർണ്ണമാണ് മണൽ. കാലാവസ്ഥ എല്ലാ ഋതുക്കളുടേയും ഗുണങ്ങൾ കൂടിയ താണ്. അവിടെ ചളിയോ, പൊടിയോ ഇല്ല, പരിശുദ്ധമാണ്. അവിടത്തെ നദികൾ ചെന്താമരകളാൽ പരിശോഭിതമാണ്. അവ യുടെ കരകളിലുള്ള രത്നങ്ങൾ, മാണിക്യങ്ങൾ, സ്വർണ്ണം ഇവ കളിന്മേൽ പ്രഭാതസൂര്യകിരണങ്ങൾ തട്ടി പുറപ്പെടുന്ന പ്രകാശ ത്താൽ മിന്നിത്തിളങ്ങികൊണ്ടിരിക്കുന്നു.

രത്നഖചിതമായ ദളങ്ങളും ഹേമവർണ്ണമായ നൂലുകളും നിറഞ്ഞ താമരപ്പൂക്കൾ വിരിഞ്ഞ അനേകം തടാകങ്ങൾ എവി ടെയും കാണാം. ധർമ്മനിരതന്മാർ സദാ സന്തോഷിച്ചും സുഖിച്ചും കോപശോകരഹിതരായി ഇച്ഛാലാഭ സന്തുഷ്ടരായി അവിടെ സമയംപോക്കുന്നു. ഭക്തന്മാരായ ശ്രേഷ്ഠജനങ്ങൾ അതിമനോ ഹരങ്ങളായ സുവർണ്ണരഥങ്ങളിലാണ് സഞ്ചരിക്കുന്നത്. ദേവലോക ത്തിലെ അപ്സരസ്സുകൾ അവരുടെ ഗാനനൃത്തങ്ങളാൽ അവിടെ ഉള്ളവരെ എപ്പോഴും രസിപ്പിച്ചുകൊണ്ടിരിക്കുന്നു. യഥാർത്ഥ ത്തിൽ ഒരു മനുഷ്യൻ ആ പ്രദേശങ്ങളിലേക്കുപോകുന്നത് അവൻ ചെയ്ത പശുദാനങ്ങളുടെ ഫലംകൊണ്ടാകുന്നു. പൂഷന്റെയും മഹാബലവാന്മാരായ മഹത്തുക്കളുടെയും സ്വന്തമായ ആ പ്രദേ ശങ്ങൾ പശുദാനം ചെയ്തവരാൽ ആർജ്ജിക്കപ്പെട്ടിരിക്കയാണ്. വരുണനാണ് മുഖ്യസ്ഥനായി കരുതപ്പെടുന്നത്. പശുദാനങ്ങൾ ചെയ്യുന്നവൻ വരുണനെപ്പോലെ സമ്പന്നനായിത്തീരുന്നു.

പശുക്കളെ ആദരവോടുകൂടി ശുശ്രൂഷിക്കുകയും ആദരിക്കു കയും ചെയ്യുന്നവരുടെ പേരിൽ അവയ്ക്ക് വളരെ സന്തോഷം ജനിക്കുന്നു. അവർക്ക് വിലമതിക്കാനാവാത്ത വരപ്രസാദം ലഭി ക്കുകയുംചെയ്യുന്നു.

മനസ്സുകൊണ്ടുപോലും ഒരിക്കലും പശുക്കളെ ദ്രോഹിക്ക രുത്. അവയെ സുഖപ്രദമായപരിചരണംകൊണ്ട് ശുശ്രൂഷിക്കണം. പശുക്കൂട്ടത്തെ കാണുമ്പോൾ ആദരിക്കുകയും, തലകുനിച്ച് അവയെ വന്ദിക്കുകയും വേണം.

## വൈകുണ്ഠലോകം

വൈകുണ്ഠത്തിലെ ജനങ്ങളെല്ലാം വിഷ്ണുരൂപത്തോടു കൂടിയവരാണ്. ഫലേച്ഛയാൽ പ്രേരിപ്പിക്കപ്പെടാത്ത ധർമ്മംകൊണ്ട് അവർ ഭഗവാനെ പ്രസാദിപ്പിക്കുകയുംചെയ്യുന്നു.

ഇച്ഛിച്ചതെല്ലാം നല്കുന്ന കല്പവൃക്ഷനിബിഡമായ 'പരമാനന്ദം' എന്ന വൃന്ദാവനം അവിടെയാണുള്ളത്. അത് പരമാനന്ദം മൂർത്തീ കരിക്കപ്പെട്ടതുപോലെ പ്രകാശിക്കുന്നു.

ആ വൈകുണ്ഠലോകത്തിൽ മുക്താത്മാക്കൾ തങ്ങളുടെ സഹവാസികളോടുകൂടി വിമാനങ്ങളിൽ സഞ്ചരിക്കുന്നു. ജലാശയ മദ്ധ്യത്തിൽ മകരന്ദം ഒറ്റുന്ന മാധവീലതകളിലെ പുഷ്പങ്ങളിൽ നിന്നുവരുന്ന സൌരഭ്യം ഏറ്റ് അവരുടെ മനസ്സ് ചലിക്കുന്നു ണ്ടെങ്കിലും ആ സുഗന്ധമന്ദമാരുതനോട് അലസന്മാരായിവർത്തി ക്കുമ്പോൾ അവരറിയാതെ ഭഗവല്ലീലകളെ സദാ പാടിക്കൊണ്ടി രിക്കുകയും ചെയ്യുന്നു.

വൈകുണ്ഠത്തിലെ തേനീച്ച ഹരികഥാഗാനം ചെയ്ക യാണോ എന്നുതോന്നുമാറ് ഝംകാരനാദം ചെയ്തുകൊണ്ടിരിക്കു മ്പോൾ പ്രാവുകൾ, കുയിലുകൾ, കൊക്കുകൾ, ചുവന്നവാത്തു കൾ, ചാതകപക്ഷികൾ, അരയന്നങ്ങൾ, കിളികൾ, തിത്തിരികൾ, മയിലുകൾ ഇവയുടെ ശബ്ദകോലാഹലങ്ങൾക്ക് ഒരു ക്ഷണനേരം മാന്ദ്യംഭവിക്കുന്നു.

അവിടെ മന്ദാരം, കുന്ദം, കുരവം, ഉല്പലം, ചെമ്പകം, അർണ്ണം, പുന്നാകം, നാഗം, ബകുളം, അംബുജം, പാരിജാതം, മുതലായ പുഷ്പങ്ങൾ സുലഭമാണെങ്കിലും തന്റെ ആഭരണമായി തുളസിമാല ധരിക്കുന്ന ഹരി അതിന്റെ പരിമളം ആസ്വദിക്കുമ്പോൾ അവ തുളസിയുടെ തപസ്സിനെ അത്യന്തം ആദരിക്കുന്നു. ഹരിച രണങ്ങളിൽ നമസ്കരിക്കുന്നവർക്ക് മാത്രം ദൃഷ്ടിഗോചരമാകുന്ന, വൈഡൂര്യം, മരതകം, സ്വർണ്ണം ഇവകൊണ്ടുള്ള വിമാനങ്ങൾ ആ വൈകുണ്ഠലോകത്തിൽ സർവ്വത്ര കാണാം. വൈകുണ്ഠാ ധിപതിക്ക് ഹൃദയാർപ്പണം ചെയ്തിട്ടുള്ള മുക്തന്മാരുടെ വിഷയേച്ഛയേ

അവിടുത്തെ ഘനനിതംബിനിമാരുടെ മന്ദസ്മിതവദനങ്ങളോ പുഞ്ചിരിക്കൊഞ്ചലോ മറ്റ് കാമകേളികളോ ഉദ്ദീപിപ്പിക്കുന്നില്ല.

ബ്രഹ്മാദിദേവന്മാർ സദാപി ആരുടെ കടാക്ഷത്തിന്നായി പ്രാർത്ഥിക്കുന്നുവോ ആ മഹാലക്ഷ്മി അവിടെ ഹരിയുടെ പാർശ്വ സ്ഥാനത്ത് മനോജ്ഞയായി ഉപവിഷ്ടയായിരിക്കുന്നു. കിലുങ്ങുന്ന കാൽച്ചിലമ്പോടുകൂടിയ പാദപങ്കജങ്ങൾ സ്വർണ്ണഖചിതമായ സ്വച്ഛ സ്ഫടിക നിർമ്മിതമായ ഭിത്തികളിൽ പ്രതിഫലിച്ചുകാണുന്നു.

അവിടെ തന്റെ പൂങ്കാവനത്തിൽ പവിഴനിർമ്മിതമായ ആൾമറകളാൽ ചുറ്റപ്പെട്ടതും അമൃതസമാനമായ ശുദ്ധജലം നിറ ഞ്ഞതുമായ കിണറുകളുടെ അരികെനിന്നും ഭഗവാനെ തുളസി അർച്ചിച്ച് പൂജിച്ചു നില്ക്കുമ്പോൾ മനോഹരമായ ദൃഷ്ടികളോടും ഉന്നതമായ നാസികയോടും കൂടിയ തന്റെ മുഖത്തെ ജലത്തിൽ പ്രതിഫലിച്ച് ലക്ഷ്മീദേവി കാണുകയും മഹാപ്രഭു അതിനെ ചുംബിച്ചു എന്ന് സങ്കല്പിക്കുകയുംചെയ്യു.

മനസ്സിനെ മലിനപ്പെടുത്തുന്ന ദുഷിച്ച കഥകൾ കേൾക്കുന്ന വരാരും ആ വിഷ്ണുലോകത്തിൽ പോകുന്നില്ല. കാരണം ആ കഥകളൊന്നും ഭക്തന്മാരുടെ പാപവിദ്ധ്വംസനം ചെയ്യുന്ന ഹരി യുടെ ലീലകളെ പ്രതിപാദിക്കുന്നവയല്ല. നിർഭാഗ്യവാന്മാരായ മനുഷ്യർ ദുഷിച്ച കഥകളെ കേൾക്കുമ്പോൾ അവരുടെ ഗുണ ങ്ങൾ നശിക്കുകയും ഇരുളടഞ്ഞ നരകത്തിലേക്കു പതിക്കുകയും ചെയ്യുന്നു.

ഈ മനുഷ്യജന്മം ലഭിച്ചിട്ടുപോലും മായാമോഹിതരായി മഹാകാരുണ്യമൂർത്തിയായ ഭഗവാനെ പൂജിക്കാത്തവരാണ് അധികവും. മനുഷ്യജന്മംകൊണ്ടു മാത്രമേ ധർമ്മം പ്രവർത്തിച്ച് സത്യജ്ഞാനാനന്ദ സമ്പാദനം സാധിക്കു.

സർവ്വപ്രപഞ്ചങ്ങളിലുംവെച്ച് സ്തുത്യർഹമായതും, ദേവന്മാരു ടെയും ജ്ഞാനികളുടെയും അത്ഭുത പ്രസാദങ്ങളെകൊണ്ട് അത്യന്തം തേജോമയമായതും, ദിവ്യപ്രഭാപൂർണ്ണവും ആയ വൈ കുണ്ഠം പ്രപഞ്ച പിതാവിനാൽ അധിവസിക്കപ്പെട്ടിരിക്കുന്നു. വൈ

കുണ്ഠത്തിലേക്ക് ഏഴു പ്രവേശന മാർഗ്ഗങ്ങളുണ്ട്. അമൂല്യമായ കേയൂരം, കുണ്ഡലം, കിരീടം ഇവ ഭംഗിയിൽ ധരിച്ചും വനമാലയെ കഴുത്തിൽ നീലനിറമുള്ള ചതുർഭുജങ്ങൾക്കു മദ്ധ്യത്തിൽ ശോഭിക്കുമാറു ധരിച്ചും, വളഞ്ഞ പുരികങ്ങളും ഉയർന്ന നാസികയും രക്തവർണ്ണമായ നേത്രങ്ങളും മൂലം ഗാംഭീര്യംപൂണ്ടും ഗദാധാരികളായ സമവയസ്കന്മാരായ രണ്ടു ദേവന്മാർ ഓരോ പ്രവേശനദ്വാരത്തിലും കാണാം.

## സപ്തലോകങ്ങൾ

ലോകങ്ങൾ ഏഴുണ്ട്. അവ ഭൂലോകം ഭുവർലോകം (അന്തരീക്ഷം അഥവാ സൂക്ഷ്മമണ്ഡലം) സ്വർഗ്ഗലോകം (സ്വർഗ്ഗം അഥവാ മനോമണ്ഡലം) മഹർലോകം, ജനലോകം, തപോലോകം, സത്യലോകം (ബ്രഹ്മലോകം) എന്നിവയാണ്. തപോലോകത്ത് തപസ്സികൾ പാർക്കുന്നു. ഒരുമുറിയിൽ മണ്ണെണ്ണ വിളക്ക്, വൈദ്യുതവിളക്ക്, കടുകെണ്ണവിളക്ക്, പെട്രോമാക്സ്, മെഴുകുതിരി എന്നീ പലമാതിരി ദീപങ്ങൾ വെച്ചാൽ ഉണ്ടാകുന്ന വിഭിന്ന വെളിച്ചങ്ങളുടെ സങ്കരപ്രഭയാണ് അവിടെ കാണുക. അതേമാതിരി ലോകങ്ങളും പരസ്പരം അന്തർവ്യാപ്തമായിരിക്കുന്നു. ഓരോ മണ്ഡലത്തിന്നും അതിന്റേതായ വസ്തുക്കൾ അനുയോജ്യമായ അളവിൽ വ്യാപിച്ചിരിക്കും. അത് അതിന്നു താഴെയുള്ള മണ്ഡലവസ്തുക്കളിൽ സമ്മിശ്രമായിരിക്കുന്നു.

സൂക്ഷ്മമണ്ഡലം (ഭുവർലോകം) ഭൂമണ്ഡലത്തിന്റെ ഉള്ളിലേക്കും അതിന്നുപരിയും കുറെദൂരം വ്യാപിച്ചുകിടക്കുന്നു. മനോമണ്ഡലം സൂക്ഷ്മമണ്ഡലത്തിന്നകത്തു പ്രവേശിച്ചു അതിനേക്കാൾ ഉപരി ആകാശത്ത് വ്യാപിച്ചിരിക്കുന്നു. സൂക്ഷ്മമണ്ഡലത്തിലെ സ്പന്ദനങ്ങൾ ഭൗതികമണ്ഡലത്തിലെ സ്പന്ദനത്തേക്കാൾ വേഗം ഉള്ളതാണ്. മാനസികമണ്ഡലത്തിലെ സ്പന്ദനങ്ങൾ സൂക്ഷ്മമണ്ഡലത്തിലവയേക്കാൾ വേഗം കൂടിയവയാണ്. സത്യലോക സ്പന്ദനങ്ങൾ മാനസികലോകസ്പന്ദനത്തേക്കാൾ വേഗംകൂടിയവയാണ്. ഓരോ മണ്ഡലത്തിലും ആത്മാവ് പുതിയ ശക്തിയുടെ ഒരു മഹേന്ദ്രിയത്തെ വികസിപ്പിക്കുന്നു. നിങ്ങൾ ഒരു മണ്ഡലത്തിൽ

നിന്ന് മറ്റൊന്നിലേക്കു പോകുമ്പോൾ വായുമണ്ഡലത്തിൽ സഞ്ചരിക്കുന്നില്ല. നിങ്ങളുടെ മനോബോധത്തെ മാറ്റുന്നതേയുള്ളു. നിങ്ങളുടെ മനോബോധകേന്ദ്രത്തെ മാറ്റുന്നു. വിവിധസ്ഥിതികളുള്ള കണ്ണാടിച്ചില്ലുകളെവെച്ച് സൂക്ഷ്മദർശിനി കുഴലിൽകൂടി നോക്കിയാൽ നിങ്ങൾക്ക് പലവിധമായ കാഴ്ചകൾ കാണാം. പല ലോകങ്ങൾക്ക് സമാനമായതും പല ലോകങ്ങളിൽ ഉപയോഗപ്പെടുത്താവുന്നതുമായ വിവിധ അനുമാനങ്ങൾ നിങ്ങളുടെ ഉള്ളിൽതന്നെ ഉണ്ട്.

സ്വപ്നാവസ്ഥയിൽ നിങ്ങളുടെ സൂക്ഷ്മശരീരവും സുഷുപ്ത്യാവസ്ഥയിൽ കാരണശരീരവും പ്രവർത്തിക്കുന്നു. അതുപോലെ സൂക്ഷ്മമണ്ഡലത്തിൽ നിങ്ങളുടെ സൂക്ഷ്മശരീരവും മനോമണ്ഡലത്തിൽ മാനസികശരീരവും ബ്രഹ്മമണ്ഡലത്തിൽ കാരണശരീരവും പ്രവർത്തിക്കുന്നു. ഓരോ മണ്ഡലവും ഉണ്ടാക്കപ്പെട്ടിട്ടുള്ളത് വിവിധ അളവിലും ഘനത്തിലുമുള്ള പദാർത്ഥങ്ങൾ കൊണ്ടാകുന്നു. സ്വർഗ്ഗലോകത്തിന്റെ തത്ത്വം ഭുവർ ലോകതത്ത്വങ്ങളെ അപേക്ഷിച്ച് അധികം സൂക്ഷ്മതരമാകുന്നു. ബ്രഹ്മലോകത്തിലെ വസ്തു സ്വർഗ്ഗലോകത്തിലെ വസ്തുവിനെക്കാൾ സൂക്ഷ്മതരമാകുന്നു. മണ്ഡലങ്ങൾ എല്ലാം ആകാശത്ത് ഒരേ സ്ഥാനത്തുതന്നെ സ്ഥിതിചെയ്യുന്നു. ഈ വിധത്തിൽ സ്വർഗ്ഗലോകവും ഇവിടെയാണ്. ബ്രഹ്മലോകവും ഇവിടെത്തന്നെയാണ്. പ്രത്യേകം സൂക്ഷ്മതരശരീരവും വ്യത്യസ്തമായ സൂക്ഷ്മദൃഷ്ടിയും ഉണ്ടായാൽ നിങ്ങൾക്ക് ഏതു മണ്ഡലത്തിലും പ്രവർത്തിക്കാം.

പഞ്ചജ്ഞാനേന്ദ്രിയങ്ങളായ ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, ജിഹ്വ, നാസിക ഇവയിൽകൂടെ എല്ലാ വസ്തുക്കളുടെയും, ജ്ഞാനം ഭൌതികമണ്ഡലത്തിൽ ഒരുവന്നു സിദ്ധിക്കുന്നു. മാനസിക മണ്ഡലത്തിൽ അഥവാ സ്വർഗ്ഗത്തിൽ അവൻ പ്രത്യേകമായ ഇന്ദ്രിയങ്ങൾകൊണ്ട് കേൾക്കുകയോ കാണുകയോ അറിയുകയോ ചെയ്യുന്നില്ല. അവന്ന് അസാധാരണമായ ഒരു നവശക്തി അല്ലെങ്കിൽ ദിവ്യചക്ഷുസ്സ് ലഭിക്കുന്നു. ഈ ദിവ്യചക്ഷുസ്സുകൊണ്ട് അവന്ന് ഒരുവസ്തുവിനെ കേൾക്കുവാനും കാണുവാനും സ്പർശിക്കുവാനും

അതിനെപ്പറ്റിയെല്ലാം തൽക്ഷണം അറിയുവാനും കഴിയും. എല്ലാ വസ്തുക്കളെപ്പറ്റിയുമുള്ള പൂർണ്ണജ്ഞാനം ലഭിക്കുന്ന ആ ദൃഷ്ടി കൊണ്ട് അവൻ വഞ്ചിക്കപ്പെടുകയോ തെറ്റിദ്ധരിക്കപ്പെടുകയോ ചെയ്യുന്നില്ല.

മനസ്സിൽ സർവ്വേന്ദ്രിയങ്ങളും സർവ്വശക്തികളുംകൂടി കലർന്നുകിടക്കുന്നു. എല്ലാ ഇന്ദ്രിയങ്ങളുടെയും സമ്മിശ്രമാണ് മനസ്സ്. അതിന് കേൾക്കുവാനും, കാണുവാനും, രുചിക്കുവാനും, മണക്കുവാനും, സ്പർശിക്കുവാനും കഴിയും. വെറും സങ്കല്പംകൊണ്ടോ ഇച്ഛകൊണ്ടോ ഒരുവന്നു എല്ലാം ലഭിക്കും. അവൻ ഒരു ദേവവാഹനത്തെ സങ്കല്പിച്ചാൽ തൽക്ഷണം അത് അവന്റെ മുൻപിൽ പ്രത്യക്ഷപ്പെടും. ഒരു സ്ഥലത്തെ വിചാരിച്ചാൽ പെട്ടെന്ന് അവിടെ എത്തുന്നു. ഒരാളെപ്പറ്റി ചിന്തിച്ചാൽ അയാൾ ഉടനെ അവന്റെ മുൻപിൽ എത്തുന്നു. അവന്ന് ദൂരം ഇല്ല, വിയോഗാവസ്ഥ ഇല്ല. അന്യന്മാരുടെ വിചാരത്തെ അവൻ അറിയുന്നു. അതിനാൽ മനോമണ്ഡലത്തിൽ ചോദ്യോത്തരങ്ങൾക്ക് ആവശ്യമില്ല. ആശയ വിനിമയം തൽക്ഷണമാണ്.

ഇവിടത്തെ ജീവികൾക്ക് ഭൂതവും ഭാവിയും എല്ലാം അറിയാം. ത്രികാലദൃഷ്ടിയും, ത്രികാലജ്ഞാനവും, ത്രികാല ശ്രവണവും ഉണ്ട്. ഏകകാലത്തിൽ പല രൂപങ്ങളിലും പ്രത്യക്ഷപ്പെടാൻ കഴിയും. സ്വർഗ്ഗം ഒരു സുഖഭോഗമണ്ഡലമാണ്. ഭൂമണ്ഡലത്തിൽ ചെയ്ത സല്ക്കർമ്മഫലങ്ങൾ അനുഭവിക്കാനുള്ള സ്ഥലമാണത്. അവിടെ പുതിയ കർമ്മങ്ങളൊന്നും ചെയ്യാൻ സാധിക്കയില്ല. അവിടെനിന്ന് മോക്ഷം ലഭിക്കാൻ സാദ്ധ്യമല്ല. തന്റെ സായുജ്യത്തിന്നായി വീണ്ടും ശ്രമിക്കുമ്പോൾ അവന്ന് ഭൂമണ്ഡലത്തിലേക്ക് വരേണ്ടിയിരിക്കുന്നു.

ഇന്ദ്രൻ, വരുണൻ, അഗ്നി മുതലായവരെല്ലാം സ്വർഗ്ഗത്തിലെ ആദിദേവന്മാരാണ്. ഇവിടെ കർമ്മദേവന്മാരും ഉണ്ട്. ഭൂമണ്ഡലത്തിൽ ചെയ്ത സത്പ്രവൃത്തിയിലൂടെ ദേവന്മാരുടെ പദവിയിലേക്ക് സ്വയം ഉയർത്തപ്പെട്ട മനുഷ്യരാണ് ഇവർ. ദേവൻ തൈജസശരീരി ആകുന്നു. അഗ്നി അധികരിച്ചിരിക്കുന്നു. വിവിധ പദവിയിലുള്ള

പുരോഗമനമനുസരിച്ച് ദേവന്മാർ വിവിധ പദവിയിലുള്ള പ്രകാശം കൈക്കൊള്ളുന്നു.

ഒരു ദേവനോ, മാനസിക മണ്ഡലവാസിക്കോ, സ്വർഗ്ഗവാസിക്കോ രാവും പകലും ഇല്ല. അവന് ഉറക്കമോ, ഉണർന്നെഴുനേല്ക്കലോ ഇല്ല. സ്വർഗ്ഗത്തിൽ പ്രവേശിക്കുമ്പോൾ അവൻ അത്യാനന്ദം അനുഭവിക്കുന്നു. ഇത് അവന്റെ ജാഗ്രദാവസ്ഥയാണ്, സ്വർഗ്ഗവാസാവധികഴിഞ്ഞാൽ പിന്നെ അവൻ ബോധരഹിതാവസ്ഥയെപ്രാപിക്കുന്നു.

ബ്രഹ്മലോകം, ബ്രഹ്മാവ് അഥവാ ഹിരണ്യഗർഭന്റെ ലോകമാണ്. ഇതിനെ സത്യലോകമെന്നും പറഞ്ഞുവരാറുണ്ട്. ദേവയാനമാർഗ്ഗത്തിലൂടെ പോകുന്നവർ ഈ മണ്ഡലത്തിൽ എത്തുന്നു. പ്രശംസനീയമായ കർമ്മങ്ങളെ ഫലകാംക്ഷകൂടാതെ ചെയ്യുന്നവനും പരിശുദ്ധവും ധാർമ്മികവുമായ ജീവിതം നയിക്കുന്നവരും ഹിരണ്യഗർഭനെ പൂജിക്കുന്നവരും ഭക്താനുഭാവന്മാരും ഈ ലോകത്തിലേക്കുപോകും. അവർ ക്രമമുക്തി (ക്രമോന്നതമായ മോചനം) പ്രാപിക്കുന്നു. ഭഗവാന്റെ എല്ലാ ദിവ്യഐശ്വര്യങ്ങളെയും അനുഭവിച്ച് യുഗാന്തത്തിൽ സൃഷ്ടികർത്താവായ ബ്രഹ്മാവിനോട്ടുകൂടെ പരബ്രഹ്മത്തിൽ ലയിക്കുന്നു. ഒരു ഹരിഭക്തന് ബ്രഹ്മലോകം വൈകുണ്ഠംതന്നയോ വൈകുണ്ഠംമാതിരിയോ ആയിത്തീരുന്നു. ഒരു ശിവഭക്തന് അത് കൈലാസംതന്നയോ കൈലാസംമാതിരിയോ ആയിത്തീരുന്നു. ഭാവനയുടെ പ്രവർത്തനമാണ് ഇത്.

## ഭൌതികാന്തരമണ്ഡലം

(മരണത്തിനും പുനർജ്ജന്മത്തിനും ഇടയ്ക്കുള്ളകാലം)

ശരീരം വിട്ടതിന്നുശേഷം വീണ്ടും ജനിക്കുന്നതുവരെ കൃത്യമായി എത്രകാലം കഴിയുന്നുണ്ടെന്നറിയുവാൻ ജനങ്ങൾ ആഗ്രഹിക്കുന്നു. ഒരു കൊല്ലത്തിന്നുള്ളിൽ ആത്മാവ് പുതിയ ശരീരം എടുക്കുന്നുണ്ടോ? അതിന് പത്തുവർഷങ്ങൾ വേണ്ടിവരുന്നോ? ഭൂമണ്ഡലത്തിലേക്കു തിരിച്ചുവരുന്നതിന് മുൻപ്

സൂക്ഷ്മമണ്ഡലത്തിൽ എത്രകാലം ഒരാൾ തങ്ങുന്നു. ഇവയാണ് ചില പ്രശ്നങ്ങൾ. ഇപ്പോൾ ഈ കാര്യത്തിൽ കൃത്യമായ കാലയളവ് കുറിക്കാനില്ല. രണ്ട് മുഖ്യവസ്തുക്കളാണ് ഈ കാര്യത്തിൽ വാദ വിഷയത്തിൽ നിർണ്ണയിക്കാനുള്ളത്. അതായത് വ്യക്തിയുടെ കർമ്മത്തിന്റെ സ്വഭാവവും മരണത്തിന് മുൻപുണ്ടായിരുന്ന വിചാരവും. അത് ചില മാസങ്ങൾ തുടങ്ങി നൂറ്റാണ്ടുകൾവരെ വ്യത്യാസപ്പെട്ടിരിക്കാം. മറ്റു മണ്ഡലങ്ങളിലും സൂക്ഷ്മമണ്ഡലങ്ങളിലും തങ്ങളുടെ കർമ്മങ്ങളെ അനുഭവിക്കുന്നവർ ഒരു പുതിയ ശരീരത്തിലേക്കുവരുന്നതിന്നു മുൻപായി വളരെ സമയം എടുക്കുന്നു. ഇടവേള വളരെ ദീർഘിച്ചതാണ്. കാരണം ഭൂമിയിലെ ഒരു വർഷം ദേവലോകത്തെ ഒറ്റദിവസമായി കഴിഞ്ഞുപോകുന്നു. ഇതിന് ഒരു ഉദാഹരണം ഉദ്ധരിക്കപ്പെട്ടിട്ടുണ്ട്. ചില പുരാതന സ്മാരകങ്ങളുടെ ഗംഭീരാവശിഷ്ടങ്ങളുടെ നേരെ, വിദേശിയ സന്ദർശകരുടെ വിസ്മയവും അഭിനന്ദനവും ശ്രദ്ധിച്ചുകൊണ്ട് അരികെ നിന്നിരുന്ന ഒരു സംന്യാസി, "നൂറ്റാണ്ടുകൾക്കുമുൻപ് ഈ സ്മാരകങ്ങളെ ഈ കൂട്ടത്തിലെ ചില ആളുകൾ തന്നെയാണ് രൂപപ്പെടുത്തിയത്." എന്നും "ഇപ്പോൾ അവരുടെ കരവിരുതിനെ അവർതന്നെ നോക്കി വിസ്മയിക്കുന്നു." എന്നും പറയുകയുണ്ടായി.

ശക്തിയായ ആസക്തിയോടുകൂടിയ അഥവാ തീവ്രമായ മമതാബന്ധത്തോടുകൂടിയ ഒരു വ്യക്തി ചിലപ്പോൾ വേഗത്തിൽ പുനർജ്ജന്മം എടുക്കുന്നു. കൂടാതെ അക്രമമായ മരണം നിമിത്തമോ അല്ലെങ്കിൽ അവിചാരിതമായ അപകടം നിമിത്തം ജീവിതം അവസാനിച്ച സംഭവങ്ങളിലും ജീവൻ ആ ചരടിനെ വേഗം വീണ്ടെടുക്കുന്നതായ സംഭവങ്ങളുണ്ട്. മഹീന്ദ്രകുമാരി എന്ന അമൃതസരസ്സിലെ ആ പെൺകുട്ടിയുടെ കാര്യത്തിൽ ഈമാതിരിയാണ് സംഭവിച്ചത്. 1939 ഒക്ടോബർമാസത്തിൽ ഉണ്ടായ അവളുടെ മരണത്തിനുശേഷം ഏഴുമാസങ്ങൾക്കുള്ളിൽ അവൾ വീണ്ടും ജനിച്ചു. മരണസമയത്ത് തന്റെ സഹോദരനെ കാണണമെന്നുള്ളതായിരുന്നു അവളുടെ മോഹം. ആ മോഹം ശക്തിയേറിയതായിരുന്നു. സാധാരണമായി ഇപ്രകാരം ഉടനടി ഉണ്ടാകുന്ന പുനർജന്മത്തിൽ തന്റെ പൂർവ്വജന്മത്തിലെ പല സംഭവങ്ങളെപറ്റി ജീവന് ഓർമ്മ

ഉണ്ടാകും. അത് തന്റെ പൂർവ്വബന്ധുക്കളെയും സ്നേഹിതന്മാരെയും തിരിച്ചറിയുകയും പൂർവ്വഗൃഹത്തെയും, സുപരിചിതമായ വസ്തുക്കളെയും കണ്ടുതിരിച്ചറിയുകയുംചെയ്യുന്നു. ഇതു ചിലപ്പോൾ ചില അപൂർവ്വവികാസങ്ങൾക്ക് ഇടയാക്കാറുണ്ട്. കൊലചെയ്യപ്പെട്ട ഒരു മനുഷ്യൻ വീണ്ടും പിറന്നശേഷം താൻ ഏതുവിധമാണ് കൊല്ലപ്പെട്ടതെന്ന് പറയുകയും തന്റെ ഘാതകന്റെ ലക്ഷണങ്ങളെ വെളിപ്പെടുത്തുകയും ചെയ്ത ചില ദൃഷ്ടാന്തങ്ങൾ അടുത്തകാലത്ത് ഉണ്ടായിട്ടുണ്ട്. ഉദാഹരണമായി 1936 മാർച്ച് 23-ാം തിയ്യതിയിലെ "ധർമ്മരാജ്യ" പത്രികയിൽ ഇപ്രകാരം പ്രസ്താവിച്ചിരുന്നു. ഗ്വാളിയറിൽ ഒരു ഗ്രാമത്തിലെ ഗ്രാമാധികാരി, താക്കൂർ ചോട്ടിലാൽ എന്നയാൾക്ക് എതിരായി ഗ്രാമറിക്കാർഡിൽ ചില കൃത്രിമരേഖകൾ ഉണ്ടാക്കുകയാൽ അയാളുടെ വിരോധി ആയിത്തീർന്നു. ഈ തെറ്റിന് വിപരീതമായി താക്കൂർ ആ ഗ്രാമാധികാരിയെ ഒരു രഹസ്യസങ്കേതത്തിൽ കുടുക്കി അയാളുടെ മാറത്ത് വെടിവെച്ച് കൊല്ലുകയും അയാളുടെ വലതുകൈയിലെ വിരലുകൾ മുറിച്ചു കളയുകയുംചെയ്തു. ഈ കൊലനടന്ന സ്ഥലത്തുനിന്ന് പതിനാല് നാഴിക ദൂരെ അല്പസമയത്തിന്നുശേഷം ഒരു കുട്ടി ജനിച്ചു. ആ ശിശുവിന്റെ മാറത്ത് ഒരു വെടിയുണ്ടയുടെ പാട് ഉണ്ടായിരുന്നു. അതിന്റെ വലതു കൈയിൽ വിരലുകളും ഉണ്ടായിരുന്നില്ല. കുട്ടിക്ക് സംസാരിക്കാറായപ്പോൾ "സൃഷ്ടികർത്താവ് കൈയിൽ വിരലുകൾ നിർമ്മിക്കാൻ മറന്നുപോയോ?" എന്ന് അച്ഛൻ കുട്ടിയോട് ചോദിച്ചു. കുട്ടി ഉടനെപറഞ്ഞ മറുപടി "ചോട്ടിലാൽ താക്കൂർ തന്റെ മാറത്ത് വെടി വെക്കുകയും തന്റെ കൈവിരലുകൾ മുറിച്ചു കളയുകയും ചെയ്തു" എന്നായിരുന്നു. ആ സംഭവത്തിന്റെ പൂർണ്ണ വിവരങ്ങൾ അവൻ വിവരിച്ച് പറയുകയും അതെല്ലാം ശരിയാണെന്ന് ഒത്തുനോക്കിയപ്പോൾ ബോദ്ധ്യപ്പെടുകയുംചെയ്തു. പുനർജ്ജന്മത്തിൽ രഹസ്യമായി കുഴിച്ചിട്ട നിധിയെ യാതൊരു മറവിയും കൂടാതെ യഥാസ്ഥാനത്തുചെന്ന് വീണ്ടെടുത്ത സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്. ബഹുഭൂരിപക്ഷം പേരുടെ കാര്യത്തിൽ ഈ പൂർവ്വജന്മസ്മരണ ഉള്ളതായി കാണുന്നില്ല. വാസ്തവത്തിൽ ഇത് സർവ്വജ്ഞനായ ഈശ്വരന്റെ ഒരു അനുഗ്രഹമാണ്. ഈ മാതിരി

പൂർവ്വജന്മസ്മരണകൾ നമ്മുടെ ഈ ജന്മത്തിലെ ജീവിതത്തിൽ വളരെ സങ്കീർണ്ണതകൾ ഉളവാക്കും. പൂർവ്വജന്മസ്മരണകൾ നിങ്ങൾക്കു നന്മയും ഉപയോഗപ്രദവും ആകുന്ന സമയം വരെ നിങ്ങളിൽനിന്നു മറയ്ക്കപ്പെട്ടിരിക്കയാണ്. നിങ്ങൾ പൂർണ്ണത്വം പ്രാപിച്ച് ഒരു യുഗത്തിൽ എത്തിയാൽ ജന്മജന്മാന്തരസ്മരണകൾ നിങ്ങൾക്ക് വെളിപ്പെടും. നിങ്ങളുടെ പൂർവ്വജന്മങ്ങൾ എല്ലാം ഒരു ചരടിൽ (നിങ്ങളുടെ ജീവനാകുന്നതന്തുവിൽ) കോർത്തു കെട്ടിയ വിധത്തിൽ നിങ്ങൾക്ക് വ്യക്തമായി കാണുവാൻ കഴിയും.

എന്നാൽ അങ്ങനെയുള്ള പുനർജന്മം സാധാരണമല്ല. സാധാരണമായി ഒരു സാമാന്യ വ്യക്തിക്ക് മരണത്തിന്നും പുനർ ജ്ജന്മത്തിന്നും ഇടയ്ക്കുള്ള കാലം ഭൂമിയിലെ ജീവിതകാലത്തിന്റെ അളവിൽ വളരെവളരെ കൂടുതലായിരിക്കും. വളരെ സത്കർമ്മ ങ്ങൾ ചെയ്തിട്ടുള്ളവർ മരിച്ചാൽ വീണ്ടും ജനിക്കുന്നതിന്നുമുമ്പ് ദൈവികമണ്ഡലത്തിൽ വളരെയധികം കാലം കഴിച്ചുകൂട്ടുന്നു. മഹാത്മാക്കൾ അതായത് ആത്മീയവിഷയങ്ങളിൽ പുരോഗമി ച്ചവർ, പുനർജ്ജന്മത്തിന് മുൻപ് വളരെ ദീർഘകാലം ഇങ്ങനെ കാത്തിരിക്കുന്നു.

മരണത്തിന്റെയും പുനർജ്ജന്മത്തിന്റെയും മദ്ധ്യകാല ത്തിൽ ഗതാത്മാവിന് പ്രത്യേകിച്ചും അയാൾ മാനസികമായും ഭക്തിപരമായും വികസിച്ച ആളായിരുന്നു എങ്കിൽ ആവശ്യമാണെ ന്നുതോന്നുമ്പോൾ ഭൂമണ്ഡലത്തിൽ കൂടെക്കൂടെ ഒരു മൂർത്ത രൂപംധരിച്ച് പ്രത്യക്ഷപ്പെടാം. അത് മനുഷ്യരൂപം എടുക്കുന്നു, സംസാരിക്കുന്നു, സ്പർശിക്കുന്നു ആ ഛായയുടെ ഫോട്ടോ എടു ക്കുവാനും സാധിക്കുന്നതാണ്.

അത്തരം മൂർത്തരൂപം സൂക്ഷ്മശരീരത്തിൽനിന്ന് വ്യത്യസ്ത മാണ്. സൂക്ഷ്മശരീരം സാധാരണ ദൃഷ്ടിക്ക് ഗോചരമല്ല. അത് ഭൗതികദേഹത്തിന്റെ തുല്യമായ ഒരു പ്രതിരൂപം, ഒരു സൂക്ഷ്മ ദ്വൈതമാണ്. മരണാനന്തരം ജീവാത്മാവ് ഈ അന്തർവാഹക ശരീരദ്വാരാ സഞ്ചരിക്കുന്നു. എന്നിരുന്നാലും ജനനമരണചക്ര ങ്ങളിൽനിന്നുള്ള മോചനത്തിന് നിങ്ങൾക്ക് ഉറപ്പുതരുവാൻ ഈ

പ്രാണമയചേതനക്കു സാദ്ധ്യമല്ല. തന്ത്രജ്ഞാനത്തിനോ പ്രേതാത്മ വിദ്യയ്ക്കോ നിങ്ങൾക്ക് അന്ത്യവിമോചനം തരുവാനോ അതിന പ്പുറമുള്ള രഹസ്യത്തെ വെളിപ്പെടുത്തുവാനോ ഒരിക്കലും സാധി ക്കുകയില്ല. ആത്മസാക്ഷാത്കാരത്തിന്നും, ആത്മജ്ഞാനത്തിന്നും മാത്രമേ ജനനമരണത്തിന്റെ രഹസ്യവും മരണാനന്തരമുള്ള ജീവിതരഹസ്യവും വെളിപ്പെടുത്തുവാൻ സാധിക്കുകയുള്ളു.

# അദ്ധ്യായം–ഏഴ്

## പ്രേതാത്മവിദ്യ

മരണം പ്രകൃതിയിൽ സർവ്വസാധാരണമായ ഒരു ഘടനയാ ണെങ്കിലും വളരെ കുറച്ചുമാത്രം അറിയപ്പെടുന്ന ഒരു രഹസ്യമാ കുന്നു. മരണവേളയിലും അതിന്നുശേഷവും എന്തു സംഭവിക്കുന്നു എന്നതിനെപ്പറ്റി പ്രത്യക്ഷമായ തെളിവുകൾ ഇല്ലാത്തതിനാൽ അത് ദർശനശാസ്ത്രത്തിലെ ഏറ്റവും കഠിനമായ പ്രശ്നങ്ങളിൽ ഒന്നാണ്. ജ്ഞാനത്തിന്റെ സഹജദൃഷ്ടി അല്ലെങ്കിൽ ദിവ്യചക്ഷുസ്സുകൊണ്ട് മരണത്തിന്റെ സ്വഭാവത്തെ നിരീക്ഷിക്കുവാൻ യോഗാഭ്യാസം സാദ്ധ്യതപ്പെടുത്തുന്നു. വസിഷ്ഠമഹർഷി എല്ലാ വസ്തുക്കളെയും സംബന്ധിച്ച ജ്ഞാനം നേരിട്ട് അറിഞ്ഞിട്ടുണ്ടെന്ന് അവകാശ പ്പെടുകയും തന്റെ സ്വന്തം അപരോക്ഷാനുഭൂതിയെ അടിസ്ഥാന പ്പെടുത്തി മരണത്തെപ്പറ്റി പ്രസ്താവിക്കുകയും ചെയ്തിരിക്കുന്നു.

മരണത്തിന്റെ പ്രശ്നത്തെപ്പറ്റി പഠിക്കുവാനായി പാശ്ചാത്യ രാജ്യങ്ങളിലെ ആത്മീയഗവേഷണസംഘം ഈയിടെ ഒരു പരീ ക്ഷണം നടത്തുകയുണ്ടായി. മരണം മാനുഷികവ്യക്തിത്വത്തെ അവസാനിപ്പിക്കുന്നില്ലെന്ന് അവർശേഖരിച്ച തെളിവിനെ ആസ്പദിച്ച് ചില തത്ത്വചിന്തകന്മാർ വിശ്വസിക്കാൻ തുടങ്ങീട്ടുണ്ട്.

സർ, ഓളിവർ ലോഡ്ജ് വളരെയേറെ വൈജ്ഞാനിക പരീക്ഷണങ്ങൾ നടത്തിയതിന്റെ ഫലമായി മരണത്തിന്നുശേഷവും ജീവന് അസ്തിത്വമുണ്ടെന്ന്, അഭിപ്രായപ്പെട്ടിരിക്കുന്നു. അദ്ദേഹം പറയുന്നു:– രഹസ്യമാണെന്ന് ഇപ്പോൾ കരുതപ്പെട്ടുവരുന്ന സംഭവ

ങ്ങൾ ശ്രദ്ധയോടും അശ്രാന്തപരിശ്രമത്തോടുംകൂടെ ഉപയോഗപ്പെടുത്തുന്ന ശാസ്ത്രീയമാർഗ്ഗങ്ങളിലൂടെ പരിശോധിച്ച് ക്രമപ്പെടുത്താവുന്നതാണെന്നുള്ള ഞങ്ങളുടെ ഉത്തമവിശ്വാസത്തെ എന്നോടും എന്റെ സഹപ്രവർത്തകരോടും നീതിപൂർവ്വം രേഖപ്പെടുത്തുക മാത്രമല്ല, ഓർമ്മയ്ക്കും, സ്നേഹത്തിന്നും തത്ത്വത്തോടുള്ള ഏതു ചേർച്ചകൊണ്ടുമാത്രം ഇപ്പോൾ ഇവിടെ തങ്ങളെ ത്തന്നെ വ്യക്തമാക്കുവാൻ സാദ്ധ്യമാകുന്നുവോ തത്ത്വത്തോടുള്ള ആ ചേർച്ചയ്ക്കു മാത്രമേ അവ ബന്ധിക്കപ്പെട്ടവയല്ലെന്നും അങ്ങനെ പരിശോധിക്കപ്പെട്ട വസ്തുതകൾ മുൻപേതന്നെ എന്നെ ബോദ്ധ്യപ്പെടുത്തീട്ടുണ്ടെന്നും, വ്യക്തിത്വം മരണത്തിന്നപ്പുറവും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നുണ്ടെന്നും എനിക്ക് പറയേണ്ടിയിരിക്കുന്നു. ദേഹവിഹീനമായ ബുദ്ധി ചില പ്രത്യേക വ്യവസ്ഥകളിൽ ഭൌതിക രംഗത്ത് നമ്മോടുകൂടെ ചേർന്നു പ്രവർത്തിക്കുമെന്നും അങ്ങനെ പരോക്ഷമായി നമ്മുടെ ശാസ്ത്രീയപരിധിക്കുള്ളിൽ വരുമെന്നും ആ സാക്ഷ്യം എന്റെ അഭിപ്രായത്തെ തെളിയിക്കുന്നുണ്ട്.

പ്രേതസന്ദേശങ്ങൾ, മേശചരിക്കലുകൾ, പ്രേതത്തിന്റെ തട്ടലുകൾ, പ്രേതദീപം, പ്രേതത്തിന്റെ ലിഖിതങ്ങൾ, പ്ലാഞ്ചറ്റിന്റെ എഴുത്തുകൾ മുതലായവയുടെ ആവിർഭാവത്തിന്നുശേഷം ഇപ്പോൾ മരണാനന്തര ജീവിതത്തെക്കുറിച്ച് അധികമധികം ചിന്തിക്കുവാനുള്ള പ്രവണത വളർന്നുവരികയാണ്. പാശ്ചാത്യപ്രദേശങ്ങളിലും പൌരസ്ത്യദേശങ്ങളിലും ഈ വിഷയത്തെക്കുറിച്ച് ലേഖനങ്ങൾ നിർബ്ബാധം എഴുതിവരുന്നു. പാശ്ചാത്യദേശങ്ങളിൽ അനേകം ആത്മീയഗവേഷണ കേന്ദ്രങ്ങൾ ഉണ്ട്. ഈ ഗവേഷണങ്ങളുടെ ഫലമായി മരണത്തിന്നുശേഷം ആത്മാവ് ജീവിച്ചിരിക്കുന്നു എന്ന് പാശ്ചാത്യരെ ബോധ്യപ്പെടുത്തിയിരിക്കുന്നു.

പാശ്ചാത്യവൈജ്ഞാനികലോകം ഇപ്പോൾ എത്തിച്ചേർന്നിട്ടുള്ള ആത്മീയപുരോഗതിയുടെ ഘട്ടത്തെയും, ഓരോ ദൃശ്യപദാർത്ഥത്തെയും വൈജ്ഞാനിക പ്രദർശനത്തിന്ന് വയ്ക്കുവാനുള്ള ഔത്സുക്യത്തെയും, പ്രമാണങ്ങളുടെയും, പ്രയോഗങ്ങളുടെയും രീതിയും, നോക്കുമ്പോൾ ആത്മാവിന്റെ അസ്തിത്വത്തെപ്പറ്റിയുള്ള

അറിവും അതുസംബന്ധിച്ച അന്വേഷണങ്ങളും തെളിയുന്നതാണ്. ഭാരതത്തിന്റെ പരിശുദ്ധ വേദഗ്രന്ഥങ്ങളിൽ നിത്യപരിചിതരായ പൌരസ്ത്യ വേദാന്തവിദ്യാർത്ഥികൾക്ക്, ആത്മാവിന്റെ അനശ്വരതയും അതിന്റെ ദേഹാന്തരപ്രാപ്തിയും സംബന്ധിച്ചുള്ള ബോധം അവരുടെ വേദാന്തവിജ്ഞാനത്തിന്റെ പ്രാരംഭം മാത്രമാണ്. എന്നാൽ പാശ്ചാത്യർക്ക് അവരുടെ ഇതേവരെയുള്ള ഗവേഷണങ്ങൾ മിക്കവാറും അവസാനമായിട്ടാണ് കാണുന്നത്.

ആദ്ധ്യാത്മികചിന്തകരുടെ അഭിപ്രായത്തിൽ നാം പോകുന്നതായ പരലോകം ഒന്നിലധികം മണ്ഡലങ്ങളാണെന്നു കാണുന്നു. നമ്മുടെ ആത്മീയവളർച്ചയ്ക്കും പരിശീലനത്തിനും ബോധത്തിനും അനുരൂപമായിട്ടായിരിക്കും വിവിധ മണ്ഡലങ്ങൾ നമുക്കു പ്രകാശിക്കുക. സുഖത്തിലും പ്രകാശത്തിലും തദനുസരണമായി സൂക്ഷ്മഭേദങ്ങളുണ്ടായിരിക്കും. പരലോകത്തിലെ ഈ പ്രദേശങ്ങളിൽ ഈ ലോകത്തിന്റെതന്നെ ദൃശ്യങ്ങളും സുഖസന്തോഷങ്ങളുടെ നവനവങ്ങളായ സംവിധാനങ്ങളും കാണാവുന്നതാണ്. അവിടുത്തെ സാമൂഹ്യഘടന സാമാന്യമായി ഈ ലോകത്തിലേതിനോടു സമാനമായിരിക്കും. അവിടെ ദേവന്മാരുടെ സാന്നിദ്ധ്യമുള്ളതിനാൽ മരണം അനായാസമക്കപ്പെട്ടിരിക്കുന്നു. ഈ ദേവദൂതന്മാർ നവാഗതന്മാരെ അവരവർക്കുള്ള സ്ഥാനത്തേക്കു കൂട്ടിക്കൊണ്ടുപോകുന്നതാണ്.

പരബ്രഹ്മത്തിൽ വിലീനരായിക്കഴിഞ്ഞ ജീവന്മുക്തന്മാരുടെയോ മഹായോഗികളുടെയോ ആത്മാക്കളെ ഏതുവിധത്തിലുള്ള ആവാഹനങ്ങളെക്കൊണ്ടും പ്രേതക്ഷണംകൊണ്ടും മദ്ധ്യവർത്തികളെക്കൊണ്ടും മടക്കിവിളിക്കുവാൻ സാധിക്കുന്നതല്ല. മരിച്ചുപോയവരുടെ പ്രേതങ്ങൾക്ക് അവരുടെ പൂർവ്വബന്ധുക്കളോടും മിത്രങ്ങളോടും അത്യന്തം ഗാഢമായ സ്നേഹം പുലർത്താൻ കഴിയും. അവർക്ക് ഇഹലോകത്തിൽ വിട്ടിട്ടുപോയ സ്വന്തകുടുംബജനങ്ങളോട് സംഭാഷണം ചെയ്യാനും സാധിക്കും.

ആസന്നമരണരായ ആളുകൾക്ക് അവരുടെ മക്കളോട് വളരെ ദൃഢമായ സ്നേഹവാത്സല്യങ്ങളുണ്ടാകും. അവരുടെ സന്താ

നങ്ങളെ വേണ്ടപോലെ തീറ്റിപ്പോറ്റുന്നതിന് കുടുംബത്തിൽ പറ്റിയ ആളുകളില്ലെങ്കിൽ മരണാനന്തരം അവർ പ്രാണമയശരീരം ധരിച്ച് ബന്ധുക്കളുടെ മുമ്പിൽ പ്രത്യക്ഷപ്പെടുകയും സന്ദേശങ്ങൾ നല്കു കയുംചെയ്യും. ആ മാതിരി സംഭവങ്ങളുടെ പലേ ഉദാഹരണങ്ങളും രേഖപ്പെടുത്തിയിട്ടുണ്ട്.

കുടുംബജനങ്ങളോട് അത്യന്തം മമതപുലർത്തുന്ന എത്രയോ പ്രേതാത്മാക്കൾ ഈ ലോകത്തിലെ വാസനകളിൽ ബന്ധിതരായിതീരുന്നു. അവർ തങ്ങളുടെ ബന്ധുജനങ്ങളെ ചുറ്റിപ്പറ്റി അലഞ്ഞു നടക്കുകയും അവരെ സഹായിക്കുവാൻ ശ്രമിക്കുകയും ചെയ്യുന്നു. അവർ ബന്ധുക്കളുടെ സ്നേഹപാത്രമാകു വാൻവേണ്ടി പ്രയത്നശീലരായി വർത്തിക്കുന്നു. സ്വന്തം വ്യക്തിത്വ ത്തിന്റെ ചേതന അവരിൽ കാണാം. അവർ മരിച്ചുപോയവരുടെ പ്രേതാത്മാവാണെന്ന് തിരിച്ചറിയുന്നുപോലുമില്ല.

ഒരുവൻ വളരെ ബുദ്ധിമുട്ടുള്ള ഒരു പ്രശ്നത്തെപ്പറ്റി ചിന്തി ച്ചുകൊണ്ട് തന്റെ മുറിയിൽ ഇരിക്കുകയാണ്. മറ്റാരും ആ മുറി യിൽ ഇല്ല മുറി അടച്ചിരിക്കയുമാണ്. ആ സമയം അയാൾ തന്റെ സമാനരൂപമുള്ള ഒരു രൂപം കാണുന്നു (അതിന്നു 'ജോടി' എന്നു പറയാം). ആ ജോടി സ്വന്തശരീരത്തിൽനിന്നും പുറത്തി റങ്ങി തമിക്കഭിമുഖമായി മേശയ്ക്കരികെ വന്നുനില്ക്കുന്നു. മേശ പ്പുറത്തുനിന്ന് പേപ്പറും പെൻസിലും കയ്യിലെടുത്ത് അയാളുടെ പ്രശ്നത്തിന്നു വ്യക്തമായ ഉത്തരം എഴുതി വെയ്ക്കുന്നു, ഭൌതിക ശരീരത്തിൽനിന്നും മാറിനില്ക്കുന്ന പ്രാണമയരൂപമാണ് ഈ ജോടി. സ്ഥൂലശരീരത്തിൽനിന്നും വേറിട്ടു സ്വതന്ത്രമായി സഞ്ചരി ക്കുവാൻ കഴിവുള്ള സൂക്ഷ്മശരീരമാണ് ഇത്. യൂറോപ്പിലേയും അമേരിക്കയിലേയും ആത്മീയഗവേഷണ സംഘങ്ങൾ ഈമാതിരി സംഭവങ്ങളെ രേഖപ്പെടുത്തിയിട്ടുണ്ട്. ഭൌതിക ശരീരത്തിൽ നിന്നും തീരെ വ്യത്യസ്തമായ ഒരാത്മാവുണ്ടെന്ന് ഇതുവ്യക്തമായി തെളിയിക്കുന്നുണ്ടല്ലോ.

മരണശേഷം ജീവാത്മാവ് തന്റെ ആഗ്രഹങ്ങളെയെല്ലാം തന്നോടൊന്നിച്ചുകൊണ്ടുപോവുകയും തന്റെ സങ്കല്പംകൊണ്ടു

മാത്രം ഭോഗവസ്തുക്കളെ സൃഷ്ടിക്കുകയും ചെയ്യുന്നു. ഓറഞ്ചു വേണമെന്നു സങ്കല്പിച്ചാൽ ഓറഞ്ചുകിട്ടുകയായി, ചായയാണു വേണ്ടതെങ്കിൽ ചായക്കുസങ്കല്പിക്കുക. ഉടനതു കരഗതമാകുന്നു.

ഒരുവൻ സ്വർഗ്ഗത്തിലെത്തി മധുപാനം ചെയ്യണമെന്നും മധുരപലഹാരങ്ങൾ ഭക്ഷിക്കണമെന്നും സുരകന്യകമാരോടുകൂടി ക്രീഡിക്കണമെന്നും സ്വർഗ്ഗീയരഥങ്ങളിൽ കയറി സഞ്ചരിക്കണമെന്നും ഇച്ഛിക്കുന്നുവെങ്കിൽ അയാൾ അമ്മാതിരി ഒരു ചേതനാജഗത്തിൽ പ്രവേശിക്കുകയും അവിടെ തന്റെ ഇച്ഛകൾക്കനുസരിച്ചുള്ള സങ്കല്പങ്ങൾ ചെയ്യുകയും തദനുസരണമായ ഭോഗസ്വർഗ്ഗത്തെ നിർമ്മിക്കുകയും ചെയ്യുന്നു.

അശരീരികളായ പ്രേതങ്ങൾ ഉണ്ടെന്നതിനെപ്പറ്റിയും അവയുടെ ഭൗതികശരീരങ്ങൾ നശിച്ചതിന്നുശേഷവും അവ ജീവിക്കുന്നു എന്നതിനെപ്പറ്റിയും പ്രേതാത്മവിദ്യയുടെ ആധുനിക ഉപജ്ഞാതാക്കൾ ആശ്ചര്യകരമായ തെളിവുകൾ നൽകിയിട്ടുണ്ട്. ഈ തെളിവുകൾ നിരീശ്വരവാദികളുടേയും പാശ്ചാത്യരായ ഭൗതികവാദികളുടേയും കണ്ണുകൾ തുറപ്പിച്ചിട്ടുണ്ട്.

സത്തുക്കളായ പലേ പ്രേതാത്മാക്കളും ഭവിഷ്യത്തു പ്രവചിക്കാനും ദിവ്യശ്രവണം ചെയ്യാനും ദിവ്യദൃഷ്ടിയിൽകൂടി ദർശിക്കാനും സാദ്ധ്യമാകുന്നസിദ്ധികൾ ഉള്ളവരാണ്. അവർ ബന്ധുക്കളോടും മിത്രങ്ങളോടും സ്നേഹവാത്സല്യങ്ങൾ പ്രകടിപ്പിക്കാറുണ്ട്. അവരുടെ കഷ്ടതകളിലും, ആപത്തുകളിലും, അപകടങ്ങളിലും അവ സഹായത്തിനെത്തുകയും ദുരവസ്ഥകൾ തരണം ചെയ്യാനുള്ള മുന്നറിയിപ്പുനല്കുകയും ചെയ്യാറുണ്ട്.

മരണത്തിന്നുശേഷം ദേഹംവിട്ടുപിരിഞ്ഞ ജീവാത്മാക്കൾ കുറച്ചുകാലത്തേക്ക് ഈ ലോകത്തിലെ വാസനകളെ ചുറ്റിപ്പറ്റി നിൽക്കുന്നു. ഇതിനുവേണ്ടി അവർ ബന്ധുക്കളുടേയും ഇഷ്ടജനങ്ങളുടേയും സഹായത്തിന്ന് ആവശ്യപ്പെടാറുണ്ട്. പ്രേതാത്മാക്കളുടെ ഭൂലോകബന്ധനത്തിൽ നിന്നും മുക്തിനേടുന്നതിനും തങ്ങളുടെ ശുഭകർമ്മങ്ങളുടെ ഫലം അനുഭവിക്കുന്നതിനും പിതൃ

ലോകത്തിൽ പ്രവേശനം സമ്പാദിക്കുന്നതിനും അവരുടെ ബന്ധുക്കളും മിത്രങ്ങളും മുഖാന്തിരം പ്രാർത്ഥന, കീർത്തനം, ശ്രാദ്ധം, ദാനം സദ്വിചാരങ്ങൾ മുതലായവയിലൂടെസഹായം തേടുന്നു.

പ്രേതാത്മാക്കൾക്ക് പരമമായ സത്യത്തെപ്പറ്റിയുള്ളബോധം ഇല്ല. മറ്റുള്ളവർക്ക് ആത്മസാക്ഷാത്ക്കാരം സിദ്ധിക്കുന്നതിന് അവരെ സഹായിക്കുവാനും കഴിവില്ല. ചിലർ വിഡ്ഢികളും വഞ്ചകന്മാരും മൂഢന്മാരുമാണ്. ഭൂലോകബന്ധിതരായ ഈ പ്രേതങ്ങൾ മദ്ധ്യവർത്തികളെ പാട്ടിലാക്കുകയും പരലോകവിഷയങ്ങളിൽ തങ്ങൾക്കു പരിപൂർണ്ണജ്ഞാനമുണ്ടെന്ന് നടിക്കുകയും ചെയ്യാറുണ്ട്. കളവുപറയാൻ അവർക്കു മടിയില്ല, മറ്റു പ്രേതങ്ങളുടെ രൂപം ധരിച്ച് ശ്രോതാക്കളെ വഞ്ചിക്കാനും ഇവർ മുതിരാറുണ്ട്. വഞ്ചകരായ പ്രേതദൂതന്മാരുടെ കപടനാടകങ്ങളെ നിർദ്ദോഷികളായ മദ്ധ്യവർത്തികൾ അറിയുന്നില്ല, പ്രേതാത്മ വിദ്യാനി പുണർ പ്രേതങ്ങളുടെ ആനുകൂല്യങ്ങൾ സമ്പാദിക്കുവാനും അവരുടെ സഹായത്തോടെ മരണാനന്തരജീവിതവിജ്ഞാനം നേടുവാനും അവരുടെ സമയവും ശക്തിയും ധനവും വൃഥാ പാഴാക്കുകയാണ് ചെയ്യുന്നത്.

പ്രേതാത്മവിദ്യ അറിയുന്നവരുടെ മരണസമയത്തെ വിചാരങ്ങൾ പ്രേതാത്മാവിനെക്കുറിച്ചായിരിക്കും. അവർക്ക് ഈശ്വരസംബന്ധമായ വിചാരങ്ങൾ ഉണ്ടാകുന്നതേയില്ല. മരണാനന്തരം പ്രേതാത്മവാദികൾ പ്രേതലോകത്തിലും പ്രവേശിക്കുന്നു. പ്രേതലോകത്തിലെ ആത്മാക്കളുമായുണ്ടാകുന്ന സംകർഷണങ്ങളും സമ്പർക്കവും ഉന്നതങ്ങളായ മണ്ഡലങ്ങളിലേക്കുള്ള അവരുടെ ഗതിതടയും. അവരെ ഭൂമണ്ഡല ബദ്ധരാക്കുകയും ചെയ്യുന്നു. അതുകൊണ്ട് പ്രേതലോകത്തെപ്പറ്റിയുള്ള വിവരങ്ങൾ അറിവാനായി മരിച്ചവരോട് സംസാരിക്കുവാനുള്ള മിഥ്യാഭിലാഷങ്ങൾ ഉപേക്ഷിക്കുക. നിങ്ങൾക്ക് സാരമായതോ കരുത്തുള്ളതോ ആയ യാതൊന്നും പ്രേതലോകത്തിൽ ലഭിക്കുന്നതല്ല. നിങ്ങൾ അവരുടെ സമാധാനത്തെ ഭംഗപ്പെടുത്തുക മാത്രമാണ് ചെയ്യുന്നത്.

ഒരു മദ്ധ്യവർത്തിയാകുവാൻ അനുവദിക്കാതിരിക്കുക, മദ്ധ്യ വർത്തികൾ അവരുടെ ആത്മനിയന്ത്രണശക്തി നഷ്ടപ്പെടുത്തുക യാണ് ചെയ്യുന്നത്. അവരെ നിയന്ത്രിക്കുന്ന പ്രേതാത്മാക്കൾ അവരുടെ വീര്യത്തേയും പ്രാണശക്തിയേയും ബുദ്ധിശക്തി യേയും ഉപയോഗപ്പെടുത്തുന്നതുമൂലം മദ്ധ്യവർത്തികൾക്ക് ഉന്നത മായ ദൈവീകജ്ഞാനം ലഭിക്കാതെപോകുന്നു. പ്രേതാത്മവാദികൾ അവകാശപ്പെടുന്നതുപോലെ ഈ പ്രേതങ്ങൾ ദേവന്മാരല്ല. അവ പരമാർത്ഥത്തിൽ ഭൂമിബദ്ധരായ പ്രേതങ്ങളാണ്.

പ്രേതാത്മാക്കൾ ചിത്രം വരയ്ക്കുകയും ടൈപ്പു ചെയ്യുകയും ചെയ്യാറുണ്ട്. പ്രേതാത്മവാദികളുടെ സദസ്സുകളിൽ അവ പ്രത്യക്ഷ പ്പെടുകയും മഞ്ഞുപോലെ വെളുത്തവസ്തുവായി അലിഞ്ഞ് അപ്ര ത്യക്ഷമാകുകയും ചെയ്യുന്നു. അവർ സ്ലേറ്റിൽ എഴുതുമ്പോൾ ഒരു ലഘുവായ കുലുക്കം അനുഭവപ്പെടും. എഴുതുന്ന പെൻസി ലിന്റെ കിരുകിരു ശബ്ദവും നിങ്ങൾക്കു കേൾക്കാം. പ്രേതങ്ങൾ അവരുടെ കൈവിരലുകൾ നിങ്ങളുടെ ശരീരത്തേയോ കുപ്പായ ത്തേയോ മറ്റോ പിടിച്ചുനില്ക്കുന്നു.

വിചാരങ്ങളിലൂടെയും പ്രവൃത്തികളിലൂടെയും നിങ്ങളുടെ വിധിയേയും സ്വഭാവത്തെയും ഭാവിയേയും സൃഷ്ടിക്കുന്നു. ഇഹ ത്തിലും പരത്തിലും നിങ്ങളുടെ അനുഭവങ്ങൾക്ക് നാശം സംഭവി ക്കുന്നില്ല. തുടർന്ന് ജീവിക്കുകയും വീണ്ടും ഭൂമിയിൽ ജനിക്കുകയും ചെയ്യും. ഇനിയൊരിക്കലും ജനനമരണാദികൾ ഇല്ലാത്തതായ പരിപൂർണ്ണതയുടെ ഉന്നതാവസ്ഥ പ്രാപിക്കുവാൻ പരിശ്രമിക്കുക. നിങ്ങളുടെ അന്തരംഗത്തിൽ സ്ഥിതിചെയ്യുന്ന പരമാത്മാവിനെ സദാധ്യാനിക്കുക. ഈ ശരീരം പഞ്ചഭൂത നിർമ്മിതമാകയാൽ നശ്വരമാണ്. ഈ ശരീരമല്ല ഞാൻ എന്ന ബോധം ദൃഢമാക്കുക. ആത്മാവിനെ ഞാനെന്നുറച്ചു അനുഭൂതിപ്രാപിച്ചു സ്വതന്ത്രനാ കുക. നിത്യാനന്ദം, നിത്യസൗഖ്യം, അമരത്വം ഇവയെസമ്പാദിക്കുക.

# അദ്ധ്യായം–എട്ട്
# ശ്രാദ്ധവും പ്രാർത്ഥനയും

## ശ്രാദ്ധക്രിയയുടെ പ്രാധാന്യം

ഹിന്ദുക്കളുടെ പവിത്രഗ്രന്ഥമായ വേദങ്ങളിലെ കർമ്മകാണ്ഡത്തിൽ ഒരു മനുഷ്യന്റെ വർണ്ണവും ആശ്രമവും അനുസരിച്ച് അവൻ ചെയ്യേണ്ടതായ വിവിധ ധർമ്മങ്ങളെപ്പറ്റി പ്രതിപാദിച്ചിട്ടുണ്ട്. ഈ വിവരണങ്ങൾ എല്ലാം 'മനുസ്മൃതി' എന്ന ഗ്രന്ഥത്തിലാണ് രേഖപ്പെടുത്തിയിരിക്കുന്നത്. മനുസ്മൃതി ഹിന്ദുക്കളുടെ ആചാരനിയമങ്ങൾ അനുശാസിക്കുന്ന ഗ്രന്ഥമാകുന്നു. പ്രാചീനകാലം മുതൽക്കേ രാജാക്കന്മാരും മറ്റു ഭരണാധികാരികളും തങ്ങളുടെ രാജ്യങ്ങളിൽ ശാന്തിയും സമാധാനവും പാലിക്കുന്നതിന്നുവേണ്ടി ഈ ഗ്രന്ഥത്തിലെ നിയമങ്ങളെയാണ് അനുസരിച്ചുപോന്നിരുന്നത്. മനുഷ്യസമുദായത്തെ മൊത്തത്തിൽ നാലു വിഭാഗങ്ങളായിട്ടാണ് (ചാതുർ വർണ്ണ്യം) മനുസ്മൃതിയിൽ വിഭജിച്ചിട്ടുള്ളത്. ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്നിങ്ങനെ. ഒരു മനുഷ്യന്റെ ജീവിതത്തിലെ വിവിധ ദശകളെയും അതിൽ വിശദമായി കൊടുത്തിട്ടുണ്ട്. അതിനെയാണ് ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം എന്ന നാലു ആശ്രമങ്ങളായി അറിയപ്പെടുന്നത്. ബ്രഹ്മചര്യം വിദ്യാർത്ഥി ജീവിതവും ഗാർഹസ്ഥ്യം കുടുംബ ജീവിതവും, വാനപ്രസ്ഥം ആദ്ധ്യാത്മചിന്തകൾക്കുള്ള വനവാസവും (ഏകാന്ത ജീവിതവും) സംന്യാസം ലൗകികബന്ധങ്ങളെല്ലാം പരിപൂർണ്ണമായി ത്യജിച്ച് സർവ്വദാ അദ്ധ്യാത്മസാധനയിൽ ലയിച്ചിട്ടുള്ള ജീവിതവും ആകുന്നു.

മനുഷ്യന്റെ ആധുനികപരിഷ്കാരംകൊണ്ടും ആത്മീയജീവിതത്തിലെ അധഃപതനംകൊണ്ടും സമുദായത്തിലെ ഈ വിഭാഗങ്ങൾ ക്രമേണ നശിച്ചു. രജസ്തമോഗുണങ്ങളുടെ ഭൗതികമായ അന്ധകാരശക്തികൾ സാത്വികശക്തികളുടെ ഫലങ്ങളെ കീഴടക്കുകയും മതത്തിന്റെ പ്രാധാന്യം രണ്ടാംപന്തിയിലേക്കു തള്ളപ്പെടു

കയുംചെയ്യു. മാത്രമല്ല മതാനുയായികളെ ഇക്കാലത്ത് അവ ജ്ഞയോടെ നിന്ദിക്കുകയാണ് ചെയ്യുന്നത്. കുടുമയോടുകൂടിയ ഒരു ഭക്തനേയൊ സാധകനേയൊ ഇന്നത്തെ കലാശാലാ വിദ്യാർത്ഥികൾ ഇഷ്ടപ്പെടുന്നില്ല. വേദപുരാണാദിഗ്രന്ഥങ്ങൾ വായിക്കുന്നതിൽ അവർക്ക് താല്പര്യമില്ല. മതാചാരങ്ങളും അനുഷ്ഠാനങ്ങളും നടത്താറില്ല. ധാർമ്മികവ്രതങ്ങളൊന്നും പാലിക്കുന്നില്ല. സദാചാരങ്ങൾ അറിയില്ല. അവയെല്ലാം "പഴഞ്ചൻ"നെന്നും "പിൻതിരിപ്പ" നെന്നുംപറഞ്ഞ് പുച്ഛിക്കുകയാണ് പതിവ്. ഇങ്ങനെ മതപരമായും ധാർമ്മികമായും പുരാതനകാലം മുതൽക്കേ നിലനിന്നുവന്നിരുന്ന ആചാരാനുഷ്ഠാനങ്ങളും വിശ്വാസങ്ങളും തേഞ്ഞുമാഞ്ഞു പോയിക്കൊണ്ടിരിക്കുന്ന ദുരവസ്ഥയാണ് നാം കാണുന്നത്. ജനങ്ങളുടെ ദൃഷ്ടിയിൽ ജീവിതപ്രശ്നമാണ് മുന്തി നിൽക്കുന്നത്. തീക്ഷ്ണമായ ജീവിതമത്സരം കൊടുംപിരികൊണ്ടിരിക്കുന്നു. ആഹാരം, വസ്ത്രം, വൈദ്യം, വിദ്യാഭ്യാസം, ഉദ്യോഗം ഏറ്റവും ആധുനികമായ സുഖഭോഗസാധനങ്ങളുടെ സമ്പാദ്യം എന്നിങ്ങനെയുള്ള ലൗകീകപ്രാധാന്യമുള്ള കാര്യങ്ങളിലാണ് മനുഷ്യരുടെ ചിന്തയും പ്രവൃത്തിയും സങ്കീർണ്ണമായി കുരുങ്ങി കിടക്കുന്നത്. സദാചാരങ്ങളൊക്കെ നിരർത്ഥകമായിരിക്കുന്നു. മതവും ദൈവവും ബുദ്ധിശൂന്യന്മാർക്കുള്ളതാണെന്ന് അവർ കരുതുന്നു. നാം ജീവിക്കുന്നതും അനുഭവിക്കുന്നതുമായ ഇഹലോകത്തിന്നപ്പുറത്ത് ഒന്നുമില്ലെന്ന് വിശ്വസിക്കുന്നവരാണധികവും.

ഓരോ മനുഷ്യനും തന്റെ ജീവിതത്തിൽ അനുഷ്ഠിക്കേണ്ടതായ വിവിധ കർമ്മങ്ങളുണ്ട്. അവയിൽ മുഖ്യമായിട്ടുള്ള ഒന്നാണ് പഞ്ചമഹായജ്ഞം. ഗൃഹസ്ഥാശ്രമികൾ അനുഷ്ഠിക്കേണ്ട അഞ്ച് യജ്ഞങ്ങളുണ്ട്. ദേവയജ്ഞം (ദേവന്മാർക്കുവേണ്ടി ചെയ്യുന്നത്). ഋഷിയജ്ഞം (ഋഷികൾക്കുവേണ്ടിചെയ്യുന്നത്.) പിതൃയജ്ഞം (പിതൃക്കൾക്കുവേണ്ടിചെയ്യുന്നത്.) ഭൂതയജ്ഞം (മൃഗാദി ജീവികൾക്കുവേണ്ടിചെയ്യുന്നത്). അതിഥിയജ്ഞം (അതിഥികൾക്കു വേണ്ടി ചെയ്യുന്നത്) എന്നിവയാണ് ആ യജ്ഞങ്ങൾ.

ഇവയിൽ മരിച്ചുപോയവരുടെ ആത്മാക്കൾക്ക്–പിതൃക്കൾക്ക്–

വേണ്ടിയുള്ള യജ്ഞത്തിന്റെ ഒരു ഭാഗമാണ് ശ്രാദ്ധക്രിയ. ഗൃഹസ്ഥന്റെ പാവനമായ ഒരു ധർമ്മമാണ് പിതൃയജ്ഞം. ഓരോ ഗൃഹസ്ഥനും തന്റെ പൂർവ്വികന്മാരുടെ ശ്രാദ്ധക്രിയ ചെയ്യേണ്ട താണ്. പിതൃക്കൾ പിതൃലോകത്ത് വസിക്കുന്ന പൂർവ്വികന്മാരാണ്. അവർക്കു ദിവ്യദൃഷ്ടി ദിവ്യശ്രവണം എന്നീ ശക്തികളുണ്ട്. ഭൂമിയി ലുള്ള അവരുടെ പിൻഗാമികൾ ചെയ്യുന്ന പിതൃമഹായജ്ഞങ്ങൾ അതിനാൽ വളരെ പ്രാധാന്യമുള്ളവയാണ്. ശ്രാദ്ധക്രിയ നടത്തു മ്പോൾ കർമ്മികൾ ചെയ്യുന്ന മന്ത്രോച്ചാരണം സൃഷ്ടിക്കുന്ന സ്പന്ദന ങ്ങളുടെ ശക്തിപ്രഭാവം അത്യുഗ്രവും അത്ഭുതാവഹവുമാണ്. ദൂരശ്രവണശക്തിയാൽ പിതൃക്കൾ മന്ത്രധ്വനി കേൾക്കുകയും അതീവസന്തുഷ്ടരാകയും ചെയ്യുന്നു. അവർക്ക് ശ്രാദ്ധതർപ്പണം ചെയ്യുന്നവരെ അവർ സന്തോഷത്തോടെ അനുഗ്രഹിക്കുന്നു. ശ്രാദ്ധത്തിന് ചെയ്യുന്ന പിണ്ഡത്തിന്റെ (ചോറുരുള) സാരാംശം സൂര്യകിരണങ്ങളിൽക്കൂടി സൂര്യലോകത്തിൽ എത്തിച്ചേരുന്നു. പിതൃക്കൾ അത് സ്വീകരിക്കുകയും പ്രസന്നരാകയും ചെയ്യുന്നു. ജർമ്മനി മുതലായ പാശ്ചാത്യരാജ്യങ്ങളിലും മരിച്ചവരുടെ ആത്മാ ക്കൾക്കുവേണ്ടി (പിതൃക്കൾക്ക്) തർപ്പണവും ശ്രാദ്ധവും നടത്തുന്ന അനേകമാളുകളുമുണ്ട്. അങ്ങനെ നടത്തുന്ന പിതൃയജ്ഞത്തിന്റെ പ്രയോജനകരങ്ങളായ ഫലങ്ങളെപ്പറ്റി അവർ ശാസ്ത്രീയമായ ഗവേ ഷണങ്ങൾ നടത്തിയിട്ടുണ്ട്. ഋഷികളെയും പിതൃക്കളെയും സന്തോ ഷിപ്പിക്കുന്നതിനായി തർപ്പണവും ശ്രാദ്ധവും ചെയ്യേണ്ടത് എല്ലാ ഗൃഹസ്ഥാശ്രമികളുടേയും ധർമ്മമാകുന്നു. ഗീതയും ഉപനിഷത്തും അതിന്റെ മഹത്വം ഉപദേശിക്കുന്നുണ്ട്. വക്രബുദ്ധികളും അന്ധ വിശ്വാസികളുമാണ് വസ്തുതകളെ തെറ്റായി വ്യാഖ്യാനിച്ച് പുണ്യകർ മ്മങ്ങൾ ചെയ്യാൻ ഉപേക്ഷകാണിക്കുന്നതും തന്മൂലം ദുരിതങ്ങൾ അനുഭവിക്കുന്നതും. മിഥ്യാബോധങ്ങളും ദുർവാദങ്ങളും അവരെ വഴിതെറ്റിക്കുകയാണ്. അവിശുദ്ധങ്ങളായ ദുഷ്പ്രേരണകൾ അവരെ നിഷ്പ്രയാസം അബദ്ധത്തിൽ ചാടിക്കുന്നു. ശരിയായ ജ്ഞാനം ഇല്ലായ്കയാണ് ഇതിന്നു കാരണം.

പിതൃക്കൾക്കുള്ള ശ്രാദ്ധാദികർമ്മങ്ങൾ കൊല്ലത്തിൽ ഒരിയ്ക്കൽ ചെയ്യേണ്ടതാണ്. മരിച്ചതിഥിയിലാണ് ശ്രാദ്ധംചെയ്യേണ്ടത്. മനു

ഷ്യന്റെ ഒരു കൊല്ലം പിതൃക്കൾക്ക് ഒരു ദിവസമേ ആകുന്നുള്ളു. അതുകൊണ്ടാണ് നാം കൊല്ലത്തിൽ ഒരിക്കൽ ശ്രാദ്ധം ചെയ്യുന്നത്. നാം അങ്ങനെ ചെയ്യുന്നത് പിതൃക്കൾക്ക് നിത്യേന ശ്രാദ്ധം നൽകുന്നതിനു തുല്യമാണല്ലോ. ഇത്തരത്തിൽ കാലഗണനചെയ്യുമ്പോൾ പിതൃലോകവാസികളായ നമ്മുടെ പൂർവ്വികന്മാരുടെ ദൃഷ്ടിയിൽ നാം അല്പായുസ്സുകളാണ്. കാരണം നാം നൂറുവർഷം ജീവിച്ചിരുന്നാൽ പിതൃക്കൾ അത്രയുംകാലത്തെ നൂറു ദിവസങ്ങളായിട്ടേ കണക്കാക്കൂ.

ഈ ഭൗതികശരീരത്തെവിട്ട് മറ്റൊരു ശരീരത്തെ പ്രാപിച്ച് ദേഹാന്തരപ്രാപ്തിയുണ്ടായ ജീവന് നാം ശ്രാദ്ധം നൽകേണ്ട ആവശ്യമുണ്ടോ? ആ ജീവൻ സ്വർഗ്ഗലോകത്തിൽ എത്തിയിട്ടില്ലല്ലോ. അപ്പോൾ നാം നൽകുന്ന നിവേദ്യങ്ങൾ ആർക്കു ചെന്നുചേരും? ഇങ്ങനെ സംശയിക്കുന്ന ചിലരുണ്ടായേക്കാം. ഏതൊരു സല്ക്കർമ്മി സ്വർഗ്ഗപ്രാപ്തിയ്ക്കായ്ക്കൊണ്ട് യജ്ഞങ്ങൾ ചെയ്യുന്നുവോ അവൻ ആ സുഖഭോഗലോകങ്ങളെ പ്രാപിക്കുന്നു എന്ന് ഗീതയിലെ 9-ാം അദ്ധ്യായത്തിൽ ഭഗവാൻ വ്യക്തമാക്കിയിട്ടുണ്ട്. അവർ വിശാലമായ ആ സ്വർഗ്ഗലോക സുഖങ്ങൾ അനുഭവിച്ച് പുണ്യം ക്ഷയിക്കുമ്പോൾ മനുഷ്യലോകം പ്രാപിക്കുന്നു. ഇങ്ങനെ വേദത്രയങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള ധർമ്മങ്ങളുടെ ആചരണം നിമിത്തം ഭോഗേച്ഛ ജനിക്കുകയാൽ അവർ ജനനമരണങ്ങളെ പ്രാപിച്ചുകൊണ്ടിരിക്കുന്നു. മരണത്തിന്നുശേഷം ആത്മാവ് സ്വർഗ്ഗത്തെ പ്രാപിക്കുന്നു. സ്വകർമ്മഫലങ്ങൾ അനുഭവിച്ചുതീർന്ന ശേഷം അവർ തങ്ങളുടെ പുത്രപൗത്രാദികൾ നൽകുന്ന ശ്രാദ്ധാദികളുടെ ഫലമായി ആത്മശാന്തി നേടുകയുംചെയ്യുന്നു. പിതൃലോകത്തിൽ (ചന്ദ്രലോകം) അവർ വളരെക്കാലം വസിക്കുന്നു. അതിനാൽ ശ്രാദ്ധകർമ്മങ്ങൾ ചെയ്യുന്നത് ഇരുകൂട്ടർക്കും ശ്രാദ്ധം ചെയ്യുന്നവർക്കും അവ സ്വീകരിക്കുന്ന പിതൃക്കൾക്കും വളരെ സഹായകരമാണ്.

പുനർജ്ജന്മസിദ്ധാന്തപ്രകാരം ഒരു വ്യക്തിതന്നെ മരണശേഷം ഉടനെ പുനർജ്ജന്മം എടുക്കുന്നതായാൽക്കൂടി ശ്രാദ്ധാനുഷ്ഠാനം നിമിത്തം പുതിയജന്മം സുഖസമ്പന്നമായിത്തീരുന്നു.

അതിനാൽ മാതാപിതാക്കളുടേയും മറ്റു പൂർവ്വികന്മാരുടേയും ശ്രാദ്ധം കഴിക്കുന്നത് ഓരോരുത്തരുടേയും ഒഴിച്ചുകൂടാത്ത ധർമ്മമാകുന്നു. ശ്രാദ്ധം കുറച്ചുകാലം ചെയ്താൽപോരെ എന്ന് ചോദിച്ചാൽ പോരാ എന്നുതന്നെ പറയണം. ആജീവനാന്തം ശ്രദ്ധയോടുകൂടി ചെയ്യേണ്ട ഒന്നാണ് ശ്രാദ്ധ കർമ്മം. മതത്തിന്റെ മുഖ്യ അടിസ്ഥാനം വിശ്വാസമാണല്ലൊ. പൂർവ്വകാലങ്ങളിൽ ശ്രാദ്ധം ആവശ്യമാണോ അല്ലയോ എന്ന പ്രശ്നംതന്നെ ഉണ്ടായിരുന്നില്ല. അക്കാലങ്ങളിൽ ജനങ്ങൾക്ക് ശാസ്ത്രങ്ങളിൽ പൂർണ്ണവിശ്വാസവും ആദരവും ഉണ്ടായിരുന്നു. ഇന്നാകട്ടെ വിശ്വാസം കുറഞ്ഞു കുറഞ്ഞു നാമാവശേഷമായി വരികയാണ്. ശ്രാദ്ധം കഴിക്കാത്ത വരുടെ എണ്ണം വർദ്ധിക്കുമ്പോൾ ശ്രാദ്ധം കൂടിയേ തീരുവോ എന്ന് സംശയിക്കുന്ന ചഞ്ചലഹൃദയന്മാരുടെ എണ്ണം കൂടിവരു കയേ ഉള്ളു. "ശ്രദ്ധാവാൻ ലഭതേ ജ്ഞാനം", ശ്രദ്ധയുള്ളവൻ ജ്ഞാനം സമ്പാദിച്ച് അമരത്വവും നിത്യശാന്തിയും പ്രാപിക്കുന്നു. അതാണ് ഗീത നമ്മെ പഠിപ്പിക്കുന്നത്. ഗയാ, രാമേശ്വരം മുതലായ പുണ്യക്ഷേത്രങ്ങളിൽ ഒരിയ്ക്കൽ ശ്രാദ്ധം നടത്തിയാൽ പിന്നീട് വർഷംതോറും അത് ആവർത്തിക്കേണ്ടതില്ലെന്നും ചിലർ വാദിക്കാറുണ്ട്. ഇത് സാധാരണ നിയമമല്ല. എല്ലാവരേയും അത് ബാധി ക്കുന്നതുമില്ല. ഒഴിച്ചുകൂടാത്ത ചില കാര്യങ്ങളിലേ അത് ബാധക മാകൂ. ഈ വാദങ്ങളുടെ തണലിൽ അഭയംപ്രാപിച്ച് പിണ്ഡം ശ്രാദ്ധം മുതലായവ പതിവായി ചെയ്യാതിരിക്കുന്നവർ അവരുടെ മൂഢത തെളിയിക്കുകമാത്രമാണ് ചെയ്യുന്നത്. സ്വകർമ്മാനു ഷ്ഠാനങ്ങൾ ക്രമമായി ചെയ്യുകതന്നെ വേണം.

മനുഷ്യവർഗ്ഗത്തിന് ശാസ്ത്രങ്ങൾ വിധിച്ചിട്ടുള്ള വിവിധധർമ്മാ നുഷ്ഠാനങ്ങൾ അറിവില്ലാത്തവരെ ശുദ്ധീകരിക്കാൻസഹായി ക്കുന്നു. കർമ്മയോഗത്തിന്റെ ലക്ഷ്യം മനസ്സിനെ പരിശുദ്ധമാ ക്കുകയാണ്. ശ്രാദ്ധകർമ്മവും അതിലൊന്നാണ്. ശ്രാദ്ധകർമ്മാ നുഷ്ഠാനം മനസ്സിനെ നിർമ്മലമാക്കുവാൻ സഹായിക്കും. പൂർവ്വിക ന്മാരുടെ ആത്മാക്കൾ (പിതൃക്കൾ) ശ്രാദ്ധം നൽകുന്നവരുടെ പേരിൽ അത്യധികം സന്തോഷിക്കയും അവരെ അനു ഗ്രഹി ക്കുകയും ചെയ്യുന്നു. അവരുടെ അനുഗ്രഹാശിസ്സുകൾ ശ്രാദ്ധ

കർമ്മം ചെയ്യുന്നവരുടെ ഭൗതികവും ആത്മീയവുമായ വളർച്ചയെ രക്ഷിക്കുകയും ചെയ്യും.

പുത്രസന്താനമില്ലാതെ മരിച്ചവർ പരലോകത്തിൽ കഷ്ടപ്പെടും. എന്നാൽ നിത്യബ്രഹ്മചാരികൾക്ക് ഇത് ബാധകമല്ല. ആത്മീയമാർഗ്ഗത്തിൽ മാത്രം സഞ്ചരിക്കുന്ന മുമുക്ഷുക്കൾക്ക് തീർച്ചയായും ഇതു ബാധകമല്ല. ഇക്കാരണത്താലാണ് ആസന്നമരണനായ, പുത്രഭാഗ്യമില്ലാത്ത ആളുകൾ ദത്തുപുത്രനെ സ്വീകരിക്കുന്നത്. ശ്രാദ്ധത്തിനധികാരി പുത്രപൗത്രന്മാരാകയാൽ ഈ സമ്പ്രദായം സ്വീകരിക്കേണ്ടിവന്നതാണ്. അതിനു ശാസ്ത്രസമ്മതവുമുണ്ട്. ഗീതയും ഇതിനെ അംഗീകരിച്ചിരിക്കുന്നു."പതന്തി പിതരോഹ്യേഷാം ലുപ്തപിണ്ഡോദകക്രിയാഃ"പിണ്ഡവും അർഘ്യവും ലഭിയ്ക്കാതെ അവരുടെ പൂർവ്വപിതാക്കൾ (നരകത്തിൽ) പതിക്കുന്നു.

എന്നാൽ ഒരുവൻ ഈശ്വരഭക്തിയുള്ളവനായി, വിവേകവും വിരക്തിയും ഉള്ളവനായി, വേദശാസ്ത്രാദികളിൽ വിശ്വാസമുള്ളവനായി, ആജീവനാന്തം സന്മാർഗ്ഗ ജീവിതം നയിക്കുന്നവനായി, അന്ത്യകാലങ്ങളിൽ ജപം, ധ്യാനം, സ്വാദ്ധ്യായം മുതലായ അനുഷ്ഠാനങ്ങൾ ചെയ്യുന്നവനായി സ്ഥിതിചെയ്യുന്നു എങ്കിൽ അവന് പുത്രനില്ലെങ്കിൽതന്നെയും പതനം ഉണ്ടാകുന്നതല്ല. തീർച്ചയായും അവന് പൂർണ്ണശാന്തി അനുഭവിക്കാവുന്നതാണ്. അജ്ഞാനാന്ധകാരം അവനെ തീണ്ടുകയില്ല ഈശ്വരൻ അവന്റെ യോഗക്ഷേമങ്ങൾ കാത്തുരക്ഷിക്കുന്നു. അവൻ ആത്മാർപ്പണം ചെയ്തിരിക്കയാൽ പതനത്തെപ്പറ്റി അവന് ഭയപ്പെടേണ്ടതില്ല. അവൻ ശുദ്ധമാനസ്സനായിരിക്കും. അനുഷ്ഠാനങ്ങളുടെയെല്ലാം ലക്ഷ്യം ചിത്തശുദ്ധിയാണല്ലോ, പൂർവ്വജന്മസംസ്കാരങ്ങൾ കൊണ്ടാണ് അവന് ചിത്തശുദ്ധിസിദ്ധിക്കുന്നത്.

ഭാരതത്തിലെ ചില സമുദായക്കാർ ശ്രാദ്ധകർമ്മം നടത്തുമ്പോൾ ആഡംബരത്തിനുവേണ്ടി വിവേകശൂന്യമായി ധാരാളം പണം ദുർവ്യയം ചെയ്യാറുണ്ട്. ആഡംബരപൂർവ്വം ശ്രാദ്ധം നടത്തിയാൽ പിതൃക്കൾക്ക് കൂടുതൽ സംതൃപ്തിയും ശാന്തിയും

കിട്ടുമെന്നുള്ള മിഥ്യാബോധമായിരിക്കും ഇതിനുകാരണം. ചില വുചെയ്യുന്ന ധനത്തിന്റെ കണക്കല്ല കാര്യം ശ്രാദ്ധകർമ്മത്തിൽ ചെലുത്തുന്ന ഭക്തിശ്രദ്ധയാണ് പിതൃക്കളുടെ സന്തോഷത്തിനു അടിസ്ഥാനം.

ശ്രാദ്ധം നടത്തുമ്പോൾ സാധുക്കൾക്കും അർഹതയുള്ള മറ്റുള്ളവർക്കും മൃഷ്ടാന്നഭോജനം നൽകി സംതൃപ്തരാക്കുക. വേദ ശാസ്ത്രാദികൾ പാരായണം ചെയ്യുക. ജപം, ധ്യാനം, സ്വാദ്ധ്യായം മുതലായവ ചെയ്യുക. ശരിയായ ബ്രഹ്മചര്യം പാലിക്കുക. സമയം അലസമായി ചിലവഴിക്കാതിരിക്കുക, ദിവസം മുഴുവൻ ഭഗവൽ ചിന്തയിൽ മുഴുകുക. വേദമന്ത്രാദികൾ പഠിക്കുക എന്നിങ്ങനെ യുള്ളനിഷ്ഠകൾ ശ്രാദ്ധകർമ്മം ചെയ്യുന്നവർക്കുണ്ടായിരിക്കണം. കഠോപനിഷത്തിലെ നചികേത ചരിതം പറയുകയോ പഠിക്കയോ ചെയ്യുന്നത് വിശേഷമാണ്. ഇങ്ങനെ ഭക്തിശ്രദ്ധയോടും കൃത്യ നിഷ്ഠയോടും കർമ്മംചെയ്യുന്ന ശ്രാദ്ധകർത്താവ് നിശ്ചയമായും അമരത്വം പ്രാപിക്കും.

വൈദീകധർമ്മത്തെ പുനരുദ്ധരിക്കുകയും സത്യമാർഗ്ഗ ത്തിൽ ഉറച്ചു ജീവിക്കുകയും ശ്രാദ്ധാദിധർമ്മങ്ങൾഅനുഷ്ഠി ക്കുകയും ചെയ്യുക. സ്വധർമ്മാനുഷ്ഠാനത്തിനേക്കാൾ മെച്ചമായ യാതൊന്നുമില്ല ഇഹലോകത്തിൽ ജീവിക്കുകയും അതേസമയം ലൗകികബന്ധത്തിൽ ഒട്ടിപ്പിടിക്കാതിരിക്കുകയും ചെയ്യേണ്ടതാണ്. ഭഗവൽഗീതയിലെ ഉപദേശങ്ങൾ ശ്രദ്ധിച്ചുമനസ്സിലാക്കി അതു പ്രകാരം ജീവിക്കുക. ജീവിതവിജയത്തിനും ആത്മസാക്ഷാത്കാ രത്തിനും അതൊന്നുമാത്രം മതി. ശാശ്വതമായ ആനന്ദത്തിനു നിങ്ങൾ അവകാശികളാണ്. അത് നിങ്ങൾക്ക് സിദ്ധിക്കുമാറാകട്ടെ.

## മരിച്ചവർക്കുവേണ്ടി പ്രാർത്ഥന

മരിച്ചുപോയവരുടെ ആത്മാക്കൾക്ക് സദ്വിചാരങ്ങളുംപ്രാർ ത്ഥനകളും കീർത്തനങ്ങളും വളരെ ഉപകാരം ചെയ്യും. വിലമതി ക്കാനാകാത്ത സേവനമാണത്. മരിച്ചവർക്കുവേണ്ടി പ്രാർത്ഥ നാദികൾ നടത്തുന്നത് ഒട്ടുമിക്കമതക്കാരും ചെയ്യാറുള്ള ചടങ്ങാണ്.

പ്രാർത്ഥന ഒരു റേഡിയോസ്റ്റേഷന്റെ മാതിരിയാണ് പ്രവർത്തിക്കുക. റേഡിയോസ്റ്റേഷൻ സംഗീതത്തിന്റെ ശബ്ദങ്ങൾ അലകളാക്കിപ്രക്ഷേപണം ചെയ്യുന്നതുപോലെ പ്രാർത്ഥന ശബ്ദവീചികളായി അനന്തമായ ആകാശത്തിൽപരന്നുപോകുന്നു. പിരിഞ്ഞുപോയ ആത്മാക്കളുടെ ഊർദ്ധ്വഗതിയേയും, മാർഗ്ഗമദ്ധ്യത്തിൽ അവരുടെ ശാന്തമായ പുരോഗതിയേയും ഉത്തേജിപ്പിക്കുന്ന ഒരു മഹൽശക്തിയാണ് പ്രാർത്ഥന.

മരിച്ച ഉടനെ ഉടലിൽനിന്നും നിർഗ്ഗമിച്ച ആത്മാവ് ഒരു മോഹാലസ്യാവസ്ഥയിൽ അഥവാ പ്രജ്ഞയറ്റനിലയിൽ സ്ഥിതി ചെയ്യുന്നു. അവ പൂർവ്വശരീരത്തിൽനിന്നും വേർപിരിഞ്ഞിരിക്കയാണെന്നു തോന്നിക്കയില്ല. ആ സമയത്ത് ബന്ധുക്കളിൽ നിന്നും പുത്രമിത്രാദികളിൽ നിന്നും ഉയരുന്ന പ്രാർത്ഥനകളും കീർത്തനകളും സദ്വിചാരങ്ങളും ആത്മാക്കൾക്ക് യഥാർത്ഥമായ സമാധാനംകൈവരുത്തുന്നു. തന്നെയല്ല, ബുദ്ധിമാന്ദ്യതയിൽ നിന്നും ആത്മാക്കൾ ഉണർന്ന് ശക്തി പ്രാപിക്കുന്നതിനും അത് സഹായിക്കും. മന്ദീഭവിച്ചബുദ്ധിയെ ഊർജ്ജിതപ്പെടുത്തുവാനും അതുപകരിക്കും. അപ്പോഴാണ് വാസ്തവത്തിൽ ആത്മാക്കൾക്ക് അവരുടെ ഭൗതികശരീരം വിട്ടുമാറിയിരിക്കയാണെന്നുള്ള ബോധം വരുന്നത്.

ഹിന്ദുക്കൾ 'വൈതരണി' എന്നും, പാർസികൾ 'ചിനവത് പാലം' എന്നും, മുഹമ്മദിയർ "ശിരത്" എന്നും പറഞ്ഞുവരുന്ന ആകാശത്തിലെ ഒരു ഇടുങ്ങിയ നദിയാകുന്ന അതിർത്തികടന്നു പോകുവാൻ അവർ ശ്രമിക്കുന്നു.

ബന്ധുക്കളുടെ കരച്ചിലും നിലവിളിയും അടക്കാനാവാത്ത ദുഃഖവും ഈ ആത്മാക്കളിൽ വേദനയുണ്ടാക്കുവാൻ കാരണമായിത്തീരും. അതുമൂലം അവർ സൂക്ഷ്മമണ്ഡലങ്ങളിൽ നിന്നും കീഴ്പോട്ടുപതിക്കുവാൻ ഇടയാകുന്നു. അങ്ങനെ അവരുടെ സ്വർഗ്ഗാലോകയാത്രയെ സാരമായി തടയുന്നതാണ്. സ്വർഗ്ഗത്തിൽ മഹത്തായ ജാഗ്രദാവസ്ഥ പ്രാപിക്കുവാൻ അവർ തയ്യാറായിരിക്കുമ്പോഴുണ്ടാകുന്ന ഈ ദുരവസ്ഥ അവരുടെ ഇഹലോകജീവിത

ത്തിലെ സുഷുമ്മായസ്മരണകളെ തട്ടിയുണർത്തും. വിചാരങ്ങളെല്ലാം ഇളകി മനോവേദനയുണ്ടാകും. അതുകൊണ്ട് ശരീരം വിട്ടു പിരിഞ്ഞ ആത്മാവിന്റെ സ്വസ്ഥതയ്ക്കും ശാന്തിയ്ക്കുംവേണ്ടി ബന്ധുമിത്രാദികൾ പ്രാർത്ഥനയും കീർത്തനവും നടത്തേണ്ടതാണ്. കൂട്ടപ്രാർത്ഥനയ്ക്ക് കൂടുതൽ ശാന്തിയും ഫലവും ഉണ്ടാകും.

## മരണവും മതഗ്രന്ഥപാരായണവും

മനുഷ്യജന്മത്തിന് വ്യക്തമായ ലക്ഷ്യവും ഉദ്ദേശ്യവുമുണ്ടല്ലോ. ഭൗതിക സുഖമല്ല ആ ലക്ഷ്യമെന്നു തീർച്ചയാണ്. ആത്മാവിനെ അറിഞ്ഞു അനുഭൂതിനേടി സാക്ഷാത്കാരം പ്രാപിക്കുകയാണ് പരമലക്ഷ്യം. എല്ലാ പ്രവൃത്തികളും ഈ ലക്ഷ്യം ഉന്നംവച്ചുകൊണ്ടായിരിക്കണം. ലക്ഷ്യംമറന്ന് ജീവിച്ചാൽ എല്ലാം നിഷ്പ്രയോജനങ്ങളായിത്തീരുകയേ ഉള്ളു. അത് മൃഗജന്മത്തിനു തുല്യമാണുതാനും.

"മരണസമയത്ത്, പ്രാണൻ വേർപിരിയുമ്പോൾ, യാതൊരുവൻ എന്നെത്തന്നെ വിചാരിച്ചുകഴിയുന്നുവോ അവൻ എന്നെത്തന്നെ പ്രാപിക്കുന്നു. ഇതിനു യാതൊരുസംശയവും ഇല്ല" എന്നു ഗീത പഠിപ്പിച്ചു തരുന്നുണ്ടല്ലോ.

മരിക്കുമ്പോൾ രോഗങ്ങൾ ശരീരത്തെയും ദുഃഖങ്ങൾ മനസ്സിനെയും പീഢിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ, പരമലക്ഷ്യമായ ഈശ്വരബോധം നിലനിർത്തുക വളരെ പ്രയാസമുള്ളകാര്യമാണ്. മനസ്സിനെ ഈശ്വരങ്കൽ (ബ്രഹ്മത്തിൽ) ഉറപ്പിച്ചു നിർത്തേണ്ട സമയമാണത്. അപ്പോൾ മനസ്സിനെ യാതൊരുവിധത്തിലും ക്ലേശിപ്പിക്കയോ ചലിപ്പിക്കയോ ചെയ്യാതിരിക്കണം. ഇതെങ്ങനെ സാധിക്കും. ഒരു മനുഷ്യന് മരണസമയത്ത് ഈശ്വരവിചാരം വരുന്നത് ദൈവാനുഗ്രഹംകൊണ്ടാണ്. ഇതെല്ലാവർക്കും എല്ലായ്പ്പോഴും സിദ്ധിക്കാറില്ല.

മരണസമയത്ത് ഈശ്വരസ്മരണ താനെ വന്നുചേരണം, അതിന് ജീവിതകാലം മുഴുവനും പരിശ്രമിച്ചേ പറ്റൂ. ദിവസേന, മണിക്കൂറുതോറും, പോര നിമിഷംതോറും ഈശ്വരനാമം

ജപിച്ചുകൊണ്ടിരിക്കുന്ന ഒരുവനു മാത്രമേ മരണസമയത്തു മറ്റു ചിന്തകളെയെല്ലാം അകറ്റി ഈശ്വരചിന്തയിൽ ഉറച്ചുനില്ക്കാൻ കഴിയൂ. ഇതിനുള്ള പരിശീലനം മഹാത്മാക്കളിൽനിന്നും നേടണം. ദിവ്യപുരുഷന്മാരുമായി സംസർഗ്ഗം ചെയ്യുകയും അവരിൽ നിന്നും അദ്ധ്യാത്മസാധന പരിശീലിക്കുകയും ചെയ്യേണ്ടതാണ്. ജീവിതവും ചിന്തയും ശുദ്ധവും ചിട്ടയുള്ളതും ആക്കി സദ്ഗുരു ചരണസേവകൊണ്ട് ഈ അനുഗ്രഹം സമ്പാദിക്കാവുന്നതാണ്.

പകൽ മുഴുവനും ലൗകികവ്യാപാരങ്ങളിൽ മുഴുകിയും രാത്രിമുഴുവൻ ഉറങ്ങിയും ജീവിക്കുന്നവർക്ക് ഈശ്വരവിചാരത്തിനു സമയം കിട്ടുന്നില്ല. ദിവസേന ഒരു നിശ്ചിതസമയമെങ്കിലും ഈശ്വരസ്മരണ ചെയ്യുന്നത് ആവശ്യമായ കാര്യമാണ്. ക്രമേണ ആ ശീലം ഇടതടവില്ലാതെ ഈശ്വരവിചാരം ചെയ്യാൻ പറ്റിയവിധം പഴക്കിയെടുക്കണം. ജാഗ്രദാവസ്ഥയിൽ നിരന്തരം ഈശ്വരചിന്തചെയ്യുന്നവന് സ്വപ്നാവസ്ഥയിൽപോലും അതേ നിലതുടരാൻ സാധിക്കും. അങ്ങിനെ ആ ശീലം സ്ഥിരസ്വഭാവമായിതീരും. മരണസമയത്ത് ആയാസം കൂടാതെ ഈശ്വരസ്മരണയുണ്ടാകുവാൻ അതാണ് ഒരു മാർഗ്ഗം.

ഒരു ഭക്തന്റെ പ്രാർത്ഥന ഇതാ–'ഭഗവാനെ എന്റെ ഇന്ദ്രിയങ്ങൾ ബലമായും ബോധം തെളിവായും ഇരിക്കുന്ന ഈ സമയത്ത് എന്നെ അങ്ങയുടെ പാദങ്ങളിൽ ചേർക്കണമേ!' മരണം അടുത്തുവരുമ്പോൾ പ്രജ്ഞതവികടമായും ക്ഷോഭിച്ചും വശം കെടുന്നു. അപ്പോൾ ശരീരത്തിലെ ത്രിദോഷങ്ങളാൽ എന്റെ മനസ്സ് വിചലിതമായിത്തീരും. മരണസമയത്ത് ശാരീരിക ദുർബ്ബലത നിമിത്തം ദൃഢചിത്തനും മുമുക്ഷുവുമായ ഭക്തനുപോലും ഭഗവൽ സ്മരണ അസാദ്ധ്യമായിത്തീരുന്നു.

ഇക്കാരണത്താലാണ് മരണശയ്യയിൽ കിടക്കുന്ന രോഗിയുടെ അരികെ ഇരുന്ന് ഭഗവത്ഗീത, ശ്രീമഹാഭാഗവതം, വിഷ്ണു സഹസ്രനാമം, രാമായണം മുതലായ ഭക്തിമാർഗ്ഗഗ്രന്ഥങ്ങളും മറ്റു ധർമ്മഗ്രന്ഥങ്ങളും പാരായണം ചെയ്യുന്നത്. രോഗിക്കു സംസാരിക്കാനോ വായിക്കുവാനോ കഴിവില്ലാതായാലും മറ്റുള്ളവർ

വായിക്കുന്നതിനെ കേൾക്കുന്നതിനും അവന്റെ മനസ്സിനെ മരണക്ലേശചിന്തകളിൽനിന്നും വേദനകളിൽനിന്നും പിടിച്ചുമാറ്റി ഈശ്വരവിചാരത്തിൽ ഉറപ്പിക്കുന്നതിനും ഈ പാരായണം സഹായിക്കുന്നു. മനഃശാന്തിയും സമാധാനവുമാണല്ലോ ആ സമയത്ത് ഏതൊരുവനും ആഗ്രഹിക്കുക, അവന്റെ സ്മരണ ശക്തി ക്ഷയിച്ചുതുടങ്ങുമ്പോൾ ധർമ്മശാസ്ത്രഗ്രന്ഥങ്ങളിലെ പവിത്രവാണി ശ്രവിക്കുകമൂലം അവന്റെ യഥാർത്ഥ സ്വരൂപസ്മരണ യുണ്ടാകുന്നതാണ്.

സാധാരണയായി മരണത്തോടടുക്കുന്തോറും മനുഷ്യരുടെ ചിന്തകൾ നിയന്ത്രിക്കാനാവാത്തവിധം മനസ്സിനെ അലട്ടുന്ന തായിക്കാണാം. മനസ്സിനെ ഏകാഗ്രമാക്കി ഈശ്വരങ്കൽ ലയിപ്പിക്കു ന്നതിന്നുള്ള കഴിവില്ലാതെ കുഴങ്ങുന്നതായികാണാം. "ഞാൻ മരി ക്കുമല്ലോ, മരിച്ചാൽപിന്നെ എന്റെ ഭാര്യയേയും മക്കളേയും ആർ രക്ഷിക്കും? ഞാൻ സമ്പാദിച്ച സ്വത്തുക്കളെല്ലാം എന്തായി ത്തീരും? വളരെ പണം കിട്ടാനുണ്ടല്ലോ, കടക്കാരിൽനിന്നും ആരാണുവസൂലാക്കി എടുക്കുക? വീടുപണി പൂർത്തിയാക്കിയിട്ടില്ല, മകളുടെ മകൾക്കു സന്താനമുണ്ടായിക്കാണാൻ ഭാഗ്യമുണ്ടായില്ല. മകന്റെ വിവാഹം നടന്നില്ല. പലകേസ്സുകളിലും വിധിപറയാനും വകകൾ ഈടാക്കിയെടുക്കാനും ബാക്കിയുണ്ട്. ഇതെല്ലാം എങ്ങിനെ ആയിത്തീരും ഭഗവാനെ! എന്നിങ്ങനെ പോകും ആ ചിന്തകൾ. ചെയ്തുപോയ പാപകൃത്യങ്ങളെപ്പറ്റി ഇടക്കിടെ ഓർമ്മിക്കയും അതിനാലുണ്ടാകാവുന്ന ദൈവശിക്ഷകളെപ്പറ്റി ഭയപ്പെടുകയും ചെയ്യും. ആശകളും, നിരാശകളും, വൈരാഗ്യങ്ങളും അസൂയയും, കോപവും, നിസ്സഹായതയും എല്ലാംകൂടിമല്ലടിച്ചു സദാ അസ്വസ്ഥ തയും ആശങ്കയുംകൊണ്ട് മനസ്സുകലുഷിതമായിക്കൊണ്ടിരിക്കും.

ഇങ്ങനെയുള്ള അവസരത്തിലാണ് പ്രാർത്ഥനയുടേയും ഭക്തിപരമായ ഗ്രന്ഥപാരായണത്തിന്റേയും ആവശ്യം നേരിടുന്നത്. ലൗകിക ചിന്തകളുടെ നൂലാമാലകളിൽനിന്നും മനസ്സിനെ വലിച്ചു നീക്കി നിർമ്മലമായ ഈശ്വരചിന്തകളിലേക്കു പ്രവേശിപ്പിച്ചു ശാന്തി യും സമാധാനവും അനുഭവിക്കുവാൻ ഭഗവൽലീലകളും കഥകളും

ധർമ്മോപദേശങ്ങളും സഹായിക്കുന്നു. അങ്ങനെ ഭഗവത്സ്മരണയിൽ മനസ്സിനെ ലയിപ്പിച്ചുകൊണ്ട് മരണത്തിനുകീഴടങ്ങുന്നവന് ആത്മസാക്ഷാത്കാരം സിദ്ധിക്കാതിരിക്കയില്ലല്ലോ.

തന്റെ ജീവിതത്തിലെ കഴിഞ്ഞകാലങ്ങളിലേക്കു തിരിഞ്ഞു നോക്കുന്നതിനും താൻ ചെയ്തിട്ടുള്ള പുണ്യപാപങ്ങളെ വിലയിരുത്തുന്നതിനും പശ്ചാത്താപത്തിലൂടെയും ആത്മജ്ഞാനത്തിലൂടെയും പാപഭാരം കുറയ്ക്കുന്നതിനും അന്ത്യകാലത്തിലെങ്കിലും സാധിക്കുന്നത് ഭാഗ്യമാണല്ലൊ. ഈശ്വരനോട് ഉള്ളഴിഞ്ഞു പ്രാർത്ഥിക്കാനുള്ള വിവേകവും വൈരാഗ്യവും അപ്പോഴേങ്കിലും ഉദയം ചെയ്യും. തന്റെ ഭാവിജന്മം രൂപപ്പെടുത്തുന്നത് മരണസമയത്തെ ചിന്തകളായിരിക്കും. അപ്പോഴത്തെ ചിന്തകൾ നിർമ്മലവും ഈശ്വരപരവും ആയിരുന്നാൽ പുനർജ്ജന്മം നന്നായിരിക്കും. ആശാപാശങ്ങളാൽ കെട്ടുപിണഞ്ഞ ചിന്തകളോടുമരിക്കുന്നവന് ഒരിക്കലും ഒരുപുണ്യജന്മം ലഭിക്കുവാൻ ഇടയാകുന്നില്ല. ഇനിയൊരു ജന്മംതന്നെ ഉണ്ടാകാതെ ശാശ്വത ബ്രഹ്മസാക്ഷാത്കാരം നേടുകയെന്നുള്ളതാണല്ലൊ മുമുക്ഷുക്കളുടെ ലക്ഷ്യം.

അജാമിളൻ ഒരു ഭക്തനായിരുന്നു. പക്ഷേ വനത്തിൽ വച്ച് ഒരു വേശ്യയുമായുണ്ടായ സംസർഗ്ഗം നിമിത്തം അജാമിളന്റെ തേജസ്സും ദിവ്യചൈതന്യവും തപഃശക്തിയും എല്ലാം നഷ്ടമായിപ്പോയി. യമകിങ്കരന്മാർ കാലപാശവുമായി വന്നപ്പോൾ അയാൾ ഭയന്നുവിവശനായി, തന്റെ ഇളയപുത്രനായ നാരായണനെ വിളിക്കുവാൻ തുടങ്ങി. അറിഞ്ഞുകൊണ്ടല്ലെങ്കിലും നാരായണനെ വിളിക്കാനിടയായത് ഭാഗ്യമായെന്നേ പറയേണ്ടു. വിഷ്ണുദൂതന്മാർ ദിവ്യരഥത്തോടുകൂടി പെട്ടെന്നു വന്നുചേർന്നു. യമകിങ്കരന്മാരെ ആട്ടിപ്പായിച്ചു. അവർ അജാമിളനെ വൈകുണ്ഠത്തിലേക്കു കൊണ്ടുപോകുകയും ചെയ്തു. നാരായണനാമം (ഭഗവൽ നാമങ്ങൾ) എത്ര മഹത്താണെന്നു നോക്കുക.

വ്യാസമഹർഷിയുടെ പുത്രനും ജന്മനാസിദ്ധനും ആയ ശ്രീശുകനിൽനിന്നും പരീക്ഷിത്ത് മഹാരാജാവ് ഏഴുദിവസം ശ്രീമദ്ഭാഗവതകഥ കേൾക്കാനിടയായി. അദ്ദേഹം ആ ഏഴുദിവ

സവും നിരാഹാരവ്രതം ദീക്ഷിക്കയും ഏഴാംദിവസം ശ്രീശുക മഹർഷി അദ്ദേഹത്തിന് ബ്രഹ്മവിദ്യ ഉപദേശിക്കുകയും ചെയ്തു. അദ്ദേഹം മഹത്തായ ബ്രഹ്മതത്വത്തെ ഗ്രഹിച്ചു ധ്യാനിക്കുകയും പരബ്രഹ്മത്തിൽ ഐക്യംപ്രാപിക്കയും ചെയ്തു. മഹാശക്തനായ തക്ഷകൻ അദ്ദേഹത്തിന്റെ സന്നിധാനത്തിലെത്തി ഉഗ്രവിഷം കൊണ്ട് പരീക്ഷിത്തിനെ ദംശിച്ചുവെങ്കിലും തക്ഷകന്റെ ദംശനം ഒരെറുമ്പിന്റെ സ്പർശനംപോലെ മാത്രമേ തോന്നിച്ചുള്ളു. അതിനു മുമ്പുതന്നെ പരീക്ഷിത്ത് ശരീരബോധരഹിതനായി തീർന്നുകഴി ഞ്ഞിരുന്നു. പിന്നീടദ്ദേഹം യോഗാഗ്നിയിൽ തന്നെത്താനെ ദഹിക്ക പ്പെടുകയാണുണ്ടായത്. ഖട്വാംഗമഹാരാജാവ് പരബ്രഹ്മത്തിൽ വിലയിച്ചത് കേവലം ഒരുമണിക്കൂറുകൊണ്ടാണ്. ഈ മഹാത്മാക്കൾ തങ്ങളുടെ ജീവിതം മുഴുവനും കഠിനസാധന അനുഷ്ഠിക്കുകയും ഈശ്വരനെ നിരന്തരംചിന്തിക്കുകയും ചെയ്തിരുന്നു.

നിരന്തരമായ ഈശ്വരസ്മരണകൊണ്ട് ഈ ജന്മത്തിൽ തന്നെ എല്ലാവരും ആത്മസാക്ഷാത്കാരം അടയുമാറാകട്ടെ. ദേഹി ദേഹത്തെ വിട്ടുപിരിയുന്ന വേളയിൽ നിങ്ങൾക്ക് ഭഗവത്ദർശനം ലഭിക്കുമാറാകട്ടെ.

# അദ്ധ്യായം-ഒമ്പത്

## മരണത്തെ ജയിക്കുക

മരണത്തെ ഭയപ്പെടാത്തവരുണ്ടോ. ആരും മരിക്കുവാൻ ഇഷ്ടപ്പെടുന്നില്ല. ആത്മാവ് മരിക്കുന്നില്ലെന്നും അത് ശരീരത്തെ വിട്ടുപിരിയുക മാത്രമാണെന്നും മനസ്സിലാക്കിയിട്ടുള്ള ബുദ്ധിമതി കൾപോലും മരണത്തെ നേരിടേണ്ടിവരുമ്പോൾ ഭയപ്പെട്ടു പോകു ന്നു. ഭൗതികശരീരത്തോടുള്ള അന്ധമായ മമത അത്ഭുതംതന്നെ. ഇതാണ് മായ അല്ലെങ്കിൽ അവിദ്യ. ആശ്ചര്യകരമാണ് ഇതിന്റെ രഹസ്യം.

നാനാവിധ ഇന്ദ്രിയ ഭോഗങ്ങൾക്കുവേണ്ടിയുള്ളതാണ് ഈ ജഡം. മനുഷ്യൻ ശരീരത്തിനോട് ഇത്രയേറെ ബന്ധപ്പെട്ടിരി ക്കാനുള്ള കാരണം അതാണ്. അജ്ഞതകൊണ്ട് അവൻ ഈ

കാണുന്ന ശരീരമാണ് താനെന്നു വിചാരിക്കുന്നു. നശ്വരവും അശുദ്ധവും വേദനാജനകവുമായ ഈ ശരീരത്തെ അവൻ പരിശുദ്ധവും ശാശ്വതവും പരമാനന്ദവുമായ ആത്മാവാണെന്ന് തെറ്റിദ്ധരിക്കയാണ് ചെയ്യുന്നത്. അതിനാൽ അവൻ ജനനമരണമാകുന്ന നീർച്ചുഴിയിൽ കുടുങ്ങിയിരിക്കയാണ്. അവിദ്യ അഥവാ അറിവില്ലായ്മയുടെ ശക്തിനിമിത്തം മനുഷ്യൻ തന്റെ വിവേചനാശക്തിയെ നഷ്ടപ്പെടുത്തുന്നു. അവിദ്യയിൽ നിന്നാണ് അവിവേകം ഉണ്ടാകുന്നത്. തന്മൂലം അവന് അനശ്വരതയെ നശ്വരതയിൽ നിന്നും, വാസ്തവത്തെ അവാസ്തവത്തിൽനിന്നും, സത്യത്തെ അസത്യത്തിൽനിന്നും, ആത്മാവിനെ അനാത്മാവിൽനിന്നും ജഡത്തെ ചൈതന്യത്തിൽനിന്നും വേർതിരിച്ചറിയാൻ സാധിക്കുന്നില്ല. അവിദ്യയിൽ നിന്നാണ് 'അഹം' എന്ന അഥവാ 'ഞാൻ' എന്ന ഭാവം ജനിക്കുന്നത്. 'അഹം' എന്ന ബോധമുള്ളപ്പോൾ രാഗദ്വേഷങ്ങൾ (ഇഷ്ടാനിഷ്ടങ്ങൾ) ആകുന്ന ദ്വന്ദ്വപ്രവാഹം ഉണ്ടാകുന്നു. ഇഷ്ടാനിഷ്ടങ്ങളിലൂടെ അവൻ പ്രവൃത്തികൾ ചെയ്യുന്നു. ആ പ്രവൃത്തികളുടെ ഫലങ്ങൾ അനുഭവിക്കാനായിക്കൊണ്ട് ശരീരങ്ങൾ ധരിക്കേണ്ടി വരുന്നു. അതിനാൽ അവിദ്യയാണ് മനുഷ്യന്റെ ദുഃഖത്തിനു മൂലകാരണം. കർമ്മങ്ങൾക്കും ജന്മങ്ങൾക്കും കാരണം അവിദ്യയാണ്. നാശരഹിതമായ ആത്മാവിനെപ്പറ്റിയുള്ള അറിവുകൊണ്ട് നിങ്ങൾക്ക് അവിദ്യയിൽനിന്നും മോചനംനേടാം. തദ്വാര മരണത്തിൽനിന്നും വിജയം വരിക്കുകയും ചെയ്യാം. അങ്ങനെ ശാശ്വതമായ സച്ചിദാനന്ദബ്രഹ്മത്തിൽ(ശുദ്ധസത്ത്വത്തിൽ)നിങ്ങൾ ലയിച്ചു ചേരുകയും ചെയ്യും.

ജ്ഞാനയോഗവിദ്യാർത്ഥി വിവേകം, വൈരാഗ്യം, (വിരക്തി) ഷഡ്സമ്പത്ത്, മുമുക്ഷുത്വം എന്ന സാധനാചതുഷ്ടയം (മോക്ഷത്തിനുള്ള നാലുമാർഗ്ഗങ്ങൾ) സ്വായത്തമാക്കുന്നു. പിന്നീട് അയാൾ ഒരു ശ്രോത്രിയനും ബ്രഹ്മനിഷ്ഠനുമായ ഗുരുവിനെ സമീപിക്കുന്നു. അദ്ദേഹത്തിൽനിന്നും ശ്രുതികൾ (ഉപനിഷത്തുകൾ) കേട്ടുമനസ്സിലാക്കുകയും അവയെപറ്റി ചിന്തിക്കുകയും, നിർഗുണബ്രഹ്മത്തെപ്പറ്റി സദാ മനനംചെയ്യുകയും ഒടുവിൽ ആത്മസാക്ഷാത്കാരം പ്രാപിച്ച് മരണത്തെ ജയിക്കുകയും ചെയ്യുന്നു.

ഭക്തിയോഗസാധകൻ നവവിധഭക്തി (ഒമ്പതുവിധത്തിലുള്ള ഭക്തിമാർഗ്ഗം) വികസിപ്പിക്കുന്നു. അവൻ ഗുരൂപദിഷ്ടമായ മന്ത്രങ്ങൾ ജപിക്കുകയും ഭഗവന്നാമങ്ങളെ കീർത്തനം ചെയ്യുകയും ഭഗവൽ ഭക്തന്മാരെ ഭക്തിപുരസ്സരം പരിചരിക്കയും ചെയ്യുന്നു. അവൻ തന്നെ സ്വയം ഭഗവാന് പരിപൂർണ്ണസമർപ്പണംചെയ്യും. എന്നിട്ട് ഭഗവാനോട് അപേക്ഷിക്കും– 'അടിയൻ നിന്തിരുവടിയുടേതാണ്. സർവ്വവും നിന്തിരുവടിയുടേതാണ്. അവിടുത്തെ ഇച്ഛ നിറവേറ്റപ്പെടും' എന്ന്. അവന് കരുണാമൂർത്തിയും ഭക്തവത്സലനുമായ ഭഗവാന്റെ ദിവ്യദർശനം ലഭിക്കുകയും മരണത്തിൽനിന്ന് വിജയം സിദ്ധിക്കുകയും ചെയ്യും.

രാജയോഗസാധകൻ യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം മുതലായവ അഭ്യസിക്കുന്നു. അവൻ ഇരുന്നു ശ്വാസത്തെ നിയന്ത്രിച്ച്, ഇന്ദ്രിയങ്ങളെ അവയുടെ വിവിധ വ്യാപാരങ്ങളിൽനിന്നും പിൻവലിച്ച് വിചാരങ്ങളെ അടക്കി, ധാരണ, ധ്യാനം, സമാധി (ഭഗവത്സ്വരൂപത്തിൽ മനസ്സുലയിപ്പിക്കുക) എന്നിവ അഭ്യസിക്കുന്നു. അങ്ങനെ അവനും മരണത്തെ കീഴടക്കുവാൻ കഴിയുന്നു.

ഹഠയോഗവിദ്യാർത്ഥി, മൂലാധാരത്തിൽ ഉറങ്ങിക്കിടക്കുന്ന കുണ്ഡലിനിശക്തിയെ ആസനങ്ങൾ, പ്രാണായാമം, ബന്ധങ്ങൾ, മുദ്രകൾ എന്നിവയെക്കൊണ്ട് ഉണർത്തി സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ എന്നീ ഷഡാധാരങ്ങളിൽ കൂടി കടത്തി സഹസ്രാരദള ചക്രത്തിൽ സ്ഥിതിചെയ്യുന്ന ഭഗവാൻ ശിവനിൽ എത്തിച്ച് ശിവശക്തിസംയോഗം ചെയ്ത് മരണത്തെ ജയിക്കുന്നു.

ഒരു കർമ്മയോഗി നിരന്തരമായ നിസ്വാർത്ഥസേവനങ്ങളെക്കൊണ്ട് ചിത്തശുദ്ധിവരുത്തുന്നു. സ്വാർത്ഥത്യാഗംകൊണ്ട് 'ഞാൻ' എന്ന അഹന്തയെ നശിപ്പിച്ച് പ്രകാശത്തെ പ്രാപിക്കുകയും അങ്ങനെ മരണത്തെ ജയിക്കുകയും ചെയ്യുന്നു.

## മരണംഎന്ത്? അതിനെ എങ്ങനെ ജയിക്കുന്നു

ആത്മാവ് ഭൗതികശരീരത്തെവിട്ട് മാറുന്ന മാറ്റം മാത്രമാണ് മരണം. ഭൗതികശരീരത്തിൽനിന്നും സൂക്ഷ്മശരീരം പിരിഞ്ഞു പോകുന്നു. അതിലെന്തുഭയപ്പെടാൻ? നിങ്ങൾ ഒരിക്കലും മരണ ത്തെ ഭയപ്പെടരുത്.

ഉറങ്ങിയാൽ ഉണരുന്നില്ലേ? അതുപോലെ മരണത്തിനു ശേഷം ജനനവും ഉണ്ടാകുന്നു. നിങ്ങളുടെ പൂർവ്വജന്മത്തിൽ ബാക്കിവച്ച പ്രവൃത്തികളെ വീണ്ടും തുടരുവാനായി പുനർജന്മം കൂടിയേതീരൂ. അതിനാൽ മരണത്തെ ഒരിക്കലും ഭയപ്പെടാനില്ല.

ധർമ്മത്തിന്റെയും ധാർമ്മികമായ ജീവിതത്തിന്റെയും പ്രബ ലമായ പ്രേരണാശക്തിയാണ് എപ്പോഴുംമരണം എന്ന വിചാരം ഉണ്ടാക്കുന്നത്. മനുഷ്യൻ ഭരണഭീതിയുള്ളവനാണ്. വാർദ്ധക്യ ത്തിലാണ് അവൻ ഈശ്വരനെ ചിന്തിക്കാൻ തുടങ്ങുന്നത്. ബാല്യ ദശയിൽ നിന്നുതന്നെ ഈശ്വരനെ സ്മരിച്ചുകൊണ്ടിരുന്നുവെങ്കിൽ വാർദ്ധക്യത്തിൽ അവൻ നല്ല ആത്മീയ സമ്പന്നനായി തീരുമായി രുന്നു. മനുഷ്യൻ മരിക്കുവാൻ ഇഷ്ടപ്പെടുന്നില്ല. അവൻ എപ്പോഴും ജീവിച്ചിരിക്കുവാനാണ് ആഗ്രഹിക്കുന്നത്. ഇവിടെയാണ് ദർശന ശാസ്ത്രത്തിന്റെ വിചാരധാരയുടെ ആരംഭം. ദർശനം ഈ വിഷയ ത്തിൽ പരിപൂർണ്ണ ഗവേഷണ വിചിന്തനകൾ നടത്തുന്നു. അത് ധീരമായി പ്രഖ്യാപിക്കുന്നത്– 'ഹേ മനുഷ്യാ! നീ മരണഭീത നായിത്തീരരുത്. ഒരു ശാശ്വതമായ വാസസ്ഥാനം നിനക്കുണ്ട്, അതാണ് ബ്രഹ്മം. നിങ്ങളുടെ ഹൃദയഗുഹയ്ക്കുള്ളിൽതന്നെ അതു സ്ഥിതിചെയ്യുന്നു. നിങ്ങളുടെ സ്വന്തം ആത്മാവുതന്നെയാണത്. ഹൃദയശുദ്ധിചെയ്ത് ശുദ്ധവും ശാശ്വതവും അവ്യയവുമായ ആത്മാ വിനെ ധ്യാനിക്കുക. തീർച്ചയായും നിങ്ങൾ അമരത്വം പ്രാപിയ്ക്കും.'

ഹേ മനുഷ്യാ! ഒരുക്കലും മരണത്തെ ഭയപ്പെടാതിരിക്കൂ. നിങ്ങൾ മരണമില്ലാത്തവനാണ്. മരണം ജീവിതത്തിന്റെ വിപരീത സ്ഥിതിയല്ല. അതു ജീവിതത്തിന്റെ ഒരു ചരണം മാത്രമാണ്. നിരന്തരം തടവില്ലാതെ ഒഴുകിക്കൊണ്ടിരിക്കുന്ന ഒരു ശാശ്വത

ഗതിയാണ് ജീവൻ. ഫലം നശിക്കുന്നു, പക്ഷേ അതിനുള്ളിലെ വിത്ത് ജീവസമ്പൂർണ്ണമാണ്. വിത്തു നശിക്കുന്നു എങ്കിലും അതിൽനിന്നും ഒരു വലിയ വൃക്ഷം വളർന്നുവരുന്നു. വൃക്ഷം നശിക്കുന്നുണ്ടെങ്കിലും അതിൽനിന്നും ചേതനയുള്ള കല്ക്കരി ഉത്ഭവിക്കുന്നു. ജലം ലുപ്തമായിതീർന്ന് അദൃശ്യമായ നീരാവിയായി ഉയരുന്നു. അതിൽ ഒരു പുതിയ ജീവൻ ഉൾകൊള്ളുന്നുണ്ട്. കല്ല് അദൃശ്യമായിതീരുന്നുണ്ടെങ്കിലും അതിൽനിന്നും ജീവൻ നിറഞ്ഞ കൽചുണ്ണാമ്പായി മാറുന്നു. ഭൗതികകോശം മാത്രമേ ഉപേക്ഷിക്കപ്പെടുന്നുള്ളു. പക്ഷേ ജീവൻ നിലനില്ക്കുകതന്നെ ചെയ്യും.

മരണത്തെ ഭയപ്പെടാത്ത ആരെങ്കിലും ഈ ഭൂമിയിലുണ്ടോ? കഠിനമായ കഷ്ടതകളിൽപ്പെട്ട് ഉഴലുമ്പോഴും മരണവക്രതത്തിൽ കിടന്നു പിടയുമ്പോഴും ഭഗവാനെ വിളിച്ചു കരയാത്തവർ ആരാണ്? ജീവനു കഷ്ടതയോ അപായമോ വരുമെന്നു കാണുമ്പോൾ മാത്രം ഈശ്വരനെ ഓർമ്മിക്കയും വിളിച്ചു സങ്കടപ്പെടുകയും ചെയ്യുന്നുണ്ടല്ലോ. പിന്നെന്തിനു നിങ്ങൾ ഈശ്വരനുണ്ടോ എന്നു ശങ്കിക്കയും ഈശ്വരന്റെ ആസ്തിക്യത്തെ നിഷേധിക്കയും ചെയ്യുന്നു? ആവശ്യം വരുമ്പോൾ ഈശ്വരനുണ്ടെന്നും സമ്മതിക്കുന്നു. ലൗകികലഹരിയിൽ മതിമറന്നുപോകുമ്പോൾ നിങ്ങൾ നിരീശ്വരവാദിയായി മാറുകയാണ്. ഇതു ഭോഷത്വമല്ലേ? ഗൗരവമായി ചിന്തിക്കൂ. ആസ്തിക്യബുദ്ധി ഉറപ്പിച്ചു ധീരമായി ഈശ്വരമാർഗ്ഗത്തിൽക്കൂടി ജീവിച്ചാൽ സർവ്വസ്വതന്ത്രമായ മോക്ഷവും ശാശ്വതശാന്തിയും നിങ്ങൾക്കുലഭിക്കാതിരിക്കയില്ല നിശ്ചയംതന്നെ. ഇനിയെങ്കിലും ബുദ്ധിപൂർവ്വം ജീവിക്കുക, മരണവേദന അതെത്ര ദുസ്സഹമാണ്! കഠിനമാണ്! ആലോചിക്കുകപോലും വയ്യ. 72000 തേളുകൾ നിരന്തരം കുത്തിക്കൊണ്ടിരുന്നാലുള്ള വേദന എന്തായിരിക്കും. ആ വേദനയ്ക്കുസമാനമാണ് മരണവേദനയെന്ന് ഗാരുഡപുരാണത്തിലും ആത്മപുരാണത്തിലും വിവരിച്ചിരിക്കുന്നു. ഇതുകേട്ടാൽ ആരാണ് മരണത്തെ ഭയപ്പെടാതിരിക്കുക! കേൾക്കുകയും വായിക്കുകയും ചെയ്യുന്നവരിൽ ഭീതിയുണ്ടാക്കി അവരെ മോക്ഷമാർഗ്ഗത്തിലേക്കു തിരിച്ചുവിടുവാൻ വേണ്ടിയത്രേ ഇങ്ങനെ

പ്രസ്ഥാവിച്ചിരിക്കുന്നത്. മരണസമയത്തു ഒരണുവോളംപോലും വേദനയുണ്ടാവില്ലെന്ന് വിവേകികളായ പ്രേതങ്ങളുടെ ഏകകണ്ഠമായ ഒരു സൂചന പ്രേതാത്മവിദ്യയിൽ കാണുന്നു. അവർ തങ്ങളുടെ മരണാവസ്ഥയിലെ അനുഭവങ്ങളെ സ്പഷ്ടമായി വിവരിച്ചിരിക്കുന്നു. ഈ ഭൗതികശരീരത്തിന്റെ ഭാരിച്ച ഭാരത്തിൽനിന്നും തങ്ങൾ. അപ്പോൾ ഒഴിവാക്കപ്പെടുന്നു എന്നും അവർ ഈ ജഡശരീരത്തിൽനിന്നും വേർപിരിയുന്ന സമയത്ത് പൂർണ്ണമായ ശാന്തത അനുഭവിക്കുന്നുഎന്നും രേഖപ്പെടുത്തിയിരിക്കുന്നു. മരണസമയം ജഡത്തിനുണ്ടാകുന്ന കോച്ചിവലിക്കുന്ന ഞെട്ടൽ കാഴ്ചക്കാരിൽ മിഥ്യാഭീതി ജനിപ്പിക്കുന്നു. അതു മായയുടെ പ്രവൃത്തിയത്രേ. മായയുടെ പ്രകൃതിയും സ്വഭാവവും അതാണ്. അതുകൊണ്ടു മരണവേദനയെപ്പറ്റിതെല്ലും ഭയംവേണ്ട. നിങ്ങൾക്ക് മരണമില്ല. നിങ്ങൾ അമരനാണ്.

ജപം, ധ്യാനം, ദീനസേവനം ഇവയിൽകൂടെ ഈശ്വരനെ പ്രാപിക്കുവാൻ അശ്രാന്തപരിശ്രമം ചെയ്ക. അപ്പോൾ മാത്രമെ നിങ്ങൾക്ക് കാലത്തെ അല്ലെങ്കിൽ മരണത്തെ ജയിക്കുവാൻ കഴിയൂ.

യമരാജാവ് നിങ്ങളുടെ ജീവനെ കൊണ്ടുപോകുവാനായി വരുമ്പോൾ 'ഈശ്വരനെ ആരാധിക്കുവാൻ ഈ ജീവിതത്തിൽ എനിക്കു സമയം ഉണ്ടായിരുന്നില്ല" എന്നു പറഞ്ഞാൽ അത്തരം ഒഴിവുകഴിവുകളൊന്നും അദ്ദേഹം സ്വീകരിക്കയില്ല, മരണം നിശ്ചയമാണ്. ഒരു നിമിഷംപോലും തെറ്റുകയില്ല അതു സംഭവിക്കുവാൻ. നിങ്ങളുടെ സമയസൌകര്യത്തിന്നുവേണ്ടി മരണം കാത്തുനിൽക്കുകയില്ല. ആ സമയം എപ്പോഴാണു വരിക എന്നു മുന്നറിയിപ്പും കിട്ടുകയില്ല. ഏതു സമയത്തും മരണത്തിനു കീഴടങ്ങുവാൻ നിങ്ങൾ തയ്യാറായിരുന്നുകൊണ്ടാൽ മതി.

മരണത്തിൽനിന്നും, അജ്ഞതയിൽനിന്നും മുക്തി തരുവാൻ ബ്രഹ്മജ്ഞാനത്തിനു മാത്രമേ കഴിയൂ. ഈ ജ്ഞാനം നമുക്കെങ്ങനെയാണുകിട്ടുക? നിദിധ്യാസത്തിലൂടെ നമുക്ക് ഈ ജ്ഞാനത്തിന്റെ അപരോക്ഷാനുഭൂതി ഉണ്ടാകണം. ധ്യാനത്തിൽ

കൂടി നേരിട്ടുകിട്ടുന്ന സാക്ഷാത്കാരമാണ് ആ അനുഭൂതി. കേവലം പാണ്ഡിത്യമോ, ശാസ്ത്രവിജ്ഞാനമോകൊണ്ട് നമ്മുടെ ജീവിതത്തിന്റെപരമലക്ഷ്യപ്രാപ്തിക്കു സഹായം ലഭിക്കുന്നതല്ല. ഇതു തർക്കിക്കാനുള്ള വിഷയമല്ല. പ്രത്യക്ഷാനുഭവത്തിന്റെ വിഷയമാണ്.

ആത്മസാക്ഷാത്കാരം മനുഷ്യയാതനകൾക്കു മൂലകാരണമായ അവിദ്യയെ അല്ലെങ്കിൽ അജ്ഞാനത്തെ ദൂരെയകറ്റുന്നു. അത് നിങ്ങളുടെ അന്തരാത്മാവിന്റെ ഏകതയുടെ ജ്ഞാനം ജാഗ്രതപ്പെടുത്തുന്നു. ദുഃഖം, സമ്മോഹം, ജനനമരണക്ലേശം മുതലായ സംസാരചക്രത്തിന്റെ കൂടപ്പിറവികളെ നശിപ്പിക്കുവാനുള്ള മാർഗ്ഗമാണ് ആത്മാവാണുതാനെന്നുള്ള അറിവ്. അതു നിങ്ങളിൽ ആത്മജ്ഞാനം ഉളവാക്കുകയും ചെയ്യുന്നു.

സൂക്ഷ്മപ്രശ്നങ്ങളുടെ സഹജമായ പഠനം, സൂക്ഷ്മ ചിന്തയ്ക്കുതകുന്നവിധം വികസിച്ച ശക്തിയോടുകൂടിയ മറ്റൊരു ജന്മത്തിൽ കലാശിക്കുന്നു. എന്നാൽ അലസമായ ക്ഷണികചിന്തനം ഒരു വസ്തുവിൽനിന്നും മറ്റൊന്നിലേക്കുള്ള ചംക്രമണം, ക്രമമല്ലാത്ത ചഞ്ചലമനസ്സോടുകൂടിയ ജന്മത്തിനിടയാക്കുന്നു.

ശുദ്ധജ്ഞാനമാകുന്ന സൂര്യൻ നിങ്ങളുടെ ഹൃദയമന്ദിരത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നുണ്ട്. സൂര്യന്മാരുടെ സൂര്യനായ ഈ ആത്മാവ് സ്വയം പ്രകാശമാകുന്നു. സമസ്തപ്രാണികളുടേയും ആത്മാവാണത്. മനസ്സിനും വാക്കിനും അതീതമായതാണ്. ഈ ആത്മാവിനെ നിങ്ങൾ സാക്ഷാത്കരിച്ചാൽ മരണത്തിന്റെ ലോകമായ ഈ മൃത്യുലോകത്തിലേക്കു നിങ്ങൾ ഒരിയ്ക്കലും തിരിച്ചുവരുന്നതല്ല.

മായ തന്റെ ഇന്ദ്രജാലത്താൽ സംസാരരൂപമായ ഈ നാടകം രചിച്ചിരിക്കയാണ്. ഇതിലെ രണ്ടു സങ്കല്പദൃശ്യങ്ങളാണ് മരണവും ജനനവും. വാസ്തവത്തിൽ ഒരുത്തരും വരുന്നതുമില്ല ഒരുത്തരും പോകുന്നതുമില്ല. ഏകമാത്രമായ ആത്മാവ് സദാ സ്ഥിതിചെയ്യുന്നു. ആത്മവിചാരം മുഖാന്തിരം ഭയവും മോഹവും ത്യജിക്കുകയും സദാ ശാന്തിയിൽ വിശ്രമിക്കുകയും ചെയ്താലും

അന്ധകാരത്തിനു അതീതമായ സൂര്യനെപ്പോലെ തേജോമയനായ മഹാശക്തനായ പരമപുരുഷനെ ഞാനറിയും. അദ്ദേഹം സൂര്യ സമാനം പ്രകാശസ്വരൂപമാണ്. അവിദ്യാരൂപമായ അന്ധകാര ത്തിൽനിന്നും സർവ്വദാ അതീതവുമാണ്. അദ്ദേഹത്തെ അറിഞ്ഞ തുകൊണ്ടു മാത്രമേ ഒരുവൻ മരണത്തെ ജയിക്കുന്നുള്ളു. മോക്ഷ ത്തിനു വേറെ മാർഗ്ഗമില്ല. (യജുർവ്വേദം 31–181)

യോഗമാർഗ്ഗത്തിൽകൂടിയുള്ള ഓരോ പരിശ്രമവും ഒരി യ്ക്കലും നിഷ്ഫലമായിപോകുന്നില്ല. അതുനിമിത്തം നിങ്ങൾ ഒരു ചെറിയ യോഗപരിശീലനത്തിന്റെ ഫലമെങ്കിലും അനുഭവി യ്ക്കും. ഈ ജന്മത്തിൽ നിങ്ങൾ യോഗത്തിന്റെ മൂന്നംഗങ്ങളായ യമം, നിയമം, ആസനം ഇവയുടെ പരിശീലനത്തിൽ വിജയിച്ചിട്ടു ണ്ടെങ്കിൽ അടുത്തജന്മത്തിൽ നിങ്ങൾ നാലാമത്തെ അംഗമായ പ്രാണായാമത്തിൽനിന്നും നിങ്ങളുടെ സാധന തുടരാം. ഈ ജന്മത്തിൽ വിവേകം വൈരാഗ്യം എന്നീ രണ്ടു സാധനകൾ സമ്പാദിച്ച ഒരു വേദാന്തി അടുത്തജന്മത്തിൽ കൈവല്യം അഥവാ സ്വാതന്ത്ര്യം അല്ലെങ്കിൽ അസംപ്രജ്ഞാതസമാധി പ്രാപിക്കുന്ന തിൽ പരാജിതനായാൽ നിങ്ങൾ ലവലേശവും അധൈര്യ പ്പെടേണ്ട. കുറച്ചു സമയത്തേക്കുള്ള ഒരു ചെറിയ അഭ്യാസം പോലും നിങ്ങൾക്കുകൂടുതൽ ശക്തിയും സമാധാനവും വളരെ സംതൃപ്തിയും ഉപരിയായ ജ്ഞാനവും തരുന്നതാണ്.

നിങ്ങൾക്കു മരിക്കുവാൻ സാദ്ധ്യമല്ല. എന്തെന്നാൽ നിങ്ങൾ ഒരിക്കലും ജനിച്ചിട്ടില്ല. നാശമില്ലാത്ത ആത്മാവാണ് നിങ്ങൾ. ജനനവും മരണവും മായയുടെ കപടനാടകത്തിലെ രണ്ടുകൃത്രിമ രംഗങ്ങളാണ്. പഞ്ചഭൂതങ്ങൾ ചേർന്നുണ്ടായ ഒരു മിഥ്യാവസ്തു വായ അന്നമയകോശത്തെപറ്റി മാത്രമുള്ളതാണ് ആ ദൃശ്യങ്ങൾ. ജനനമരണങ്ങളെപ്പറ്റിയുള്ള വിചാരങ്ങൾ കേവലം മൂഢവിശ്വാസ മാകുന്നു.

മണ്ണുകൊണ്ടോ കളിമണ്ണുകൊണ്ടോ നിർമ്മിക്കപ്പെട്ട ഈ ജഡശരീരം ഭഗവല്ലീലയ്ക്കുവേണ്ടി അദ്ദേഹം നിർമ്മിച്ചിട്ടുള്ള ബൊ മ്മയാണ്. ഭഗവാൻതന്നെയാണ് അതിന്റെ സൂത്രധാരൻ.

അദ്ദേഹത്തിന്റെ ഇച്ഛയുള്ളടത്തോളം ഈ ബൊമ്മയെ ഓടിച്ചു കൊണ്ടിരിക്കും. അവസാനം അദ്ദേഹം അതിനെ തട്ടിയുടച്ചു കഷ്ണങ്ങളാക്കി വലിച്ചെറിയുന്നു. അപ്പോൾ രണ്ടുപേരുടേയും ലീല അവസാനിക്കുകയും ഏകമാത്രമായ ഭഗവാൻമാത്രം ശേഷിക്കുകയും ചെയ്യുന്നു. ജീവാത്മാവ് പരമാത്മാവിൽ വിലയം പ്രാപിച്ചു ഒന്നായി തീരുന്നു.

ആത്മജ്ഞാനം മൃത്യുസംബന്ധമായ സകല ഭീതികളേയും ദൂരെ ത്യജിക്കുന്നു. മനുഷ്യൻ അകാരണമായിട്ടാണ് മൃത്യുവിനെ ഭയപ്പെടുന്നത്. മരണം ഉറക്കം പോലെയാകുന്നു. കാലത്ത് ഉറക്കത്തിൽനിന്നും ഉണരുന്നതുപോലെയുള്ളതാണ് ജനനം. നിങ്ങൾ പഴയവസ്ത്രംമാറി പുതിയ വസ്ത്രം സ്വീകരിക്കുന്നതുപോലെ ദേഹി (ആത്മാവ്)മരണത്തിനുശേഷം (ഭൗതികശരീരം പിരിഞ്ഞുപോകൽ) ഒരു പുതിയശരീരം സ്വീകരിക്കുന്നു എന്നേ അർത്ഥമുള്ളു. ജീവിത പ്രവാഹത്തിലെ ഒരു സ്വാഭാവിക ഘടനയാത്ര മൃത്യു. ഇതു നിങ്ങളുടെ വികാസത്തിന് കൂടിയേതീരൂ. ഈ ജഡശരീരം പുതിയ പ്രവൃത്തികൾക്കും ഉപയോഗത്തിനും അപര്യാപ്തമായിതീരുമ്പോൾ രുദ്രഭഗവാൻ അതിനെ എടുത്തുമാറ്റി പുതിയ ഒരു ശരീരം തരുന്നു. മരണസമയത്ത് ഒരു വേദനയുമില്ല. മൂഢമനുഷ്യൻ മരണത്തെപ്പറ്റി വളരെയധികം ഭയവും നടുക്കവും സൃഷ്ടിച്ചിരിക്കയാണെന്നു മാത്രം.

ഏകമായ ബ്രഹ്മം മാത്രമാണ് സത്യം. കയറിൽ സർപ്പത്തെ ആരോപിക്കുന്നതുപോലെ ബ്രഹ്മത്തിന്റെമേൽ ഈ ലോകത്തെയും ദേഹത്തെയും ആരോപിച്ചിരിക്കുന്നു എന്നുമാത്രം. നിങ്ങൾ കയറിനെപാമ്പിൽ നിന്നു വേറിട്ടു കാണാത്തിടത്തോളംകാലം പാമ്പിന്റെ വിചാരം നിലനില്ക്കുന്നതാണ്. ഭയവും ഒപ്പമുണ്ടാകും. അതുപോലെ സത്യവും ശാശ്വതവുമായ ബ്രഹ്മത്തെ അനുഭവിച്ചറിയുന്നതുവരെ ഈ ലോകം നിങ്ങൾക്കു സത്യമായും ഉറച്ചതായും തോന്നിക്കും. ഒരു വിളക്കുകൊണ്ടുവന്നു ഇരുട്ടിൽകണ്ട 'പാമ്പിനെ' നോക്കുമ്പോൾ പാമ്പല്ല കയറായിരുന്നു അതെന്നു മനസ്സിലാകുമ്പോൾ ഭയവും മാറുന്നു. സത്യം അറിഞ്ഞതിലുള്ള സന്തുഷ്ടിയും

സമാധാനവും അതോടെ ലഭിക്കുകയും ചെയ്യുന്നു. മാത്രമല്ല ഈ ലോകം നിങ്ങളുടെ ദൃശ്യത്തിൽനിന്നും മാഞ്ഞുപോകുകയും ചെയ്യുന്നു.

ചിലപ്പോൾ നിങ്ങൾ മരിച്ചിരിക്കുന്നു എന്നും നിങ്ങളുടെ ബന്ധുക്കൾ അടുത്തിരുന്നു കരയുന്നു എന്നും സ്വപ്നം കാണുന്നു. ആ സങ്കല്പമരണാവസ്ഥയിൽകൂടി അവർ കരയുന്നതു നിങ്ങൾ കാണുകയും കേൾക്കുകയും ചെയ്യുന്നു. മരണത്തിന്നുശേഷവും വാസ്തവത്തിൽ ജീവൻ നിലനില്ക്കുന്നുണ്ടെന്ന് ഈ തോന്നൽ വ്യക്തമായി തെളിയിക്കുന്നുണ്ടല്ലോ, ഈ അന്നമയകോശം നശിച്ചു പോയശേഷവും നിങ്ങൾ ജീവിച്ചിരിക്കുന്നു. ആ ജീവിച്ചിരിപ്പുതന്നെ യാണ് ആത്മാവ്. 'അഹം' അല്ലെങ്കിൽ 'ഞാൻ' എന്നു പറയു ന്നതും അതാണ്.

നിങ്ങളുടെ ഹൃദയത്തിനുള്ളിൽ മറഞ്ഞുകിടക്കുന്ന ഈ ശാശ്വതാത്മാവിനെ നിങ്ങൾ സാക്ഷാത്കരിക്കുമെങ്കിൽ അവിദ്യ (അറിവില്ലായ്മ) കാമം(ആഗ്രഹം) കർമ്മം(പ്രവൃത്തി) എന്നീ മൂന്നു ബന്ധങ്ങളെ അറക്കുമെങ്കിൽ അജ്ഞാനം വിവേചനമില്ലായ്മ അഹമെന്നഭാവന ഇഷ്ടാനിഷ്ടങ്ങൾ കർമ്മം ശരീരം എന്നീ അവിവേ കച്ചങ്ങലയെ പൊട്ടിക്കുമെങ്കിൽ നിങ്ങൾ ജനനമരണ വലയങ്ങ ളിൽനിന്ന് മോചിപ്പിക്കപ്പെടുകയും മരണരഹിതമായ മണ്ഡലത്തിൽ പ്രവേശിക്കുകയും ചെയ്യും.

## അമരത്വംതേടുക

ഹേ മനുഷ്യാ! സമ്പത്തും സൗധങ്ങളും വൻതോട്ടങ്ങളും മറ്റുംമറ്റും സമ്പാദിച്ചതുകൊണ്ട് നിങ്ങൾക്കെന്തുകാര്യം? സ്നേഹിത ന്മാരെയും ബന്ധുക്കളേയുംകൊണ്ട് നിങ്ങൾക്കെന്തുകാര്യം? ഭാര്യയേയും മക്കളേയും കൊണ്ട് നിങ്ങൾക്കെന്തുപ്രയോജനം? അധികാരം, പദവി, യശസ്സ് മുതലായ ഔന്നത്യങ്ങൾകൊണ്ടെ ന്തുനേട്ടം? ഇതെല്ലാം ഉണ്ടായാലും നിങ്ങൾ മരിക്കും. അതു തീർച്ചയല്ലേ? ഇഹലോകത്തിലുള്ളതെല്ലാം നശ്വരമാണ്, അനി ശ്ചിതമാണ്. നിശ്ചയമായ കാര്യം ഒന്നു മാത്രമേയുള്ളു–മരണം. ആർക്കും ഏതവസ്ഥയിലും അതു സംഭവിക്കുമെന്നു തീർച്ചയാണ്.

നിങ്ങളുടെ ഹൃദയകുഹരത്തിൽ സദാ വിളങ്ങിക്കൊണ്ടിരിക്കുന്ന അമരനായ ആത്മാവിനെയാണ് നിങ്ങൾ അന്വേഷിക്കേണ്ടത്. യാതൊന്നിനെ അറിഞ്ഞാൽ സർവ്വത്തെയും അറിയുന്ന ആ സത്യവസ്തുവായ ആത്മാവിനെയാണ് അറിയേണ്ടതും പ്രാപിക്കേണ്ടതും. ഒരിക്കലും നാശമില്ലാത്ത സ്വത്ത് അതുമാത്രമേയുള്ളു. ആത്മാവിനെ അറിയുകയാണ് ശരിയായ ജ്ഞാനം. ആ അറിവുകൊണ്ട് മരണത്തെ ജയിക്കാം. സ്വാതന്ത്ര്യവും പൂർണ്ണത്വവും അമരത്വവും ആ അറിവിന്റെ ഫലമാണ്.

സുഖിമാന്മാരായ ഭാഗ്യവാന്മാർ ആദ്ധ്യാത്മചിന്തന ചെയ്യുന്നതിൽ വിമുഖന്മാരായിട്ടാണ് അധികവും കാണുന്നത്. അവർക്ക് ഇഹലോകസുഖങ്ങളെപ്പറ്റിയല്ലാതെ പരലോകത്തെപ്പറ്റി യാതൊരു ചിന്തയുമില്ല. ഈശ്വരൻ, പുനർജന്മതത്വം, ശാശ്വതാത്മാവ്, യോഗസാധന, മോക്ഷോപായമാർഗ്ഗങ്ങൾ എന്നിവയെപ്പറ്റിയൊന്നും അവർ വിചാരവാന്മാരല്ല. അവർക്കറിയാവുന്നത് രണ്ടു കാര്യങ്ങളാണ്. പോക്കറ്റുനിറയ്ക്കാനും വയറു നിറയ്ക്കാനും. സമൃദ്ധിയായി ഭക്ഷണം കഴിക്കുന്നു, ആഹ്ലാദിക്കുന്നു, ഉറങ്ങുന്നു, സന്താനങ്ങളെ ഉല്പാദിപ്പിക്കുന്നു. കീർത്തിയും പ്രതാപവും വളർത്തുന്നു. ഒടുവിൽ മരിയ്ക്കാനിഷ്ടപ്പെടാത്ത സമയത്ത് പൊടുന്നനെ മരിക്കുന്നു.

വിദേശങ്ങളിൽപോയി ഉന്നതബിരുദങ്ങൾ നേടുന്നവരും രസവാദം അഭ്യസിച്ച് ചെമ്പിനെ സ്വർണ്ണമാക്കുന്നവരും നൂറു വർഷം ജീവിച്ചിരിക്കാൻ പ്രാണായാമം അഭ്യസിക്കുന്നവരും ധനം വർദ്ധിപ്പിക്കുവാൻ ചിട്ടികളും ബാങ്കുകളും വ്യാപാരങ്ങളും മറ്റും നടത്തുന്നവരും മറ്റു നാനാതരത്തിൽ അശ്രാന്തപരിശ്രമം ചെയ്യുന്നവരെയുമാണ് നാം കാണുന്നത്. ഇവരൊക്കെയും എന്താണുചെയ്യുന്നത്? എന്തിനുവേണ്ടി ജീവിക്കുന്നു എന്നുനോക്കിയാൽ അവർ രണ്ടുകാര്യങ്ങൾ മാത്രമേ ചെയ്യുന്നുള്ളു എന്നു കാണാൻ പ്രയാസമില്ല. സമൃദ്ധിയായി ഭക്ഷണം കഴിക്കുകയും ഉറങ്ങുകയും. ഇതിലധികം ഒന്നും ചെയ്യുന്നില്ല.

എന്നാൽ എപ്പോൾ അവർക്ക് ഏറ്റവും പ്രിയപ്പെട്ട ബന്ധുമരിക്കുന്നുവോ, എപ്പോൾ അവർക്ക് മാറാത്ത രോഗം ഉണ്ടാകുന്നുവോ, എപ്പോൾ അവരുടെ സ്വത്തു നശിക്കുന്നുവോ, അപ്പോൾ അവരുടെ കണ്ണ് അല്പം തുറക്കുന്നു. അവർക്ക് ലോകജീവിതത്തോട് തല്ക്കാലം ഒരു വെറുപ്പുണ്ടാകുന്നു. അവർ ചോദിക്കും, 'ജീവൻ എന്താണ്? മരണം എന്താണ്? മരണത്തിന്റെ അപ്പുറത്ത് എന്താണുള്ളത്? അതിനപ്പുറത്ത് വല്ല ജീവിതവും ഉണ്ടോ? മരണത്തിനുശേഷം നാം എവിടെ പോകുന്നു? എന്നെല്ലാം. പക്ഷെ വിവേകം ഇല്ലാത്തതിനാൽ ഈ വിരക്തി വേഗം മറഞ്ഞുപോകുന്നു.

മനുഷ്യൻ സുഖത്തെയാണ് തേടിപോകുന്നത്. സുഖം ശാശ്വതമായിരിക്കണം, ശാശ്വതസുഖം അദ്ധ്യാത്മജ്ഞാനംകൊണ്ടല്ലാതെ സിദ്ധിക്കുക സാദ്ധ്യമല്ല. പക്ഷെ സുഖം സുഖമെന്നു മനുഷ്യൻ വച്ചു പുലർത്തുന്നത് ഒരു മിഥ്യാസുഖത്തെപ്പറ്റിയുള്ള ബോധമാണ്. ലൗകിക സുഖഭോഗവസ്തുക്കളെയാണ് സുഖസാധനമായി അവർ കാണുന്നത്. ഭൗതികസുഖവും ഇന്ദ്രിയഭോഗവും ശാശ്വതസുഖമല്ല. എന്നാലും അവയാണ് യഥാർത്ഥസുഖമെന്ന് അവർ തെറ്റിദ്ധരിക്കുകയാണ് ചെയ്യുന്നത്. എന്നുമാത്രമല്ല ജീവിതകാലം മുഴുവനും ഇന്ദ്രിയസുഖങ്ങളുടെ പിന്നാലെ ഭ്രാന്തനെപ്പോലെ പായുകയാണ്. അതിന്റെ ഫലമോ ദുരന്തമാണുതാനും. കണക്കിലേറെ ഇന്ദ്രിയസുഖഭോഗനിരതനാകുന്നതിനാൽ ഇന്ദ്രിയങ്ങളെ ക്ഷയിപ്പിക്കയും വെറുപ്പും അസുഖവും മാറാവ്യാധികളും പിടിപെടുകയും ചെയ്യുന്നു. ലൈംഗികസുഖങ്ങൾ എത്രത്തോളം അനുഭവിക്കുന്നുവോ അത്രത്തോളം അതിലുള്ള ആസക്തിയും വർദ്ധിക്കുന്നു. അതിൽനിന്നും കയ്പേറിയപാഠങ്ങൾ പഠിക്കുന്നു. ശരീരത്തിന്റെയും ഇന്ദ്രിയങ്ങളുടെയും ആഗ്രഹങ്ങളെ തൃപ്തിപ്പെടുത്തുന്നതിലല്ലല്ലോ സുഖം കിടക്കുന്നത്. അതു മനസ്സിലാക്കിവരുമ്പോഴെയ്ക്കും കാലം വൈകിപ്പോകുന്നു. അവസാനം അവർ യഥാർത്ഥവും ശാശ്വതവുമായ സുഖം എന്താണെന്നും അതെവിടെയാണെന്നും അന്വേഷിക്കുവാൻ തുടങ്ങുകയായി. നിരന്തരവും ആത്മാർത്ഥവും ആയ പരിശ്രമത്തിന്റെ ഫലമായി അവൻ തന്റെ അന്തർഭാഗത്തുള്ള സ്ഥിതി ചെയ്യുന്ന ആത്മാവിൽ സുഖംകണ്ടെത്തുന്നു.

വിതയ്ക്കുന്നവർ കൊയ്യുന്നു'. താൻ താൻ നിരന്തരം ചെയ്യുന്ന കർമ്മങ്ങൾ താൻ താനനുഭവിച്ചീടുകെന്നേവരു.' നിങ്ങൾ ഒരാളെ

കഷ്ടപ്പെടുത്തുന്നതായാൽ നിങ്ങൾക്ക് അതിലേറെ കഷ്ടത മറ്റൊരു ജന്മത്തിൽ അനുഭവിക്കേണ്ടിവരുന്നു. മറ്റൊരുവന്റെ കണ്ണിനു കേടു വരുത്തിയാൽ അടുത്തജന്മത്തിൽ നിങ്ങൾ കുരുടനായി പിറന്നേക്കും. ഒരുത്തന്റെ കാലുതല്ലി ഒടിക്കുന്നവന് അവന്റെ അടുത്തൊരു ജന്മത്തിൽ മറ്റൊരാളിൽ നിന്നു അതേഅനുഭവം ഉണ്ടാകാതിരിക്കയില്ല. അന്നദാനം ചെയ്യുന്നവന് പിന്നത്തെ ജന്മത്തിൽ ധാരാളം ആഹാരംകിട്ടി സംതൃപ്തി അടയുവാൻ സംഗതിയാകും. സത്രംകെട്ടി വഴിപോക്കരെ സഹായിക്കുന്നവർക്ക് അടുത്തജന്മത്തിൽ സ്വന്തമായി വേണ്ടുവോളം ഗൃഹസൗഭാഗ്യം ലഭിക്കുന്നു. കൊടുത്താൽ കിട്ടും. യാതൊരു സംശയവും വേണ്ട.

അനേകം ജനങ്ങൾ ധനവാന്മാരാണെങ്കിലും അവരുടെ സമ്പത്ത് അവർക്ക് വേണ്ടതുപോലെ അനുഭവിക്കുവാൻ സാധിക്കാതെവരുന്നു. സുഖത്തിനുവേണ്ടി കഷ്ടപ്പെട്ടു ആർജ്ജിച്ച സ്വത്തുക്കളായിരിക്കും. എന്നാലും അതൊന്നും അവർക്ക് സുഖം നൽകുന്നില്ല. അവർ ജീവിതക്ലേശത്തിൽ മുഴുകി ജീവിക്കേണ്ടിവരുന്നു. മഹാരോഗങ്ങൾ പിടിപെടുന്നു. സന്താനങ്ങൾ ശാപമായിത്തീരുന്നു. ബന്ധുക്കളും സ്നേഹിതന്മാരും അവരെ വെറുക്കുന്നു. ഇതിനൊക്കെ എന്താണു സമാധാനം പറയുവാനുള്ളത്? പൂർവ്വജന്മത്തിൽ അവർ ധനവാന്മാരായിത്തീരാൻ ആഗ്രഹിച്ചു. അതുകൊണ്ട് ഈ ജന്മത്തിൽ അവർ ധനവാന്മാരായി ജനിച്ചു. എങ്കിലും അതിനെ വേണ്ടുംവിധം ഉപയോഗിച്ചില്ല. പൂർവ്വജന്മത്തിൽ അവർ പാപികളും ദുഷ്ടന്മാരുമായിരുന്നു. അതിനാൽ ഈ ജന്മത്തിൽ അവർ ദുരിതങ്ങൾ അനുഭവിക്കുന്നു.

ഈ ജന്മത്തിലെ അനുഭവങ്ങൾ പൂർവ്വജന്മങ്ങളിലെ കർമ്മങ്ങളുടെ ഫലങ്ങളാണ്. ഈ ജന്മത്തിലെ കർമ്മങ്ങളുടെ നന്മതിന്മയെ ആശ്രയിച്ചായിരിക്കും ഭാവിജന്മങ്ങളിൽ നിങ്ങളുടെ അനുഭവങ്ങൾ രൂപംകൊള്ളുക. അതിനാൽ നല്ല പ്രവൃത്തികൾ ചെയ്യുക. ദിവ്യവിചാരങ്ങൾ വളർത്തുക മനഃശുദ്ധിയുണ്ടാക്കുക. ജനനമരണമാകുന്ന സംസാരചക്രത്തിൽനിന്നും മോചനം നേടണമെങ്കിൽ അതിനുവേണ്ട പുണ്യങ്ങളാണ് സമ്പാദിക്കേണ്ടത്. നശ്വരമായ ധാന്യാദിസമ്പത്തല്ല.

നിങ്ങളുടെ വിചാരങ്ങളാണ് നിങ്ങളുടെ സ്വഭാവം രൂപപ്പെടുത്തുന്നത്. നിങ്ങളുടെ വിചാരം എങ്ങിനെയോ അങ്ങനെ നിങ്ങൾ ആയിത്തീരും, ശ്രേഷ്ഠമായ വിചാരവും വാക്കും പ്രവൃത്തിയും ഉള്ളവന് അതിശ്രേഷ്ഠമായ ഭാവിജന്മം ലഭിക്കുന്നു. ദുഷ്ടവിചാരങ്ങളും ദുഷ്പ്രവൃത്തികളുമാണ് ഈ ജന്മത്തിലുള്ളതെങ്കിൽ അവർക്ക് അത്യന്തം ദുരിതപൂർണ്ണമായ നീചജന്മമായിരിക്കും ഭാവിയിൽ ഉണ്ടാവുക. ഇത് പ്രകൃതിയുടെ അചഞ്ചലമായ നിയമമാണ്.

നിങ്ങളുടെ ഭാവിജന്മം എങ്ങനെയുള്ളതായിരിക്കണമെന്നു തീരുമാനിക്കുന്നത് നിങ്ങളുടെ ഈ ജന്മത്തിലെ വിചാരമാണ്. ധനം ആഗ്രഹിച്ചാൽ ധനവാനായും അധികാരവും കീർത്തിയും ആഗ്രഹിച്ചാൽ അധികാരസ്ഥനായും വീണ്ടും ജന്മമെടുക്കുന്നു. പക്ഷെ ധനമോ അധികാരമോ നിങ്ങൾക്ക് നിത്യാനന്ദവും അമരത്വവും നല്കുകയില്ല. ഭാവിയുടെ തെരഞ്ഞെടുപ്പും അത്യന്തം ശ്രദ്ധയോടും വിവേകത്തോടും നടത്തേണ്ടതാണ്. നശ്വരവും നിസ്സാരവുമായ നേട്ടങ്ങൾക്കായി മഹത്തായ ജീവിതം വ്യർത്ഥമാക്കാതിരിക്കണം. താല്ക്കാലികമായ സുഖം ആഗ്രഹിക്കാതെ ശാശ്വതസുഖത്തിനുവേണ്ടി പരിശ്രമിക്കണം. അതിനുവേണ്ടി മനഃപൂർവ്വം വൈരാഗ്യത്തോടുകൂടി പ്രയത്നിക്കുകതന്നെ വേണം. തീവ്രവൈരാഗ്യത്തോടുകൂടി പ്രവർത്തിക്കുന്നവന്റെ പ്രയത്നമേ സഫലമായിത്തീരുകയുള്ളു.

# അദ്ധ്യായം–പത്ത്

## കഥകളും വാർത്തകളും

## ഒരു പുഴുവിന്റെ കഥ

### യുധിഷ്ഠിരൻ ഭീഷ്മരോട് ചോദിക്കുകയാണ്

'അല്ലയോ പിതാമഹ! അനേകം മനുഷ്യർ മരിക്കാനിച്ഛിച്ചും അതുപോലെ ജീവിക്കാൻ ഇച്ഛിച്ചും തങ്ങളുടെ ജീവിതത്തിന്റെ യുദ്ധരൂപിയായ മഹായജ്ഞത്തിൽ ആഹുതി ചെയ്യപ്പെട്ടിരിക്കയാണല്ലോ. ഇതിന്റെ പരിണതഫലമായി അവരുടെഗതി എന്തായി

ത്തീരും എന്നു പറഞ്ഞുതന്നാലും.!'

'ഹേ ബുദ്ധിശാലിയായ പുരുഷാ! യുദ്ധത്തിൽ ജീവൻ ത്യജിക്കുക എന്നത് മനുഷ്യർക്ക് വേദനാജനകമാണ്. ധനികനോ ദരിദ്രനോ സുഖിയോ ദുഃഖിയോ ആരുതന്നെ ആയിരുന്നാലും സ്വജീവനെ ഉപേക്ഷിക്കേണ്ടിവരിക മനുഷ്യർക്ക് അസഹനീയ ദുഃഖത്തിനു കാരണമാകുമെന്ന് അങ്ങയ്ക്കറിയാം. അവിടുന്നു സർവ്വജ്ഞനാണല്ലോ. ഇതിനുള്ളകാരണം വിവരമായി പറഞ്ഞാലും.'

ഭീഷ്മപിതാമഹൻ മറുപടി നല്കി.

അല്ലയോ രാജൻ! ഈ ലോകത്തിൽ ജനിക്കുന്ന പ്രാണികൾ ക്ഷേമത്തിലായാലും ദുരിതത്തിലായാലും, സുഖത്തിലായാലും, ദുഃഖത്തിലായാലും ഒരു പ്രത്യേക രീതിയിലാണ് ജീവിക്കുന്നത്. ഇതിന്റെ കാരണം വിശദമായി പറയാം. ശ്രദ്ധിച്ചുകേൾക്കു, ഒരു പഴയ കഥയാണ്. ദ്വൈപായനമഹർഷിയും ഒരു പുഴുവും തമ്മിലുണ്ടായ ഒരു സംഭാഷണത്തിലേക്ക് ഭവാന്റെ ശ്രദ്ധക്ഷണിക്കട്ടെ.

പണ്ട് മഹാപണ്ഡിതനായ കൃഷ്ണദ്വൈപായന മഹർഷി ബ്രഹ്മൈക്യം പ്രാപിച്ചശേഷം ലോകത്തിൽ ചുറ്റിസഞ്ചരിക്കുമ്പോൾ രഥങ്ങൾ ഓടിക്കൊണ്ടിരിക്കുന്ന ഒരു വീഥിയിൽ ഒരു പുഴു വേഗത്തിൽ ഇഴഞ്ഞുനീങ്ങിക്കൊണ്ടിരിക്കയായിരുന്നു. മഹർഷിക്ക് എല്ലാ പ്രാണികളുടെയും ഗതിയുംഭാഷയും വശമായിരുന്നു. ആ ദിവ്യജ്ഞാനി പാതയിൽ ഇഴയുന്ന പുഴുവിനെ നോക്കിക്കൊണ്ട് പറയുകയാണ്–ഹേ കീടമേ! നിനക്ക് അത്യധികം ഭയവും സംഭ്രമവും കാണുന്നുവല്ലോ. എവിടേയ്ക്കാണ് നീ ഓടുന്നത്? നിന്റെ ഭയത്തിനും ഭ്രമത്തിനും കാരണം എന്തായിരിക്കുമോ?

മഹർഷിയുടെ കരുണയേറിയ വാക്കുകൾ കേട്ടപ്പോൾ പുഴു ഈ വിധത്തിലാണ് മറുപടിപറഞ്ഞത്. ആ വലിയ രഥത്തിന്റെ കടകടാശബ്ദം കേൾക്കുമ്പോൾ എനിക്കുഭയമാകുന്നു. അതാ, ഭയങ്കരമായ അലർച്ചയോടെ അത് അടുത്തെത്തിക്കഴിഞ്ഞു, ആ ചക്രത്തിന്റെ കീഴിൽ അകപ്പെട്ടുപോയാൽ എന്റെ കഥ യെന്താണ്? ഞാൻ ഓടിപ്പോകട്ടെ. അതാ, ഞാൻ കാളകളുടെ കുളമ്പിടിക്കുന്ന

ശബ്ദം കേൾക്കുന്നു. കനത്തഭാരം കഷ്ടപ്പെട്ടു വഹിച്ചുകൊണ്ടു വരുമ്പോൾ വണ്ടിക്കാരന്റെ ചാട്ടയുടെ അടികൊണ്ട് ആ സാധുക്കൾ വിറയ്ക്കുകയാണ്. ഇങ്ങനെയുള്ളവസ്ഥയിൽ ഞാനെന്തു വിസ്തരിക്കുവാൻ? പുഴുക്കളെപ്പോലെയുള്ള പ്രാണികൾക്ക് ആ വിധം ശബ്ദങ്ങൾ സഹിക്കാനാവില്ല. അതുകൊണ്ടാണ് ഭീകരമായ ഈ ചുറ്റുപാടിൽനിന്നും ഞാനോടുന്നത്. എല്ലാ ജീവികളും മരണത്തെ ഭയപ്പെടുകയും അതിൽനിന്നു രക്ഷപ്പെടുവാൻ വെമ്പുകയും ചെയ്യുന്നു. കായലിൽനിന്നും കടലിലേക്കു നീന്തുവാൻ എനിക്കിഷ്ടമില്ല.

മഹർഷി പറഞ്ഞു:– ഹേ കീടമേ! നിനക്കു എവിടെ നിന്നാണ് സുഖം ഉണ്ടാകുന്നത്? നീ സൃഷ്ടിയുടെ ഇടത്തരത്തിൽ പെട്ടതാണ്, മരണമായിരിക്കും നിനക്കു സുഖമെന്നു ഞാൻ കരുതുന്നു. ശബ്ദം, സ്പർശം, രുചി, മണം മുതലായ പലവിധ നല്ല സുഖാനുഭവങ്ങൾ നിനക്കറിഞ്ഞുകൂടാ. ഹേ കൃമി, മരണംതന്നെയായിരിക്കും നിനക്കു സുഖം. പുഴു അതിനുള്ള സമാധാനം പറഞ്ഞു. ഒരു പ്രാണി അത് ഏതുപരിതസ്ഥിതിയിൽ ജീവിക്കുന്നുവോ ആ പരിതസ്ഥിതിയുമായി ഇണങ്ങിച്ചേരുന്നു. ഞാൻ ഈ വിധത്തിലുള്ള പരിതസ്ഥിതിയിലാണു സ്ഥിതിചെയ്യുന്നതെങ്കിലും എനിക്കീ ജീവിതം ഇഷ്ടപ്പെടുന്നു. അതുകൊണ്ടാണ് ഞാൻ ജീവിക്കാനിഷ്ടപ്പെടുന്നത്. എന്റെ ശരീരത്തിന്റെ നിലനില്പിന് വേണ്ട സുഖഭോഗങ്ങളെല്ലാം എനിക്കു കിട്ടുന്നുണ്ട്. മനുഷ്യജീവികൾക്കും മറ്റു പ്രാണികൾക്കും അവർക്കുവേണ്ടതരത്തിലുള്ള സുഖഭോഗവസ്തുക്കൾ ഉണ്ട്.

"എന്റെ പൂർവ്വജന്മത്തിൽ ഞാനൊരു മനുഷ്യനായിരുന്നു. ധനികനായ ഒരു ശൂദ്രൻ. പക്ഷേ ബ്രാഹ്മണഭക്തനായിരുന്നില്ല. ഞാൻ ദുഷ്ടനും ഹീനസ്വഭാവിയും അമിതമായി പലിശവാങ്ങുന്നവനും ആയിരുന്നു. ഞാൻ കടുത്ത വാക്കുകൾ സംസാരിച്ചിരുന്നു. കള്ളവും വഞ്ചനയും നല്ലതാണെന്നു ഞാൻ കരുതി. മറ്റു ജീവികളെ എനിക്കു വെറുപ്പായിരുന്നു. കൃത്രിമമായി മറ്റുള്ളവരുടെ സ്വത്തുക്കൾ ഞാൻ അപഹരിച്ചിട്ടുണ്ട്. അതിഥികളെ സല്കരിക്കുക പതിവില്ല. ഗർവ്വ് എനിക്കു ഭൂഷണമായിരുന്നു. പരസുഖത്തിൽ എനിക്ക് അസൂയയുണ്ടായി. ധനസമ്പാദന

ത്തിൽ ഒരിക്കലും തൃപ്തിവന്നിരുന്നില്ല. ദേവന്മാർക്കും പിതൃക്കൾക്കും ഞാൻ ചെയ്യാൻ കടപ്പെട്ടിരുന്ന യജ്ഞങ്ങളൊന്നുംതന്നെ ചെയ്തിരുന്നില്ല. എന്നെ അഭയം പ്രാപിച്ചവരെ ആട്ടിപ്പായിക്കുകയും സഹായം തേടിവന്നവരെ ഭർത്സിച്ചയക്കുകയും ചെയ്തിരുന്നു. സല്ക്കർമ്മങ്ങളൊന്നുംതന്നെ എനിയ്ക്കു പരിചിതമല്ലായിരുന്നു; ദുഷ്ക്കർമ്മങ്ങൾചെയ്യാനുള്ള വാസനയായിരുന്നു എന്നിൽ മുന്നിട്ടുനിന്നിരുന്നത്. എങ്കിലും എന്റെ വൃദ്ധമാതാവിനെയും ഒരിയ്ക്കൽ ഒരു ബ്രാഹ്മണനേയും വന്ദിയ്ക്കാനിടയായിട്ടുണ്ട്. ശ്രേഷ്ഠനായ ആ ബ്രാഹ്മണൻ സഞ്ചാരത്തിന്നിടയിൽ എന്റെ വീട്ടിലും വരാനിടയായി. ഞാനദ്ദേഹത്തെ വിധിപോലെ സ്വീകരിച്ചു സല്ക്കരിച്ചു. എന്റെ ആ പ്രവൃത്തിയുടെ ഗുണംകാരണം എന്റെ പൂർവ്വജന്മസ്മരണ വിട്ടുപോയിട്ടില്ല, ആ സല്ക്കർമ്മം കാരണം എനിയ്ക്ക് ഒരിയ്ക്കൽകൂടി ക്ഷേമം ഉണ്ടാകുമെന്നു ഞാൻ വിശ്വസിക്കുന്നു. തപസ്സമ്പത്തുള്ള അങ്ങയ്ക്ക് എല്ലാം അറിയാമല്ലോ എനിയ്ക്കു വേണ്ടത് പറഞ്ഞുതരുവാൻ ദയവുണ്ടായാലും. (മഹാഭാരതം–അനുശാസന പർവ്വം).

## നചികേതസ്സിന്റെ കഥ

കഠോപനിഷത്തിൽ വിവരിച്ചിട്ടുള്ള നചികേതസ്സിന്റെ കഥ നിങ്ങൾ ഓർമ്മിക്കുമെന്ന് ഞാൻ വിചാരിക്കുന്നു, നചികേതസ്സിന്റെ അച്ഛൻ ഒരിയ്ക്കൽ ഒരു വലിയ യാഗം കഴിയ്ക്കുകയുണ്ടായി, യാഗത്തിൽ അനവധി ഉപയോഗശൂന്യമായ പശുക്കളെ ദാനം ചെയ്യതുകണ്ടപ്പോൾ നചികേതസ്സു അച്ഛനോടു ചോദിച്ചു. "നിങ്ങൾ എന്നെ ആർക്കാണ് ദാനം ചെയ്യുക? ആ ചോദ്യം അച്ഛനുപിടിച്ചില്ല. എന്നാൽ ചോദ്യം ആവർത്തിച്ചപ്പോൾ കോപാവിഷ്ടനായി അദ്ദേഹം പറഞ്ഞത് "നിന്നെ ഞാൻ കാലനുകൊടുക്കും" എന്നായിരുന്നു.

ഒരു വാക്കുപറഞ്ഞാൽ അതിനെ ചെയ്യണമെന്ന് നിർബ്ബന്ധമുണ്ടായിരുന്ന നചികേതസ്സ് ഉടനെ കാലന്റെ, യമധർമ്മരാജാവിന്റെ–ഭവനത്തിലേക്കാണുപോയത്. പക്ഷേ യമധർമ്മരാജാവ് തല്ക്കാലം വസതിയിൽ ഇല്ലായിരുന്നു. പുറത്തെവിടെയോ പോയി

രുന്നു. യജമാനൻ ഇല്ലാത്ത ഭവനത്തിൽ മറ്റാരുടേയും ആതിഥ്യം സ്വീകരിക്കാവുന്നതല്ലല്ലോ, യമധർമ്മരാജാവ് മടങ്ങിവരുന്നതുവരെ ആ ബ്രാഹ്മണബാലൻ കാത്തിരിക്കേണ്ടിവന്നു. മൂന്നു രാവും പകലും കഴിഞ്ഞാണ് യമധർമ്മൻ മടങ്ങിയെത്തിയത്. വന്നപ്പോൾ പടിക്കൽ കാത്തിരിക്കുന്ന ബാലനെക്കണ്ട് കുശലം അന്വേഷിച്ചു. തന്റെ ആതിഥ്യം കിട്ടാതെ മൂന്നുദിവസം കാത്തിരിക്കുവാൻ ഇടവന്നല്ലോ എന്ന് മനസ്താപിച്ച യമധർമ്മൻ ആ ബ്രാഹ്മണബാലനോട് പ്രായശ്ചിത്തമായി മൂന്നുവരങ്ങൾ വാങ്ങിക്കൊള്ളുവാൻ പറയുകയുണ്ടായി.

സംതൃപ്തനായ നചികേതസ്സ് മൂന്നുവരങ്ങൾ ആവശ്യപ്പെട്ടു. ആദ്യത്തെ വരം തന്റെ അച്ഛൻ തന്നെ വീണ്ടും ഇഷ്ടപ്പെടണമെന്നുള്ളതായിരുന്നു. മുമ്പിലത്തെപ്പോലെ തന്നെ നിങ്ങളുടെ അച്ഛൻ സന്തോഷത്തോടുകൂടി നിങ്ങളെസ്വീകരിക്കും. അദ്ദേഹം സമാധാനത്തോടെ ഉറങ്ങുകയും ഇവിടംവിട്ടു തിരിച്ചുചെല്ലുന്നതുകണ്ട് കോപംവെടിഞ്ഞു സന്തോഷിക്കുകയും ചെയ്യും." എന്നു യമധർമ്മരാജാവു വരംകൊടുത്തു.

രണ്ടാമത്തെവരം ദേവാഗ്നിയെപ്പറ്റിയായിരുന്നു. ആ വരവും അനുവദിച്ചു. ദേവാഗ്നി എന്താണെന്ന് നചികേതസ്സിനു അറിയുമാറാകുമെന്നും നചികേതസ്സിന്റെപേരിനാൽ ദേവാഗ്നി എല്ലാവരാലും അറിയപ്പെടുമെന്നുമായിരുന്നു ആ വരം. മൂന്നാമത്തെ വരം ആവശ്യപ്പെട്ടത്. മരണത്തിന്റെ രഹസ്യം മനസ്സിലാക്കിക്കൊടുക്കണമെന്നായിരുന്നു. ഒരാൾ മരിച്ചുകഴിഞ്ഞാൽ എന്തായിത്തീരും? മനുഷ്യന് മരണത്തിന്റെ സന്ധിയില്ലാത്ത പിടിയിൽനിന്നും മോചനം കിട്ടുമോ? ആ രഹസ്യം ഉപദേശിക്കണം. ഇതായിരുന്നു മൂന്നാമത്തെവരം. ഈ വരം മാത്രം യമധർമ്മരാജാവിനു അനുവദിക്കാൻ മനസ്സുണ്ടായില്ല. മരണരഹസ്യം അറിയണം. ഈ രഹസ്യത്തിൽ ആദികാലത്ത് ദേവന്മാർക്കുപോലും സംശയമുണ്ടായിരുന്നു. വാസ്തവത്തിൽ മരണരഹസ്യം ഒരുത്തർക്കും മനസ്സിലാക്കുവാൻ എളുപ്പമല്ല. അത്യന്ത സൂക്ഷ്മമാണല്ലോ അതിന്റെസ്വഭാവം. ബാലനായ നചികേതസ്സിന് ഇത്രമേൽ രഹസ്യവും മനസ്സിലാക്കുവാൻ അത്യധികം പ്രയാസമുള്ളതുമായ ഈ വിഷയം ഉപദേശി

ക്കുവാൻ യമധർമ്മരാജാവിനു മനസ്സുവന്നില്ല. അദ്ദേഹം നചികേ തസ്സിനോട് ആ വരം അല്ലാതെ മറ്റെന്തെങ്കിലും ആവശ്യപ്പെടു വാൻ ഉപദേശിച്ചു. ദീർഘായുസ്സ്, സ്വർഗ്ഗീയമായ സമസ്ത സുഖഭോഗ ങ്ങൾ, അനേകംരാജ്യങ്ങൾ രാജകീയമായ ആർഭാടങ്ങൾ, സുഖ ഭോഗവസ്തുക്കൾ, ത്രിലോകങ്ങളിലേയും സുന്ദരിമാരായ ഭാര്യമാർ, ദേവകന്യകാസമൂഹം മുതലായി എന്തൊക്കെ ആഗ്രഹമുണ്ടോ അതൊക്കെയും ആവശ്യപ്പെട്ടുകൊള്ളുക. എല്ലാം തരുന്നതാണ്. മരണരഹസ്യത്തെപ്പറ്റി മാത്രം ചോദിക്കരുത്. ഇതായിരുന്നു യമ ധർമ്മരാജാവിന്റെ മറുപടി. പക്ഷേ നചികേതസ്സ് അസാധാരണമായ ആ വരങ്ങളൊന്നും ആവശ്യപ്പെടാൻ ഇഷ്ടപ്പെട്ടില്ല. അവയെല്ലാം നശ്വരങ്ങളാണെന്നു പുച്ഛിച്ചുതള്ളി. അനശ്വരമായ 'മരണജയം' ഒന്നുമാത്രമേ തനിയ്ക്കു സ്വീകരിയ്ക്കാനാകു എന്നു ശഠിച്ചു. രണ്ടുകൂട്ടരും വിഷമത്തിന്റെ മൂർദ്ധന്യത്തിലെത്തി. ആ രഹസ്യം ഉപദേശിക്കാനാവില്ല എന്നു യമനും അത് ഉപദേശിച്ചുതന്നേ തീരൂ എന്നു നചികേതസ്സും അത്യന്തം ശാഠ്യംപിടിച്ചു.

ഒടുവിൽ നചികേതസ്സുതന്നെ വിജയിച്ചു. ആ ബാലൻ ആത്മജ്ഞാനം സമ്പാദിക്കുവാൻ വെമ്പൽകൊള്ളുന്ന മുമുക്ഷു ആണെന്നും അതുപദേശിക്കപ്പെടുവാൻ യോഗ്യതയും അർഹ തയും ഉള്ള ആളാണെന്നും യമധർമ്മരാജാവിന് ബോദ്ധ്യമായി. അദ്ദേഹം നചികേതസ്സിന് അത്യന്തരഹസ്യമായ ആത്മവിദ്യ (ബ്രഹ്മ വിദ്യ) ഉപദേശിച്ചുകൊടുക്കുകതന്നെ ചെയ്തു.

"മരണത്തെജയിച്ച് അമരത്വം പ്രാപിക്കാനുള്ള വിദ്യ നിനക്കു പദേശിക്കാം. ശ്രദ്ധിച്ചുകേൾക്കുക. മനുഷ്യൻ ആശാബദ്ധനാണ്. ആശകളെല്ലാം ഇന്ദ്രിയങ്ങളിൽകൂടി ജനിക്കുന്നു. ഇവ മനുഷ്യനെ ജനനമരണമാകുന്ന ചക്രത്തിൽ ബന്ധിക്കുകയാണ് ചെയ്യുന്നത്. ഒടുങ്ങാത്തവിധം ജനിക്കലും മരിക്കലും ഇപ്രകാരമാണുണ്ടാകു ന്നത്. അതുകൊണ്ട് ജനനമരണങ്ങളിൽ നിന്നും മോചിതനാ കാതെ അമരത്വം കിട്ടുകയില്ല. അമരനായിത്തീരുന്നതിന് അവൻ സകലവിധ ആശകളെയും കൈവെടിയണം. മനസ്സ് ശുദ്ധനിർമ്മല മാക്കണം. അതിന് ഇന്ദ്രിയങ്ങളെ കീഴടക്കാതെ നിവൃത്തിയില്ല.

ആദ്യമായി മനസ്സിനെയും ഇന്ദ്രിയങ്ങളേയും കീഴടക്കുക. ദേഹം ആത്മാവിന്റെ ഒരു രഥം മാത്രമാണെന്നു ധരിക്കുക. ഇന്ദ്രിയങ്ങൾ ആ രഥത്തിന്റെ കുതിരകളാണെന്നും മനസ്സിലാക്കണം. മനസ്സ് കടിഞ്ഞാണും ബുദ്ധി സാരഥിയുമാണ്. രഥത്തിലിരിക്കുന്ന രാജാവാണ് ആത്മാവ്, ഇന്ദ്രിയവിഷയങ്ങൾ പാതകളാണ്. കുതിരകൾ രഥത്തെയുംകൊണ്ട് ഇന്ദ്രിയവിഷയങ്ങളുടെ പിന്നാലെ പായുന്നു. അവയെ നേരായമാർഗ്ഗത്തിൽകൂടി നടത്തണം. യാതൊരുത്തന് വിവേകമില്ലയോ, ആരുടെ മനസ്സ് എപ്പോഴും നിയന്ത്രണമില്ലാത്തതാണോ അവന്നു കുതിരകളെ നയിക്കുവാൻ കഴിയുകയില്ല. ഒരു സാരഥിയുടെ കലഹിക്കുന്ന കുതിരകളെപ്പോലെ അവന്റെ പിടിയിൽനിന്നും ഇന്ദ്രിയങ്ങൾ കുതറിപ്പോകുന്നു. അതുകാരണം അവൻ പ്രാപ്യസ്ഥാനത്ത്എത്തുന്നില്ല, ചെന്നുചാടുന്നതോ അവസാനമില്ലാത്ത ജനനമരണചക്രത്തിന്റെ വിടാത്തപിടിയിലും. എന്നാൽ ആർക്കു വിവേകമുണ്ടോ? ആരുടെ മനസ്സ് എപ്പോഴും നിയന്ത്രിക്കപ്പെട്ടതാണോ, അവന്റെ ഇന്ദ്രിയങ്ങൾ ഒരു സാരഥിയുടെ നല്ലവണ്ണം പരിശീലിക്കപ്പെട്ട കുതിരകളെപ്പോലെ, സ്വാധീനിക്കപ്പെടുന്നു. എവിടെ എത്തിയാൽ പുനർജ്ജന്മമില്ലയോ ആ ലക്ഷ്യത്തെ ഇന്ദ്രിയനിയന്ത്രണമുള്ളവൻ പ്രാപിക്കുന്നു.

അവൻ പരമലക്ഷ്യസ്ഥാനമായ അമരത്വം പ്രാപിക്കുമെന്നു നിശ്ചയമാണ്, ഹൃദയഗഹ്വരത്തിൽ സ്ഥിതിചെയ്യുന്ന ഏകനും നിത്യനുമായ ആത്മാവിനെ ധ്യാനിക്കുക. നിങ്ങളുടെ ചിത്തത്തെ പരമാത്മാവിൽ ഉറപ്പിക്കുക. ഇന്ദ്രിയങ്ങളുടെ എല്ലാ ആശകളും നശിക്കുമ്പോൾ അജ്ഞാനത്തിന്റെ മൂന്നു ഗ്രന്ഥികളും മുറിയുമ്പോൾ നിങ്ങൾ അമരത്വം, ആത്മസാക്ഷാത്കാരം അഥവാ ബ്രഹ്മജ്ഞാനം പ്രാപിക്കുന്നു. ഹേ, നചികേതസ്സേ! ഈ വിധത്തിൽ മരണത്തെജയിക്കാം. മരണത്തിന്റെ രഹസ്യം ഇതുതന്നെ.

"വിഷയേച്ഛയുള്ളവനും ദുർബ്ബലനും ഈ ആത്മാവിനെ കാണാൻ സാദ്ധ്യമല്ല. വാദംകൊണ്ടോ ചർച്ചകൊണ്ടോ പാണ്ഡിത്യം കൊണ്ടോ ആത്മാവിനെ അറിയുകയില്ല, യാതൊരുവനെ ആത്മാവു വരിക്കുന്നുവോ അവനുമാത്രമേ ആത്മാവിന്റെ

സ്വരൂപം ദൃശ്യമാകും. ഈ ഭാഗ്യം മുമുക്ഷുവിനു സിദ്ധിക്കുന്നത് തന്റെ നിർമ്മലത്വവും നിസ്വാർത്ഥതയും ആധാരമാക്കിയാണ്.

"വത്സാ, എഴുന്നേൽക്കൂ! ജാഗ്രതയോടെ പോകൂ. മഹാത്മാക്കളായ ഗുരുശ്രേഷ്ഠന്മാരെ സമീപിച്ചു അലൗകികമായ ഈ ആത്മാവിനെ അറിയുക. സാക്ഷാത്കാരം നേടുക. ആ മാർഗ്ഗം ഒരു കത്തിയുടെ മൂർച്ചയുള്ള വായ്ത്തലപോലെ ദുസ്തരമാണെന്നു ജ്ഞാനികൾ പറയുന്നു.

യമധർമ്മരാജാവ് ഉപദേശിച്ചുകൊടുത്ത ഈ വിദ്യ സമ്പാദിച്ച ശേഷം യോഗത്തിന്റെ സമ്പൂർണ്ണവിധി അനുഷ്ഠിച്ച് ജനനമരണ ബന്ധങ്ങളിൽനിന്നു മുക്തനായിത്തീർന്ന നചികേതസ്സ് പരബ്രഹ്മ പദം പ്രാപിച്ചു. ഈ ബ്രഹ്മവിദ്യ എല്ലാ മുമുക്ഷുകൾക്കും അനുഷ്ഠിക്കാവുന്നതും ആത്മസാക്ഷാത്കാരം പ്രാപിക്കാവുന്നതുമാകുന്നു.

## മാർക്കേണ്ഡയ കഥ

ഭഗവാൻ ശിവന്റെ പരമഭക്തനായിരുന്നു മാർക്കണ്ഡേയൻ. അദ്ദേഹം ചിരഞ്ജീവിയായതെങ്ങനെയാണെന്നുനോക്കുക. അദ്ദേഹത്തിന്റെ അച്ഛൻ മൃകണ്ഡു പുത്രലാഭത്തിനായി ഘോരതപസ്സു ചെയ്തു. ഭഗവാൻ ശിവൻ പ്രത്യക്ഷനായിട്ടു പുത്രലാഭത്തിനുള്ള വരംനല്കി. പതിനാറുവയസ്സുവരെമാത്രം ജീവിച്ചിരിക്കുന്ന സൽഗുണസമ്പന്നനായ പുത്രനോ നൂറുവയസ്സിനുമേൽ ജീവിച്ചിരിക്കുന്ന ദുർവൃത്തനായ പുത്രനോ ആരെയാണു വേണ്ടതെന്നു ഭഗവാൻ ചോദിച്ചപ്പോൾ അല്പായുസ്സായാലും സൽപുത്രനെത്തന്നെയാണ് തനിയ്ക്കുവേണ്ടതെന്ന് അച്ഛൻ മറുപടിനല്കി. ഭഗവാൻ അനുഗ്രഹിക്കയുംചെയ്തു.

ഭഗവാന്റെ അനുഗ്രഹഫലമായി ജനിച്ച പുത്രനാണ് മാർക്കണ്ഡേയൻ. ഉത്തമനായ ആ പുത്രൻ തന്റെ ആയുസ്സിന്റെ രഹസ്യം അറിയുവാൻ ഇടവരികയും തന്നെ അല്പായുസ്സിൽ നിന്നും രക്ഷിക്കുവാൻവേണ്ടി ഭഗവാനെ ഭക്തിപൂർവ്വം പൂജിക്കുവാൻ തുടങ്ങുകയും ചെയ്തു. അങ്ങനെ മരണദിവസം വന്നു ചേർന്നു. ബാലൻ അന്നത്തെ ദിവസം പരിപൂർണ്ണധ്യാനത്തിലും

ജപത്തിലും ഏർപ്പെട്ടിരുന്നു. ശിവലിംഗസന്നിധിയിൽ സമാധിസ്ഥി തനായിരിക്കുന്ന മാർക്കണ്ഡേയന്റെ ജീവൻ അപഹരിക്കുന്നതി നായി യമധർമ്മരാജാവുതന്നെ പോകേണ്ടിവന്നു. കാലപാശവുമായി യമരാജൻ തന്റെ സമീപത്ത് വന്നിരിക്കുന്നതായി അറിഞ്ഞ മാർ ക്കണ്ഡേയൻ തൽക്ഷണം ശിവലിംഗത്തെ കെട്ടിപിടിച്ചുകൊണ്ട് ഭഗവാനോട് യാചിച്ചുതുടങ്ങി. ആ ബാലന്റെ സ്ഥിരമായ ഭക്തി വിശ്വാസങ്ങൾകണ്ട ഭഗവാൻ പെട്ടെന്ന് ശിവലിംഗത്തിൽനിന്നും പ്രത്യക്ഷനായി. തന്റെ ഭക്തനെ വിട്ടുകൊടുത്തില്ല. യമധർമ്മ രാജാവ് ധർമ്മംനടത്താൻ തന്നെ മുതിരുകയും ശിവനെ പിന്തിരി പ്പിക്കാൻ ഉദ്യമിക്കുകയുംചെയ്തു. പക്ഷെ അതിന്റെ ഫലം യമന്റെ മൃത്യുവായിരുന്നു. അതുകൊണ്ടാണ് ശിവനെ മൃത്യുഞ്ജയൻ എന്നു കീർത്തിക്കുവാൻ ഇടയായത്. മാർക്കേണ്ഡയൻ എന്നും പതിനാറു വയസ്സുള്ള ബാലനായി ചിരഞ്ജീവിയായിത്തീരുകയുംചെയ്തു. യമ ധർമ്മരാജാവിന്റെ മരണം ലോകത്തിന് വളരെ ക്ലേശങ്ങൾക്കിട യായപ്പോൾ ദേവന്മാരെല്ലാവരുംകൂടി ഭഗവാനെ ശരണംപ്രാപിച്ച് അപേക്ഷിച്ചപ്രകാരം വീണ്ടും ജീവിപ്പിച്ചു. തപസ്സുകൊണ്ടും ധ്യാനം കൊണ്ടും നിങ്ങൾക്ക് മരണത്തെജയിക്കാം. മൂന്നുലോകങ്ങളിലും യഥേഷ്ടം സദ്ഫലങ്ങൾ അനുഭവിക്കുന്നതിനും സാധിക്കും.

# അദ്ധ്യായം–പതിനൊന്ന്

## കത്തുകൾ

എന്റെ ഭർത്താവിന്റെ ജീവാത്മാവ് എവിടെയാണ്?

പരമപൂജനീയ സ്വാമിജി.

അങ്ങയുടെ കൃപാപൂർണ്ണമായ കത്തിന് അനേകകോടി നമസ്കാരം! എന്റെ ദുഃഖനിവാരണത്തിന് ആ കത്ത് അത്യ ധികം ആശ്വാസപ്രദമായിരുന്നു.

എനിക്ക്, ഈ സമയത്ത് എന്റെ ഭർത്താവിന്റെ ജീവാ ത്മാവ് എവിടെയാണെന്നറിയാനുള്ള ഉൽക്കടമായ ആഗ്രഹമുണ്ട്. ശരീരത്യാഗത്തിനുശേഷം പുനർജ്ജന്മം ലഭിക്കുന്നതുവരെ അദ്ദേഹത്തിന്റെ ജീവന്റെ ഗതി എന്തായിരിക്കും? ഡിവൈൻ

ലൈഫ്" മാസികയിൽ "മരണത്തിനുശേഷം ജീവന്റെ യാത്ര" എന്ന ശീർഷകത്തിൽ പ്രസിദ്ധം ചെയ്തിരുന്ന ലേഖനം ശരിക്കു മനസ്സിലാക്കാൻ എനിക്ക് വളരെ ക്ലേശിക്കേണ്ടിവന്നു. എന്നാൽ അതിൽ കുറച്ചു ഭാഗം വിശേഷിച്ചും 251–ാം പേജിലെ രണ്ടാം ഖണ്ഡികയ്ക്കുശേഷമുള്ള ഭാഗം എനിയ്ക്ക് മനസ്സിലാക്കാൻ സാധിച്ചില്ല.

മറ്റ് ആരുടെതിനെയുംകാൾ അങ്ങയുടെ വിശദീകരണം ഏറ്റവും സ്പഷ്ടമായി മനസ്സിലാക്കാൻ കഴിയുമെന്നാണ് എന്റെ വിശ്വാസം. മരണാനന്തരം ആത്മാവിന് എന്തു സംഭവിക്കുന്നു എന്നും ദിവംഗതമായ ആത്മാവിന്റെ ശാന്തിക്കായി നാം എന്തു പുണ്യകർമ്മമാണ് ചെയ്യേണ്ടതെന്നും ആ ജീവാത്മാവിന് മർത്ത്യ ലോകത്തിലെ ജനങ്ങളെ കാണാനോ കേൾക്കാനോ സാധിക്കുമോ എന്നും അങ്ങ് ദയവായി വിവരിച്ചു തന്നാലും. പ്രേതാത്മവിദ്യ അറിയുന്നവർ പറയുന്നത് മദ്ധ്യവർത്തിയിൽ കൂടെ നമുക്ക് ആത്മാക്കളുമായി സംസാരിക്കാമെന്നാണ്. ഇതിൽ വല്ല പരമാർത്ഥവും ഉണ്ടോ? ആ സമയത്ത് ഏതെങ്കിലും മറുപടി കിട്ടുന്നെങ്കിൽ അത് യഥാർത്ഥത്തിൽ മരിച്ചവരുടെ ആത്മാവിന്റേതുതന്നെയായിരിക്കുമോ?

എന്ന്, അങ്ങയുടെ വിനീതഭക്ത.

ആനന്ദകുടീരം, 12–2–1645

അനുഗൃഹീതാത്മനേ,

ആശീർവ്വാദങ്ങളും ആരാധനകളും,

താങ്കളുടെ കത്തിനു കൃതജ്ഞത! പ്രേതാത്മവിദ്യാ, പ്രേതാത്മദർശനം, മദ്ധ്യവർത്തി മുതലായവയിൽ മോഹമുണ്ടാകാതിരിക്കുക. അവ നിങ്ങളെ അപഥസഞ്ചാരം ചെയ്യിക്കും. ഭൂതാത്മാവിനോടു വ്യവഹാരം നടത്തുക, അവരുടെകൂടെ വാർത്താലാപം ചെയ്യുക–ഇതെല്ലാം വെറും മിഥ്യാഭ്രമമാണ്. വാസ്തവത്തിൽ അദ്ധ്യാത്മശാസ്ത്രവുമായി ഇവയ്ക്കു യാതൊരു ബന്ധവും ഇല്ല. ജീവിതത്തിന്റെ ഉദ്ദേശ്യം വ്യത്യസ്ഥമാണ്, തന്റെ ആത്മാവിന്റെ അനശ്വരത അനുഭവപ്പെടുകയാണ് ജീവിതത്തിന്റെ ലക്ഷ്യം. ഇതു മാത്രമേ പൂർണ്ണമായ ആനന്ദവും ശാന്തിയും തരികയുള്ളു.

ആത്മാവ് മരിക്കുന്നുമില്ല ജനിയ്ക്കുന്നുമില്ല. ഒരാൾ ഒരു മുറിയിൽ നിന്നും മറ്റൊരു മുറിയിലേക്ക് പോകുന്നതുപോലെ ജീവാത്മാവ് ഒരു മണ്ഡലത്തിൽനിന്നും മറ്റൊരു മണ്ഡലത്തിലേക്ക് കടന്നുപോകുകയാണ് ചെയ്യുന്നത്. മരണത്തിനും പുനർജ്ജന്മത്തിനും ഇടയിലുള്ളകാലം ആ വ്യക്തി തന്റെ സൂക്ഷ്മമണ്ഡലങ്ങളിൽവച്ച് തന്റെ കർമ്മങ്ങളുടെ ഏതാനും ഭാഗങ്ങൾഅനുഭവിക്കുന്നു. നിങ്ങൾ സൂചിപ്പിച്ച ലേഖനത്തിൽ ആത്മാവിന്റെ യാത്രയേയും പ്രത്യാഗമനത്തെയും പറ്റി വിവരിച്ചിട്ടുള്ളത് ആത്മാവ് എങ്ങനെ ക്രമേണ പ്രകൃതാവസ്ഥയിൽ നിന്നും സൂക്ഷ്മാവസ്ഥകളിലേക്ക് കടന്നുപോകുന്നു എന്നു വിശദമാക്കുവാൻ വേണ്ടിയാണ്. ആകാശം, വായു, ധൂമം, മഞ്ഞ്, മേഘം, മഴ എന്നിവയെപ്പറ്റി പ്രസ്താവിച്ചിരിക്കുന്നത് തുടർച്ചയായുള്ള സൂക്ഷ്മാവസ്ഥകളുടെ ബോധം ഉളവാക്കുവാൻ വേണ്ടിയാണ്. നിശ്ചിതസമയത്ത് അത് വീണ്ടും ഒരു പുതിയ ശരീരത്തെ സ്വീകരിക്കുന്നു.

ദിവംഗതമായ ആത്മാക്കളുടെ നിത്യശാന്തിയ്ക്കുവേണ്ടി ചെയ്യാവുന്ന സർവ്വോത്തമങ്ങളായ ഉപായങ്ങൾ ഇവയാണ്. കീർത്തനംചെയ്യുക, ധാരാളംജപിക്കുക, അന്യരുടെ കഷ്ടതകൾ ദൂരീകരിയ്ക്കാൻ തന്നാൽ ആവുന്നതുചെയ്യുക, നിസ്വാർത്ഥമായ സേവനങ്ങൾ നടത്തുക, ഹൃദയംഗമമായ പ്രാർത്ഥനകൾ ചെയ്യുക.

നിങ്ങളുടെ ദിവംഗതനായ പതിയുടെ ആത്മാവുമായി സമ്പർക്കം പുലർത്താൻ ശ്രമിക്കാതിരിക്കൂ. മൃതരായവരുടെ ആത്മാവുമായി ബന്ധം സ്ഥാപിക്കാൻ തുനിയുന്നത് ആ ആത്മാവിന്റെ അത്യുന്നതങ്ങളായ ശാന്തിമണ്ഡലങ്ങളിലേക്കുള്ള ഗതിയെ തടസ്സപ്പെടുത്തുകയായിരിക്കും. തന്നെയുമല്ല ആ ആത്മാവിനെ ഭൂമീ ബദ്ധനാക്കി കീഴ്പോട്ടേക്കു വലിച്ചിഴക്കുവാൻ ഇടയാക്കുകയും ചെയ്യും. അങ്ങനെ ചെയ്യുന്നതുമൂലം ശാന്തിഭംഗം വരുന്നതാണ്. മദ്ധ്യവർത്തിയെ നിയന്ത്രിക്കുന്ന പ്രേതമാർഗ്ഗദർശി അജ്ഞാനിയും കപടബുദ്ധിയുമാണ്. അവൻ അസത്യം പറയും.

താങ്കളുടെ സ്വാത്മാ ശിവാനന്ദ.

# അനുബന്ധം
## സ്വർഗ്ഗത്തിലെ തല്ക്കാലവാസം

പുണ്യാത്മാക്കൾ മരിക്കുമ്പോൾ അവർ സ്വർഗ്ഗത്തിലേക്കുപോയി അവിടെ ചുറ്റിസഞ്ചരിക്കുന്നു. ഈ സഞ്ചാരം എൺപതുമുതൽ ഇരുനൂറ്റിനാല്പതുവർഷംവരെയ്ക്കും നീണ്ടു നില്ക്കാറുണ്ട്. അതുകഴിഞ്ഞാൽ വീണ്ടും ഭൂമിയിൽ ജനിക്കുന്നു.

സുകൃതികളായവർ മരണാനന്തരം സ്വർഗ്ഗത്തിൽ അധിവസിച്ച് അവരുടെ കർമ്മഫലങ്ങൾ അനുഭവിക്കുന്നു. പുണ്യകർമ്മങ്ങൾ ചെയ്തവർ സ്വർഗ്ഗത്തിലെ സുഖഭോഗങ്ങൾ അനുഭവിക്കുന്നു.

"തേ തം ഭുക്ത്വാ സ്വർഗ്ഗലോകംവിശാലം
ക്ഷീണേ പുണ്യേ മർത്ത്യലോകംവിശന്തി
ഏവം ത്രയീധർമ്മ മനുപ്രപന്നാ
ഗതാഗതം കാമകാമാ ലഭന്തേ." (ഗീത 9 21)

അവർ വിശാലമായ ആ സ്വർഗ്ഗലോകത്തെ അനുഭവിച്ചു പുണ്യം ക്ഷയിച്ചാൽ മനുഷ്യലോകത്തെ പ്രാപിക്കുന്നു. പിന്നെയും വേദോക്തകർമ്മാചരണംനിമിത്തം ഭോഗേച്ഛ ജനിക്കയാൽ ജനനമരണങ്ങളെ പ്രാപിച്ചുകൊണ്ടു വരുന്നു.

എന്നാൽ പുണ്യവാന്മാർ സ്വർഗ്ഗത്തിൽനിന്നും ഭൂമിയിലേക്ക് മടങ്ങിവരുമ്പോൾ അവർ ശ്രേഷ്ഠവും സുകൃതപൂർണ്ണവുമായ കുടുംബങ്ങളിൽ ജനിക്കുന്നു. സല്ക്കർമ്മങ്ങളുടെ അനുകൂലഫലം ഇതാണ്. മനുഷ്യന്റെ സല്ക്കർമ്മങ്ങൾക്ക് ഇരട്ടി ഫലമുണ്ട്. സ്വർഗ്ഗത്തിലെ അധിവാസം കഴിഞ്ഞ് ഭൂമിയിലേക്കു തിരിച്ചുവന്നശേഷം അവർക്ക് സല്ക്കർമ്മങ്ങൾക്ക് അനുകൂലമായ പരിതസ്ഥിതികൾക്ക് ഇണങ്ങിയ ജന്മം ലഭിക്കുന്നു.

## ജ്ഞാനി മരണത്തിനുശേഷം

തന്റെ അന്തരംഗജീവന് അനന്തമായ ബ്രഹ്മവുമായി ഐക്യാനുഭൂതി സിദ്ധിച്ച ഒരു ജ്ഞാനിയ്ക്ക് പുനർജ്ജന്മമോ പരലോകഗമനമോ വിമോചനംതന്നെയുമോ വേണ്ടിവരുന്നില്ല. കാരണം അവൻ മുമ്പുതന്നെ മുക്തനായിക്കഴിഞ്ഞിരിക്കുന്നു. സച്ചിദാനന്ദാനുഭൂതിയിൽ അവർ സ്ഥിതപ്രതിഷ്ഠിതനായിക്കഴിഞ്ഞിരിക്കും. തന്റെ അന്തരാത്മാവിന് അനന്തമായ ബ്രഹ്മവുമായി ഐക്യം സിദ്ധിച്ച ഒരു ജ്ഞാനിയ്ക്ക് ഈ ലോകത്തിന്റെയും തന്റെ ശരീരത്തിന്റെയും നിരന്തരമായ ആസ്തിക്യം ഒരു മായമാത്രമായിട്ടേ ദൃശ്യമാകുന്നുള്ളു. ആ കാഴ്ച മാറ്റുവാൻ സാധിക്കയില്ല. എന്നാലും അതിന് അവനെ കൂടുതൽ വഞ്ചിക്കുവാൻ പറ്റില്ല. ഏതുവരെയെന്നാൽ അവന്റെ ശരീരനാശത്തിനു ശേഷം വീണ്ടും അലഞ്ഞുതിരിഞ്ഞു നടക്കാതെ അവൻ യഥാസ്ഥാനത്ത് യഥാസ്ഥിതിയിൽ ഇരിക്കുന്നതുവരെ അവൻ എന്തായിരുന്നു, എവിടെയായിരുന്നു, ശാശ്വതസ്ഥിതി എന്താണ്. അതായിത്തന്നെ സ്ഥിതിചെയ്യണം. എല്ലാ ജീവജാലങ്ങളുടെയും വസ്തുക്കളുടെയും പ്രഥമതത്വം അതായത് മൗലികവും ശാശ്വതവും പരിശുദ്ധവും സ്വതന്ത്രവുമായ ശുദ്ധബ്രഹ്മമായി സ്ഥിതിചെയ്യുന്നതുവരെ ഈ മായാപ്രപഞ്ചദൃശ്യത്തിന് ജ്ഞാനിയെ വഞ്ചിക്കുവാൻ സാദ്ധ്യമല്ല എന്നു ചുരുക്കിപ്പറയാം.

ജീവിച്ചിരിക്കുമ്പോഴും മരിച്ചുവീഴുമ്പോൾപോലും തന്റെ പരിശുദ്ധവും കാലരഹിതവുമായ ബോധവും ആനന്ദവും തന്റെ മുഖ്യതത്വവുമായ സ്വന്തംസ്വരൂപത്തിൽ സ്ഥിതിചെയ്യുന്ന ഒരു ജ്ഞാനിയുടെ ദൃഢപ്രഖ്യാപനങ്ങൾ താഴെപ്പറയുന്നതായിരിക്കും. സ്വന്തം വിശ്വാസത്തേയും അനുഭവത്തേയും സ്ഥിരീകരിക്കുന്ന പ്രസ്താവനകളാണ് അതെന്നുകാണാം.

'ഞാൻ അനന്തവും അനശ്വരവും സ്വയംജ്യോതിയും നിരുപാധികനുമാകുന്നു. ഞാൻ ആദ്യന്തവിഹീനനും നാശരഹിതനും ജന്മരഹിതനും മരണരഹിതനും ആകുന്നു. ഞാൻ ഒരിക്കലും ജനിച്ചിട്ടില്ല, ഞാൻ എപ്പോഴും സ്വതന്ത്രനും പരിപൂർണ്ണനും

നിരാലംബനുമാകുന്നു. ഞാൻ സർവ്വവ്യാപിയും സർവ്വാന്തര്യാമി യുമാകുന്നു. ഞാൻ പരമശാന്തിയും ശുദ്ധസത്വവും ആകുന്നു.

ജ്ഞാനി ചിരഞ്ജീവിയാകുന്നു. സദാ സച്ചിദാനന്ദബ്രഹ്മ ത്തിൽ ലയിച്ചിരിക്കുന്ന പരമശുദ്ധബ്രഹ്മംതന്നെയാണ്.

## മനുഷ്യന്റെ പുനർജ്ജന്മവും പരിണാമവും

പുനർജ്ജന്മം മരണാനന്തരജീവിതം എന്നീ പ്രശ്നങ്ങൾ യുഗങ്ങളിലൂടെ ഇന്നും ഉത്തരംമുട്ടിനില്ക്കുകയാണ്. മാനവ വിജ്ഞാനത്തിന് ജീവിതം പ്രവചിക്കുന്ന എല്ലാ പ്രശ്നങ്ങൾക്കും സമാധാനം നല്കുവാനുള്ള കഴിവില്ല, ഗൗതമബുദ്ധൻ പറയുന്ന തുപോലെ, നമ്മുടെ മോഹങ്ങൾക്കനുസരിച്ച്, നമ്മുടെ ഇന്ദ്രിയ ങ്ങളാൽ സൃഷ്ടിക്കപ്പെട്ട നാമരൂപങ്ങളുടെ ഈ ലോകത്തിൽ ഒരു മനുഷ്യൻ ഉണ്ട് അല്ലെങ്കിൽ ഇല്ല, ജീവിക്കുന്നു അല്ലെങ്കിൽ മരി യ്ക്കുന്നു. പക്ഷെ രൂപരഹിതവും യഥാർത്ഥവുമായ ഈ ലോക ത്തിൽ ഇതങ്ങനെയല്ല, കാരണം, നമ്മുടെ അറിവിനനു സരിച്ച ല്ലാതെ എല്ലാം മറ്റുപ്രകാരത്തിലാണ്, മരണത്തിനുശേഷം ഒരാൾ ജീവിക്കുന്നുണ്ടോ എന്നുചോദിച്ചാൽ 'ഇല്ല' എന്നു ഞാൻ മറുപടി പറയുന്നത് മരണത്തോടുകൂടെ തനിയെ മരിച്ചുപോകുന്ന മനു ഷ്യന്റെ മനസ്സിനു ബോധിക്കത്തക്കതരത്തിലല്ല. മരണത്തിൽ മനുഷ്യൻ സമ്പൂർണ്ണമായി മരിക്കുന്നുണ്ടോ എന്നു നിങ്ങൾ ചോദി ക്കുന്നപക്ഷം 'ഇല്ല' എന്നു മറുപടി പറയുന്നു. കാരണം, മരിക്കുന്നത് ഈ ലോകത്തോട് സംബന്ധപ്പെട്ട രൂപങ്ങളും സങ്കല്പങ്ങളുമാ കുന്നു.

എങ്കിലും അസന്നിഗ്ദ്ധമായ ഒരു തീരുമാനത്തോടു കൂടാതെ നിഗൂഢമായ മറുപടികൊണ്ടു സമാധാനിക്കാൻ ഇന്ന് മനുഷ്യന്റെ മനസ്സ് സമ്മതിക്കയുമില്ല. ജ്ഞാനികൾ പ്രസ്താവിച്ചിട്ടുള്ള തിനെ അപ്പാടെ കണ്ണടച്ചുവിശ്വസിച്ചിരുന്ന ആ പഴയകാലം എത്രയോ മുമ്പെ കടന്നുപോയിരിക്കുന്നു. ഇന്ന് വസ്തുനിഷ്ഠമായ തെളിവുകളാണാവശ്യം. ഒറ്റപ്പെട്ട സൃഷ്ടിസിദ്ധാന്തങ്ങളല്ല. എന്നാൽ ആത്മാവിന്റെ ദേഹാന്തരപ്രാപ്തിയെപ്പോലെ അഗാധമായ രഹ

സ്വത്തെപ്പറ്റിയുള്ള മനോഭാവം അങ്ങിനെയാണെങ്കിൽ അതിനുള്ള സമാധാനം 'നിങ്ങൾ മരിക്കുന്നതുവരെ കാത്തിരിക്കുവിൻ. അപ്പോൾ നിർണ്ണായകമായ മറുപടിലഭിക്കും' എന്നു മാത്രമായിരിയ്ക്കാം. അതിനാൽ ശാന്തവും വിവേചനാപരവും നിഷ്പക്ഷവും വ്യക്തിനിരപേക്ഷവുമായ ചിന്തയുടെ ആവശ്യം നേരിടുന്നു. കാര്യകാരണസിദ്ധാന്തവും തന്നിമിത്തമായ പുനർജ്ജന്മത്തിന്റെ അനിവാര്യതയുമാണ് ഹൈന്ദവസംസ്കാരത്തിന്റെ മൂലക്കല്ല്.

ഭൂമിയിലെ 200 കോടിജനങ്ങളിൽ 80 കോടിജനങ്ങൾ പുനർജ്ജന്മത്തിൽ വിശ്വസിക്കാനുള്ള ധാർമ്മികപാരമ്പര്യമില്ലാത്തവരാണെന്നും ഏതാണ്ട് 54 കോടിജനങ്ങൾ അതിന്റെ സാധ്യതയെപ്പറ്റി അജ്ഞരാണെന്നും ഉള്ള വസ്തുത വിസ്മരിക്കാവതല്ല. നിങ്ങൾ മാത്രമാണ് ജ്ഞാനികളെന്നും മറ്റുള്ളവരെല്ലാം അജ്ഞരാണെന്നും ഒരു കൂട്ടർ വിശ്വസിക്കുന്നു എങ്കിൽ അത് കേവലം ആത്മപ്രശംസ മാത്രമായിരിയ്ക്കും. ഒരുവന്റെ ഇപ്പോഴത്തെ ജന്മം തന്റെ പൂർവ്വജന്മകർമ്മഫലമാണെന്ന് ഒരാൾ വിശ്വസിക്കണമെങ്കിൽ ആ കഴിഞ്ഞ ജന്മത്തിനു കാരണമെന്തായിരുന്നു എന്നൊരു ചോദ്യം ഉത്ഭവിക്കുന്നു. ശരി, അതിനും മുമ്പുണ്ടായിരുന്ന ജന്മംതന്നെയാണതിനു കാരണമെന്നു സമാധാനം പറയാം. ഇതിനു മറുപടി പറയുമ്പോൾ നമുക്ക് പരിണാമസിദ്ധാന്തത്തെ ആശ്രയിക്കേണ്ടതായിവരും. അതിവിദൂരമായ ആദികാലത്തിൽ നാമെല്ലാവരും മൃഗങ്ങളായിരുന്നുവെന്നും ആ ജീവിതപരമ്പരയിൽനിന്നും നാം മനുഷ്യപ്രാണികളായി പരിണമിച്ചു എന്നും പറയേണ്ടതായിവരും. കാര്യകാരണനിയമത്തെ ന്യായീകരിക്കുന്നതിന് മനുഷ്യജീവികളായി പിറക്കുവാനും വല്ല കാരണവും ഉണ്ടായിരുന്നിരിക്കണം. മൃഗങ്ങൾക്ക് ഗുണദോഷവിവേചനാശക്തി ഇല്ലാത്തതിനാൽ മനുഷ്യവർഗ്ഗത്തിൽ നാം വന്നുപിറന്നു എന്നതിന് നാം എന്തുകാരണം പറയും എന്ന പ്രശ്നം വീണ്ടും ഉദിക്കുകയുംചെയ്യുന്നു. വിരോധമില്ല. ന്യായരഹിതമായ തത്വത്തെ പരീക്ഷാർത്ഥമായി സ്വീകരിച്ച് നമുക്കു പിന്നോക്കം കൃമികളുടെ സ്വർഗ്ഗത്തിലേക്കും പിന്നെ ധാതുവർഗ്ഗങ്ങളിലേക്കുംപോയി അവസാനം ദൈവമാണ് ഇതിനെല്ലാം ആദികാരണം എന്നുള്ള നിഗമനത്തിൽ എത്തിച്ചേരാം. എന്നാൽ കാര്യ

കാരണ സിദ്ധാന്തത്തിൽ വിശ്വസിച്ചാലും. നാം മനുഷ്യജീവികളായി പിറന്നിട്ടും നാം അനുഭവിക്കേണ്ടതായ കഷ്ടപ്പാടുകൾക്കും ദുഃഖങ്ങൾക്കും ഈശ്വരൻ ആദികാരണമായി തീരുന്നത് എന്തുകൊണ്ടാണ്.

ആദികാരണത്തിന് ഉത്തരമില്ല, നല്ലവനായിരിക്കു! നല്ലതു ചെയ്യു! നല്ല മനസാക്ഷിയിൽ വിശ്വസിക്കു! വ്യക്തിയുടെ യോഗ്യതയേയും ജീവിതത്തിന്റെ നീതിതത്വങ്ങളേയും ആദരിക്കുകയും ബാക്കിയെല്ലാം ഈശ്വരനുവിട്ടുകൊടുക്കുകയും ചെയ്യുക, ഇതാണ് അത്യുത്തമമാർഗ്ഗം. മനുഷ്യന്റെ മനസ്സിന് അതീതമായി പല വസ്തുതകളും ഉണ്ട്. ആത്മജ്ഞാനം-ആ വാക്യം എത്ര ഗംഭീരമായാലും വേണ്ടില്ല-മാത്രമാണ് അവയ്ക്കുള്ള ഉത്തരം. എന്തുതന്നെ ആയാലും പുനർജ്ജന്മതത്വത്തെ അത്ര എളുപ്പത്തിൽ തള്ളിക്കളയാവുന്ന ഒന്നല്ല. വിശ്വാസത്തെ നിലനിർത്തുവാൻ സുശക്തമായ പ്രേരണനല്കുന്ന യുക്തിസഹമായ തെളിവുകൾ അവയ്ക്കുണ്ട്.

വൈദിക സാഹിത്യത്തിലെ പൂർവ്വഘട്ടങ്ങളിൽ പുനർജ്ജന്മത്തെപ്പറ്റി പ്രത്യക്ഷമായ യാതൊരു പരാമർശനവും ഇല്ല. പാപദോഷങ്ങൾ, നരകയാതന, സ്വർഗ്ഗകാംക്ഷ, ഇതൊന്നും അന്ന് അതിൽ കാണുന്നില്ല. എന്നാൽ ആരണ്യകകാലം മുതൽ വൈദികന്മാരുടെചിന്ത, മഹത്തത്വങ്ങളെ ദൈവങ്ങളാക്കിക്കൊണ്ടുള്ള ബഹുദേവതത്വങ്ങളിൽനിന്ന് അദ്വൈതതത്വമായ ഏകബ്രഹ്മത്തിലേക്ക് പുരോഗമിച്ചപ്പോൾ മനുഷ്യചിന്തയിൽ നിഷ്ക്കളങ്കമായ ഈശ്വരവിലാസത്തെ സുരക്ഷിതമാക്കുവാൻവേണ്ടി ന്യായമായ ആവശ്യം കൊണ്ടാണ് കാരണകാര്യതത്വവും ആത്മാവിന്റെ ദേഹാന്തരപ്രാപ്തിയും ആവിഷ്ക്കരിക്കപ്പെട്ടത്.

ലോകത്തിലെ മൂന്നു പ്രധാനമതങ്ങൾ, അവ ഉത്ഭവത്തിൽ ഹിന്ദുമതത്തേക്കാൾ പ്രായം കുറഞ്ഞവയാണെങ്കിലും, മനുഷ്യരെ പരസ്പരം കലഹിച്ചു നശിക്കുന്നതിൽനിന്നു തടയുവാനും, സൗഹാർദ്ദതയേയും സദാചാരത്തിന്റെ മൂല്യത്തെയും ശാന്തിയുടെ ഉപയോഗത്തെയും മാനിക്കുവാനും, നരകത്തിനെപ്പറ്റി പൈശാചികമായ ഒരു ഭീകരപ്രതീതി ഉളവാക്കേണ്ടത് ആവശ്യമാണെന്നു കണ്ടിരുന്നു.

അതേ ഉദ്ദേശ്യത്തോടുകൂടി തന്നെ സ്വർഗ്ഗത്തിൽ ആനന്ദമായ അമരത്വത്തിന്റെ വർണ്ണശബളമായ ആകർഷണീയതയേയും അതേ സമയം എടുത്തു കാണിച്ചിരിക്കുന്നു. എന്നാൽ ഇവിടെ പരിണാമ തത്വത്തെ തരംതാഴ്ത്തുകയും മനുഷ്യനെ പെട്ടെന്ന് നരകത്തിലേക്ക്, വിമോചനത്തിനുള്ള മാർഗ്ഗം തെല്ലും ഇല്ലാതെ, തള്ളപ്പെടുകയോ സ്വർഗ്ഗത്തിൽ ശാശ്വതമായ സ്ഥാനം നല്കപ്പെടുകയോ ചെയ്യുന്നു. ഒരുവൻ ദുഷ്ടനായിരുന്നിട്ടും കൂടി സുഖമായും ഐശ്വര്യത്തോടുകൂടിയും ജീവിക്കുവാനും മറ്റൊരുവൻ സുകൃതിയായിരുന്നിട്ടും ദാരിദ്ര്യത്തിലും അരിഷ്ടതയിലും ജീവിതം നയിക്കുവാനും കാരണം എന്താണെന്നുള്ളതിനു മറുപടിയില്ല.

നേരെമറിച്ച് ഭാരതത്തിലെ മഹർഷികൾ കുറെകൂടി മെച്ചമായ പരിഹാരം നിർദ്ദേശിച്ചുതരുന്നു, തന്റെ വിധിക്കു താൻതന്നെ കാരണക്കാരനായ മനുഷ്യന്റെ പരിണാമത്തിനുള്ള ഉത്തരവാദിത്വം പുനർജ്ജന്മത്തിൽ ചുമത്തിയിരിക്കയാണ്. ഈ പ്രപഞ്ചം എന്തിനുവേണ്ടി സൃഷ്ടിക്കപ്പെട്ടു എന്നതിനു മറുപടി പറയുക സാദ്ധ്യമല്ലെന്ന് അവർ സ്വയം സമ്മതിക്കുന്നു, അതിന്റെ അടിസ്ഥാനത്തിൽ നന്മയ്ക്കും തിന്മയ്ക്കും, സുഖത്തിനും ദുഃഖത്തിനും ഈശ്വരനല്ല യഥാർത്ഥത്തിൽ ഉത്തരവാദി. നേരെമറിച്ചു മനുഷ്യൻതന്നെയാണ്. എന്നാൽ സ്വപ്രയത്നത്താൽ തനിക്കുതന്നെതന്നെ നന്നാക്കുവാൻ സാധിക്കുമെന്ന് അവർ ഉറപ്പിച്ചു പറയുന്നു. ജീവിതത്തിലെ സകലവിധ അസ്വസ്ഥതകൾക്കും അസ്വാസ്ഥ്യങ്ങൾക്കും അനീതികൾക്കും ഈശ്വരനെ കുറ്റപ്പെടുത്തുന്നത് ശരിയല്ല. മനുഷ്യന്റെ ചിന്തയിൽ ഈശ്വരന്റെ സ്ഥാനത്തിനു കോട്ടംതട്ടാതെ സൂക്ഷിക്കാനും അവർ ശ്രദ്ധിച്ചിട്ടുണ്ട്. അതുകൊണ്ട് മരണശേഷം വിവാദപരമായ വിമോചനരാഹിത്യത്തെ ന്യായീകരിക്കുന്ന ഒരു വിശ്വാസത്തേക്കാൾ അധികം വിശ്വസനീയമായ ഒന്നാണ് പുനർജ്ജന്മതത്വം. വളരെ ചുരുങ്ങിയ പരിശീലനംകൊണ്ട് ഒരു കുട്ടി വേഗത്തിൽ വിദഗ്ദ്ധ കലാകാരനായോ മികച്ച സംഗീതവിദ്വാനായോ ഉയുരന്നതു നാം കണ്ടിട്ടുണ്ട്. നേരെ മറിച്ചും കണ്ടിട്ടുണ്ടാകും. ഉയർന്നതരം കുടുംബങ്ങളിൽ യോഗ്യന്മാരായ അദ്ധ്യാപകന്മാരെക്കൊണ്ട് പരിശീലനം കൊടുപ്പിച്ചിട്ടും ചില കുട്ടികൾക്കു

യാതൊരുണർവ്വും ഉണ്ടാകാത്ത ഉദാഹരണങ്ങളും ഉണ്ട്. മുൻപരിചയമോ പഠിപ്പോ ഇല്ലാത്ത ചില കുട്ടികൾ ചിലകലകളിൽ അതിനിപുണന്മാരായി ശോഭിക്കാറുണ്ടല്ലോ. ഒരേ അച്ഛനമ്മമാരുടെ സന്താനങ്ങളിൽ, അവർക്ക് ഒരു പോലെയുള്ള പ്രോത്സാഹനങ്ങളുണ്ടായിരുന്നിട്ടുംകൂടി, ഓരോരുത്തരും ഓരോ വിധത്തിലാണ് കണ്ടുവരുന്നത്. ഒരു പുത്രൻ നന്മയുടെയും സൽഗുണങ്ങളുടേയും നിറകുടമായിരിക്കാം. വേറൊരു പുത്രൻ നേരെ വിപരീതമായും കാണുന്നില്ലേ. ഇതിനെല്ലാം കാരണങ്ങൾ ആരായുമ്പോൾ നാം ജീവിതങ്ങളുടേയും ജനങ്ങളുടേയും വളരെ പിറകോട്ടന്വേഷിച്ചു ചെല്ലുകയാണെങ്കിൽ സ്പഷ്ടമായ യാതൊരു കാരണവും കണ്ടുപിടിക്കുവാൻ സാധിച്ചെന്നു വരുന്നതല്ല. ഒരൊറ്റ മാർഗ്ഗമേ ഇതിനു സമാധാനമുള്ളു. പുനർജ്ജന്മസിദ്ധാന്തം.

ലൗകികവീക്ഷണത്തിലൂടെ നോക്കിയാലും ജീവിതത്തിന്റെ ഒരു സംരക്ഷണശക്തിയാണ് പുനർജന്മം. സ്വപ്നങ്ങളും അഭിലാഷങ്ങളും എത്രയെത്ര പൂർത്തിയാകാതെ കിടക്കുന്നു. യൗവനം ക്രമേണ വാർദ്ധക്യത്തിലേക്കും ബലഹീനതയിലേക്കും നീങ്ങിപ്പോകുന്നു. വഴുതിക്കൊണ്ടിരിക്കുന്ന പ്രത്യാശാദീപം മങ്ങിമറയുന്നു. എന്നാലും അവയ്ക്കു മറ്റൊരു ജന്മത്തിലെങ്കിലും സാഫല്യം സിദ്ധിക്കുമെന്നുള്ള വിദൂരപ്രതീക്ഷ ആശാനാളത്തെ ജ്വലിപ്പിച്ചുകൊണ്ടിരിക്കും. ഈ വീക്ഷണഗതിയിൽനിന്ന് പുനർജ്ജന്മം തീർച്ചയായും ജീവിതത്തിനുസൗമ്യമായ ആശ്വാസവും സമാധാനവും ആണെന്നു കാണാം. മരണത്തിന്റെ ഭാരിച്ച ചുറ്റിക ജീവിതത്തെ തകർക്കുന്നു എന്നും ദേഹവുംദേഹിയും അഞ്ച് മഹത്തത്വങ്ങളിൽ ചേർന്ന് അന്ത്യവിസ്മൃതിയിലാണ്ടുപോകുന്നു എന്നും വിശ്വസിക്കുന്ന ഒരു ചിന്താഗതിക്കാരുണ്ട്. സൗകര്യമായ ഈ വിചാരഗതി ബുദ്ധിമാന്മാരായ കുയുക്തിവാദികൾക്ക് വളരെ ആകർഷകമായി തോന്നാം. എന്നാൽ പരമാർത്ഥം അങ്ങനെയാണെന്നുവരികിൽ പ്രേതകാഴ്ചയുടേയും, ആത്മവാദികളുടെ ചർച്ചകളിലെ അനിഷേദ്ധ്യങ്ങളായ അനുഭവങ്ങളുടേയും കാരണങ്ങൾ എന്താണ്? അതിനാൽ മരണത്തിനു ശേഷവും ജീവൻ ഉണ്ടെന്നുള്ളവാദം തള്ളിക്കളയുവാൻ തരമില്ല. ഒരു അദ്ധ്യാത്മ

ജിജ്ഞാസുവിന്റെ നില എന്തായിരിക്കുമെന്ന് നമുക്കിനിയും ആലോചിക്കാം.

മനുഷ്യന്റെ അന്തരംഗത്തിൽതന്നെ നിഗൂഢമായ ഒരു വൻ ശക്തി കിടപ്പുണ്ട്. അവൻ വിധിയുടെ അടിമയല്ല, ബുദ്ധമതസ്ഥാപനത്തിനുവേണ്ടി ലോകം ഏറ്റവും കടപ്പെട്ടിരിക്കുന്ന ബുദ്ധശിഷ്യന്മാരുടെ കൂട്ടത്തിൽ എത്രയും ബുദ്ധിമാനായ ശാരിപുത്തനോടും ബുദ്ധദേവൻ ചോദിച്ചു–'ഹേ സംന്യാസി, നിങ്ങൾക്കു ജീവിതം ഭാരമായി തോന്നുകയും അതു മരണത്താൽ മോചിക്കപ്പെടുന്നതിന് നിങ്ങൾ ആഗ്രഹിക്കയും ചെയ്യുന്നില്ലേ? അഥവാ ശ്രേഷ്ഠമായ ഒരു കർത്തവ്യഭാരമുള്ളതുകൊണ്ട് ജീവിതം നിങ്ങളെ ആകർഷിക്കുന്നുണ്ടെന്നു വരുമോ? അതിന് ശാരിപുത്തന്റെ മറുപടി ഇതായിരുന്നു–'പൂജ്യനായ ഗുരുദേവ! ഞാൻ ജീവിതവും മരണവും ഇച്ഛിക്കുന്നില്ല. പ്രവൃത്തി കഴിഞ്ഞ് കൂലിക്കുകാത്തിരിക്കുന്ന ഒരു ഭൃത്യനെപ്പോലെ ഞാൻ എന്റെ ഊഴം കാത്തുകൊണ്ടിരിക്കയാണ്.' ഒരു പ്രതീക്ഷകന്റെ നിലയും ഇതുപോലെ ആയിരിക്കണം. തന്റെ സ്വന്തമായിട്ടൊന്നും അവന് ചെയ്തുതീർക്കുവാനില്ല. കാരണം, അവന്റെ ജീവിതം ഈശ്വരേച്ഛ പൂർത്തിയാക്കുകയാണ്. ഒരു മഹത്തായ ആത്മീയസമൂഹത്തെ പോഷിപ്പിക്കുന്നതിനുവേണ്ടി വീണ്ടും ജനിക്കണമെന്ന ആഗ്രഹംപോലും അവനിൽ ഉണ്ടാകരുത്. എന്തെന്നാൽ തന്റെ ദൂതനായി ആരെയാണ് നിയോഗിക്കേണ്ടതെന്ന് ഈശ്വരനു നല്ലതുപോലെ അറിയാവുന്നതല്ലെ? തന്റെ ശരീരവും മനസ്സും വ്യക്തിത്വവും നശിച്ച് സമഷ്ടിപ്രപഞ്ചത്തിന്റെ ഏകത്വത്തിൽ ലയിച്ച് സൂക്ഷ്മശരീരസ്ഥിതനായോ സ്ഥൂലശരീരബന്ധനായോ ഉള്ള ഒരു വ്യക്തിത്വബോധാവസ്ഥയിൽനിന്ന് എന്നെന്നേക്കുമായിവിരമിക്കുന്നതിൽ സന്തോഷിക്കുകയല്ലേ പരമോന്നതമായ ആദർശം?

തനിക്കു പുനർജ്ജന്മം വേണ്ടെന്നു പ്രഖ്യാപിക്കുവാനുള്ള സ്വാതന്ത്ര്യം ഏതൊരു സാധകനും നിശ്ചയമായും ഉണ്ട്. എന്തെന്നാൽ മോക്ഷം അവന്റെ ജന്മാവകാശവും അവൻ തന്റെ വിധിയുടെ കർത്താവും ആകുന്നു. ആത്മീയമായിട്ടോ ലൗകികമായിട്ടോ മനഃപീഡനംചെയ്യുക ഒരിക്കലും നന്നല്ല. മരണസമയത്തു

ചിന്താകുഴപ്പംമൂലം ഹിംസിക്കപ്പെടുന്നതിനേക്കാൾ നല്ലത് അനാരോഗ്യകരമായ ഭീതിഭാവങ്ങളിൽനിന്ന് മനസ്സിനെ ശുദ്ധീകരിക്കയാണ്. ജീവിതത്തിന്റെ ഭൗതികമൂല്യങ്ങളുടെ അനിത്യാവസ്ഥയെ അറിഞ്ഞുംകൊണ്ട് രക്തമാംസനിർമ്മിതമായ ഈ കാരാഗൃഹത്തിൽ വീണ്ടും ക്രൂശിക്കപ്പെടുവാനുള്ള സാധ്യതയെ നിഷേധിച്ച് തനിക്ക് ആജ്ഞാപിക്കുവാൻ കഴിയുന്നത്ര ദൃഢനിശ്ചയത്തോടും ചിന്തയോടുംകൂടി തന്റെ ന്യായമായ അവകാശത്തെ ആവശ്യപ്പെടേണ്ടതാണ്. വിചാരം പ്രവൃത്തിയെ നിർണ്ണയിക്കുന്നു. പ്രവൃത്തി വിധിയെ നിർണ്ണയിക്കുന്നു. ഓരോ വ്യക്തിയുടെ ഉള്ളിലും ശക്തിയുടെ വിസ്തൃതമായ കലവറയുണ്ട്. തന്റെ വെറും ഇച്ഛാശക്തികൊണ്ടും, അനിവാര്യമായ ദൈവാനുഗ്രഹംകൊണ്ടും ഒരുവന് തന്റെ ഭാവിജന്മത്തിന്റെ സംഭാവ്യതയെ നിശ്ചയമായും ശിഥിലീകരിക്കാവുന്നതാണ്. പ്രാപഞ്ചികമോഹങ്ങളുടെ ലാംഛനപോലും ശേഷിക്കാതെ മനസ്സു ശുദ്ധമാക്കുവാൻ ഈ ജീവിതം വിനിയോഗിക്കാം. ദുഷ്കർമ്മങ്ങളുടെ തുടച്ചുമായ്ക്കുവാൻ കഴിയാത്ത പാടുകളെപ്പോലും ബാക്കിവയ്ക്കാതിരിക്കത്തക്കവണ്ണം ശുദ്ധമാക്കി തന്റെ ഈ ജന്മത്തെ മാതൃകാപരമാക്കേണ്ടതാണ്. ബുദ്ധിയിലും ത്യാഗത്തിലും അദ്വിതീയനായ ദത്താത്രേയമഹർഷി "ദീക്ഷിതന് പുനർജ്ജന്മം ഇല്ല." എന്നു പറഞ്ഞിട്ടുള്ളതല്ലേ!

## മൃഗജന്മങ്ങളിലേക്കുള്ള അധഃപതനം

തന്റെ നന്മതിന്മകളെ അനുസരിച്ച് മനുഷ്യൻ ദേവനായോ, മൃഗമായോ, പക്ഷിയായോ, സർപ്പമായോ, കല്ലായോ, മരമായോ ആയിത്തീരാമെന്ന് ഹിന്ദുമതശാസ്ത്രങ്ങൾ പറയുന്നുണ്ട്. ഉപനിഷത്തുകളും ഈ സത്യം സ്ഥാപിക്കുന്നു. കപിലമഹർഷിയും ഇതിനോടു യോജിക്കുന്നു.

എന്നാൽ ബുദ്ധമതവും ചില പാശ്ചാത്യതത്വജ്ഞാനികളും പഠിപ്പിക്കുന്നത് "ഒരു മനുഷ്യജന്മം എടുത്തുകഴിഞ്ഞാൽ മനുഷ്യനു പിന്നെ അധഃപതനമില്ല. പാപകർമ്മത്തിനുവേണ്ടി അവൻ ഒരു മൃഗമായി ജനിക്കേണ്ട ആവശ്യമില്ല, മനുഷ്യജന്മത്തിൽതന്നെ പലവിധത്തിലും അവൻ ശിക്ഷിക്കപ്പെടും", എന്നാണ്.

മനുഷ്യൻ ഒരു ദേവശരീരം എടുക്കുമ്പോൾ മാനവ സംസ്കാരങ്ങളെല്ലാം, സ്വഭാവങ്ങളും വാസനകളും, സുഷുപ്ത്യവസ്ഥയിൽ ഇരിക്കുന്നു. മനുഷ്യൻ ഒരു ശ്വാവിന്റെരൂപം എടുക്കുമ്പോൾ മൃഗീയവാസനകളും സംസ്കാരങ്ങളും പ്രത്യക്ഷമാകുന്നു. മാനുഷികവാസനകൾ മറയ്ക്കപ്പെട്ടിരിക്കയാണ്. ചില നായ്ക്കൾക്ക് രാജാക്കന്മാരുടേയും പ്രഭുക്കന്മാരുടേയും മന്ദിരങ്ങളിൽ രാജകീയഭോഗങ്ങൾ സിദ്ധിക്കുന്നു. അവർ മോട്ടോർ വാഹനങ്ങളിൽ സഞ്ചരിക്കയും രാജകീയഭക്ഷണങ്ങൾ അനുഭവിക്കുകയും മെത്തകളിൽ ശയിക്കയും മറ്റു സൗഖ്യങ്ങളെല്ലാം അനുഭവിക്കുകയും ചെയ്യുന്നു. ഇവ അധഃപതിച്ച മനുഷ്യജീവികളാണ്.

## സ്ഥൂലശരീരം നശിക്കുമ്പോൾ ലിംഗശരീരം ജീവിക്കുന്നു

പഞ്ചഭൂതനിർമ്മിതമായ ഈ ശരീരം മരണശേഷം പാമ്പിന്റെ ചട്ടപോലെ ത്യജിക്കപ്പെടുകയാണ്. അഞ്ചു കർമ്മേന്ദ്രിയങ്ങളും അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും അഞ്ചു പ്രാണങ്ങളും മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നീ പത്തൊൻപതുതത്വങ്ങളോടും കൂടിയ അന്തരംഗസൂക്ഷ്മശരീരം അല്ലെങ്കിൽ ലിംഗശരീരം സ്വർഗ്ഗത്തിലേക്കു ഉയരുകയും പിന്നീട് ഭൂമണ്ഡലത്തിലേക്ക് തിരിച്ചെത്തുകയും വേറൊരു സ്ഥൂലശരീരം അവലംബിച്ച് പുനർജ്ജന്മം എടുക്കുകയുംചെയ്യും.

ഈ ലിംഗശരീരത്തിൽ അല്ലെങ്കിൽ സൂക്ഷ്മശരീരത്തിലാണ് പൂർവ്വജന്മങ്ങളിലെ എല്ലാ വാസനകളും സ്ഥിതിചെയ്യുന്നത്. ആത്മസാക്ഷാൽകാരം നേടി മോക്ഷം പ്രാപിക്കുന്നതുവരെ ഈ ശരീരം നിലനില്ക്കുന്നു. അതിനുശേഷം അതു നശിക്കുന്നു. അതിന്റെ ഘടകങ്ങളെല്ലാം തന്മാത്രകളാകുന്ന സമുദ്രത്തിൽ വിലയം പ്രാപിക്കുകയുംചെയ്യും.

## അടുത്ത ജന്മത്തിന്റെ പ്രകൃതി

തന്റെ മരണവേളയിൽ ഒരു മനുഷ്യന്റെ മനസ്സിൽ ഉള്ള തീവ്രമായ അന്തിമചിന്തയാണ് അവന്റെ ഭാവിജന്മത്തിന്റെ പ്രകൃതി രൂപപ്പെടുത്തുന്നത്. മരിക്കുമ്പോൾ ഒരുവൻ ചായയെപ്പറ്റിയാണ്

വിചാരിക്കുന്നതെങ്കിൽ അയാൾ പുണ്യകർമ്മങ്ങൾ ചെയ്തിട്ടുള്ള പക്ഷം അടുത്തജന്മത്തിൽ ഒരു ചായത്തോട്ടത്തിലെ മാനേജരായിത്തീരാം. ഇല്ലെങ്കിലോ ചായത്തോട്ടത്തിലെ ഒരു തൊഴിലാളിയായിട്ടെങ്കിലും ജനിയ്ക്കാം.

ഒരു മദ്യപാനി മരിക്കുമ്പോൾ അവന് മദ്യത്തിന്റെ ചിന്തയുണ്ടായിരിക്കും. ഒരു സ്ത്രീജിതന് മരണസമയത്ത് സ്ത്രീകളെപ്പറ്റിയുള്ള വിചാരങ്ങളായിരിക്കും പൊന്തിവരിക. പുകയിലപ്പൊടി ഉപയോഗിച്ചശീലമുള്ള ഒരാൾ മരിക്കുന്ന സമയം, ബോധമില്ലാത്ത അവസ്ഥയിൽപോലും, പൊടിവലിക്കുകയാണെന്ന സങ്കല്പത്തിൽ തന്റെ കൈവിരലുകൾ മൂക്കിന്റെ സമീപത്തേക്കുകൊണ്ടു പോകുന്നതായി കാണുകയുണ്ടായി. അയാൾ പൊടിവലിക്കുന്ന സങ്കല്പത്തിലായിരുന്നു സ്ഥിതിചെയ്തിരുന്നതെന്ന് വ്യക്തമാണല്ലോ. അധിക്ഷേപവാക്കുകൾ സദാ സംസാരിച്ചുശീലിച്ചിരുന്ന ഒരു ഡോക്ടർ തന്റെ മരണകാലത്ത് എല്ലാത്തരം അസഭ്യവാക്കുകളും ഉരുവിട്ടുകൊണ്ടിരുന്നു. ഭരതരാജാവ് കരുണനിമിത്തം ഒരു മാൻകിടാവിനെ പോറ്റിവളർത്തിയിരുന്നു. അദ്ദേഹം മരിക്കാറായപ്പോൾ മാനിനെപ്പറ്റിയുള്ള വിചാരങ്ങൾ മനസ്സിൽതിങ്ങിക്കൂടി, അക്കാരണത്താൽ അദ്ദേഹത്തിന് ഒരു മാനിന്റെ ജന്മം എടുക്കേണ്ടതായിവന്നു.

ഹിന്ദുക്കളുടെ ഭവനങ്ങളിൽ ആരെങ്കിലും മരിക്കാറായിട്ടുണ്ടെങ്കിൽ ഹരി ഓം, രാം രാം, നാരായണ എന്നും മറ്റുമുള്ള ഈശ്വരനാമങ്ങൾ മുഴങ്ങിക്കൊണ്ടിരിക്കും. ആസന്നമരണനായിക്കിടക്കുന്നവരുടെ ചെവികളിൽ ഈശ്വരനാമങ്ങൾ ഉരുവിട്ടുകൊണ്ടിരുന്നാൽ ഈശ്വരസ്വരൂപവും ഗുണങ്ങളും സ്മരിക്കാനിടയാകുമെന്നും മരിക്കുന്നയാൾ ആ സ്മരണയോടുകൂടി ദേഹവിയോഗം ചെയ്ത് നിത്യാനന്ദതലത്തിൽ എത്തിച്ചേരട്ടെ എന്നും ഉള്ള തത്വമാണ് അതിലുള്ളത്. ഒരുവൻ വളരെ വർഷങ്ങളോളം സല്ക്കർമ്മങ്ങൾ ചെയ്തും വളരെക്കാലം ഈശ്വരനാമങ്ങൾ ഉരുവിട്ടും ധ്യാനിച്ചും ജീവിച്ചിട്ടുണ്ടെങ്കിൽ മാത്രമേ ആ ശീലത്തിന്റെ പ്രേരണനിമിത്തം തന്റെ മരണസമയത്ത് ഈശ്വരനേയും ഈശ്വരനാമത്തെയും സ്മരിക്കുവാൻ സാദ്ധ്യമാകയുള്ളു.

## സ്വർഗ്ഗവും നരകവും വേദാന്തദൃഷ്ടിയിൽ

വേദാന്തപ്രകാരം സ്വർഗ്ഗവും നരകവും വെറും മാനസിക സങ്കല്പങ്ങളാണ്. സ്വർഗ്ഗത്തിലെ ആനന്ദജീവിതത്തെപറ്റി വിവരിച്ചത് സന്മാർഗ്ഗികളെ കൂടുതൽ നന്മയും സ്നേഹവും ത്യാഗവും നിറഞ്ഞ പ്രവൃത്തികളിലേർപ്പെട്ട് ജീവിതം പാവനവും പുണ്യവുമാക്കുന്നതിനുള്ള ഒരു പ്രേരണയായാണ്. നരകത്തിലെ ഭയാനകമായ ദുരിതങ്ങളെപറ്റി വർണ്ണിച്ചിരിക്കുന്നത് ദുഷ്ടന്മാരെ അവരുടെ തിന്മകൾ നിറഞ്ഞ ജീവിതത്തിൽനിന്നും പിന്തിരിപ്പിക്കുന്നതിനുവേണ്ടിയുമാണ്.

ശുദ്ധി, നന്മ, സ്നേഹം, ത്യാഗം, സേവനം മുതലായ സദ്ഗുണങ്ങളാൽ മനുഷ്യന്റെ മനസ്സ് സ്വന്തമായ ഒരു മാനസിക സ്വർഗ്ഗത്തെ സൃഷ്ടിക്കുന്നു. അശുദ്ധി, തെറ്റ്, ദുഷ്ടത, അജ്ഞാനം ഇവയെക്കൊണ്ട് നരകം എന്ന പേരോടുകൂടിയ ഒരു യാതനാമണ്ഡലം സൃഷ്ടിക്കുന്നു. മഹാകവി മിൽട്ടൺ പാടിയതുപോലെ മനസ്സ് അതിന്റെ സ്വന്തലോകത്തിലാണ്. അതിൽതന്നെ സ്വർഗ്ഗത്തെയോ നരകത്തെയോ സൃഷ്ടിക്കാൻ മനസ്സിനു കഴിയുമെന്നത് പരമാർത്ഥമാണ്.

മനുഷ്യൻ, തന്റെ യഥാർത്ഥവും മുഖ്യവുമായ അന്തരംഗ സ്വഭാവത്തിൽ, നിത്യനും അജനും ചൈതന്യവും ആനന്ദവും ശാന്തിയുമാകുന്നു. അവന്റെ യാതനകൾക്കും, പോരായ്മകൾക്കും, ഭേദഭാവത്തിനും ജനനമരണങ്ങൾക്കും, തെറ്റുകൾക്കും മൂലകാരണം താനാരാണെന്നുള്ള ആത്മബോധം ഇല്ലായ്മയാണ്. ആത്മസാക്ഷാത്കാരം തന്നിൽ അന്തർലീനമായി കിടക്കുന്ന അനശ്വരമായ ആത്മാവിന്റെ അനുഭൂതി-മനുഷ്യനെ നിത്യശാന്തിയിലേക്കും, സ്വാതന്ത്ര്യത്തിലേക്കും ആനന്ദത്തിലേക്കും നയിക്കുന്നു.

'നരകം' എന്ന ഒരു സ്വതന്ത്രമായ ആവാസമണ്ഡലം ഉണ്ടെന്നുള്ള വസ്തുത പൗരാണികസാഹിത്യം പൂർണ്ണമായി അംഗീകരിയ്ക്കുന്നുണ്ട്. എല്ലാ ദുർഗുണങ്ങളും തികഞ്ഞവനും വിവേകരഹിതനും ദുഷ്ടനുമായ ഒരു നിരന്തരമദ്യപാനിയുണ്ടെന്നു സങ്കല്പി

ക്കുക. മരണത്തിനുശേഷം അവൻ യമകിങ്കരന്മാരുടെ അകമ്പടി യോടുകൂടി നരകത്തിലെക്കുനയിക്കപ്പെടുന്നു. മദ്യപിക്കാനുള്ള അവന്റെ ഒടുങ്ങാത്ത ദേഹം ശമിപ്പിക്കുവാൻ യാതൊന്നുമില്ലാത്ത സാഹചര്യത്തിൽ എരിപൊരികൊള്ളുന്ന വനത്തിൽകൂടി നടന്നുക ഷ്ടപ്പെടുവാൻ അവൻ നിർബ്ബന്ധിതനാകുന്നു. അവൻ ചെയ്തുപോയ ദുഷ്കർമ്മങ്ങളുടെ ദുരിതഫലങ്ങൾ അവൻതന്നെ അനുഭവിക്കേ ണ്ടിവരുന്നു. അതുപോലെ സുകൃതങ്ങൾചെയ്ത സജ്ജനങ്ങളെ സ്വർഗ്ഗീയസുഖങ്ങൾ അനുഭവിപ്പിക്കുവാനായി 'സ്വർഗ്ഗ'മെന്ന മണ്ഡല ത്തിലേക്കു ദേവന്മാരുടെ അകമ്പടിയോടുകൂടി കൊണ്ടുപോകുന്നു. സ്വർഗ്ഗവും നരകവും ഓരോരുത്തരുടെയും പ്രവൃത്തികളുടെ നന്മതിന്മകളുടെ ഫലാനുഭവങ്ങളാണെന്നു ചുരുക്കിപ്പറയാം.

# അനുബന്ധം–II

## പുനർജ്ജന്മം

### (രസകരമായ ചില അനുഭവങ്ങൾ)

ലണ്ടനിലെ 'സൺഡേ എക്സ്പ്രസ്സ്' എന്ന പത്രത്തിന്റെ 1935ലെ ഒരു ലക്കത്തിൽ ബർമ്മയിലെ സ്പീക്കറായിരുന്ന ജോർജ്ജ്കാസ്റ്റർ തന്റെ പൂർവ്വാനുഭവങ്ങളെപ്പറ്റി എഴുതിയിരുന്നു. 1889–ൽ ജനിച്ച അദ്ദേഹം ഒരു പട്ടാളക്കാരനായിരുന്നു. ബാല്യം മുതല്ക്കേ അ യാൾ ഉറക്കത്തിൽ ബർമ്മീസുഭാഷയിൽ സംസാരിക്കുമായിരുന്നു. 1907ലാണ് അയാൾ പട്ടാളത്തിൽ ചേർന്നത്. 1909–ൽ ഇരുപതാ മത്തെ വയസ്സിൽ അയാൾ ബർമ്മയിലെ മേമിയോ എന്ന ദിക്കി ലേക്ക് മാറ്റപ്പെട്ടു. അയാൾ പണ്ട് ആ ദിക്കിൽ താമസിച്ചിട്ടു ണ്ടെന്നും ബർമ്മാഭാഷയിൽ സംസാരിച്ചിട്ടുണ്ടെന്നും ഐരാവതി നദി കണ്ടിട്ടുണ്ടെന്നും അയാൾക്കുതോന്നി. ഐരാവതിനദിയുടെ മറുകരയിൽ ഒരു വലിയ ദേവാലയമുണ്ടെന്നും അതിന്റെ ചുമരിൽ അടിമുതൽ മുടിവരെ നീണ്ട ഒരു വിള്ളൽ ഉണ്ടെന്നും അയാൾ ലാൻഡ്കോർപോറൽ കാരിഗനോടു പറയുകയുണ്ടായി.

കൽക്കത്തയിലെ ജമാപുക്കൂറിലെ പതിനെട്ടുകാരനായ ഒരു

ബാലൻ മരണശയ്യയിലായിരുന്നപ്പോൾ അവന്റെ മാതാപിതാക്കന്മാർ ഒരു സാധുവിന്റെ പാദങ്ങളിൽ അഭയംതേടി. അതേസമയം ബാലന്റെ രോഗശമനത്തിനുവേണ്ടി മറ്റു വഴികളും ആരാഞ്ഞിരുന്നു. ആ സാധുപുരുഷനിലുണ്ടായിരുന്ന ഭക്തിയാണ് ആ ബാലനെ മരണവക്രതത്തിലെത്തിച്ചതെന്നായിരുന്നു അവന്റെ അമ്മായിയുടെപരാതി. ഇതുകേട്ടു അവൻ പൊട്ടിക്കരഞ്ഞു. അവൻ പെട്ടെന്നു പറഞ്ഞതിങ്ങനെയായിരുന്നു– "സാധുപുരുഷൻ കുറ്റക്കാരനല്ല. നിങ്ങൾക്ക് അദ്ദേഹത്തിൽ വിശ്വാസം അർപ്പിക്കാൻ സാധിച്ചില്ലായിരിക്കും. എന്റെ പൂർവ്വജന്മകർമ്മങ്ങളുമായി താരതമ്യപ്പെടുത്തി നോക്കുമ്പോൾ എന്റെ ഈ അവസ്ഥ നിസ്സാരമാണ്. ഇതിലും ആയിരം മടങ്ങ് ദുരിതമനുഭവിക്കേണ്ടവനാണ് ഞാൻ. പൂർവ്വജന്മത്തിൽ ഞാനൊരു റയിൽവേ ആഫീസിൽ പ്രവൃത്തി ചെയ്തിരുന്നു. അന്നും ഞാനൊരാളെ കൊലചെയ്തിട്ടുണ്ട്. അയാളെ ഞാൻ കഷ്ണംകഷ്ണമായി നുറുക്കിയാണ് കൊന്നത്. ഹയ്യോ! എത്ര കഠിനമായ വേദനകളാണ് അയാൾക്കു ഞാൻ കൊടുത്തത്! ആ ദുഷ്കർമ്മം എവിടെപ്പോകും?

"ഇതെല്ലാം അൻപതുവർഷംമുമ്പു സംഭവിച്ചതാണ്. അന്ന് 'സൂകെതെരുവുതാന' ഭരിച്ചിരുന്നത് 'സാർജന്റ് കാന' എന്നു പേരായ പ്രസിദ്ധനായ ഒരുദ്യോഗസ്ഥനായിരുന്നു. അയാളുടെ ഒരു കണ്ണിന്റെകാഴ്ച നഷ്ടപ്പെട്ടിരുന്നതിനാലാണ് ജനങ്ങൾ അയാളെ 'സാർജന്റുകാന' എന്നു വിളിച്ചുവന്നത്. അദ്ദേഹം എന്നെ പിടികൂടി തടങ്ങലിൽവച്ചു, എങ്കിലും ഞാൻ തൂക്കുമേടയിൽനിന്നും രക്ഷപ്പെട്ടു. പക്ഷെ കഠിനതടവിന് വിധിക്കപ്പെട്ടു."

പിന്നീട് ആ കുട്ടി അമ്മയോടു പറയുകയാണ്–"അമ്മേ ഞാൻ പോകയാണ്. എന്താ കാരണമെന്നറിയാമോ? അടുത്ത മുറിയിൽ കിടന്നുറങ്ങുന്ന മനുഷ്യൻ (അവന്റെ അച്ഛനെ സൂചിപ്പിച്ചാണ്) എന്റെ പൂർവ്വജന്മത്തിൽ എന്റെ പുത്രനായിരുന്നു. ഏതെല്ലാം വിധത്തിൽ എന്നെ കഷ്ടപ്പെടുത്താമോ അതെല്ലാം അയാൾ ചെയ്തിട്ടുണ്ട്. പൂർവ്വജന്മകർമ്മങ്ങളുടെ ഫലങ്ങൾ അനുഭവിപ്പിക്കുവാൻവേണ്ടി ഞാൻ ഇപ്പോൾ അയാളുടെ പുത്രനായി ജനി

ച്ചിരിക്കയാണ്. ഒരു പുത്രന് തന്റെ അച്ഛനെ എത്രത്തോളം കഷ്ടപ്പെടുത്തുവാൻ സാധിക്കുമെന്ന് ഇപ്പോൾ തന്നെ അയാൾക്ക് അനുഭവപ്പെടണം. കർമ്മം ഒരിക്കലും പാഴാകയില്ല, അതനുഭവിച്ചേതീരു". അന്വേഷണത്തിൽ നിന്നും 50വർഷം മുമ്പ് സുകെതെരു വുതാനഭരിച്ചിരുന്ന അന്ധനായ സാർജ്ജന്റു ആ ദിക്കിൽ സുപ്രസിദ്ധനായിരുന്നു എന്നു തെളിഞ്ഞിട്ടുണ്ട്.

## ബിജിത്പൂരിലെ ബാലൻ

ഫറിദ്പൂരിലെ ബിജിത്പൂർ എന്ന സ്ഥലത്തെ പോസ്റ്റാഫീസുക്ലാർക്കിന്റെ മൂന്നുവയസ്സുമാത്രം പ്രായമുണ്ടായിരുന്ന മകൻ ഒരുദിവസം പെട്ടെന്ന് ശാഠ്യംപിടിച്ചു കരയാൻ തുടങ്ങി. അവന്റെ സ്വന്തഭവനത്തിലേക്കു കൂട്ടിക്കൊണ്ടു പോകണമെന്നായിരുന്നു അവന്റെ ശാഠ്യം. അതിന്റെ രഹസ്യം മനസ്സിലാക്കാൻ കഴിയാതെ അവനോടു ചോദിച്ച ചോദ്യങ്ങൾക്ക് ഉത്തരമായി അവൻ പറഞ്ഞതിങ്ങനെയായിരുന്നു.

"ഞാൻ ചിറ്റഗോങ്ങിലെ ഫസിൽപുരത്തു താമസിക്കുന്നവനാണ്. ഞാൻ താമസിക്കുന്ന ഗ്രാമത്തിലേക്ക് ലക്ഷം റയിൽവേ സ്റ്റേഷനിൽനിന്നും ഒരു പാതയുണ്ട്. ആ ഗ്രാമത്തിൽ എന്റെ മൂന്നുപുത്രന്മാരും നാലുപുത്രിമാരും ഉണ്ട്. മെഹറിലെ കാളിബാരി അവിടെനിന്നും ദൂരെയല്ലാ. മെഹർ കാളിബാരിലാണ് സർവ്വാനന്ദൻ മോക്ഷമടഞ്ഞത്. അവിടെ കാളിയുടെ വിഗ്രഹമൊന്നുമില്ല! ഒരു കൂറ്റൻ അരയാലുണ്ട്. അതിന്റെ ചുവട്ടിലാണ് ആളുകൾ ആരാധന നടത്തുന്നത്." വളരെ ഉയരമുള്ള ഒരു പനയും അവിടെയുണ്ട്. ആ കുട്ടിയുടെ അച്ഛൻ ചിറ്റഗോങ്ങിലെ മെഹർ കാളിബാരിലോരിക്കലും പോയിട്ടില്ല. ചിലപ്പോൾ ആ ബാലൻ താൻ ഇവിടെ കേട്ടിട്ടില്ലാത്ത പാട്ടുകൾ പാടുകപതിവുണ്ട്.

## ഹംഗരിദേശത്തിലെ ബാലിക

1933-ൽ ബുഡാപ്പെസ്റ്റ് നഗരത്തിലെ ഹംഗറിഗ്രാമത്തിലുള്ള ഒരു എഞ്ചിനീയറുടെ 15വയസ്സു പ്രായമുണ്ടായിരുന്ന മകൾ മരണശയ്യയിൽ കിടക്കുകയായിരുന്നു. പ്രത്യക്ഷത്തിൽ അവൾ

മരിച്ചിരുന്നു. പക്ഷേ അല്പസമയത്തിനുള്ളിൽ അവൾക്കു അർദ്ധ ബോധാവസ്ഥയുണ്ടായതുപോലെ അവ്യക്തമായി സംസാരിച്ചു തുടങ്ങി. അവൾ തന്റെ നാടും വീടും മാതാപിതാക്കളേയും മാതൃഭാഷയായ ഹംഗറിപോലും വിസ്മരിപ്പിക്കുന്നതായും സ്പെയി നിലെ ഭാഷയായ സ്പാനിഷിൽ സംസാരിക്കുന്നതായും കാണപ്പെട്ടു. സമീപത്തിരുന്ന മാതാപിതാക്കളെപറ്റി അവളെ ഓർമ്മപ്പെടുത്തിയ പ്പോൾ അവൾ പറഞ്ഞത്–"ഈ നല്ല ആളുകൾ എന്നോടു വളരെ സ്നേഹമുള്ളവരാണ്. പക്ഷെ അവർ ഭാവിക്കുന്നമാതിരി എന്റെ അച്ഛനമ്മമാരല്ല." ഒരു സ്പാനിഷ് ദ്വിഭാഷിയോട് അവൾ പറഞ്ഞത്– ഞാൻ സിണോർ ലൂസിഡ് അത്തർസാദ് സാൽവിയോ ആണ്. മാഡ്രിഡിലെ ഒരു തൊഴിലാളിയുടെ ഭാര്യയായിരുന്നു ഞാൻ. എനിയ്ക്കു 14 കുട്ടികളുണ്ട്, എനിയ്ക്കു 40 വയസ്സുപ്രായത്തിൽ രോഗിയായിത്തീർന്നു. കുറച്ചു വർഷങ്ങൾക്കുമുമ്പാണ് ഞാൻ മരിച്ചത്. അഥവാ മരിയ്ക്കാൻ തുടങ്ങിയത്. എന്നാൽ ഈ അപ രിചിത ദേശത്തിലാണ് ഞാനിപ്പോഴുള്ളത്."

മാഡ്രിഡ് അവൾക്ക് പരിചയമുള്ള ദിക്കല്ലെങ്കിലും നിത്യപരി ചയമുള്ളതുപോലെയാണ് അവളുടെ വിവരങ്ങളിൽനിന്നും മന സ്സിലാക്കുവാൻ കഴിയുന്നത്. സ്പാനിഷ് ഗീതങ്ങളാണ് പാടുന്നത്. സ്പാനിഷ് രീതിയിലുള്ള ഭക്ഷണവിഭവങ്ങൾ പാകം ചെയ്യും. മാഡ്രിഡ് നഗരത്തിന്റെ സമ്പൂർണ്ണവിവരണം നല്കുന്നുമുണ്ട്.

## ഡൽഹിയിലെ ജംഗബഹദൂരിന്റെ പുത്രി

ഡൽഹിയിലെ ഒരു വ്യാപാരിയായ ലാലാജങ് ബഹദൂ രിന്റെ എട്ടുവയസ്സു പ്രായമുള്ള ശാന്ത എന്ന പെൺകുട്ടി സംസാ രിക്കാൻ തുടങ്ങിയതുമുതൽ തന്റെ പൂർവ്വജന്മവൃത്താന്തങ്ങൾ ഓർമ്മിച്ചുപറയുമായിരുന്നു. മുൻജ്ജന്മത്തിൽ അവൾ മധുരയിലെ ഒരാളിനെ വിവാഹം കഴിച്ചിരുന്നതായി ഓർമ്മിക്കുകയും അയാ ളുടെ മേൽവിലാസം വെളിപ്പെടുത്തുകയുംചെയ്തു. ആ മേൽവിലാ സക്കാരനെ ഈ വിവരം അറിയിച്ചപ്പോൾ അയാൾ അന്വേഷ ണത്തിന്നായി തന്റെ സഹോദരനെ ശാന്തയുടെ ഭവനത്തിലേ ക്കയച്ചു. ശാന്ത ഭർത്തൃസഹോദരനെ തിരിച്ചറിഞ്ഞു. പിന്നീട്

ഭർത്താവുതന്നെ വന്നപ്പോൾ അയാളെ ക്ഷണത്തിൽ ശാന്ത തിരിച്ചറിഞ്ഞു. അവർക്കു രണ്ടുപേർക്കും മാത്രം അറിയാമായിരുന്ന ചില പ്രത്യേകകാര്യങ്ങൾ അവൾ ഓർമ്മപ്പെടുത്തിയപ്പോൾ അയാൾ അത്ഭുതപ്പെട്ടു. അയാളുടെ വീട്ടിൽ ഒരു രഹസ്യസ്ഥാനത്ത് 100ക. കുഴിച്ചുവച്ചിട്ടുള്ള കാര്യം അവൾ ഓർമ്മപ്പെടുത്തുകയുണ്ടായി.

## വധിക്കപ്പെട്ട ശിവദയാൾ മുക്താസ്

1-5-38ലെ 'അമൃതബസാർ പത്രിക'യിലെ ഒരു വാർത്തയാണ് താഴെ ചേർക്കുന്നത്-കാൺപൂരിലെ പ്രേംനഗറിൽ താമസിക്കുന്ന ദേവിപ്രസാദ് ഭട്നഗറിന്റെ അഞ്ചുവയസ്സുപ്രായമുള്ള കുട്ടി തന്റെ പൂർവ്വജന്മത്തിൽ ശിവദയാൾ മുക്താസ് എന്ന പേരോടുകൂടിയ ഒരാളായിരുന്നു എന്നുപറയുന്നു. 1931-ൽ നടന്ന കാൺപൂർലഹള സമയത്ത് അയാളെ രണ്ടു മുസ്ലീംസ്നേഹിതന്മാർ ഒരു വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി ചതിവിൽ വധിച്ചതാണെന്ന് ആ കുട്ടി പ്രസ്താവിക്കുന്നു. തന്റെ പൂർവ്വജന്മത്തിലെ ഭാര്യ അപ്പോൾ രോഗിയായി കിടക്കയാണെന്നും അവിടെക്കു കൂട്ടിക്കൊണ്ടുപോകണമെന്നും ആ കുട്ടി ഒരുദിവസം ശാഠ്യംപിടിച്ചു. അവനെ അവിടെ കൂട്ടിക്കൊണ്ടുചെന്നപ്പോൾ തന്റെ പൂർവ്വജന്മഭാര്യയേയും കുട്ടികളെയും വീട്ടിലെ സാധനസാമഗ്രി കളേയും നന്നായി തിരിച്ചറിഞ്ഞിരിക്കുന്നു.

## രസകരമായ ചില റിപ്പോർട്ടുകൾ

## ഗീത വായിക്കുന്ന ശിശു

അമൃതബസാർ പത്രികയിൽ പ്രയാഗ്‌രാജിൽനിന്നും ഒരു ലേഖകൻ എഴുതുന്നു- "ത്സാൻസിയിലെ മൂന്നുവയസ്സു മാത്രം പ്രായമുള്ള ഒരു കുട്ടി ശ്രീമദ് ഭഗവത്ഗീത, ശ്രീരാമായണം എന്നീ രണ്ടു ഗ്രന്ഥങ്ങളും സ്പഷ്ടമായും സ്ഫുടമായും പുസ്തകം നോക്കാതെ ഉരുവിടുന്നു. അഞ്ചുമാസം മാത്രം പ്രായമായപ്പോൾ തന്നെ ആ കുട്ടി സംസാരിക്കുവാൻ ശ്രമിച്ചുകൊണ്ടിരുന്നു. ഒന്നരവയസ്സിൽ ഗീതചൊല്ലികേൾപ്പിച്ചു മറ്റുള്ളവരെ അത്ഭുതപ്പെടുത്തി."

20-6-87ലെ പീപ്പിൾ പത്രത്തിൽ ഇങ്ങനെ ഒരു വാർത്ത യുണ്ടായിരുന്നു-'ബ്ലായ്ക്ക്പൂളിലെ അഞ്ചുവയസ്സായ ഒരു പെൺ കുട്ടി കളിപ്പാട്ടംകൊണ്ടു വിളയാടുന്നതിനേക്കാൾ നിഷ്പ്രയാസമായി പിയാനോ വായിക്കുന്നു. അവളെ ആരും പരിശീലിപ്പിച്ചിട്ടില്ല. എന്നിട്ടും സമർത്ഥമായി അവൾ പിയാനോ കൈകാര്യം ചെയ്യുന്നു. അവൾ കേൾക്കുന്ന ഏതുരാഗവും താളവും ഏറ്റുപാടും, അവ ളുടെ സ്വന്തമായ രാഗത്തിലും പാടാറുണ്ട്.

## ബാരിസ്റ്ററുടെ പുത്രി

കല്ക്കത്ത ഹൈക്കോർട്ടിലെ ഒരു ബാരിസ്റ്ററുടെ മൂന്നുവയ സ്സുപ്രായമുള്ള പുത്രി മുറികൾ വളരെ വൃത്തിയായി തുടച്ചുവെടി പ്പാക്കുമായിരുന്നു. അവൾ പൂർവ്വജന്മത്തിൽ ബൽദണ്ടയിലൊരു വീട്ടിലായിരുന്നു ജീവിച്ചിരുന്നത്. ഭർത്താവിന്റ പിതാവിന്റെ ഭവന ത്തിൽ. അന്ന് ആ ഭവനത്തിലെ നിലം തുടച്ചു ഭംഗിയാക്കുന്ന ജോലി അവൾ ചെയ്തിരുന്നത്രേ. അവൾ അന്ന് പൂജചെയ്തിരു ന്നതും ആഹാരം പാകം ചെയ്തിരുന്നതും ആ വീട്ടിൽ ഡോളമഞ്ച മുണ്ടായിരുന്നതും ഡോളയാത്രാദിവസം താക്കൂർജിയെ അതിലി രുത്തി ആടിക്കുകയും ദേഹത്തിൽ ധാരാളമായി ആവീർ പൂശിയി രുന്നതും അവൾ ഓർമ്മപ്പെടുത്തി.

അവൾ കർശനമായി ആചാരങ്ങൾ പാലിക്കുന്നു, അച്ഛന മ്മമാർ പാശ്ചാത്യരീതിയിൽ ജീവിക്കുകകാരണം അവരെ അസ്പൃ ശ്യരായിട്ടാണ് അവൾ കരുതിവരുന്നത്. അവരെ തൊട്ടിരുന്ന് ആഹാരംകഴിക്കയോ അവരുടെ കൂട്ടത്തിൽ ഉറങ്ങുകയോ ചെയ്യാ റില്ല. അവൾക്കുള്ള ആഹാരം പ്രത്യേകം തയ്യാറാക്കുകയാണ്.

ഈ വസ്തു ഇപ്പോഴും പരിശോധിക്കാവുന്നതാണ്. ലൗകിക സുഖങ്ങളിലുള്ള അത്യാസക്തികൊണ്ടും ലോകഭാഗങ്ങളിലുള്ള മമതകൊണ്ടും മനുഷ്യരിൽ അധികംപേരും മരിച്ചുകഴിഞ്ഞാലും അധികകാലം കഴിയുന്നതിനുമുമ്പു ഭൂമിയിൽ വീണ്ടും ജനിക്കുന്നു. അവർ മറ്റു ലോകങ്ങളിൽ അധിവസിക്കുന്നില്ല, അപൂർവ്വമായിട്ടെ ങ്കിലും, ചിലപ്പോൾ സംഭവിക്കുന്നതുപോലെ, അവരിൽ ചിലർ

തങ്ങളുടെ പൂർവ്വജന്മത്തെ നല്ലതുപോലെ ഓർമ്മിക്കുന്നു.

1954–ൽ "ഫേറ്റ്" എന്ന മാസികയിൽ പ്രസിദ്ധീകരിക്കപ്പെട്ട അനവധി സംഭവങ്ങളിൽ ചിലത് ഇവിടെ ഉദ്ധരിക്കാം.

നാലുവയസ്സുപ്രായമുള്ള 'ആനി' എന്ന ബാലിക അവളുടെ അച്ഛനോട് പറയുകയാണ്–"ഡാഡീ, ഞാൻ ഭൂമിയിൽ പലതവണ ജനിച്ചിട്ടുണ്ട്. ഇതുകേട്ട് അച്ഛൻ ചിരിച്ചപ്പോൾ അവൾ കോപത്തോടെ കാലുകൾ ഉറപ്പിച്ചു തറയിൽ ചവുട്ടിക്കൊണ്ട് ദൃഢസ്വരത്തിൽ ജനിച്ചിട്ടുണ്ട് ജനിച്ചിട്ടുണ്ട് ജനിച്ചിട്ടുണ്ട് എന്ന് വിളിച്ചു പറയുകയുണ്ടായി. "ഒരിക്കൽ ഞാൻ പുരുഷനായിരുന്നു. അന്നു ഞാൻ കാനഡയ്ക്കുപോയിട്ടുണ്ട്. അന്നത്തെ എന്റെ പേരുപോലും ഓർമ്മയുണ്ട്. ലിഷസ്ഫേബർ എന്നായിരുന്നു പേര്. ഞാനൊരു പട്ടാളക്കാരനായിരുന്നു. യുദ്ധത്തിൽ കോട്ടകൾ പിടിച്ചടക്കിയിട്ടുണ്ട്."

വളരെക്കാലത്തെ ഗവേഷണങ്ങൾക്കുശേഷം കാനഡയിൽ ഒരു യുദ്ധമുണ്ടായതായും അതിൽ ആനി പറഞ്ഞപ്രകാരം ഒരു പട്ടാളക്കാരൻ ഒറ്റയ്ക്കു ഒരു കോട്ട പിടിച്ചടക്കിയതായും ഒരു ചരിത്രാന്വേഷകൻ വെളിപ്പെടുത്തിയിട്ടുണ്ട്. ആ ലഫ്ടനന്റിന്റെ പേര് അലോയിസസ്‌ലാഫേബർ (ആനിയുടെ ഉച്ചാരണപ്രകാരം ലിഷസ്ഫേബർ) എന്നായിരുന്നു.

## ബാരില്ലായിലെ വിശ്വനാഥൻ

ബാരില്ലായി എന്നദിക്കിൽ ജനിച്ച വിശ്വനാഥൻ എന്ന ബാലൻ മൂന്നാമത്തെ വയസ്സിൽ തന്റെ പൂർവ്വജന്മസ്മരണയുള്ളവനായിരുന്നു. അവന്റെ പൂർവ്വജന്മത്തിൽ 'വിലഭിത്' എന്ന പട്ടണത്തിലായിരുന്നു ജീവിച്ചിരുന്നതെന്ന് വിശ്വനാഥൻ അവകാശപ്പെട്ടു. ഈ പൂർവ്വജന്മവൃത്താന്തം അവന്റെ മാതാപിതാക്കൾക്ക് അവന്റെ ആസന്നമരണ ചിന്തയുളവാക്കുകയാൽ അക്കാര്യം ഗോപ്യമായി വയ്ക്കാൻ പ്രേരിപ്പിച്ചു.

വിലഭിത്തിൽ ജീവിച്ചിരുന്ന കാലത്ത് അവൻ പഠിച്ചിരുന്ന സ്ക്കൂളിന്റെപേരും വിവരങ്ങളും വെളിപ്പെടുത്തുകയുണ്ടായി.

ലാലാ സുന്ദരലാൽ എന്നുപേരായ ഒരു അയൽവാസി ഉണ്ടായിരുന്നെന്നും അയാളുടെ വീട്ടിന്റെ ഗേറ്റ് പച്ചനിറത്തിലായിരുന്നെന്നും അയാൾക്ക് വാൾ ഉണ്ടായിരുന്നെന്നും വിശ്വനാഥൻ ഓർമ്മയോടെ പറഞ്ഞു. ആ ധനികൻ നടത്തിയിരുന്ന വൻപിച്ച സല്ക്കാരങ്ങളെക്കുറിച്ചും അവൻ വിവരിച്ചുപറഞ്ഞു.

വിശ്വനാഥന്റെ ഈ വിവരണം വാസ്തവമാണോ എന്ന് പരിശോധിയ്ക്കാനായി അവൻ അതുവരെയും കണ്ടിട്ടില്ലാത്ത ആ വിദൂരനഗരത്തിലേക്ക് അവനെ കൂട്ടിക്കൊണ്ടുപോയി. അവിടെ ച്ചെന്നപ്പോൾ അവൻ പൂർവ്വജന്മത്തിൽ പാർത്തിരുന്ന വീട് ഒരു സംശയവും കൂടാതെ കാണിച്ചുകൊടുത്തു. അതിലുള്ള ഗോപ്യമായ കോവണിപ്പടിയും അവൻ കണ്ടുപിടിച്ചു കാണിച്ചു. അവിടെ തൂക്കിയിരുന്ന ഒരു ഗ്രൂപ്പു ഫോട്ടോയിൽ നോക്കിയിട്ട് അവന്റെ അമ്മാവൻ ഹരിനാരായണനെ ചൂണ്ടിക്കാണിച്ചു കൊടുത്തു. ഒടുവിൽ അക്കൂട്ടത്തിൽ ഇരുന്നിരുന്ന തന്റെ ഫോട്ടോയും കാണിച്ചു.

അവൻ പറഞ്ഞവസ്തുതകളെല്ലാം യഥാർത്ഥമായിരുന്നു. അവൻ ആൾക്കൂട്ടത്തിൽനിന്നും അവന്റെ ബാല്യകാലത്തെ ഫോട്ടോ തിരിച്ചറിയുകയും അന്ന് അവന്റെ പേര് ലക്ഷ്മീനാരായണൻ എന്നായിരുന്നു എന്ന് പറയുകയുംചെയ്തു. മുപ്പത്തിരണ്ടാമത്തെ വയസ്സിലാണ് അവൻ ക്ഷയരോഗബാധിതനായി മരണമടഞ്ഞത്.

ലക്ഷ്മീനാരായണന്റെ അമ്മ അപ്പോഴും ജീവിച്ചിരിക്കുന്നുണ്ടായിരുന്നു. അവൾ പല ചോദ്യങ്ങളും ചോദിച്ച് അവന്റെ പ്രസ്താവനകളിലെ പരമാർത്ഥവസ്തുതകൾ പരിശോധിച്ചറിയുകയുണ്ടായി. ഓരോ ചോദ്യത്തിനും അവൻ ഉടനുടൻ മറുപടിപറഞ്ഞിരുന്നു.

## 2. ജീവന്റെ ദേഹാന്തരപ്രാപ്തി

### ഒരപൂർവ്വസംഭവം

1949 ആഗസ്റ്റ് 23-ാംനു മൊറാദാബാദിൽനിന്നും ഒരു ലേഖകൻ അമൃതബസാർ പത്രികയിൽ ഇങ്ങനെ ഒരു റിപ്പോർട്ടു പ്രസിദ്ധപ്പെടുത്തിയിരുന്നു:

"ബദാവുൻ ജില്ലയിലെ ബിസൗലിയിൽനിന്ന് ആഗസ്റ്റ് 15-ാംനു ഇവിടെ എത്തിച്ചേർന്നപാർമോദ് എന്ന ബാലൻ തന്റെ പൂർവ്വജന്മസംഭവങ്ങളെ വെളിപ്പെടുത്തി ജനങ്ങളെ അത്ഭുത സ്തബ്ധരാക്കിയിരിക്കുന്നു. അവൻ വെളിപ്പെടുത്തിയ അതിസൂക്ഷ്മമായ വസ്തുതകൾപോലും വാസ്തവമാണെന്നു തെളിഞ്ഞിരിക്കുന്നു. നഗരത്തിലെ പല പ്രമുഖവ്യക്തികൾ ഉൾപ്പെട്ട അനേകം ജനങ്ങൾ അവന്റെ രണ്ടുദിവസത്തെ താമസത്തിനിടയിൽ അവനെ സന്ദർശിച്ചുപോയി. ജീവന്റെ ദേഹാന്തരപ്രാപ്തി എത്രയും വ്യക്തമായവിധം സ്ഥാപിക്കപ്പെട്ടിരിക്കുന്നു."

അഞ്ചരവയസ്സു പ്രായമായ ആ ബാലൻ താൻ ഷാറൻ പൂരിലും മൊറാദാബാദിലും ശാഖകൾ ഉള്ള മെസ്സേഴ്സ് മോഹൻ ബ്രദേഴ്സ് എന്ന പ്രസിദ്ധപ്പെട്ട ഹോട്ടലിന്റെ ഉടമസ്ഥനായ ബി. മോഹൻലാലിന്റെ സഹോദരനായ പരമാനന്ദൻ ആയിരുന്നു എന്നും ദീർഘകാലമായി ഉണ്ടായിരുന്ന വയറ്റുവേദനയാൽ 1943 മെയ് 9-ാംനു ഷാറൻപൂരിൽവച്ച് മരണപ്പെട്ടതാണെന്നും അവൻ വെളിപ്പെടുത്തി. പരമാനന്ദന്റെ മരണത്തിനുശേഷം 9 മാസവും 6 ദിവസവുംകഴിഞ്ഞിട്ട് ബിസൗലിയിൽ 1944 മാർച്ച് 15-ാംനു അവിടുത്തെ ഇന്റർകോളേജിലെ പ്രഫസർ ബാബുബങ്കിലാൽശർമ്മ ശാസ്ത്രി എം.എ.യുടെ മകനായിജനിച്ച ആ കുട്ടി തനിക്കു വാക്കുകൾ കൂട്ടിഉച്ചരിക്കുവാൻ സാധിച്ച ഉടനെ മോഹൻ മൊറാദാബാദ് ഷാറൻപൂർ എന്നർത്ഥമുള്ള 'സാരൻപൂർ' എന്നും അതിനുശേഷം 'മോഹൻബ്രദേഴ്സ്' എന്നും ഉച്ചരിക്കുവാൻ തുടങ്ങി. അവന്റെ ബന്ധുക്കൾ ബിസ്കറ്റും വെണ്ണയും വാങ്ങുന്നത് അവൻ കാണുമ്പോഴെല്ലാം മൊറാദാബാദിൽ തനിക്ക് വലിയൊരു ബിസ്കറ്റു കമ്പനി ഉണ്ടെന്ന് ഓർമ്മപ്പെടുത്തി, ചന്തയിലെ ചില വലിയ കടകൾ കാണുമ്പോഴെല്ലാം മൊറാദാബാദിലെ അവന്റെ വലിയകടയുടെ സ്മരണയുളവാക്കി. തന്നെ മൊറാദാബാദിലേക്ക് കൊണ്ടുപോകണമെന്ന് അവൻ ഇടയ്ക്കിടെ തന്റെ മാതാപിതാക്കന്മാരെ നിർബന്ധിക്കാറുണ്ടായിരുന്നു. ജ്യോത്സ്യന്മാർ അവന്റെ ജന്മകുണ്ഡലി (ജാതകം)യാൽ ആ കുട്ടിയുടെ പേര് പരമാനന്ദൻ എന്നാണ് എഴുതിയിരുന്നതെങ്കിലും അവന്റെ ജ്യേഷ്ഠന്റെ പേര് 'വർമ്മോദ്'

എന്നായിരുന്നതിനാൽ അവനെ 'വർമ്മോദ്' എന്നുവിളിച്ചുവന്നിരുന്നു. എന്നാൽ താൻ പരമാനന്ദനാണെന്നും തനിക്കു മൊറാദാബാദിൽ സഹോദരന്മാരും പുത്രന്മാരും ഒരു പുത്രിയും ഭാര്യയും ഉണ്ടെന്നും ഉറപ്പിച്ചു പറഞ്ഞിരുന്നു.

## മോഹൻലാൽ പുറപ്പെടുന്നു.

ഈ വർഷാരംഭത്തിൽ ബിസൗലിയിലെ ലാലാരഘു നന്ദനലാൽ മൊറാദാബാദിൽ താമസിച്ചിരുന്ന തന്റെ ഒരു ബന്ധുവിനോട് ഈ കുട്ടിയെപ്പറ്റിയും മോഹൻ ബ്രദേഴ്സുമായും ഉള്ള തന്റെ ബന്ധത്തെക്കുറിച്ച് കുട്ടി പറയുന്നതിനെപ്പറ്റിയും സംസാരിക്കാനിടയായി. സംബന്ധപ്പെട്ട ബന്ധുക്കൾ ഈ കഥയെല്ലാം ഹോട്ടൽ ഉടമസ്ഥനായ ശ്രീ മോഹൻലാലിനോടുപറഞ്ഞു. മോഹൻലാൽ തന്റെ ചില ബന്ധുക്കളോടുകൂടി കഴിഞ്ഞ ജൂലൈ മാസത്തിൽ ബിസൗലിയിൽപോയി കുട്ടിയുടെ അച്ഛനെക്കണ്ടു. പക്ഷേ കുട്ടി അവന്റെ ചില ബന്ധുക്കളോടുകൂടി ദൂരെയുള്ള ഒരു ഗ്രാമത്തിലേക്കുപോയിരുന്നതിനാൽ അവർക്കവനെ കാണാൻ സാധിച്ചില്ല. കുട്ടിയെ മൊറാദാബാദിലേക്ക് കൊണ്ടുവരുവാനായി ശ്രീ. മോഹൻലാൽ പ്രഫസർ ബങ്കിലാലിനോട് അപേക്ഷിക്കയും അതുപ്രകാരം സമ്മതിക്കുകയും ചെയ്തു. അടുത്ത സ്വാതന്ത്ര്യദിനത്തിൽ അവർ മൊറാദാബാദിലെത്തി. തീവണ്ടിയിൽ നിന്നിറങ്ങിയ ഉടനെ ആകുട്ടി തന്റെ സഹോദരനെ തിരിച്ചറിഞ്ഞ് ആലിംഗനം ചെയ്തു. അവരുടെ വീട്ടിലേക്കു പോകുന്നവഴിക്കുള്ള ടൗൺഹാളും മോഹൻബ്രദേഴ്സിന്റെ കടയും തിരിച്ചറിഞ്ഞു. പരമാനന്ദൻ പൂജാസാമാനങ്ങളും പണവും സൂക്ഷിച്ചുവച്ചിരുന്ന മുറിയിൽ പ്രവേശിച്ച് തന്റെ മുൻജന്മഭാര്യയേയും ബന്ധുജനങ്ങളേയും കൂട്ടത്തിൽ നിന്നും തിരിച്ചറിയുകയും അവരുമായി പൂർവ്വകാലസംഭവങ്ങളെപ്പറ്റി സംഭാഷണത്തിൽ അനുസ്മരിക്കയുംചെയ്തു. ആ സംഭവങ്ങളെല്ലാം തികച്ചും യഥാർത്ഥമായിരുന്നെന്ന് എല്ലാവർക്കും ബോദ്ധ്യമായി. പിന്നീട് ആ ബാലൻ തന്റെ ഷാപ്പിലേക്കുകടന്നുചെന്ന് അവിടെ സോഡായന്ത്രങ്ങൾ കാണിച്ചു സോഡാ ഉണ്ടാക്കുന്ന വിധം വിവരിച്ചുകൊടുത്തപ്പോൾ തികച്ചും പൂർവ്വജന്മസ്മരണ

എല്ലാവരിലും തട്ടിയുണർത്തുന്ന രംഗമായിരുന്നു. മുമ്പുണ്ടായിരുന്ന കുഴൽവെള്ളവിതരണം അപ്പോൾ നിർത്തിയിരിക്കുന്ന വിവരം ഓർമ്മപ്പെടുത്തിയപ്പോൾ അവനെ മനഃപൂർവ്വം പരീക്ഷിക്കാൻവേണ്ടി ചെയ്ത പ്രവൃത്തിയായിരുന്നു അതെന്ന് വെളിപ്പെട്ടു.

അവന്റെ പൂർവ്വജന്മവുമായി ബന്ധപ്പെട്ട സ്ഥലങ്ങളും വ്യക്തികളുമായി പരിചയം പുതുക്കാൻ അവനുണ്ടായിരുന്ന ആഗ്രഹം കൊണ്ടോ അഥവാ അവന്റെ പ്രസ്താവനകളെ പരിശോധിച്ചു യഥാർത്ഥം മനസ്സിലാക്കാനുള്ള മറ്റുള്ളവരുടെ പ്രേരണകൊണ്ടോ ആ നഗരത്തിലെ വിവിധ സ്ഥാനങ്ങളും സ്ഥാപനങ്ങളും വ്യക്തികളേയും അവൻ സന്ദർശിക്കുകയുണ്ടായി. ആ പരീക്ഷണങ്ങൾ തികച്ചും വിജയിക്കയും ചെയ്തു.

ആഗസ്റ്റ് 16-ാംനു ആര്യസമാജമന്ദിരത്തിൽ കൂടിയ പൊതുജനസമ്മേളനത്തിൽ കുട്ടിയുടെ അച്ഛൻ, പ്രഫസർ ബങ്കിലാൽ അവന്റെ ശൈശവം മുതൽ വളർന്നുകൊണ്ടിരുന്ന പൂർവ്വജന്മസ്മരണാവൃത്താന്തങ്ങളെപ്പറ്റി ഒരു വിശദീകരണം നല്കുകയുണ്ടായി...... ഈശ്വരനിലോ ആത്മാവിന്റെ ദേഹാന്തരപ്രാപ്തിയിലോ വിശ്വസിക്കാത്ത അനവധിപേർ ഈ സംഭവങ്ങളെപ്പറ്റി പരിശോധിച്ചു വിശ്വാസം രേഖപ്പെടുത്തിയിട്ടുണ്ട്.

## ശാന്തിദേവിയുടെ പുനർജ്ജന്മം

1926 ഒക്ടോബർ 12-ാംനു ജനിച്ച ശാന്തിദേവി എന്നുപേരായ ബാലികയുടെ പൂർവ്വജന്മവിവരണം പ്രസിദ്ധീകരിച്ചപ്പോൾ ആ വാർത്ത ഡൽഹിയിലും മറ്റു വിദൂരദേശങ്ങളിലും ഒരു വലിയ കോളിളക്കംസൃഷ്ടിച്ചു. 1902-ൽ ആരംഭിച്ച് 1925-ൽ അവസാനിച്ച തന്റെ പൂർവ്വജന്മത്തെപ്പറ്റിയുള്ള വ്യക്തമായജീവിതചരിത്രം അവൾ തന്റെ പ്രജ്ഞയിൽ വഹിച്ചുകൊണ്ടിരിക്കയായിരുന്നു. ആ നീണ്ട ചരിത്രം അല്പാല്പം വെളിപ്പെടാൻ തുടങ്ങി. മഥുരയിലുള്ള ഒരു പണ്ഡിറ്റ് കേദാരനാഥചൗബിയായിരുന്നു അവളുടെ പൂർവ്വജന്മത്തിലെ ഭർത്താവ്, അയാളോടുകൂടി ജീവിച്ചിരുന്ന കാലത്തെ ആശ്ചര്യകരമായ സംഭവങ്ങൾ അവൾ വെളിപ്പെടുത്തിയിരുന്നു.

മാതാപിതാക്കൾ ഇതെല്ലാം ബാലിശമായ ജല്പനങ്ങളായിട്ടാണ് കരുതിയത്. അവരതിനുവിലകല്പിച്ചതുമില്ല. പ്രായമായി വരുന്തോറും അതെല്ലാം വിട്ടുമാറും എന്നു വിശ്വസിക്കയുംചെയ്തു. പക്ഷെ നേരെമറിച്ചാണ് സംഭവിച്ചത്. ശാന്തിദേവിക്കു പൂർവ്വജന്മസ്മരണകൾ കൂടുതൽ വ്യക്തമായി വർദ്ധിച്ചുവന്നിരുന്നു. തന്നെയല്ല പൂർവജന്മത്തിൽ അവൾ ജീവിച്ചിരുന്നതായ മഥുരാനഗരത്തിലേക്കു തന്റെ ഒരമ്മാമന്റെ കൂടെ പോകാനും മുൻജന്മഭർത്താവായിരുന്ന പണ്ഡിറ്റുകേദാരനാഥിനെ ഒരന്വേഷകസംഘം മുഖാന്തിരം കാണുവാനും പൂർവബന്ധം വിശ്വസനീയമായി തിരിച്ചറിയുവാനും സാധിച്ചു. കേദാരനാഥ് തന്റെ പത്തുവയസ്സു പ്രായമായ മകനോടും രണ്ടാമത്തെ ഭാര്യയോടുംകൂടിയാണ് ശാന്തിദേവിയെ കാണാനായി ഡൽഹിയിലെത്തിയത്. പ്രഥമദൃഷ്ടിയിൽതന്നെ ശാന്തിദേവി ഭർത്താവിനേയും മകനേയും തിരിച്ചറിഞ്ഞു കണ്ണീരൊഴുക്കി. കേദാരനാഥിന്റെ പ്രഥമപത്നി ശാന്തിദേവിയായിരുന്നെന്ന് അയാൾക്ക് ബോദ്ധ്യംവരത്തക്കവിധം തെളിവുകൾ ഉണ്ടായിരുന്നു. മഥുരയിലെ വീടും വീട്ടിലേക്കുള്ള വഴികളും കുടുംബസംബന്ധമായ ഒട്ടേറെ സംഭവങ്ങളും അവർക്കുമാത്രം അറിയാമായിരുന്ന രഹസ്യങ്ങളും ശാന്തിദേവി വെളിപ്പെടുത്തുകയുണ്ടായി. വിദഗ്ദ്ധന്മാരായ ഏതാനും ഗവേഷകന്മാരടങ്ങിയ കമ്മിറ്റിയാണ് സുദീർഘമായ ഈ അന്വേഷണങ്ങളും തെളിവെടുപ്പും നടത്തിയത്.

## മരണതത്വം

മരണമേ ഇല്ലാതിരിക്കുന്ന ഒരു ലോകത്തെപ്പറ്റി നിങ്ങൾക്കു സങ്കല്പിക്കുവാൻ സാധിക്കുമോ? സാധാരണഗതിയിൽതന്നെ സംഭവിച്ചുകൊണ്ടിരിക്കുന്ന മരണങ്ങൾ ഉണ്ടായിട്ടും അനിയന്ത്രിതമായ ജനപ്പെരുപ്പം രാഷ്ട്രത്തിന് ഒരു ദുർഘടപ്രശ്നമായി തീർന്നിരിക്കയാണ്. അപ്പോൾ മരണം ഇല്ലാതിരുന്നാലോ? ലോകത്തിൽ പിന്നെ എന്തൊക്കെ വിപ്ലവങ്ങളായിരിക്കും നടക്കുക. ചിന്തിക്കപോലും വയ്യാത്ത ഒരവസ്ഥയാണിത്. മരണം അനിവാര്യമാണെന്ന് ഏവർക്കും അറിയാം.

വാസ്തവത്തിൽ ജീവാത്മാവിന് മരണംകൂടാതെ ഒരിക്കലും വളരുവാൻ സാധിക്കയില്ല. ആ പരിണാമാത്മാകമായ പ്രക്രിയ ദീർഘമായ ഒന്നാണ്. വിവിധ നിലവാരങ്ങളിലുള്ള അനുഭവങ്ങൾ അതിനുവേണ്ടിയിരിക്കുന്നു–ദാരിദ്ര്യത്തിന്റെയും, സമ്പന്നതയുടെയും, വിശുദ്ധിയുടെയും, അശുദ്ധിയുടെയും, വിദ്യയുടെയും, അവിദ്യയുടെയും, ഇവ ഓരോ രാജ്യത്തിന്റെയും, സംസ്കാരത്തിന്റെയും, വംശത്തിന്റെയും, മതത്തിന്റെയും ശീതോഷ്ണാവസ്ഥയുടെയും അടിസ്ഥാനത്തിലുള്ളതായിരിക്കയും വേണം. അത്രയുമല്ല, സ്ത്രീയുടേയും, പുരുഷന്റെയും വകതിരിച്ചുള്ളതായിരിക്കണം. ഈ പറഞ്ഞവയെല്ലാംകൂടി ഒരേ ഒരു ശരീരത്തിൽ അനുഭവപ്പെടുത്തുക സാദ്ധ്യമല്ല. അതിനാൽ ആവശ്യത്തെ മുൻനിർത്തിത്തന്നെയാണ് നാം മരണത്തിനുവിധേയമാകുന്നത്. വ്യത്യസ്തങ്ങളായ പരിതഃസ്ഥിതികളിലും വിവിധങ്ങളായ അനുഭവങ്ങൾക്കുവേണ്ടിയും നാം ജനിക്കുന്നതും ഇക്കാരണത്താലാണ്.

മരണം ഇല്ലാതെ അനുഭവങ്ങളെ ഉൾക്കൊള്ളുവാനും സാദ്ധ്യമല്ല. മരണാനന്തരാവസ്ഥയിൽ പ്രജ്ഞ വിപുലീകരിക്കുന്നു. മുജ്ജന്മകർമ്മങ്ങളുടെ പ്രത്യാഘാതം നിമിത്തം നാം പുതിയതായി പലതും പഠിക്കുന്നു. കുരങ്ങുകൾ ഭക്ഷണസാധനങ്ങളെ വേഗത്തിൽ വിഴുങ്ങുന്നതും അതിനുശേഷം ഒഴിവുസമയത്ത് അവയെ അയവിറക്കുന്നതും നാം കാണാറുണ്ട്. ഇതേമാതിരിയാണ് മരണത്തിനുശേഷം പ്രകാശിക്കുന്ന ഉന്നതവുംവിസ്തൃതവുമായ വെളിച്ചത്തിൽ നാം നമ്മുടെ അനുഭവങ്ങളെ വിശകലനം ചെയ്യുന്നത്. സൂക്ഷ്മമണ്ഡലത്തിൽ നാം ജീവിക്കുമ്പോൾ നമ്മുടെ പൂർവ്വജന്മത്തിലെ കാഴ്ചകളെല്ലാം നമ്മുടെ ദൃഷ്ടികളുടെ മുമ്പിൽ ഒന്നിനുപിന്നാലെ ഒന്നായി അണിനിരന്നു കടന്നുപോകുന്നത് കാണാം. നാം ആരെയെങ്കിലും ഹിംസിക്കുമ്പോഴും മറ്റുള്ളവരാൽ ഹിംസിക്കപ്പെടുമ്പോഴും നമ്മുടെ കർമ്മങ്ങൾക്കനുസരണമായ അനുഭവങ്ങൾ നമുക്കുണ്ടാകുന്നു. ഇങ്ങനെ നമ്മുടെ കർമ്മങ്ങൾ ഏറെക്കുറെ അവസാനിക്കുകയും നമുക്ക് ഉപയോഗപ്രദമായ പാഠങ്ങൾ പഠിക്കുകയും ചെയ്യുന്നു. ഹിംസിക്കുന്നവനും ഹിംസിക്കപ്പെടുന്നവനും തമ്മിൽ അന്യോന്യം മാപ്പുകൊടുക്കുവാൻ കഴിയുമ്പോൾ

കർമ്മശുദ്ധീകരണം സംഭവിക്കുന്നു. പ്രതികാരം കർമ്മബന്ധത്തെ വർദ്ധിപ്പിക്കുന്നതേയുള്ളു.

രണ്ടു ജന്മങ്ങളുടെ മദ്ധ്യത്തിൽ വീഴുന്ന തിരശ്ശീലയാണ് മരണം. പിന്നിൽ പ്രവർത്തനങ്ങൾ നടന്നുകൊണ്ടിരിക്കുന്നതു കൊണ്ട് അത് തിരശ്ശീലതന്നെയാണെന്നുപറയണം. ഒരു ജീവിതത്തിലെ അനുഭവങ്ങൾ അനുഭവപ്പെട്ടുകഴിഞ്ഞാൽ മറ്റൊരു ജീവിതത്തിനു തയ്യാറാകുന്നു. അതിനു പര്യാപ്തമായ വിധത്തിലായിരിക്കും ശരീരവും പ്രാണനും മനസ്സും സജ്ജമാക്കുക. ഇങ്ങനെ മരണവും ജനനവും ജീവിതത്തിന്റെ അതിർവരമ്പിട്ട് മുന്നോട്ടു നീങ്ങിക്കൊണ്ടേയിരിക്കും. പരസ്പര വിരുദ്ധങ്ങളായ അനുഭവങ്ങളായിരിക്കാം ഓരോ ജന്മത്തിലും അനുഭവപ്പെടുക. ഓരോ ജന്മത്തിനും യോജിച്ചതായ മാനസികവും വികാരപരവുമായ പ്രാണശരീരം വീണ്ടും സിദ്ധിക്കുന്നു. ഇപ്രകാരം തന്റെ വിവിധങ്ങളായ അനുഭവങ്ങളെ ഉൾക്കൊണ്ടുകൊണ്ട് അയാൾ ഒരു ജന്മത്തിൽ നിന്ന് മറ്റൊരു ജന്മത്തിലേക്കു സഞ്ചരിച്ചുകൊണ്ടിരിക്കും.

സാധാരണഗതിയിൽ രണ്ടു ജന്മങ്ങളുടെ ഇടയിലുള്ള കാലം ഏതാണ്ട് നാന്നൂറു വർഷത്തിനും അഞ്ഞൂറുവർഷത്തിനും മദ്ധ്യേ ആയിരിക്കും. (വൈദികഭാഷയിൽ പറയുന്നതു നമ്മുടെ ഒരു വർഷം പിതൃക്കളുടെ ഒരു ദിവസമാണെന്നാണ്) പക്ഷെ മരിച്ച് ചുരുങ്ങിയ കാലത്തിനുള്ളിൽ വീണ്ടും ജനിച്ചതായ സംഭവങ്ങളുണ്ട്. എന്നാൽ അത്തരം ജനനങ്ങളുടെ പിന്നിൽ ചില പ്രത്യേകതകളുണ്ടാകും. ഏതെങ്കിലും ഒരപകടമരണത്തിനിരയായ ജീവാത്മാവായിരിക്കും പെട്ടെന്ന് വേറൊരുദിക്കിൽ ജനിക്കുന്നത്. ഒരു ജന്മത്തിൽ പൂർത്തീകരിക്കാൻ കഴിഞ്ഞിട്ടില്ലാത്ത അനുഭവങ്ങളുടെ സാക്ഷാത്കാരത്തിന്നു വേണ്ടിയായിരിക്കും അതിനു പറ്റിയ ചുറ്റുപാടുകളിൽ വീണ്ടും ഉടനെത്തന്നെ ജനിക്കുന്നത്. ചിലസമയം, പൂർത്തീകരിക്കാൻ സാധിക്കാത്ത അത്യുഗ്രമായ നിശ്ചയങ്ങളും ആഗ്രഹങ്ങളും നിറവേറ്റുവാൻവേണ്ടി മരിച്ച ഉടനെ തന്നെ അതിന് അനുയോജ്യമായ പരിസരങ്ങളിൽ വീണ്ടും ഒരു ശരീരം സ്വീകരിച്ച് ജനിക്കേണ്ടതായിവരുന്നു. ഇതിന് ഉദാഹരണങ്ങൾ

എത്രയോ ചൂണ്ടിക്കാണിക്കാനുണ്ട്; അതിനത്ര വിദൂരത്തിൽ പോകേണ്ടതായിട്ടുമില്ല.

1960-ൽ സ്വാമി ശിവാനന്ദജി മഹാരാജിനെ ദർശിക്കാനായി ഡെറാഡൂണിൽനിന്നും വന്നിരുന്ന മൃദുല എന്ന ചെറുബാലികയുടെ പ്രസ്താവനകൾ ഇതിനു ധാരാളം തെളിവാണ്. ഇത്തരം സംഗതികളിൽ അധികപക്ഷവും പൂർവ്വജന്മസ്മരണ വളരെക്കാലം നില്ക്കുന്നില്ലെന്നു ഓർക്കേണ്ടതാണ്. മരിച്ച ആൾതന്നെ ഉടനെ പുനർജ്ജീവിച്ച ചില സംഭവങ്ങളും ഉണ്ടായിട്ടുണ്ട്. ഡക്കാൻ ഹൈദരാബാദിലെ ശ്രീ ചന്ദ്രശേഖരയ്യർ ഇതിനുദാഹരണമായി ചൂണ്ടിക്കാണിക്കാവുന്ന ആളാണ്, അദ്ദേഹം ശിവാനന്ദനഗറിലാണ് താമസം. രണ്ടുമണിക്കൂർ സമയം മരണാവസ്ഥയിൽ കിടന്നശേഷം പുനർജ്ജീവിച്ച ആളാണ് അദ്ദേഹം.

## മൃദുലയുടെ പൂർവജന്മ വിവരണം

മൃദുല ജനിച്ചിട്ട് രണ്ടു വർഷവും മൂന്നുമാസവും ആയിട്ടേയുള്ളു. അവൾ ഒരുദിവസം അമ്മയുടെ മടിയിൽ ഇരിക്കയായിരുന്നു. അപ്പോഴാണ് വീട്ടിന്റെ ഉമ്മറത്ത് ഒരു കാർ വന്നുനിന്നത്. മൃദുലയുടെ ശ്രദ്ധ ആ കാറിലേക്കായിരുന്നു. ഒരു പ്രായംചെന്ന സ്ത്രീ കാറിൽനിന്നും ഇറങ്ങിവരികയായിരുന്നു. "അമ്മാ! അമ്മാ! അതെന്റെ കാറാണ് എന്നുഘോഷിച്ചുകൊണ്ടാണ് അവൾ അമ്മയുടെ മടിയിൽനിന്നും ഇറങ്ങി റോഡിലേക്കോടിയത്. "ആ സ്ത്രീയാണ് എന്റെ അമ്മ"-അവൾ വിളിച്ചുപറഞ്ഞു. പക്ഷേ ആരും അതു ഗൗനിച്ചില്ല. മൃദുല ആലോചനാമഗ്നയായി കാറിന്റെ സമീപം നിന്നു. അവൾ എന്തൊമതിമറന്ന് ഓർമ്മിക്കുന്നതുപോലെതോന്നി. അമ്മ അവളെ പിടിച്ചുവലിച്ചു വീട്ടിനുള്ളിലേക്കു കൊണ്ടുപോയത് അവളറിഞ്ഞതേയില്ല. ഏതായാലും അവൾ അന്നുരാത്രി ആളുമാറിയ മാതിരിയാണ് പെരുമാറിയതും സംസാരിച്ചതും.

മൃദുല പറയുകയാണ്:- "അമ്മേ എനിക്ക് മറ്റൊരു വീടുണ്ട്, ആറാനകളും ഒരു കാറും ഞങ്ങളുടെ വീട്ടിൽ അനുജത്തിയും അച്ഛനും ഉണ്ട്. ധാരാളം സ്നേഹിതന്മാരും ഞങ്ങൾക്കുണ്ട്, എന്റെ

അമ്മ അവിടെയാണ്, എന്നെ അങ്ങോട്ടുകൂട്ടിക്കൊണ്ടു പോകു, എനിക്കെത്ര കൊതിയാണെന്നോ എന്റെ ആ വീട്ടിൽ പോകാൻ. വരൂ അമ്മേ പോകാം!" മൃദുലയുടെ ഈ സംസാരം അത്യന്തം ആശ്ചര്യജനകമായിരുന്നു എന്നു പറയേണ്ടതില്ലല്ലോ, ഏതാനും മാസങ്ങൾ കഴിഞ്ഞിട്ടും അവളുടെ ഈ ജല്പനങ്ങൾക്കു കുറവൊന്നും ഉണ്ടായില്ല.

ഒരുദിവസം സമീപദിക്കിൽ നടന്ന ഒരു യജ്ഞകർമ്മത്തിൽ പങ്കെടുക്കാൻ മൃദുലയും അമ്മയുംകൂടി പോകാനിടയായി. അവിടെ വച്ചാണ് അവളുടെ പൂർവ്വജന്മബന്ധുക്കളുടെ പരിചയം വീണ്ടും പൊന്തിവന്നത്. അവൾ അടുത്തിരുന്ന ആ ചെറിയ കുട്ടികളുമായി വളരെ സ്നേഹപൂർവ്വം സംസാരിക്കുന്നത് ആ കുട്ടികളുടെ അമ്മ കാണാനും ആ സ്ത്രീയും മൃദുലയും തമ്മിൽ സൗഹാർദ്ദമാകാനും അവർ അന്യോന്യം പൂർവ്വകഥകൾ പറയാനും തുടങ്ങി. "നിങ്ങൾക്കെന്നെ മനസ്സിലായില്ലേ, ഞാൻ നിങ്ങളുടെ ജ്യേഷ്ഠത്തിയായ 'മുന്നു'വാണ്. നമ്മുടെ അച്ഛനും അമ്മയും എവിടെ? അവർക്കു സുഖമാണോ? ഇങ്ങനെ തുടങ്ങിയ ആ സംഭാഷണം അവസാനത്തിൽ മൃദുലയുമൊന്നിച്ചു ആ സ്ത്രീ അവരുടെ ഭവനം സന്ദർശിക്കാനും പൂർവ്വജന്മത്തിലെ തന്റെ വീടായിരുന്ന ആ ഭവനത്തിലെ അത്യന്തരഹസ്യമായ വസ്തുതകൾപോലും ഓർമ്മയോടെ ചൂണ്ടിക്കാണിക്കാനും ഇടയായി. വീട്ടിലെ മുറികളും അലമാറകളും എല്ലാം അവർ നടന്നു പരിശോധിച്ചു. ഒരു കട്ടിൽ കാണിച്ചുകൊണ്ട് മൃദുല പറഞ്ഞത് അവൾ രോഗിയായി ആ കട്ടിലിൽ കിടന്നാണ് ഒടുവിൽ മരിച്ചതെന്നാണ്, അവൾ എം. എ. പരീക്ഷക്കു പഠിച്ചുകൊണ്ടിരുന്ന കാലത്താണ് രോഗിയായതും മരിച്ചതും. മരിച്ച ശേഷമുണ്ടായ ചില സംഭവങ്ങളെപ്പറ്റി അവളിങ്ങനെയാണ് പറഞ്ഞത്–" എന്റെ ഈ ഞരമ്പുകളെല്ലാം മുറുകിയിരുന്നതിനാൽ ഭയങ്കര വേദനതോന്നി. പിന്നെ എവിടേയ്ക്കെന്നില്ലാതെ ഒരു പക്ഷിയേപ്പോലെ ഞാൻ ആകാശത്തിലേക്കു പറന്നുയർന്നു. ആകാശത്തിൽ പഞ്ഞിപറക്കുന്നതുപോലെ അവിടെയുമിവിടേയും ചുറ്റിത്തിരിഞ്ഞ ആ സമയം വളരെ പ്രകാശിക്കുന്നതും അത്യന്തം ആനന്ദമുളവാക്കുന്നതുമായ പലതും അന്തരീക്ഷത്തിൽ എനിക്കു

കാണാമായിരുന്നു. ഞാൻ കണ്ടവരൊക്കെ സുഖത്തിലും ആനന്ദത്തിലും മുഴുകിയിരുന്നു. ഞാനപ്പോൾ നിങ്ങളെ ഓർമ്മിച്ചു. നിങ്ങളെന്റെകൂടെ വന്നില്ലല്ലോ എന്നോർത്തു വളരെ വ്യസനിച്ചു. പിന്നീട് കുറച്ചുകാലം എനിക്കു ഓർമ്മയേ ഉണ്ടായിരുന്നില്ല" ഇതൊക്കെ കേട്ടിരുന്നവർക്ക് ആശ്ചര്യമല്ലാതെ ഒരൊറ്റവസ്തുതപോലും തെറ്റായോ അസത്യമായോ പറയാൻ ഉണ്ടായിരുന്നില്ല.

മൃദുലയുടെ വാക്കുകൾ അവരുടെ ഹൃദയാന്തർഭാഗങ്ങളിലേക്ക് തറച്ചുകടന്നു. ഗ്രഹിക്കാൻ പ്രയാസമുള്ളതും എന്നാൽ വളരെ സത്യമുള്ളതും ആയിരുന്നു മൃദുലയുടെ വിവരണങ്ങൾ. ഈ അജ്ഞാതമായ പിഞ്ചുപൈതൽ തങ്ങളുടെ മുമ്പിൽ തെളിയിച്ച ഈ അഗാധമായ സത്യത്തിന്റെ പ്രകാശമാനമായ ഈ സംഭവങ്ങളെല്ലാം അവർക്ക് ഒരു സ്വപ്നംപോലെതോന്നി. അവൾ 'മുന്നു' എന്നു വിളിക്കപ്പെടുന്നെങ്കിലും ശരിയായ പേർ 'മേഥ' എന്നാണെന്നു വെളിപ്പെടുത്തിയപ്പോഴും അയൽപക്കത്തുകാരെയും സഹപാഠികളേയും പറ്റിയ സൂക്ഷ്മവിവരങ്ങൾ ചോദിച്ചപ്പോഴും അത്ഭുതം പൊട്ടിപ്പുറപ്പെടുകയായിരുന്നു.

1945–ൽ ഡോറാഡൂണിൽവച്ച് നാവിന്മേൽ അർബുദരോഗം പിടിപെട്ട കാരണത്താൽ മരിച്ച എം. ഏ. വിദ്യാർത്ഥിനിയായ മേഥയുടെ പുനർജ്ജന്മമായിരുന്നു മൃദുല. അവൾ ഡെറാഡൂണിലെ ഒരു ധനികകുടുംബത്തിൽ പെട്ടവളായിരുന്നു. സുമാർ ഒരായിരം നാഴിക തെക്ക് 'നാസിക' പട്ടണത്തിൽ ഒരു ബ്രാഹ്മണ കുടുംബത്തിലാണ് അവൾ ജനിച്ചത്–1949 ജൂലൈ 31–ാംനു അവൾ ജനിച്ചു. കുറച്ചുദിവസങ്ങൾക്കുശേഷം പിതാവ് മരിക്കയാൽ അമ്മയോടൊപ്പം ഡെറാഡൂണിലേക്കു താമസം മാറ്റിയതാണ്. അമ്മ അവിടെ ഒരദ്ധ്യാപികയായി പ്രവർത്തിച്ചിരുന്നു. രണ്ടുവർഷവും മൂന്നുമാസവും ആയപ്പോഴാണ് മുൻ വിവരിച്ച പ്രകാരം മൃദുലക്കു തന്റെ പൂർവ്വജന്മസ്മരണകൾ പെട്ടെന്നുദിച്ചത്.

മൃദുല (പൂർവ്വജന്മത്തിൽ 'മുന്നു' എന്നു വിളിക്കപ്പെട്ടിരുന്ന 'മേഥ') പൂർവ്വജന്മത്തിൽ 20വർഷത്തിലധികം ജീവിച്ചിരുന്നതിനാൽ പൂർവ്വകുഡുംബത്തോടുള്ള അവളുടെ മമത വളരെ ആഴമുള്ളതാ

യിരുന്നു. അതിനാൽ അവരോടുകൂടി ജീവിക്കുവാനാണ് അവൾ കൂടുതൽ ഇഷ്ടപ്പെട്ടിരുന്നത്. അതിനാൽ പൂർവ്വജന്മത്തിലെ മാതാപിതാക്കന്മാർ അവളെ തിരിച്ചറിഞ്ഞതോടുകൂടി അവളുടെ സംരക്ഷണത്തിന്നുവേണ്ട ഏർപ്പാടുകൾ ചെയ്തു.

ഗീത രണ്ടാമദ്ധ്യായത്തിലെ 23-ാം ശ്ലോകത്തിൽ പറയുന്നതു ശ്രദ്ധേയമാണ്—"മനുഷ്യൻ ജീർണ്ണിച്ച വസ്ത്രങ്ങൾ ഉപേക്ഷിച്ച് പുതിയവസ്ത്രങ്ങൾ ധരിക്കുന്നതുപോലെ ശരീരസ്ഥനായ ആത്മാവ് ജീർണ്ണിച്ച ശരീരം ഉപേക്ഷിച്ച് പുതിയ ശരീരങ്ങളിൽ പ്രവേശിക്കുന്നു." മൃദുലയുടെ അസാധാരണമായ പൂർവ്വജന്മ സ്മരണയിൽ കൂടി ഈ യാഥാർത്ഥ്യം വെളിപ്പെടുന്നുണ്ടല്ലോ. ഒരുപക്ഷേ പൂർവ്വജന്മസ്മരണകൾ ഉണ്ടാകാതിരിക്കുന്നത് മനുഷ്യരുടെ ഭാഗ്യമാണ്.

## ആത്മാവിന്റെ അമരത്വം

മൃദുല ഋഷീകേശത്തിലെ ശിവാനന്ദനഗറിൽ ഒന്നിലധികം പ്രാവശ്യം വന്ന് സ്വാമിജിയെ സന്ദർശിച്ചിട്ടുണ്ട്. ഒരു മിന്നൽ പ്രകാശംപോലെ തന്റെ പൂർവ്വജന്മസ്മരണ ഉണ്ടായ ഉടനെയാണ് അവൾ ഇപ്പോഴത്തെ അമ്മയോടുകൂടി അവിടെ വന്നത്. അപ്പോൾ അവൾക്ക് അഞ്ചുവയസ്സുപ്രായവുമായിരുന്നു. അപ്പോൾ അവളിൽ പൂർവ്വജന്മസ്മരണ വ്യക്തമായി ഉണ്ടായിരുന്നു. അതിനുശേഷം അവൾ രണ്ടു മാതാപിതാക്കളോടുംകൂടി ആശ്രമത്തിൽ വരികയുണ്ടായി. അന്ന് പത്തുവയസ്സുപ്രായമാണ്. തന്റെ അപ്പോഴത്തെ പുതിയ ജീവിതാനുഭവങ്ങൾ മുറ്റിനിന്നിരുന്നതുകൊണ്ടായിരിക്കാം അവളിൽ പഴയ ഓർമ്മകൾ അധികവും തേഞ്ഞുമാഞ്ഞു കഴിഞ്ഞിരുന്നതായികണ്ടത്. ബുദ്ധിയും ആരോഗ്യവും അവളിൽ വികസിച്ചിരുന്നു. മൃദുലയുടെ പൂർവ്വസ്മരണകളെല്ലാം സ്വാമിജി വിശദമായി കേട്ടുമനസ്സിലാക്കി. അതിൽ പുതിയതായി യാതൊന്നുമില്ലെന്ന് സ്വാമിജി പറഞ്ഞു. ഇത്തരം സംഭവങ്ങൾ മുമ്പും ഉണ്ടായിട്ടുണ്ടെന്നു സ്വാമിജി ചൂണ്ടി ക്കാട്ടി. വിവിധ കർമ്മങ്ങളിൽക്കൂടി ഉണ്ടായ അനുഭവങ്ങളുടെ, അഥവാ വിവിധ സംസ്കാരങ്ങളിൽക്കൂടെ പല രൂപങ്ങളിലും വ്യക്തമായി വർത്തിക്കുന്ന ആത്മാവിന്റെ അമരത്വത്തെയാണ് ഈ സംഭവങ്ങൾ തെളിയി

ക്കുന്നത്. കർമ്മബന്ധത്തിൽനിന്നും വിട്ട് നമ്മുടെ ദിവ്യമായ മൂല സ്ഥാനത്തേക്കു തിരിച്ചുപോകേണ്ടുന്ന ആവശ്യത്തെ സ്വാമിജി ചൂണ്ടിക്കാണിച്ചു. ഏതുമാർഗ്ഗത്തെ പിന്തുടർന്നാൽ നമുക്കു ദൈവത്തെ പ്രാപിക്കാമോ ആ മാർഗ്ഗത്തെ അദ്ദേഹം നമുക്കുകാട്ടിത്തരുന്നു. അനാസക്തഭാവത്തോടും സമർപ്പണബുദ്ധിയോടും കൂടെ സല്ക്കർമ്മങ്ങൾ ചെയ്വാനും 'ഞാൻ ആരാണ്?' എന്നു സ്വയം അന്വേഷിക്കാനും അദ്ദേഹം ഉപദേശിക്കുന്നു. നല്ലവനായിരിക്കു, നല്ലതുപ്രവർത്തിക്കു, ഗ്രഹിക്കു, ചേർക്കു(ലൗകിക വിഷയങ്ങളിൽനിന്ന് മനസ്സിനെ ഹരിക്കുകയും അതിനെ ഭഗവാനിൽ ചേർക്കുകയും ചെയ്യുക) എന്നാണ് സ്വാമിജി യുടെ ഉപദേശരഹസ്യം. (ഇംഗ്ലീഷിൽ ഡിറ്റാച്ച് ആൻഡ് അറ്റാച്ച്' 'എന്നു സ്വാമിജി ഇതേ അർത്ഥത്തിൽ ഉപദേശിച്ചിരുന്നു.
Be good. Do good. Detach and attach.)

## മരിച്ച ആൾ ഉടനെ ജീവിക്കുന്നു. തെറ്റിദ്ധരിക്കപ്പെട്ട അനുഭവങ്ങൾ

മരിച്ചശേഷം രണ്ടുമൂന്നു മണിക്കൂറുകൾക്കുള്ളിൽ വീണ്ടും ജീവിച്ചെഴുന്നേല്ക്കുന്ന ആളുകളെപറ്റി ചില പത്രപ്രസ്താവനകൾ സാധാരണ കണ്ടുവരാറുണ്ട്. മരിച്ചതായി കരുതപ്പെട്ടവർ യമകിങ്കരന്മാർക്ക് തെറ്റിപ്പോയവരാണെന്നു കരുതാം. ഓരോ പേരും ശരീരപ്രകൃതിയും ഉള്ളവരെ തിരിച്ചറിയാൻ കഴിയാത്തതുകൊണ്ട് ഒരാൾക്കു പകരം മറ്റൊരാൾ യമദൂതന്മാരുടെ വിളിക്കുവിധേയരായിത്തീരേണ്ടിവന്ന ഉദാഹരണങ്ങളുണ്ട്. ഇങ്ങനെ ആളുതെറ്റിയ യമകിങ്കരന്മാർ കാലമാകാത്ത ചിലരെ കാലപുരിയിലേക്കു കൂട്ടിക്കൊണ്ടു ചെല്ലുകയും അവിടെയെത്തിയപ്പോൾ തെറ്റു മനസ്സിലാക്കി ആ നിർഭാഗ്യവാന്മാരെ തിരിയെ കൊണ്ടുവിടുകയും ചെയ്തസംഭവങ്ങളുണ്ടായിട്ടുണ്ട്.

ഒരുദാഹരണം പറയാം. ആന്ധ്രപ്രദേശിലെ ശ്രീ. സി. റെഡ്ഡി എന്നയാളുടെ അനുഭവകഥ അദ്ദേഹത്തിന്റെ സ്വന്തംവാക്കുകളിൽ ഇവിടെ ഉദ്ധരിക്കട്ടെ-"ഒരു മനുഷ്യൻ തന്റെ ജഡശരീരത്തെ ഉപേക്ഷിച്ചുകഴിഞ്ഞാൽ അയാളുടെ സൂക്ഷ്മശരീരത്തെ പ്രാര

ബ്ധമോ പുരുഷാർത്ഥമോ ആയ കർമ്മങ്ങൾക്കനുസരിച്ച് അയാൾ ക്കു വിധിക്കപ്പെട്ട ലോകത്തേക്ക് കൊണ്ടുപോകുവാൻ യമധർമ്മ രാജാവിന്റെ കിങ്കരന്മാർ ഭൂമിയിലേക്കിറങ്ങിവരുന്നതായി വേദ ങ്ങളിൽ കാണുന്നു എന്ന് എല്ലാവർക്കും അറിയാം. എനിയ്ക്കു സ്വന്തമായ അനുഭവം ഈ വിഷയത്തിലുണ്ട്. പക്ഷേ എന്റെ ആ വിവരണം ഒരാൾ സ്വീകരിക്കുകയോ നിരാകരിക്കുകയോ ചെയ്യുന്നതിനുമുമ്പ് ഹൈന്ദവവേദങ്ങളുടെ ആ തത്വങ്ങളിലും ഉപദേശങ്ങളിലും അയാൾ വിശ്വസിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഇതുവായിക്കുന്ന ആൾ ഈ ഉപദേശങ്ങളിൽ വിശ്വസിക്കുന്ന ആളായാലും വിശ്വസിക്കാത്ത ആളായാലും തന്റെ പ്രാണൻ വിട്ടുപിരിയുമ്പോൾ–മരണവായു വലിക്കുമ്പോൾ അതെപ്പോഴെ ങ്കിലും സംഭവിക്കുകതന്നെചെയ്യും– അയാൾക്കു അനുഭവിച്ചറിയു വാൻ സാധിക്കും.

'ദക്ഷിണേന്ത്യയിലെ ഒരു രാജകുടുംബത്തിൽ ഞാൻ ജനിച്ചു. ഇന്ത്യയ്ക്കു സ്വാതന്ത്ര്യവും കോൺഗ്രസ്സിനു ഭരണാധി കാരവും കിട്ടിയശേഷം എന്നെപ്പോലുള്ള രാജാക്കന്മാരും ഭരണ കർത്താക്കളും അവർക്കുണ്ടായിരുന്ന അധികാരങ്ങളും അവകാശ ങ്ങളും ജീവിതരീതിയും ഉപേക്ഷിച്ച് ഇന്ത്യയിലെ സാധാരണ പ്രജകളെപ്പോലെ ആയിത്തീരുകയും അല്പപെൻഷൻവാങ്ങി ജീവി ക്കുകയും ചെയ്യുകയാണല്ലോ. എപ്പോഴും ഭക്തിമാർഗ്ഗത്തിൽ ചരി ച്ചുവന്ന ഞാൻ ഇപ്പോൾ 73–ാമത്തെ വയസ്സിൽ സന്യാസം സ്വീക രിച്ച് സാക്ഷാത്കാരംസിദ്ധിച്ച മഹർഷിയും എന്റെ വന്ദ്യഗുരുവു മായ സ്വാമി ശിവാനന്ദസരസ്വതിയുടെ പാദകമലങ്ങളെ ശരണം പ്രാപിച്ചിരിക്കയാണ്. എന്റെ അനുഭവങ്ങളുടെ സത്യം താഴെ വിവരിക്കാം.

1948–ൽ കഠിനമായ മലമ്പനിപിടിപെട്ട് ഞാൻ രക്തക്ഷയ ബാധിതനായിത്തീർന്നു. എന്റെ ബന്ധുവായ ഒരു ഡോക്ടർ എനിക്കു ഇൻസുലിൻ ഇഞ്ചക്ഷൻതരികയും അതെന്നെ ബോധ രഹിതനാക്കുകയും ചെയ്തു. ഉടനെ എന്നെ അടുത്തുണ്ടായിരുന്ന ഒരു ശുശ്രൂഷാമന്ദിരത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. എന്റെ ശരീരത്തിൽ ചൂടുണ്ടാകുവാനായി തുടരെത്തുടരെ ഇഞ്ചക്ഷൻ

തന്നുകൊണ്ടിരുന്നു. പക്ഷേ ശരീരത്തിൽ മരവിപ്പുമാത്രമേ ഉണ്ടായിരുന്നുള്ളു. ഡോക്ടർ വീണ്ടും പരിശോധിച്ചു. ഞാൻ മരിച്ചു എന്നു തീർപ്പും കല്പിച്ചു. മരണവിവരം മക്കളെ കമ്പിമൂലം അറിയിക്കാൻ ഏർപ്പാടുചെയ്തു.

"മരണാവസ്ഥ വാസ്തവത്തിൽ എന്താണെന്ന് യഥാർത്ഥമായി ഞാനപ്പോൾ അനുഭവിച്ചറിഞ്ഞു. ഡോക്ടർ എന്റെ മരണം പ്രതീക്ഷിച്ചിരുന്നില്ലെങ്കിലും അദ്ദേഹത്തിന്റെ തീരുമാനം തെറ്റായിരുന്നില്ല. ശാരീരികമായി എന്റെ ശ്വാസോച്ഛ്വാസം നിന്നപ്പോൾ എന്റെ സൂക്ഷ്മശരീരം (ആത്മാവ്) മേലോട്ട് ഉയർന്നു. കറുത്തു തടിച്ച രണ്ടു കിങ്കരന്മാർ എന്നെ വഹിച്ചിരുന്നു. വളരെവേഗം എന്നെ യമലോകത്തിലെത്തിക്കാൻ അവർക്കു സാധിച്ചു. അപ്പോൾ പകൽ 11മണി സമയമായിരുന്നു. ഇരുപതു നിമിഷംകൊണ്ടാണ് ഞങ്ങൾ യമപുരിയിൽ എത്തിയത്. "യമധർമ്മരാജാവ് ഒരു സ്വർണ്ണമഞ്ചത്തിൽ ഇരിക്കുന്ന കാഴ്ചയാണ് ഉടനെ കണ്ടത്. അദ്ദേഹം വല്ലതും എന്നോട് നേരിട്ടു ചോദിച്ചാൽ മാത്രമേ ഞാൻ വായ്തുറന്നു സംസാരിക്കാവൂ എന്നും യമരാജന്റെ മുമ്പിൽ നിശ്ശബ്ദനായിരുന്നുകൊള്ളണമെന്നും യാത്രക്കിടയിൽ യമദൂതന്മാർ എന്നെ താക്കീതുചെയ്തിരുന്നു. യമധർമ്മരാജാവിനെ കണ്ടമാത്രയിൽ ഞാൻ ഭക്തിപൂർവ്വം സാഷ്ടാംഗം നമസ്കരിച്ചുപോയി. അദ്ദേഹത്തിന്റെ മുമ്പിൽ തൊട്ടുതാഴെ ഇരിക്കുന്ന ഒരാളോട് താണസ്വരത്തിൽ എന്റെ ജീവിതരേഖാഗ്രന്ഥം തുറന്നുനോക്കാൻ അദ്ദേഹം ആജ്ഞാപിച്ചതായി തോന്നി. അയാൾ ഉടനെ ആജ്ഞ നിറവേറ്റി. ഒരു കനത്ത പുസ്തകത്തിന്റെ ഏടുകൾ മറിച്ചുനോക്കുവാൻ തുടങ്ങി. അവർ തമ്മിൽ കുറച്ചുനേരം മന്ത്രിക്കുന്നതു കാണാമായിരുന്നു. അതൊന്നും എനിക്കു വ്യക്തമായി കേൾക്കാനോ ആശയം മനസ്സിലാക്കാനോ കഴിവില്ലായിരുന്നു. അദ്ദേഹം എന്നെ കൂട്ടിക്കൊണ്ടുചെന്ന യമദൂതന്മാരെത്തന്നെ വിളിച്ചു എന്തോ ആജ്ഞാപിച്ചു. അവരെന്നെ സമീപിച്ച് എന്നെ താങ്ങിയെടുത്ത് വീണ്ടും ഭൂമിയിലേക്കു കൂട്ടിക്കൊണ്ടുവന്നു വിടുകയാണ് ചെയ്തത്. എന്നെയല്ല, എന്നെപ്പോലെയുള്ള മറ്റേതോ ഒരാളിനെയായിരുന്നു യമപുരിക്കുകൊണ്ടുപോകേണ്ടിയിരുന്നതെന്നും യമദൂതന്മാർക്ക്

പറ്റിയ തെറ്റുമൂലമാണ് എന്നെ കൊണ്ടുപോയതെന്നും എനിക്ക് മനസ്സിലായി."

## മരിച്ച ഭാര്യ ശിശുവായി ജനിക്കുന്നു

ഒരാൾ മുമ്പൊരിക്കലും കണ്ടിരിക്കാൻ സാദ്ധ്യതയില്ലാത്ത ഒരു സ്ഥാനത്തുചെന്നാൽ 'ഞാനിവിടെ മുമ്പുവന്നിട്ടുണ്ട്' എന്നുള്ള വിശ്വാസമോ സ്മരണയോ ഉണ്ടാകുക ചിലർക്ക് അനുഭവപ്പെട്ടിട്ടുള്ള വസ്തുതയാണ്.

നാം ഒരിടത്തിരുന്നുകൊണ്ട് ഭാവനയിൽ, നാം ഒരിക്കലും കണ്ടിട്ടില്ലാത്ത സ്ഥലങ്ങളെയോ സാധനങ്ങളെയോ ആളുകളെയോപറ്റി സൂക്ഷ്മമായവിവരണം നൽകുന്നു എന്നിരിക്കട്ടെ. അതിനുശേഷം എപ്പോഴെങ്കിലും അതേ വിവരണത്തിനാസ്പദമായ സ്ഥലമോ സാധനമോ ആളിനെയോ യദൃച്ഛയാകാണുവാൻ ഇടയാകുകയാണെങ്കിൽ എന്തായിരിക്കും നമ്മുടെ ആശ്ചര്യം.!

യുദ്ധകാലത്ത് ഏറ്റവും അവിശ്വാസികളായ പട്ടാളക്കാരുടെ ഒരു സംഘത്തിൽ മനഃശാസ്ത്രതത്വത്തെപ്പറ്റി പ്രസംഗിക്കാൻ വന്നിരുന്ന ഒരു പ്രഫസ്സറിൽനിന്ന് ഇത്തരം അസാധാരണമല്ലാത്ത കാര്യങ്ങളുടെ വിശദീകരണം ഞാൻ ആവശ്യപ്പെട്ടതായി ഓർമ്മിക്കുന്നു. അദ്ദേഹത്തിന്നുനൽകാൻ സാധിച്ച ഏറ്റവും നല്ല ഉത്തരം അവയുമായി സംബന്ധപ്പെട്ട സങ്കല്പങ്ങളുടെ ഒരു സമന്വയമായിരുന്നു. അതിനൊരുദാഹരണം പറയുന്നു. ഒരു സ്ഥലത്ത് ഒരു ചിത്രത്തിൽ മാല ചാർത്തിവച്ചിരിക്കുന്നു. വേറൊരിടത്ത് ഒരു മേശയും അതിന്മേൽ പൂത്തട്ടും വച്ചിരിക്കുന്നു. മൂന്നാമതൊരിടത്ത് വെട്ടിത്തിളങ്ങുന്ന ട്രോഫി വച്ചിരിക്കുന്നു, ഈ ദൃശ്യങ്ങൾ നിങ്ങളുടെ അന്തഃകരണത്തിൽ രേഖപ്പെട്ടുകഴിഞ്ഞവയാണ്. പെട്ടെന്നു നിങ്ങൾ മറ്റെവിടെയെങ്കിലും സ്പഷ്ടമായ കാരണമൊന്നും കൂടാതെ കടന്നുചെല്ലുകയാണെന്നിരിക്കട്ടെ. നിങ്ങൾ അപ്പോൾ ആ മുറിയിൽ ചെല്ലുമ്പോൾ മുമ്പു വിവരിച്ച കാഴ്ചകളെല്ലാം ഒരേസമയത്ത് നിങ്ങളുടെ ഓർമ്മയിൽ ഓടിയെത്തുന്നു. നിങ്ങളുടെ പൂർവ്വപരിചയ ബോധം സ്ഥാപിക്കയാണ് അതുമൂലം ചെയ്യുന്നത്.

എട്ടുവയസ്സുപ്രായമായ ഒരു ഹിന്ദുബാലികയുടെ അനുഭവത്തെയാണ് പൂർവ്വജന്മസ്മരണയ്ക്ക് ഉദാഹരണമായി എടുത്തു പറഞ്ഞത്. ഈ ബാലിക അവളുടെ ഗ്രാമത്തിൽനിന്നും വളരെ അകലെയുള്ള മധുരയിലേക്ക് ഒരു തീർത്ഥാടനത്തിനായി തന്റെ മാതാപിതാക്കളോടുകൂടി പോയിരുന്നു. മുമ്പൊരിക്കലും അവൾ മഥുരയിൽ പോയിട്ടില്ല. പക്ഷേ അവൾ യഥാർത്ഥത്തിൽ മുമ്പു മഥുര കണ്ടിട്ടുള്ളതുപോലുള്ള അനുഭവമാണ് അവൾക്കുണ്ടായത്. അത് അവളുടെ മുൻജന്മത്തെക്കുറിച്ചുള്ള സ്മരണകൾ തട്ടിയുണർത്തി. കഴിഞ്ഞജന്മത്തിൽ അവൾ ഭർത്താവോടുകൂടി ആ പട്ടണത്തിൽ ജീവിച്ചിരുന്ന വാസ്തവം ഓർമ്മയുണ്ടായി. അല്പം അകലെയുള്ള ഒരു തെരുവിലേക്ക് പോകുവാൻ അവൾ മാതാപിതാക്കളെ നിർബന്ധിച്ചു. അങ്ങനെ അപരിചിതമെങ്കിലും നല്ല നിശ്ചയമുള്ളതുപോലെ അവർ ഒഴിഞ്ഞ ഒരു മൂലയിലുള്ള ഒരു വീട്ടിൽചെന്നു കയറി. അവിടെ താമസിച്ചിരുന്നത് ഒരു പുരുഷനും അയാളുടെ കുട്ടിയായ മകനും മാത്രമായിരുന്നു. ഭാര്യ സുമാർ എട്ടുവർഷംമുമ്പ് മരിച്ചുപോയിരുന്നു. അവൾക്കു ആ പുരുഷനെ തന്റെ ഭർത്താവായും കുട്ടിയെ മകനായും തിരിച്ചറിയാൻ തെല്ലും പ്രയാസമുണ്ടായിരുന്നില്ല. പക്ഷെ ആ സത്യം ആ പുരുഷനേയും മറ്റുള്ളവരെയും ബോദ്ധ്യപ്പെടുത്തുവാൻ അവൾ തന്റെ പൂർവ്വജന്മത്തിലെ പല രഹസ്യവർത്തമാനങ്ങളും അയാളോടു വിശദീകരിച്ചു കൊടുക്കേണ്ടിയിരുന്നു. ആ വീട്ടിനു ചുറ്റുപാടുമുള്ള തെരുവുകൾ അവൾക്കു സ്പഷ്ടമായി തിരിച്ചറിയാമായിരുന്നു. എട്ടുകൊല്ലം മുമ്പു മരിച്ച തന്റെ ഭാര്യയാണ് ഇപ്പോൾ വന്നിരിക്കുന്ന ഈ പെൺകുട്ടിയെന്ന് ആ വീട്ടുടമസ്ഥനു ബോദ്ധ്യമാകത്തക്കവിധം വേണ്ട തെളിവുകൾ അവൾ നല്കി.

ഈ സംഭവം ഉത്തരവാദപ്പെട്ട പലവ്യക്തികളും ഇതേ രൂപത്തിൽ രേഖപ്പെടുത്തിയിട്ടുള്ളതാണ്.

ഒരു കുല നീലപ്പൂക്കളുമായി ചുറ്റിത്തിരിയുന്ന ഒരു പ്രേതത്തിന്റെ കഥയുംകൂടി പറയട്ടെ. സുന്ദരിയും ബുദ്ധിശാലിയുമായ മിസ്സ് മാർഗറിലാറൻസിൽനിന്നുമാണ് ആ കഥകേട്ടത്. അവൾ ഇങ്ങനെ വിവരിക്കുന്നു.

"വളരെ ചെറുപ്പത്തിൽതന്നെ ഞാനൊരു കലാകാരിയായി ജീവിതം ആരംഭിച്ചിരുന്നു. ലണ്ടനിലെ സുപരിചിതമായ ഒരു തെരുവിൽ ഒരു പഴയവീട്ടിലെ മേൽതട്ടിൽ കുറെക്കാലം ഞാൻ ഒരു ചിത്രശാല നടത്തിയിരുന്നു. ആ വീട്ടിന്റെ ഉടസ്ഥനായ വൃദ്ധന് താഴത്തെ നിലയിൽ സ്വന്തമായി ഒരു കച്ചവട പീടിക ഉണ്ടായിരുന്നു. ആ പീടികയുടെ നേരെ മുകളിൽ ഒരു മുറിയായി രുന്നു അയാളുടെ ആഫീസ്. മേൽതട്ടിലെ മറ്റു മുറികളെല്ലാം പലർക്കായി വാടകയ്ക്ക് കൊടുത്തിരിക്കയായിരുന്നു. അരക്കു കൊണ്ടു പ്രതിമയുണ്ടാക്കുന്ന ഒരുത്തൻ, കൈത്തറിനെയ്ത്ത് കാരൻ മുതലായ നാലഞ്ചു പേരായിരുന്നു വാടകക്കാർ, ഞാനും അതിലൊരാളായിരുന്നു.

നവമ്പർമാസത്തെ നല്ല തണുപ്പുള്ള രാത്രി. സുമാർ 6 മണിക്കു 5 നിമിഷമുള്ളപ്പോൾ ഞാൻ എന്റെ സ്റ്റുഡിയോ പൂട്ടി താഴെയിറങ്ങി. കുറച്ചുകഴിഞ്ഞപ്പോൾ എനിക്കാവശ്യമായ ഒരു സാധനം എടുക്കേണ്ടതായി വരികയാൽ ഞാൻ വീണ്ടും മുകളി ലേക്ക് ഓടിച്ചെല്ലേണ്ടിവന്നു.

കയറിപ്പോകുന്നവഴി കുറുകെ കടക്കുവാൻ ഞാൻ തക്കം നോക്കി കാത്തുനില്ക്കുകയായിരുന്നു. അപ്പോൾ പെട്ടെന്ന് ഒരാളെ കാണാനിടയായി. ചാരനിറത്തിലുള്ള വസ്ത്രംധരിച്ച് നീണ്ട് മനോ ഹരമായ മുടി പിൻഭാഗത്ത് വിടർത്തിയിട്ട ഒരു യുവതിയുടെ നേർമ്മയായ രൂപം. ആ യുവതി എങ്ങനെയോ റോഡുമുറിച്ചു കടന്ന് എന്റെ മുന്നാലെ നടന്ന് ഷാപ്പിന്റെ പ്രവേശനമാർഗ്ഗത്തിൽ എത്തി. പിന്നെ ആളെക്കണ്ടില്ല.

ക്രോപ്പുചെയ്ത ശിരസ്സുകൾ നിറഞ്ഞ ലണ്ടനിൽ പുരാതന പരിഷ്കാരമായ നീണ്ട തലമുടി കണ്ടതിലും ഷാപ്പിന്റെ വാതില്ക്കൽ എത്തിയപ്പോൾ അവൾ എന്നെ നോക്കി ചിരിച്ചതിലും എനിക്ക ത്ഭുതം തോന്നി, ഞാൻ ഞെട്ടിപ്പോയി. നീലവർണ്ണത്തിലുള്ള ഒരു പൂങ്കുലയും അവൾ പിടിച്ചിരുന്നു. നവമ്പർ മാസത്തിൽ പുതിയ വൈലറ്റുപൂക്കൾ സാധാരണമല്ല.

വാഹനഗതാഗതം വകവയ്ക്കാതെ ഒരുവിധത്തിൽ ഞാൻ പാത മുറിച്ചുകടന്ന് മറുവശത്തുചെന്ന് കടയുടെ ജനാലകൾ അടച്ചുകൊണ്ടിരുന്ന വേലക്കാരിയോട് ഞാൻ കണ്ട അസാധാരണ യുവതിയെപ്പറ്റി ആരാഞ്ഞു.

വേലക്കാരി വിളർത്തു. അവൾ സ്വകാര്യമായിട്ടാണ് മറുപടി പറഞ്ഞത്. 'ഓ ആ ചെറുപ്പക്കാരിയോ? നിങ്ങൾ അവളെ കണ്ടോ!. ഞങ്ങൾ ചിലപ്പോൾ വൈലറ്റുപൂക്കളുടെ പരിമളം ആസ്വദിക്കുന്നതല്ലാതെ അതും പിടിച്ചുനടക്കുന്ന ആ പെണ്ണിനെ കണ്ടിട്ടില്ല. അവൾ എന്റെ ഏക പുത്രിയാണ്. കുറച്ചുവർഷങ്ങൾക്കു മുമ്പ്–അവൾക്കു പതിനാറുവയസ്സുപ്രായമായിരുന്നപ്പോൾ–അവൾ മരിച്ചു. കാൽ മുട്ടുവരെ നീണ്ട തലമുടിയും കയ്യിലെ പൂച്ചെണ്ടും അവളുടെ അഴകിനു മാറ്റുകൂട്ടുന്നതായിരുന്നു. അവൾക്കേറ്റവും ഇഷ്ടപ്പെട്ട പൂവായിരുന്നു വൈലറ്റു പുഷ്പങ്ങൾ എന്നു പറഞ്ഞുകേട്ടിട്ടുണ്ട്. ആ വയസ്സൻ ഓമനമകളുടെ മൃതശരീരം ദഹിപ്പിച്ചു എന്നും ചിതാഭസ്മം ഒരു പേടകത്തിലാക്കി തന്റെ ആഫീസിന്റെ കോണിൽ സൂക്ഷിച്ചിട്ടുണ്ടെന്നും ആ ബാലപ്രേതത്തിന് അദ്ദേഹം അങ്ങിനെ ഒരു പ്രകാശകേന്ദ്രം നിർമ്മിച്ചിരിക്കയാണെന്നും പിന്നീട് അറിയാനിടയായി. ഇതിനെ പരാമർശിച്ച് മിസ്സ് ലാറൻസ് വിശദീകരിച്ചതിങ്ങനെയാണ്. "ഞാൻ അവളെ അകത്തു കണ്ടു എന്നുള്ളത് സത്യമാണ്. മി.....ന് ഒരു പുത്രിയുള്ളതായി ഞാനൊരിക്കലും അറിഞ്ഞിട്ടില്ല എന്നതും സത്യമാണ്.

## ഒരു വിശ്വാസപ്രസ്താവന

സുപ്രസിദ്ധ ജർമ്മൻ ജീവചരിത്രകാരനായ എമിൽ ലഡ്‌വിഗ് തന്റെ ആത്മീയ വിശ്വാസത്തെപ്പറ്റി രേഖപ്പെടുത്തിയിട്ടുള്ള ചില വസ്തുതകൾ ഇവിടെ പകർത്താം.

ഞാൻ ഗെഥെ മനസ്സിലാക്കിയതുപോലുള്ള ഈശ്വര സ്വഭാവത്തിൽ വിശ്വസിക്കുന്നുണ്ട്. എന്നാൽ സ്ഥാപിതമതങ്ങളിൽ ഞാൻ വിശ്വസിക്കുന്നില്ല. "നാസ്തികൻ" "അജ്ഞേയവാദി" എന്നീ വാക്കുകൾപോലും എനിക്കു പറ്റിയതല്ല. ജൂതമതത്തിന്റെ

മഹത്തായ തത്വങ്ങളോട് ഞാൻ ബന്ധപ്പെട്ടവനാണെങ്കിലും അവന്റെ പരിഷ്കൃതമായ കർശനനിയമങ്ങളിൽനിന്നുംഞാൻ അ കന്നവനാണ്. ഞാൻ ക്രിസ്തുമതത്തിലെ സുവിശേഷ വിഭാഗത്തി നോട് അതിന്റെ കാരുണ്യഭാവവുമായി (ഇവാഞ്ചലിസം) സംബന്ധ പ്പെട്ടവനാണ്. പക്ഷേ എനിക്കും ദൈവത്തിനും ഇടയിൽ വർത്തി ക്കുന്ന ഒരു മദ്ധ്യസ്ഥന്റെ ഉപദേശത്തിൽനിന്നും ഞാൻ വിദൂര നാണ്. പ്രപഞ്ചത്തിന്റെ അനന്തതയിലുള്ള വിശ്വാസത്തിന് ഞാൻ ഇന്ത്യയോട് കടപ്പെട്ടിരിക്കുന്നു. എന്നാൽ അവളുടെ നിർവ്വാണ തത്വത്തോടു ഞാൻ യോജിക്കുന്നില്ല. ആത്മീയതലത്തിലുള്ള ഏതെങ്കിലും ഒരു സഭയെ (മിഷൻ) മനസ്സിലാക്കുവാൻ പ്രയാസ മുള്ളതുപോലെതന്നെ മതത്തിനുവേണ്ടി മനുഷ്യർ തമ്മിൽ തമ്മിൽ കലഹിക്കുന്നതും സമരം ചെയ്യുന്നതും എനിക്കു മനസ്സിലാക്കാൻ പ്രയാസമായിരിക്കുന്നു.

പ്രചരണങ്ങൾ സമൂഹങ്ങൾക്കും സ്ഥാപനങ്ങൾക്കും ദേശീയ മിതവ്യയവകുപ്പുപോലുള്ള പ്രസ്ഥാനങ്ങൾക്കും നല്ലതാണ്. രണ്ടു പേർ തമ്മിൽ പ്രണയിക്കുന്നതിന് നാം ആരെയും പ്രേരി പ്പിക്കാറില്ലാത്തതുപോലെ മതവിശ്വാസം തത്വബോധം എന്നീ വിഷ യങ്ങളിലും മറ്റുള്ളവരെ പ്രേരിപ്പിക്കുന്നതിൽനിന്നും നാം പിന്മാറേ ണ്ടതാകുന്നു.

ഓരോ ഈശ്വരപ്രതിമകളുടെയും മുമ്പിൽ ഞാൻ തൊപ്പി പൊക്കുന്നത് അതിന്റെ മുമ്പിൽ മുട്ടുകുത്തുന്ന മനുഷ്യ ജീവി കൾക്കുവേണ്ടിയാണ്. അകത്തു കടന്നുചെന്ന് പ്രാർത്ഥന നട ത്തുവാൻ പറ്റിയ ഒരു ദേവാലയവും എനിയ്ക്കറിഞ്ഞുകൂട. എല്ലാ കോവിലുകളിലും വച്ച് ഏറ്റവും ഭംഗിയേറിയ ആഥൻസിലെ "വർത്തിനൺകോവിലി"ന് മേൽപുരയില്ല എന്ന വസ്തുത എന്നെ മനസ്സിലാക്കുന്നത് അതിന്റെ ഉള്ളിൽ ഒരിയ്ക്കൽ തടവുകാര നായിരുന്ന ദൈവത്തിന് സ്വാതന്ത്ര്യംകിട്ടി എന്നുമാത്രമാകുന്നു.

സാന്മാർഗ്ഗിയത വ്യത്യസ്തമായ ഒരു കാര്യമാണ്. അതിന് ദൈവത്തിനോടോ മതത്തിനോടോ യാതൊരു ബന്ധവുമില്ല. ലൗകികമായ ഏറ്റവും വലിയ രണ്ടു സമ്മാനങ്ങൾ–സൗന്ദര്യവും

ആരോഗ്യവും-ഒരു അജ്ഞാതശക്തിയുടെ അനുഗ്രഹമാണെന്നു മാത്രമല്ലാതെ മറ്റൊന്നുമല്ല എന്നാണ് എന്റെ വിശ്വാസം. എങ്കിലും എപ്പോഴെങ്കിലും എന്റെ സങ്കല്പങ്ങളെ ദൃഷ്ടിഗോചരമാക്കുവാൻ ഞാനാഗ്രഹിക്കുമ്പോൾ അവ എപ്പോഴും ഒരു ഗ്രീക്കുദൈവത്തിന്റെ നാമമോ രൂപമോ ആയിത്തീരും.

ഏതെങ്കിലുമൊരു സിദ്ധാന്തത്തിൽകൂടെ ഈശ്വരനെ സമീപിക്കാതെ ഈശ്വരസൃഷ്ടികളുടെ പ്രത്യക്ഷദർശനത്തിലൂടെ വിശ്വസിക്കുവാൻ മാത്രമേ എനിയ്ക്കു സാധിയ്ക്കുന്നുള്ളു. ഗേഥേ പറഞ്ഞിട്ടുണ്ട്, പ്രകൃതിയുടെ മറുഭാഗത്ത് യാതൊരു വസ്തുവിനേയും അന്വേഷിക്കേണ്ടതില്ല. അവ സ്വയമേവ പ്രമാണങ്ങൾ തന്നെയാണ്" എന്ന്. മരണാനന്തര ജീവിതപ്രശ്നത്തെപ്പറ്റി എനിക്കു പറയുവാനുള്ളത് ഗേഥേയുടെ വാക്കുകളിൽ തന്നെ ചുരുക്കിപ്പറയാം-"കർമ്മസങ്കല്പത്തിൽനിന്നാണ് എന്റെ പുനർജ്ജനനത്തിന്റെ വിശ്വാസം ഉത്ഭവിക്കുന്നത്. കാരണം എന്റെ അവസാനംവരെ ഞാൻ നിരന്തരമായി പ്രവർത്തിച്ചുകൊണ്ടിരിക്കയാണെങ്കിൽ ഈ ശരീരത്തിലുള്ള ജീവിതം പര്യാപ്തമല്ലാതാകുമ്പോൾ പ്രകൃതി എനിക്ക് മറ്റൊരു രൂപത്തിലുള്ള ആസ്തിത്വം തരുവാൻ ബാദ്ധ്യതപ്പെട്ടിരിക്കുന്നു."

ഒരു യുവബ്രഹ്മചാരിയുടെ അലസമായ പ്രേമഗാനത്തിലെ യുക്തിപൂർവ്വമായ രചനയിൽ ഞാൻ ഈശ്വരദർശനം സാധിക്കുന്നുവെങ്കിൽ അതിലൊട്ടും കുറയാതെ ഒരു സ്ഫടികമണിയുടെ യുക്തിപൂർവ്വമായ സൃഷ്ടിയിലും ഞാൻ ദൈവത്തെ ദർശിക്കുന്നു. ഒരു നായയുടെ അനുകമ്പാർഹമായ നോട്ടത്തിൽ ഞാൻ ദൈവത്തെ കാണുന്നതുപോലെതന്നെ ഒരു സ്ത്രീയുടെ മോഹനമായ ഹൃദയത്തിലും എനിക്ക് ഈശ്വരനെ കാണാൻ കഴിയും. ഒരു ചിത്രശലഭത്തിന്റെ മിന്നിത്തിളങ്ങുന്ന ചിറകുകളിൽ ഞാൻ ഈശ്വരനെ കാണുന്നതുപോലെ അതിന്റെ മരണഹേതുവായ പുലർകാലമഞ്ഞിലും ഈശ്വരനെ കാണുന്നു. ഒരു പൂമൊട്ടിനെ മറച്ചിരിക്കുന്ന നേർത്ത ആവരണത്തിലും ആ മൊട്ട് വിടരുന്നതിനുമുമ്പ് അതിനെ പറിക്കുന്ന കുട്ടിയുടെ കരത്തിലും

ഈശ്വരനെ ഞാൻ ദർശിക്കുന്നു. പഴയ അനീതികളെ തുടച്ചു നീക്കുവാൻ ഉദ്യമിക്കുന്ന നമ്മുടെ കാലത്തിന്റെ വിപ്ലവത്തിൽ തന്നെയും ഞാൻ ഈശ്വരനെ കാണും. തന്റെ പ്രണയവിരോധിയുടെ നേരെ പ്രതിക്രിയയ്ക്കു ശപഥം ചെയ്യുന്ന മനുഷ്യന്റെ ജ്വലിക്കുന്ന നേത്രങ്ങളിലും ആ ദ്വന്ദയുദ്ധത്തിനുശേഷം കണ്ണിൽ നിന്നും വെടിയുണ്ട നീക്കുന്നതിനു ശസ്ത്രക്രിയ നടത്തുന്ന വൈദ്യന്റെ സമനിലയിലുള്ള ഹസ്തത്തിലും ഞാൻ ഈശ്വരനെ കാണുന്നു. കണ്ണാടിയിൽ തന്നോടുകൂടി കളിക്കാനുള്ള സ്നേഹിതനെ നോക്കി കളിക്കുന്ന ഒരു പൂച്ചക്കുട്ടിയിലും ഒരു കുരുവിക്കുഞ്ഞിന്റെ ചലനങ്ങളെ ശ്രദ്ധിച്ചുനോക്കി അതിന്റെ പിന്നിൽ കൂടുന്ന പൂച്ചക്കുട്ടിയുടെ ഘാതകദൃഷ്ടിയിലും ഞാൻ ദൈവത്തെ കാണുന്നു. ഒരു സ്വപ്നത്തിലെന്നപോലെ എനിക്കദ്ദേഹം പകർന്നു തരുന്ന ആവേശത്തിലും, അതിനെ നിറവേറ്റുവാൻ വേണ്ടതായ നീണ്ട അദ്ധ്വാനത്തിലും ഞാൻ ദൈവത്തിനെ അറിയുന്നു.

## മരണത്തെപറ്റി പാശ്ചാത്യർ പറയുന്നത്

"എന്നെ സംബന്ധിച്ചേടത്തോളം ശാരീരികമായ മരണത്തിനുശേഷവും ജീവന്റെ അസ്തിത്വം തുടർന്നുകൊണ്ടിരിക്കുന്നതിനെപറ്റി എനിക്കു ബോദ്ധ്യമുണ്ട്. ആ വിശ്വാസത്തെ പൂർണ്ണമായി ന്യായീകരിക്കാൻ എനിക്കുസാദ്ധ്യമല്ലെങ്കിലും ശാസ്ത്രീയമായ തെളിവുകളാൽ സമർത്ഥിക്കപ്പെട്ട ഒരു വിശ്വാസമാണ് അതെന്നുപറയാം. അത് വസ്തുതകളെയും അനുഭവങ്ങളെയും അടിസ്ഥാനപ്പെടുത്തിയുള്ളതാണ്..............മരണാനന്തരം ജീവൻ നിലനില്ക്കുന്നതായി പല തെളിവുകളും ഉണ്ടെന്ന് ശക്തിയായി ഞാൻ ഉറപ്പിച്ചു പറയുന്നു. മറ്റേതൊരു ശാസ്ത്രീയാനുഭവത്തേക്കാളും ഉപരിപ്ലവമായി അതിനെ ചർച്ചചെയ്യാൻ പാടില്ല."

(സർ ഒലിവർലോഡ്ജ്)

"നമ്മുടെ മരണം അതിനപ്പുറമുള്ള ജീവിതത്തിന്റെ ജനനമാകുന്നു. –ട്യൂഡർ ജോൺസ്–

സൃഷ്ടിക്കപ്പെടാത്തതും നശിക്കാത്തതുമായ ഒന്നായിരിക്കണം ആത്മാവ്. അപ്പോഴാണ് ഒരു മനുഷ്യാത്മാവ് ഒരു മൃഗജീവിത

ത്തിലേക്ക് പ്രവേശിക്കുന്നതും, ഒരിയ്ക്കൽ മനുഷ്യനായിരുന്ന മൃഗത്തിൽനിന്നും ആത്മാവ് വീണ്ടും മനുഷ്യജന്മത്തി ലേക്കുയരുന്നതും. –പ്ലേറ്റോ–

നമുക്ക് ഓർമ്മയില്ലാത്തതായ ഒരു പൂർവ്വജന്മത്തിനുശേഷം ഈ ജന്മത്തിലേക്ക് പാറ്റുകാച്ചുന്ന പാത്രത്തിലേക്കെന്നപോലെ നാം പകർത്തപ്പെട്ടിരിക്കയാണ്– ഒന്നുരുക്കിവാർക്കാൻവേണ്ടി കഷ്ടതകളും കലഹങ്ങളും ആശകളും നിരാശകളും സംശയങ്ങളും സന്ദേഹങ്ങളും രോഗങ്ങളും നിവാരണങ്ങളും ഒടുവിൽ വീണ്ടും മരണവും! ഇങ്ങനെ നാനാവിധങ്ങളായ അനുഭവങ്ങളിലൂടെ നമ്മുടെ നന്മയ്ക്കുവേണ്ടി പുതിയൊരു ജീവിതം വാർത്തെടുക്കാൻവേണ്ടിയാണ് ഒരു ജന്മത്തിൽനിന്നും മറ്റൊരു ജന്മത്തിലേക്കു നമ്മെ തള്ളിക്കൊണ്ടുപോകുന്നത്. അതായത് നമ്മെ അപൂർണ്ണതയുടെ കണ്ണിൽനിന്നും പരിപൂർണ്ണതയുടെ കൊടുമുടിയിലേക്കു ഉയർത്തിക്കൊണ്ടു പോകുകയാണെന്നു ചുരുക്കം.

(ജോർജ്ജ് സാന്റ്.)

ആത്മാവിന്റെ ദേഹാന്തരപ്രാപ്തി മനുഷ്യന്റെ മനസ്സിൽ സഹജമായി നിലനില്ക്കുന്ന വിശ്വാസമാണെന്ന്, അതിനു സാർവ്വലൗകികമായി സിദ്ധിച്ചിട്ടുള്ള പ്രചാരത്തിൽനിന്നും, ചരിത്രകാലം മുഴുവനും അതിനു ലഭിച്ചിട്ടുള്ള പ്രാബല്യത്തിൽനിന്നും, അധികപക്ഷവും അവകാശപ്പെടാവുന്നതാണ്.

(പ്രഫസ്സർ ഫ്രാൻസിസ്ബോവൻ)

പാശ്ചാത്യമനസ്ഥിതിക്ക് അപരിചിതമാണെങ്കിലും, പുനർജ്ജന്മം മനുഷ്യവർഗ്ഗത്തിന്റെ ഭൂരിപക്ഷത്താലും പരക്കെ അംഗീകരിക്കപ്പെട്ടിട്ടുള്ളതും ചരിത്രകാലാരംഭംമുതല്ക്കേ അങ്ങനെതന്നെയായിരുന്നിട്ടുള്ളതുമാകുന്നു. പുനർജ്ജന്മത്തിന് അനുകൂലമായ സുപ്രസിദ്ധങ്ങളായ ഏഴുസിദ്ധാന്തങ്ങളെ താഴെ ഉദ്ധരിക്കുന്നത് അവ കൂടുതൽ ബുദ്ധിപൂർവ്വകവും നിർണ്ണായകവും ആയതുകൊണ്ടാണ്.

1. അമരത്വത്തെ സംബന്ധിച്ച വിശ്വവ്യാപകമായ ധാരണ പുനർജ്ജന്മമാർഗ്ഗം അവകാശപ്പെടുന്നു. 2. സാദൃശ്യത ഇതുമായി അധികം സംഭാവ്യത ഉളവാക്കുന്നു. 3. അനേകവിഷയങ്ങളിൽ

അത് ശാസ്ത്രാനുസൃതമായിരിക്കുന്നു. 4. ആത്മാവിന്റെ സ്വരൂപത്തിന് ഇതിന്റെ ആവശ്യകതയുണ്ട്. 5. പൂർവ്വകൃതപാപങ്ങളെയും ഭവിഷ്യകാലദണ്ഡനകളേയും സംബന്ധിച്ച നീതിശാസ്ത്രത്തിന്റെ പ്രശ്നങ്ങൾക്ക് ഇതു സമുചിതമായ സമാധാനം നല്കുന്നു. 6. ഈ സിദ്ധാന്തം അലൗകികങ്ങളായ അനുഭവങ്ങളുടെയും അസാമാന്യസ്മൃതിയുടെയും രഹസ്യത്തെ സ്പഷ്ടമാക്കുന്നു. 7. ഭൗതിക ജീവിതത്തിൽ പ്രബലമായി കാണപ്പെടുന്ന അനീതികളുടെയും കഷ്ടപ്പാടുകളുടെയും പ്രശ്നങ്ങൾക്ക് അതുമാത്രം പരിഹാരമായി കാണപ്പെടുന്നു.

"എവിടെ വിതക്കുന്നുവോ അവിടെ കൊയ്യപ്പെടും" എന്ന് ക്രിസ്തുമതത്തിൽ ഒരു വാക്യമുണ്ട്. ഈ ഉപദേശം "പുനർജ്ജന്മവും കർമ്മവും" എന്ന പൗരസ്ത്യശിക്ഷയുടെ പൂർണ്ണത വെളിപ്പെടുത്തുന്നു.

മഹത്തായ സിദ്ധികളിലേക്കു നേരിട്ടു രാജപാതകളൊന്നുമില്ലാത്തതിനാൽ ലോകത്തിലെ ബാലപ്രതിഭാശാലികളുടെയും ബുദ്ധിമാന്മാരുടെയും സാന്നിദ്ധ്യം പുനർജ്ജന്മസിദ്ധാന്തത്തിന് അനുകൂലമായ ഒരു സത്യമാണ്. ഓരോരുത്തരും മുമ്പ് പലേ ജന്മങ്ങളിലൂടെ അനവധി അനുഭവങ്ങൾക്കു വിധേയരായിട്ടുള്ളതുകൊണ്ട് ഓരോരുത്തരിലും വ്യത്യസ്ഥങ്ങളായ സ്വഭാവങ്ങൾ കാണുന്നു. –ആർതർ ഇ. മനസ്സി–

## ഭൗതികാതീതമായ ചില അനുഭവങ്ങൾ

"ഒരു പാതിരിയുടെ പുത്രിയായ എന്നെ രണ്ടാമത്തെ വയസ്സിൽ രവിവാരപാഠശാലയിലേക്കും അഞ്ചാമത്തെവയസ്സിൽ വിദ്യാലയത്തിലേക്കും അയച്ചു. ഏഴാമത്തെവയസ്സിൽ എനിക്കു ബൈബിളും തത്ത്വശാസ്ത്രഗ്രന്ഥങ്ങളും അച്ഛന്റെ ഗ്രന്ഥശേഖരത്തിൽനിന്നും പഠിക്കാൻ കഴിഞ്ഞു. ജീവിതം മുഴുവൻ ഏകനായി ജീവിക്കണമെന്ന് അക്കാലത്തുതന്നെ ഞാനാഗ്രഹിച്ചിരുന്നു. ജനനമരണങ്ങളുടെ അത്ഭുതങ്ങളെപ്പറ്റിമാത്രം ചിന്തിക്കുന്നതിലായിരുന്നു എനിക്കു താല്പര്യം." "ഇടവിടാതെ പ്രാർത്ഥിക്കുക" എന്ന പോളിന്റെ വാചകം ഞാൻ ബൈബിളിൽ വായിച്ചിട്ടുണ്ട്. ഇതു

ഞാൻ ചെയ്തു. പ്രാർത്ഥനയുടെ ഫലമെന്നവണ്ണം ദൈവദൂതന്മാർ രാത്രിയിൽ എന്റെ സമീപം വരികയും എന്റെ മുറി ജ്യോതിർമയ മാക്കുകയുംചെയ്തു. അദൃശ്യവും എന്നാൽ കൂടുതൽ യഥാർത്ഥവു മായ ഒരു ലോകമുണ്ടെന്നും മരണശേഷം നാം അവിടേക്കാണു പോകുന്നതെന്നും അതൊരുതെളിവായി എനിക്കു ബോദ്ധ്യപ്പെട്ടു.

ഞാൻ വളർന്നപ്പോൾ ശാരീരികമായ ഉൽഗമനം എനിക്ക നുഭവപ്പെട്ടു. പ്രാർത്ഥനാവേളയിൽ എന്റെ ശരീരം ആകാശത്തി ലേക്കു ഉയരുന്നതായി തോന്നിച്ചു. അല്പനിമിഷം അന്തരീക്ഷ ത്തിൽ ഞാൻ തങ്ങിനില്ക്കുമ്പോൾ ബലമായ ശക്തിചൈതന്യം അതിൽക്കൂടി പാഞ്ഞുകൊണ്ടിരുന്നു. അപ്പോൾ ശരീരമാസകലം അനിർവചനീയമായ ഒരു പരമാനന്ദം അനുഭവപ്പെടുകയുണ്ടായി. ഞാൻ ചതഞ്ഞരഞ്ഞുപോയേക്കുമോ എന്നു ഭയപ്പെടുമാറ് അത്ര ശക്തിയേറിയതായിരുന്നു ആ ചലനം. ഭയം നിമിത്തം എനിക്കു ഇത്രയേറേ ദിവ്യശക്തി വേണ്ടെന്നു ഞാൻ പ്രാർത്ഥിക്കേണ്ടിവന്നു. അപ്പോൾ ആത്മീയതയുടെ ശക്തി ഒന്നു ചുരുങ്ങുകയും ഞാൻ തറയിലേക്കു മെല്ലെ താഴുകയും ചെയ്തു. അതിനുശേഷം എനിക്ക് ആത്മീയമായ ഉയർച്ചയുണ്ടായി, ധ്യാനസമയത്ത് മറ്റു യാതൊന്നും കാണുവാനോ കേൾക്കുവാനോ ഇല്ലാത്തവിധം കണ്ണഞ്ചിക്കുന്ന പ്രകാശസമുദ്രത്തിലേക്കു ഞാൻ ഉയർത്തപ്പെട്ടു. ശരീരബോധം വിട്ടു കാറ്റുപോലെ ലോലമായി ഞാൻ വായുവിൽ തങ്ങിനില്ക്കു ന്നതുപോലെ തോന്നിച്ചു. ഈശ്വരന്റെ മഹൽശക്തിയുടെയും മഹത്വത്തിന്റെയും പ്രേമത്തിന്റെയും ആനന്ദത്തിന്റെയും മണ്ഡല ത്തിൽ ഞാൻ ഉരുകിച്ചേർന്നു. ഇത്തരം അനുഭവം ആവർത്തിക്കാ റുണ്ടായിരുന്നു. എന്റെ പ്രകൃതിയിൽ തന്നെ വ്യത്യാസങ്ങൾ കാണാൻ തുടങ്ങി. പരിശുദ്ധി എന്നെ വലയംചെയ്തു. ഞാൻ ലയിച്ചിരുന്ന പരിപാവനമായ അന്തരീക്ഷത്തിലെ ദിവ്യമായ പരി മളം എന്റെ ദിനചര്യയിലൂടെ വ്യാപിച്ചുകൊണ്ടിരുന്നതായി അനുഭ വപ്പെട്ടു.

പോളിനെ മറ്റു ഉന്നതമണ്ഡലങ്ങളിലേക്ക് ഉയർത്തിക്കൊണ്ടു പോയപ്പോൾ അദ്ദേഹത്തിനുണ്ടായിരുന്ന അതേ അനുഭവങ്ങൾ എനിയ്ക്കും ലഭിക്കുമാറാകണമെന്ന് പ്രാർത്ഥിക്കുവാനുള്ള ധൈര്യം

ക്രമേണ എനിയ്ക്കുണ്ടായി. രാത്രിയിൽ ഒരു ദേവത എന്റെ അരുകിൽ വന്നു എന്നെ ശരീരത്തിൽനിന്നും പുറത്തേക്കെടുത്തു മേലോട്ടുയരുന്നതായി അനുഭവപ്പെട്ടു. എന്റെ കഥകഴിഞ്ഞു എന്നാണു സംശയിച്ചത്. പക്ഷേ ആ ദേവത എന്റെ സംശയം തീർത്തു. എന്റെ പ്രാർത്ഥനയുടെ ഫലമായിരുന്നു അത്. മറ്റു മണ്ഡലങ്ങളിൽ ചുറ്റിസഞ്ചരിച്ചശേഷം എന്നെ വീണ്ടും എന്റെ ശരീരത്തിലേക്കു തിരിച്ചുകൊണ്ടുവരുമെന്ന് എനിയ്ക്കുറപ്പുവന്നു. എന്റെ ശരീരം എന്റെ കിടക്കയിൽ കിടക്കുന്നത് എനിയ്ക്കു കാണാമായിരുന്നു. വീണ്ടും ആ ഭാരിച്ച തോടിനുള്ളിൽ പ്രവേശിക്കാൻ തീർച്ചയായും ഞാൻ ഇഷ്ടപ്പെട്ടില്ല. എന്റെ ദേവതാമിത്രം പലപ്പോഴും വരികയും എന്നെ സൂക്ഷ്മലോകത്തിൽ പല സ്ഥാനങ്ങളിലേക്കും കൊണ്ടുപോകയുംചെയ്തിരുന്നു. എനിയ്ക്കു തന്നത്താൻ എന്റെ ശരീരത്തിൽനിന്നും വേർപെട്ട് മറ്റു മണ്ഡലങ്ങളിലേക്കുപോയിവരാൻ കഴിയുമെന്ന് ഒരിയ്ക്കൽ ഞാൻ കണ്ടുപിടിച്ചു. അതു ഞാൻ അനുഭവിക്കയുംചെയ്തു.

ഒന്നാമത്തെ പ്രാവശ്യം ഞാൻ സൂക്ഷ്മമണ്ഡലത്തിൽ പ്രവേശിച്ചപ്പോൾ അത് നമ്മുടെ ഭൗതികലോകത്തിനോടു ഏതാണ്ട് സാമ്യമുള്ളതായി കണ്ടതിൽ എനിക്കാശ്ചര്യമുണ്ടായി. സൂക്ഷ്മമണ്ഡലം കൂടുതൽ ചൈതന്യമുള്ളതാണ്. ചലനശക്തിയും കൂടും. "എന്റെ പിതാവിന്റെ ദിക്കിൽ അനേകം മാളികകൾ ഉണ്ട്" എന്ന തിരുവായ്മൊഴികൾ അക്ഷരംപ്രതി ശരിയാണെന്നു ഞാൻ കണ്ടു. അവിടെ വിദേഹികളായ ഓരോ ആത്മാവിനും അവരവർക്കു ഹിതകരമായ വാസസ്ഥാനങ്ങൾ ഉണ്ട്. ഭൂമിയിലേക്കാൾ ഭംഗിയും സൗകര്യങ്ങളുമുള്ള സൗധങ്ങളും പ്രാസാദങ്ങളും മന്ദിരങ്ങളും അവിടെ ഒന്നിനും നാശമോ ജരാനരകളോ രോഗങ്ങളോ ഇല്ല. അനന്തമായ സുഖവും സൌന്ദര്യവും സംസ്കാരങ്ങളും ക്ഷേമവും ആമണ്ഡലത്തിന്റെ അനുഗ്രഹങ്ങളാണ്. ചിത്രമെഴുത്ത് ശില്പവിദ്യ സംഗീതം സാഹിത്യം ശാസ്ത്രാദികൾ എന്നിങ്ങനെ എല്ലാ തുറകളിലും ബുദ്ധിയും മനസ്സും വ്യാപരിക്കാനുള്ള വിപുലമായ സജ്ജീകരണങ്ങൾ അവിടെയുണ്ട്. എല്ലാ മതങ്ങളും ദേവാലയങ്ങളും അവിടെ ഒരുപോലെ ആദരിക്കപ്പെടുന്നു. ഈശ്വരാരാധന

അവിടെയുണ്ട്. ഭൂമിയിലേക്കാൾ കൂടുതൽ ഈശ്വരസാന്നിദ്ധ്യം അവിടെയുള്ളവർക്ക് അനുഭവപ്പെടുന്നുണ്ടെന്ന വിശേഷവും.

അവിടെ അധിവസിക്കുന്ന പിതൃക്കളെല്ലാവരും അവരവരുടെ സ്വന്തഭാഷയിലാണ് സംസാരിക്കുന്നത്. എല്ലാവർക്കും ഒരുപോലെ മനസ്സിലാകുന്നതും പഠിക്കാൻ സാധിക്കുന്നതുമായ ഒരു പൊതുഭാഷ അവിടെയുണ്ട്. ഓരോ ആത്മാവിനും സൂക്ഷ്മലോകത്തിൽ പ്രവേശിക്കുമ്പോൾ ഭൂതകാലപരിശോധനയും ആത്മപരിശോധനയും നടത്താനുള്ള ഒരു കാലഘട്ടം കഴിക്കേണ്ടതുണ്ടെന്ന് പ്രസ്താവിയ്ക്കാതിരിയ്ക്കാൻതരമില്ല. ചിന്തിച്ചതും പറഞ്ഞതും ചെയ്തതും എല്ലാം രഹസ്യമായാലുംശരി, പരസ്യമായാലും ശരി, ആകെ പരിശോധിച്ചു വിലയിരുത്തേണ്ടതാണ്. അനേകം പേർക്ക് പ്രാണസങ്കടമാണിതെങ്കിലും സത്തുക്കളായവർക്കെല്ലാം ഇതു ആശ്വാസവും സന്തുഷ്ടിയും നല്കുന്ന കാര്യമാണ്.

ഉപരിമണ്ഡലങ്ങളിൽവച്ച് വളരെ പുരോഗതി പ്രാപിച്ചിട്ടുള്ള പ്രേതങ്ങളുമായി സന്ധിക്കുവാൻ എനിക്കു കഴിഞ്ഞിരുന്നു. നമ്മുടെ പിതാവും ഭൂമിയിൽ സഞ്ചരിച്ചപ്പോൾ, അവർ മഹാവതാരമെന്നു വിളിക്കുന്ന ആ പിതാവുമായി ഒന്നിച്ചു ജീവിച്ചിട്ടുണ്ടെന്ന് അവർ എന്നോടു പറയുകയുണ്ടായി. ഞാൻ ആ അവതാരത്തെ ഓർമ്മിക്കുന്നില്ലെങ്കിലും മറ്റ് ചില അവതാരങ്ങളിൽനിന്നും എനിക്കു ദർശനം സിദ്ധിച്ചിട്ടുണ്ട്. അവയിൽ ചിലതു മഹത്തും ചിലതു സാധാരണവുമായിരുന്നു. ആദ്യമായി ഞാൻ എന്നെ ഒരു പുരുഷശരീരത്തിൽ കണ്ടപ്പോൾ അതൊരു അതിശയസംഭവമായി എനിക്കുതോന്നി. എന്നാൽ എന്റെജീവിതം എന്തുകൊണ്ടാണ് സ്ത്രീയുടെതിനേക്കാൾ അധികം പുരുഷന്റേതുപോലെ തോന്നിയിരുന്നതെന്ന് എനിക്കപ്പോൾ മനസ്സിലായി.

എന്റെ പൂർവ്വജന്മങ്ങളിലേക്കു അവലോകനം ചെയ്യുമ്പോൾ നമ്മുടെ ഇപ്പോഴത്തെ ജീവിതം യഥാർത്ഥത്തിൽ നമ്മുടെ ദീർഘമായ ജീവിതയാത്രയുടെ ഒരംശം മാത്രമാണെന്ന് മനസ്സിലാകും. വ്യക്തിപരമായി നമുക്കുള്ള പ്രജ്ഞ സമഷ്ടിപ്രജ്ഞയുടെ ഒരു

ഭാഗം മാത്രമാണെന്നും ബോദ്ധ്യമാകും. ഓരോജന്മത്തിലും നമുക്കു ചില ഗുണങ്ങൾ വികസിപ്പിക്കുകയും പ്രത്യേക പരിതസ്ഥിതികളിൽ പ്രവർത്തിക്കുകയും വേണ്ടിയിരിക്കകൊണ്ട് പഴയ ജന്മങ്ങളുടെ ഓർമ്മകളെ, നമുക്ക് അവ ഒരു ഭാരം മാത്രമായിരിക്കയാൽ, മറച്ചുകളയേണ്ടത് ആവശ്യമായിരിക്കുന്നു. ഓരോ ജന്മത്തിലും ജീവിതത്തിലേക്കു നയിക്കുന്ന വിശാലമാർഗ്ഗത്തിനും വിനാശത്തിലേക്ക് നയിക്കുന്ന ദുർഘടമാർഗ്ഗത്തിനും ഇടയിൽ ഒരു മാർഗ്ഗം തെരഞ്ഞെടുക്കാനുള്ള പുതിയ സന്ദർഭം കിട്ടുന്നുണ്ട്.

'രണ്ടാംദൃഷ്ടി' എന്നു വിളിച്ചുവരുന്നതിൽകൂടി എന്റെ ജീവിതത്തിലെ ഏറ്റവും മുഖ്യമായ സംഭവങ്ങളെ, വാസ്തവത്തിൽ അവ സംഭവിക്കുന്നതിനുമുമ്പുതന്നെ ഞാൻ കണ്ടിട്ടുണ്ട്. ഒരുദാഹരണം പറയാം. കോപ്പൻ ഗേഹൻ സർവ്വകലാശാലയിൽ ഞാൻ ബി.എ.ബിരുദം എടുക്കുന്നതിനുമുമ്പ് ഒരിക്കൽ എന്റെ ധ്യാനവേളയിൽ, സർവ്വകലാശാലയിലെ ഒരു പ്രസംഗശാലയിൽ ഇരുന്നുകൊണ്ട് ഒരു വലിയ സമ്മേളനത്തിൽ ഞാൻ പ്രസംഗിക്കുന്നതായി ദർശനം ഉണ്ടായി. ഈ ദർശനത്തിന്റെ താല്പര്യത്തെക്കുറിച്ചു ഞാൻ ചിന്തിച്ചപ്പോൾ എനിക്കു തോന്നിയത് ഒരുകാലത്ത് ഞാനവിടെ പ്രഫസ്സറായിത്തീരും എന്നായിരുന്നു. നിർഭാഗ്യവശാൽ ഈ പ്രവചനം തെറ്റിപ്പോയി എങ്കിലും ദർശനം ശരിയായിത്തന്നെ സംഭവിച്ചു. എങ്ങിനെയെന്നുപറയാം. കുറച്ചുനാൾ കഴിഞ്ഞപ്പോൾ എന്റെ പ്രഫസർ എന്നെ വിളിച്ച് "മദ്ധ്യകാലത്തിലെ ഗൂഢാർത്ഥവാദ"ത്തെപ്പറ്റി ഒരു പ്രസംഗപരമ്പരനടത്തുവാൻക്ഷണിച്ചു. എന്റെ സങ്കല്പത്തിൽ കണ്ട അതേ പ്രസംഗശാലയിൽവച്ചു തന്നെയാണ് ആ പ്രസംഗങ്ങൾ നടത്താനിടയായത്.

ഒരിക്കൽ ഞാൻ എന്റെ ഇച്ഛാശക്തികൊണ്ട്, സ്ഥലകാല തടസ്സങ്ങളെ തരണം ചെയ്ത് എന്റെ പ്രജ്ഞയെ ഭൂതത്തിലേക്കും ഭാവിയിലേക്കും വികസിപ്പിച്ച്, ഒരു നിശ്ചിതസ്ഥലത്തെ, നിശ്ചിത സമയത്തെ കഴിഞ്ഞ സംഭവങ്ങളെയും നടക്കാൻപോകുന്ന സംഭവങ്ങളേയും കാണുവാൻ സാദ്ധ്യമാകുമോ എന്നു പരീക്ഷിച്ചു നോക്കുവാൻ നിശ്ചയിച്ചു. ഈ പരീക്ഷണങ്ങൾ വിജയപ്രദമായി

നടത്താൻ എനിക്കുസാധിച്ചു. അതിന്റെ ഘടകങ്ങളെ ഒത്തു നോക്കി പരിശോധിച്ചു തൃപ്തിപ്പെടുകയുംചെയ്തു.

സൂക്ഷ്മശരീരത്തിന്റെ സ്വഭാവവും അതിനു സ്ഥൂലശരീരത്തോടുള്ള ബന്ധവും ഞാൻ പരിശോധിച്ചു. നമ്മുടെ പ്രജ്ഞ ഒന്നുകൊണ്ടും നമ്മുടെ സ്ഥൂലശരീരത്തിലെ തലച്ചോറിനെ ആശ്രയിച്ചിരിക്കുന്നില്ലെന്നും എന്നാൽ നമ്മുടെ സ്ഥൂലശരീരം എപ്പോഴും സൂക്ഷ്മശരീരത്തെ ആശ്രയിച്ചാണിരിക്കുന്നതെന്നും എനിക്കു ബോദ്ധ്യപ്പെട്ടു. സൂക്ഷ്മശരീരം മാറ്റപ്പെട്ടാൽ സ്ഥൂലശരീരത്തിന് ഒരൊറ്റ മാംസപേശിപോലും അനക്കാൻ സാധിക്കില്ല. ഒരിക്കൽ ഞാൻ സൂക്ഷ്മശരീരത്തിൽ കോപ്പൻ ഹേഗൻ പട്ടണത്തിൽകൂടി കുറെ സഞ്ചരിച്ചു. മുമ്പുപോയിട്ടില്ലാത്ത പല സ്ഥലങ്ങളും അങ്ങനെ ഞാൻ സന്ദർശിച്ചു. പിന്നീട് ആ സ്ഥലങ്ങളെത്തന്നെ പരിശോധനചെയ്യാൻവേണ്ടി സ്ഥൂലശരീരത്തിൽ സഞ്ചരിച്ചു നോക്കി മനസ്സിലാക്കി. ആ പരീക്ഷണവും വിജയകരമായിരുന്നു. സൂക്ഷ്മശരീരത്തിലും സ്ഥൂലശരീരത്തിലും സന്ദർശിച്ചപ്പോഴത്തെ അനുഭവങ്ങൾ ഒരേപോലെയായിരുന്നു. ഒന്നുമാത്രം സാധിച്ചില്ല. രണ്ടുപ്രാവശ്യവും എനിക്കു കാണാൻകഴിഞ്ഞ ചിലരോട് സൂക്ഷ്മശരീരത്തിൽ ഞാൻ അവരെ കണ്ടപ്പോൾ അവരെന്തു ചെയ്യുകയായിരുന്നു എന്നുപറയുവാൻ എനിക്കുസാധിച്ചില്ല. എങ്കിലും അവരെന്നെ വിശ്വസിച്ചു.

ഒരിക്കൽ ഒരു പ്രേതമിത്രത്തിനോടുകൂടി ഒരു പാതാളനഗരം ഞാൻ സന്ദർശിച്ചിട്ടുണ്ട്. കീഴോട്ട്, ഭൂമിയുടെ അന്തർഭാഗത്തേക്കു ഇറങ്ങിച്ചെല്ലുക, അവിടെ അത്യുജ്ജ്വലമായി പ്രകാശിക്കുന്ന ഒരു നഗരം കണ്ടെത്തുക–പോരേ, അതൊരു വിശേഷപ്പെട്ട അനുഭവമാണല്ലോ. വെണ്ണക്കല്ലുകൊണ്ട് മനോഹരമായി കൊത്തിയുണ്ടാക്കിയ തൂണുകൾ താങ്ങിനില്ക്കുന്ന അത്ഭുതകരമായ ഗോപുരങ്ങൾ കടന്നു ഒരു ഗ്രീക്കുദേവാലയത്തിലെക്കാണ് ഞങ്ങൾ ചെന്നുകയറിയത്. അവിടെ ഞങ്ങൾ നഗരപിതാവിനെക്കണ്ടു സംഭാഷണം ചെയ്തു.

തീക്ഷ്ണമായ ഏകാഗ്രതയിൽകൂടെ ഭൗതികതത്വത്തെ വിഭജിച്ചു വിശകലനം ചെയ്യുവാനും സംയോജിപ്പിക്കുവാനും എനിക്കു സാധിക്കുമെന്ന് ഒരിക്കൽ ഞാൻ കണ്ടുപിടിച്ചു. തീർച്ചയായും അത് അത്ഭുതജനകവും ഹൃദ്യവുമായിരുന്നു. ആ മാർഗ്ഗത്തിൽ കൂടുതൽ പരീക്ഷണങ്ങളൊന്നും ഞാൻ നടത്തുകയുണ്ടായില്ല. ആന്തരികലോകത്തിലെ രഹസ്യമണ്ഡലങ്ങളെപ്പറ്റി ധ്യാനിക്കുന്നതിനായി സമയം വിനിയോഗിക്കാനാണ് ഞാൻ അധികം ഇഷ്ടപ്പെടുന്നത്. അവിടുത്തെ വിശിഷ്ടവും അഭൗമവുമായ സൗന്ദര്യത്തെപ്പറ്റി വിവരിക്കുവാൻ നമ്മുടെ ഭാഷകളിൽ വാക്കുകളില്ലല്ലോ.

സാധനയെപ്പറ്റി പലപ്പോഴും സ്വയം ചോദിച്ചുപോകുന്നു. അതേപ്പറ്റി എനിക്കു പറയുവാനുള്ളത് ഏതെങ്കിലും അഭ്യാസത്തേക്കാൾ കൂടുതലായി ഉപരിമണ്ഡലത്തിൽ നിന്നുള്ള ശക്തിപ്രവാഹത്തിന് കവാടം തുറന്നുവയ്ക്കുന്നതിനു കത്തിക്കാളുന്ന ആഗ്രഹം ഉണ്ടായിരിക്കണമെന്നാണ്.

മനസ്സിനെയും ജീവാത്മാവിനെയും പരമാത്മാവിലേക്കു തുറന്നുവച്ചുകൊണ്ട് പരിപൂർണ്ണ ശരണംപ്രാപിച്ചാൽ മാത്രമേ കേന്ദ്രങ്ങൾ തുറക്കുകയുള്ളു. ചിലർ വർഷകണക്കായി യോഗാഭ്യാസങ്ങൾ പരിശീലിച്ചിട്ടും എന്തുകൊണ്ടാണ് അവർക്കു ഫലങ്ങളൊന്നും ലഭിക്കാത്തതെന്ന് മനസ്സിലാകുന്നില്ലെന്നു പറയുന്ന മുമുക്ഷുക്കളെപ്പറ്റി ഞാൻ കേട്ടിട്ടുണ്ട്. പരമാത്മാവിനോടുകൂടി ഐക്യം പ്രാപിക്കുവാനുള്ള തീക്ഷ്ണവിചാരം ഇല്ലാത്തതാണ് അതിനു കാരണമെന്നു എനിക്കു പറയാൻ കഴിയും. ഉറക്കത്തിലുള്ള സുഷുപ്ത്യാവസ്ഥയിലേക്ക് മനസ്സുപ്രവേശിക്കുന്നതിനുമുമ്പ് അതിൽ ഉറഞ്ഞുകൂടിയിരിക്കുന്ന ലൗകികവിചാരങ്ങളെ തുടച്ചുമാറ്റി ശുദ്ധീകരിക്കുവാൻവേണ്ടി ഉറങ്ങാൻ പോകുന്നതിനുമുമ്പ് പ്രാർത്ഥിക്കുകയോ ധ്യാനിക്കുകയോ ചെയ്യേണ്ടത് വളരെ പ്രധാനപ്പെട്ട കാര്യമാണ്. സ്വർഗ്ഗമണ്ഡലങ്ങളുമായി നിരന്തരസമ്പർക്കമുള്ള അന്തരംഗാത്മാവുമായി ബന്ധിക്കുന്നതിന് ഞാൻ ഉറങ്ങുന്നതിനുമുമ്പ് എന്റെ പ്രജ്ഞയെ വികസിപ്പിക്കുവാനും ആഴപ്പെടുത്തുവാനും ഞാനെപ്പോഴും പരിശ്രമിക്കാറുണ്ട്. പ്രഭാതത്തിൽ പതിവായി ധ്യാനിക്കു

ന്നതു നിമിത്തം എന്റെ നിത്യപ്രവൃത്തികൾക്കുവേണ്ട ഉന്മേഷവും പ്രചോദനവും കിട്ടുന്നുണ്ടെന്നു ഉറപ്പിച്ചുപറയാം. പകൽ വിശ്രമിക്കുമ്പോൾ എന്റെ പ്രജ്ഞ ആത്മാവിനോടു ചേർന്നിരിക്കുവാനും എന്റെ സ്വാർത്ഥത്തെ മറക്കുവാനും ഞാൻ പരിശ്രമിക്കാറുണ്ട്. നമ്മുടെ അന്തരംഗത്തിൽ ദിവ്യശക്തി ഗൂഢമായി ചലിക്കുന്നതായി തോന്നുമ്പോൾ നാം ഭയപ്പെടാതിരിക്കുക. നിശ്ചലമായിരുന്ന് അതിനെ ഉപേക്ഷിക്കാതെ അപേക്ഷിക്കുകയാണ് വേണ്ടത്. അപ്പോൾ പരമാത്മചൈതന്യത്തിനാൽ നാം അനുഗ്രഹീതരായിത്തീരുന്നു.

കെ. എം. (കോപ്പൻ ഹേഗൻ-ഡമാർക്ക്)

ശുഭം.



